# ശൈഖുനാ ശംസുൽ ഉലമാ

## സ്മരണിക

## 1996

നന്തി ദാറുസ്സലാം അറബിക് കോളേജ്

## പ്രസിദ്ധീകരണ സമിതി




PUBLISHED BY

MOUDANUL BAYAN STUDENT ASSOCIATION
NANDI DARUSSALAM ARABIC COLLEGE
P.O. KATALOOR 673531
KOYILANDY - KOZHIKODE (DIST)
KERALA INDIA
Phone: 0496 - 620391, Fax: 0496-620391

LAYOUT

NASEER

COVER

RAVI Udaya

TYPESETTING:

FINGER PRINT DTP, CALICUT

PRINTING

UDAYA PRINTERS, KUNNAMKULAM



## ശൈഖുന ശംസുൽ ഉലമ
## ഇ.കെ. അബൂബക്കർ മുസ്‌ലിയാർ

ജന്മസ്ഥലം:കോഴിക്കോട് ജില്ലയിലെ പറമ്പിൽ കടവ്

തറവാട് : എഴുത്തച്ചൻ കണ്ടി

പിതാവ് : എഴുത്തച്ചൻ കണ്ടി കോയക്കുട്ടി മുസ്‌ലിയാർ (റ)

മാതാവ് : അടിയോളിൽ ബീവിക്കുട്ടി ഉമ്മ.

ജനനം : 1914--ൽ ഹിജ്റ 1333ൽ

ഭാര്യ : ഫാഥിമ

സഹോദരൻമാർ: ഉമർ മുസ്‌ലിയാർ, ഉസ്മാൻ മുസ്‌ലിയാർ, അലിമുസ്‌ലിയാർ, അഹ്മദ് മുസ്‌ലിയാർ, ഹസ്സൻ മുസ്‌ലിയാർ, അബ്ദുള്ള മുസ്‌ലിയാർ,

സഹോദരിമാർ : ആമിന, ആയിശ

ആൺമക്കൾ: അബ്ദുസ്സലാം, അബ്ദുറശീദ്.

പെൺമക്കൾ: ആയിശ, ആമിന, നഫീസ, ഹലീമ.

പ്രധാന ഉസ്താദുമാർ : പിതാവ് കോയക്കുട്ടി മുസ്‌ലിയാർ, സി. എം. കുഞ്ഞിമാഹിൻ കോയ മുസ്‌ലിയാർ (സി. എം. വലിയുല്ലാഹിയുടെ പിതാവ്), ഖുഥുബി മുഹമ്മദ് മുസ്‌ലിയാർ, കണ്ണിയാത്ത് അഹ്മദ് മുസ്‌ലിയാർ, ഫള്ഫരി അബ്ദുൽഖാദർ മുസ്‌ലിയാർ, കാപ്പാട് കുഞ്ഞഹമ്മദ് മുസ്‌ലിയാർ, ശൈഖ് ആദം ഹസ്റത്ത്, ശൈഖ് അബ്ദുറഹീം ഹസ്റത്ത്, ശൈഖ് ളിയാഉദ്ദീൻ ഹസ്റത്ത്, കൂട്ടിലങ്ങാടി അബ്ദുൽ അലിയ്യ് എന്ന കോമു മുസ്‌ലിയാർ, അയിനിക്കാട് ഇബ്രാഹീം മുസ്‌ലിയാർ, കടവത്തൂർ പോക്കർ മുസ്‌ലിയാർ.

ഗ്രന്ഥങ്ങൾ : ഖുതുബത്തുൽ ജുമുഅ, ഖാദിയാനി ഖണ്ഡനം, രിസാലത്തുൽ അർബഅത്തിൽ മുതനാസബത്തി ഫീബയാനി ഔഖാത്തി വൽ ഖിബ്ല: അജ്മീർ മൗലീദ്, ശൈഖ് സിറാജുദ്ധീൻ വലിയുല്ലാഹിയുടെ മൗലിദ്, ശൈഖ് മുഹമ്മദ്ബ്നു അലാഉ ഹിംസീ തങ്ങളുടെ മൗലിദ്, മറ്റു ലേഖനങ്ങൾ.

പദവി : ജനറൽ സിക്രട്ടറി സമസ്തകേരള ജംഇയ്യത്തുൽ ഉലമാ, പ്രസിഡന്റ് സുന്നി മഹല്ല് ഫെഡറേഷൻ, വൈ. പ്ര. S. K. I. M. V. ബോർഡ്, മട്ടന്നൂർ സംയുക്ത ഖാസി, പ്രിൻസിപ്പൾ & മാനേജർ നന്തി ദാറുസ്സലാം അറബിക് കോളേജ്, നന്തി മഹല്ല് ജമാ അത്ത് ഖാസി,

വഫാത്ത് : റബിഉൽ ആഖിർ 4. ആഗസ്റ്റ് 19 തിങ്കളാഴ്ച.

അന്ത്യവിശ്രമം : കോഴിക്കോട് വരക്കൽ മുല്ലക്കോയ തങ്ങൾ മഖാം സമീപം.

പഠനം : കടവത്ത് ജുമാ മസ്ജിദ്, ചെലവൂർ പുളിക്കൽ പള്ളി, മടവൂർ ജുമുഅത്ത് പള്ളി, കാപ്പാട് വലിയജുമുഅത്ത് പള്ളി, കടവത്തൂർ ജുമാ മസ്ജിദ്, പരപ്പനങ്ങാടി പനയത്ത് പള്ളി, വാഴക്കാട് ദാറുൽ ഉലൂം അറബിക് കോളേജ്, വെല്ലൂർ ബാഖിയ്യാത്ത് സ്വാലിഹാത്ത്, പാറക്കടവ്, അയിനിക്കാട് ജുമുഅത്ത് പള്ളി.

അധ്യാപനം : വെല്ലൂർ ബാഖിയ്യാത്ത് സ്വാലിഹാത്ത്, തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം അറബിക് കോളേജ്, പാറക്കടവ് ജുമുഅത്ത് പള്ളി, താനൂർ ഇസ്‌ലാഹുൽ ഉലൂം അറബിക് കോളേജ്, പട്ടിക്കാട് ജാമിഅ: നൂരിയ്യ, നന്തി ദാറുസ്സലാം അറബിക് കോളേജ് കണ്ണൂർ പഴയങ്ങാടി മാടായി പള്ളി, പൂച്ചക്കാട്, കരുവനൻ തിരുത്തി, പടന്ന

# ഉള്ളടക്കം



*അനുവാചകരോട്,*

*അല്ലാഹുവിന്റെ വിധി അലംഘനീയമാണ്;*
*ശൈഖുനാ ശംസുൽ ഉലമാ സുന്നീലോകത്തെ തീരാദുഃഖത്തിലാഴ്ത്തിക്കൊണ്ട് അന്ത്യയാത്രയായി. ഇന്നാലില്ലാഹി.....*

*"പണ്ഡിതമരണം ലോകത്തിന്റെ" മരണമാണെന്ന പ്രവാചകമൊഴി അക്ഷരാർത്ഥത്തിൽ ശൈഖുനായുടെ വഫാത്തിലൂടെ പ്രകടമായി. തങ്ങളുടെ ആത്മീയാചാര്യന്റെ പ്രകാശം ചൊരിയുന്ന വന്ദ്യമായ മുഖം അവസാനമായി ഒരു നോക്കുകാണുവാൻ 'അയിനിക്കാട്ട്' വസതിയിലേക്ക് ഒഴുകിയെത്തിയ ജനപ്രവാഹം അതിന്റെ നിദർശനമായിരുന്നു.*

*സംഭവ ബഹുലമായ ഒരു യുഗമാണ് ശൈഖുനായുടെ വിയോഗത്തോടെ സമാപ്തി കുറിക്കപ്പെട്ടത്.*

*സുന്നീ രംഗത്ത് ഇത്രയും ആവേശം അലയടിച്ച കാലഘട്ടം അത്യപൂർവ്വമായിരിക്കും. നിസ്വാർത്ഥവും രചനാത്മകവുമായ ചരിത്രം സൃഷ്ടിച്ച ശൈഖുനാ, കാലം ഏൽപ്പിച്ച ദൗത്യം നിറവേറ്റിയാണ് നമ്മിൽ നിന്ന് വിടപറഞ്ഞത്.*

*ഈ നൂറ്റാണ്ടിന്റെ മുജദ്ദിദ്, പണ്ഡിതരിലെ സൂര്യതേജസ്, പതിനായിരങ്ങളുടെ ആദരണീയനായ ഗുരുനാഥൻ, വിശ്വപ്രസിദ്ധ പണ്ഡിതപ്രതിഭ, നന്തി ദാറുസ്സലാമിന്റെ സർവ്വസ്വം, വാൽസല്യ നിധിയായ ഞങ്ങളുടെ ഉസ്താദ്, ഉമറാക്കളുടെ വഴികാട്ടി. മഹത്തുകളുടെ ശൈഖുൽമുർശിദ്, സമർത്ഥനായ സംഘാടകൻ, അസാമാന്യ ധീരതയുടെ ഉടമ, വിപുലമായ ഭാഷപരിജ്ഞാനം, അത്യപൂർവ്വമായ ബുദ്ധികൂർമ്മത, ആവേശഭരിതമാക്കുന്ന വാഗ്വിലാസം ന്യായവാദിയായ താർക്കികൻ, മുസ്ലിം ലോകത്തിന്റെ അഭിമാനസ്തംഭമായ സമസ്തയുടെ കാര്യദർശി, സുന്നത്ത് ജമാഅത്തിന്റെ പ്രചാരകൻ, കറകളഞ്ഞ രാജ്യസ്നേഹി, സമുദായമൈത്രിയുടെ വക്താവ്, സർവ്വാധിനാഥന്റെ സാമീപ്യം കരസ്ഥമാക്കിയ 'ദാകിറായ' സൂഫിവര്യൻ, ഔലിയാഇന്റേയും ആരിഫീങ്ങളുടെയും ഇഷ്ടതോഴൻ...... വിശേഷണങ്ങൾ കൊണ്ട് മതിയാക്കാവുന്നതല്ല ശൈഖുനായുടെ വൈവിധ്യമാർന്ന സവിശേഷതകൾ. ശൈഖുനായുടെ വൈപുല്യമായ വ്യക്തിപ്രഭാവത്തെ വിശദീകരിക്കാൻ പര്യാപ്തമായ പദം തന്നെ മലയാളത്തിൽ ഇല്ലാ എന്ന് പറഞ്ഞാൽ അത് അതിശയോക്തിയാവുകയില്ല.*

*"പണ്ഡിതന്മാർ അമ്പിയാക്കളുടെ" അനന്തരാവകാശികളാണെന്ന പ്രവാചക വചസ്സിനെ അന്വർത്ഥമാക്കിയ മറ്റൊരു പണ്ഡിതൻ ഈ നൂറ്റാണ്ടിൽ കഴിഞ്ഞുപോയിട്ടുണ്ടോ എന്നത് സംശയിക്കേണ്ടിയിരിക്കുന്നു. പരിശുദ്ധാത്മക്കളായ മഹത്തുകളാണ് ഇഹരവിജയത്തിന്ന് നിദാനമായി വർത്തിക്കേണ്ടതെന്ന "ഉസൂൽ" (അടിസ്ഥാനതത്വം) സ്വജീവിതത്തിലുടനീളം പ്രകടമാക്കി സമുദായത്തിന്ന് മാർഗദർശിയായി നിലകൊണ്ടു. എട്ട് പതിറ്റാണ്ടുകളോളം നിറഞ്ഞുനിന്നിരുന്ന ആ അതുല്യപ്രതിഭയുടെ വിയോഗം ഇസ്ലാമിക ലോകത്തിന് താങ്ങാവുന്നതിലും ഉപരിയാണ്.*

*ഒരാത്മീയ ആചാര്യനിൽ സമ്മേളിക്കേണ്ട സർവ്വഗുണങ്ങളുടെയും ഉടമയായ ശൈഖുനാ; ഉലമാഇന്റെ ബാധ്യത എന്തെന്ന് സമുദായത്തിന്നും*



സഹപ്രവർത്തകർക്കും കാണിച്ചുകൊടുത്തു. 'ദീൻ' അപകടപ്പെടുമ്പോഴെല്ലാം രണാങ്കണത്തിലെ വീരശൂരപരാക്രമിയെ പോലെ ഇസ്‌ലാമിന്റെ തനതായ സംസ്ഥാപനത്തിന്നായി ''സൈഫുൽ ഇസ്‌ലാമായി (ഇസ്‌ലാമിന്റെ ഖഡ്ഗം) നിലകൊണ്ടു. പ്രശ്ന കലുഷിതമായ നിർണ്ണായക സാഹചര്യങ്ങളിൽ ഈ സമുദായം പ്രതീക്ഷയോടെ ഉറ്റുനോക്കിയിരുന്നത് ശൈഖുനായുടെ അനർഘങ്ങളായ മൊഴിമുത്തുകളെയായിരുന്നു.

ആ പണ്ഡിത ജ്യോതിസ്സ് വിതറിയ വിജ്ഞാന പ്രഭ, അനശ്വരമായി നിലനിൽക്കുമെന്ന ആശ്വാസം മാത്രമാണ് ഈ വിരഹവേദനയിൽ നമ്മുക്കുള്ള ഏക ആശ്രയം.

ചരിത്ര താളുകളിൽ സ്ഥാനം ലഭിച്ച അത്യപൂർവ്വ മഹാരഥന്മാരിൽ പ്രഥമഗണനീയ സ്ഥാനം തന്നെയായിരുന്നു ശൈഖുനാക്ക്.

വിരൽ തുമ്പുകളെക്കൊണ്ട് സമുദായത്തെ നിയന്ത്രിക്കാൻ മാത്രം വ്യക്തിപ്രഭാവം കൈവരിച്ച ശൈഖുനാ, സ്വജീവിതത്തിൽ അനാർഭാടത്തിന്റെയും ലാളിത്യത്തിന്റേയും ഉദാത്ത പ്രതീകങ്ങളായിരുന്നു.

നീണ്ട എട്ട് പതിറ്റാണ്ടുകളോളം അഹ്‌ലുസുന്നത്തി വൽജമാ അത്തിന്റെ പ്രചാരകരായിരുന്ന ശൈഖുനാ, വിജ്ഞാനമാണ് വിജയത്തിന്റെ നിദാനമെന്ന ലക്ഷ്യത്തോടെയായിരുന്നു പതിനായിരക്കണക്കിന് പണ്ഡിതപ്രതിഭകളെ വാർത്തെടുക്കാൻ അവസാനം വരെ തന്റെ ജീവിതം സമർപ്പിച്ചത്.

ശൈഖുനായുടെ ആകസ്മികമായ നിര്യാണത്തിന്റെ ആഘാതത്തിൽ നിന്ന് സുന്നീലോകം ഇപ്പോഴും മുക്തമല്ല.

രണ്ട് പതിറ്റാണ്ടുകളോളം ദാറുസ്സലാമിന്റെ ജീവാത്മാവും പരമാത്മവുമായ ശൈഖുനാ; ദാറുസ്സലാമിനെ തന്റെ സാന്നിദ്ധ്യം കൊണ്ട് ലോകശ്രദ്ധേയമാക്കി.

ആയിരകണക്കിന്ന് പണ്ഡിതരെ ''ദാരിമി'' സനദ് നൽകി സമുദായത്തിന്ന് സമർപ്പിച്ച ആ മഹായോഗി, ദാറുസ്സലാമിനെ ''മഖ്ദൂമീ'കാലഘട്ടത്തിനനുസൃതമായി മുന്നോട്ട് നയിച്ചു.

വിജ്ഞാന വിഹായസ്സിൽ വെള്ളിവെളിച്ചമായി പ്രശോഭിച്ചുനിൽക്കുന്ന ദാറുസ്സലാമിന്റെ ഉയർച്ചയായിരുന്നു ആ മഹാമനീഷിയുടെ അന്ത്യാഭിലാഷം മുഴുവനും.

ആ മഹാത്മാവിന്റെ മഹനീയ സാന്നിദ്ധ്യം എന്നും ഞങ്ങളോടൊപ്പമുണ്ട്.

ശൈഖുനാ ശംസുൽ ഉലമാ (ഖ:സി)യുടെ ബർക്കത്ത് കാംക്ഷിച്ചുകൊണ്ട്, സുന്നീ കൈരളിയുടെ പ്രിയപ്പെട്ട നേതാവിന്റെ സംഭവബഹുലമായ ജീവിതത്തിലേക്ക് വെളിച്ചം വീശുന്ന; **''ശൈഖുനാ ശംസുൽ ഉലമാ സ്മരണിക''** സുന്നീ ചേതനയുടെ കരങ്ങളിലേക്ക് വിനയപുരസ്സരം സാഭിമാനം സമർപ്പിക്കുന്നു. സഹകരിച്ച എല്ലാവർക്കും നന്ദി.

ഇതൊരു സൽക്കർമ്മമായി അല്ലാഹു സ്വീകരിക്കട്ടെ ആമീൻ.

പ്രസിദ്ധീകരണ സമിതിക്കുവേണ്ടി

**ചീഫ്എഡിറ്റർ സയ്യിദ് ജഅ്ഫർ സഖാഫ് കുറ്റിപ്പുറം**



സയ്യിദ് മുഹമ്മദ് അലി ശിഹാബ് തങ്ങൾ

# ഗുരുനാഥന്മാരുടെ ഗുരു

അറിവിന്റെ കലവറ തന്നെയായിരുന്നു ഇ. കെ. വീണ്ടും ആ പഴയ പ്രയോഗം ഉപയോഗിക്കേണ്ടിവരുന്നു. ഇ. കെ. യുടെ വിയോഗം കനത്ത നഷ്ടമാണെനിക്ക്. ഈ പ്രയോഗം പഴയതാണെങ്കിലും അത് നൂറുശതമാനം സത്യമാകുന്നു.

പണ്ഡിതന്മാരുടെ പണ്ഡിതനും ഗുരുനാഥന്മാരുടെ ഗുരുനാഥനുമായിരുന്നു ഇ. കെ. അബൂബക്കർ മുസ്‌ലിയാർ. അദ്ദേഹം എല്ലാ മതങ്ങളുടെയും വേദഗ്രന്ഥങ്ങൾ പഠിച്ചിട്ടുള്ള ആളായിരുന്നു. ഇസ്‌ലാമിക ഗ്രന്ഥങ്ങളിൽ മാത്രമല്ല ഇതര സമുദായങ്ങളുടെ മതഗ്രന്ഥങ്ങളിലും പാണ്ഡിത്യം നേടിയിരുന്നു.

വിദേശത്തുള്ള പല പണ്ഡിതന്മാരും ഇ. കെയുടെ പാണ്ഡിത്യത്തിൽ മതിപ്പ് പ്രകടിപ്പിച്ച് എന്നോട് സംസാരിച്ചിട്ടുണ്ട്. എന്റെ പിതാവ് പൂക്കോയ തങ്ങളുടെ അടുത്ത സുഹൃത്തായിരുന്ന അദ്ദേഹം എന്നെ പുത്രതുല്യം സ്നേഹിക്കുകയും ഗുരുനാഥനേപ്പോലെ ഉപദേശിക്കുകയും ചെയ്തിരുന്നു. എങ്കിലും വളരെ വിനയത്തോടും സ്നേഹത്തോടും കൂടിയേ പെരുമാറുമായിരുന്നുള്ളൂ. അത് അദ്ദേഹത്തിന്റെ മഹത്വം വെളിവാക്കുന്നു.

കരുത്തനായ നേതാവും ഭരണാധികാരിയുമായിരുന്നു ഇ. കെ. ഞാൻ പ്രസിഡന്റായ പട്ടിക്കാട് ജാമിയ നൂരിയായിൽ അദ്ദേഹം പ്രിൻസിപ്പലായിരുന്നു. അദ്ദേഹം മുറിയിലുണ്ടെങ്കിൽ സ്ഥാപനം നിശ്ശബ്ദമായിരിക്കും. ശിഷ്യഗണങ്ങൾക്കും സഹപ്രവർത്തകർക്കും അദ്ദേഹത്തോടുള്ള ബഹുമാനമാണ് ഇതുകാണിച്ചിരുന്നത്. തികഞ്ഞ ലാളിത്യവും എളിമയുമായിരുന്നു ഇ. കെ. യുടെ മുഖമുദ്ര.

ദക്ഷിണേന്ത്യയിലെ ഉന്നതമതപഠന കേന്ദ്രമായ ബാഖിയത്തു സാലിഹാത്തിൽനിന്ന് മതപഠനം അഭ്യസിച്ച് അവിടെത്തന്നെ പ്രഫസറായി സേവനമനുഷ്ഠിക്കാൻ കഴിഞ്ഞ ആദ്യ മലയാളിയാണ് ഇ.കെ.

അറബ് ലോകത്ത് പ്രശസ്ത പണ്ഡിതന്മാർ ഇ. കെ. യുടെ പാണ്ഡിത്യത്തെ പല ഘട്ടങ്ങളിലും പ്രശംസിച്ചിട്ടുണ്ട്. സുന്നത്ത് ജമാഅത്തിന്റെ വിശ്വാസത്തിലാണ് ദീനിന്റെ അടിത്തറ നിലകൊള്ളുന്നതെന്ന സത്യം മനസ്സിലാക്കിക്കൊണ്ടുള്ളതായിരുന്നു അദ്ദേഹത്തിന്റെ പ്രവർത്തനം.

പട്ടിക്കാട് ജാമിയ നൂരിയ അറബി കോളേജിന്റെ സംസ്ഥാപനം മുതൽ ഒട്ടനവധി പണ്ഡിതനിരയെ വാർത്തെടുക്കുന്നതിനുള്ള പ്രവർത്തനത്തിൽ അദ്ദേഹം അക്ഷീണം യത്നിച്ചു. കോളേജ് പ്രിൻസിപ്പലായി 17 വർഷം പ്രവർത്തിച്ചു. മറ്റൊരു ഉന്നത മതപഠന കേന്ദ്രമായ നന്തി ദാറുസ്സലാം കോളേജിന്റെ പ്രിൻസിപ്പലായും പ്രശസ്ത സേവനമനുഷ്ഠിച്ചു.

സമസ്ത കേരള ജം ഇയ്യത്തുൽ ഉലമ, ഇസ്‌ലാംമത വിദ്യാഭ്യാസ ബോർഡ് എന്നിവയുടെ ശക്തനായ അമരക്കാരനായിരുന്നു ഇ. കെ. ഖിബ്‌ല സംബന്ധിച്ച് അദ്ദേഹത്തിന്റെ അറബിക് ഗ്രന്ഥം ദിശ നിർണയിക്കുന്ന കാര്യത്തിൽ ആധികാരികമായിരുന്നു. മത വിരുദ്ധ പ്രചരണങ്ങളെ

ശാസ്ത്രീയമായി ഖണ്ഡിച്ചുകൊണ്ട് അദ്ദേഹം നടത്തിയ പ്രഭാഷണങ്ങൾ അനേകായിരങ്ങളെ ആകർഷിച്ചിരുന്നു.

അനവധി ശിഷ്യഗണങ്ങൾ കേരളത്തിനകത്തും പുറത്തുമായുണ്ട്. ഇസ്‌ലാമിനും സുന്നത്ത് ജമാ അത്തിന്റെ ആശയാദർശങ്ങൾക്കുമെതിരേ ആരു രംഗത്തുവന്നാലും യാഥാർഥ്യബോധത്തോടെ പഠിച്ചറിഞ്ഞ് പൊതുജനങ്ങളെ ധരിപ്പിക്കുകയായിരുന്നു ആ പണ്ഡിതന്റെ ജീവിതലക്ഷ്യം. സ്കൂളുകളിൽനിന്ന് മതപഠനം എടുത്തുകളഞ്ഞ കാലഘട്ടത്തിൽ മദ്രസ പഠനം പരിപോഷിപ്പിക്കുന്നതിൽ നിർണായക പങ്കു വഹിച്ചു.

പള്ളിത്തർക്കങ്ങളും മറ്റു പ്രശ്നങ്ങളും പരിഹരിക്കുന്നതിന് അനുരഞ്ജനത്തിന്റെ മാർഗമായിരുന്നു. അദ്ദേഹം സ്വീകരിച്ചിരുന്നത്. ആരുടെയെങ്കിലും പ്രശംസ–ആക്ഷേപമോ പരിഗണിക്കാതെ സത്യം തുറന്നുപറയുന്ന കാര്യത്തിൽ മുൻപന്തിയിലുണ്ടാകും.

കേരള മുസ്‌ലിംകളുടെ ചരിത്രത്തിൽ മഖ്ദൂമികളുടെ പങ്ക് പഠിച്ചറിഞ്ഞ ചരിത്രപണ്ഡിതൻ കൂടിയായിരുന്നു ഇ. കെ. മലബാർ കലാപത്തിനുശേഷം കേരളമുസ്‌ലിംകളുടെ മതപ്രചാരണരംഗത്ത് സ്തുത്യർഹമായ സേവനമനുഷ്ഠിച്ച ഉലമാക്കളുടെ പാതയാണ് ഇ. കെ. പിന്തുടർന്നത്. മതത്തിന്റെ മൗലികതത്വങ്ങളിലോ അനുഷ്ഠാനമുറകളിലോ ഭേദഗതി വരുത്തുന്ന യാതൊരു വിട്ടുവീഴ്ചയ്ക്കും തയാറായിരുന്നില്ല.

സമസ്ത കേരളജം ഇയ്യത്തുൽ ഉലമയുടെ വളർച്ചക്ക് ഇ. കെ.യുടെ സംഭാവന വിസ്മരിക്കാനാവില്ല. ആത്മാർത്ഥത കർമങ്ങളുടെ ആത്മാവായാണ് ഇസ്‌ലാം കാണുന്നത്. ആത്മാർത്ഥത ഇല്ലാത്ത കർമങ്ങൾ അസ്വീകാര്യമാണെന്ന പ്രവാചകവചനം അദ്ദേഹത്തിന്റെ പ്രവർത്തനത്തിലുടനീളം പ്രകടമാക്കിയിരുന്നു.

പണ്ഡിതൻമാർ യാത്ര പറയുമ്പോൾ തത്തുല്യരായ ഉലമാക്കളെ വാർത്തു വിടണമെന്ന സത്യം മനസ്സിലാക്കിയാണ് മതസ്ഥാപനങ്ങൾക്ക് അദ്ദേഹം വെള്ളവും വളവും നൽകിയത്. ആത്മീയ ചൈതന്യവും മതബോധവും തലമുറകൾക്ക് പകർന്നു കൊടുക്കാൻ അദ്ദേഹം അക്ഷീണം യത്നിച്ചു.

ഫാഷന്റെയും പുരോഗതിയുടെയും പേരിൽ മതസ്ഥാപനങ്ങളെ അവഗണിക്കുന്നതും മഹാത്മാക്കളോട് അനാദരവ് കാണിക്കുന്നതും അദ്ദേഹം ഒരു തരത്തിലും പൊറുപ്പിച്ചില്ല.

മതപരമായ കാര്യങ്ങളെ സംബന്ധിച്ച് ആധികാരികമായി പറയാൻ കഴിവുള്ള പ്രശസ്ത പണ്ഡിതനായ ഇ. കെ. യെമനിൽ നിന്നു വന്ന കുടുംബപരമ്പരയിലെ പ്രധാന കണ്ണിയാണ്.

ആശയപരമായ പ്രതികരണശേഷി അദ്ദേഹത്തിന്റെ പ്രത്യേകതയായിരുന്നു. ഇംഗ്ലീഷ്, അറബി, ഉറുദു, മലയാളം, തമിഴ് എന്നീ ഭാഷകളിൽ പ്രാവീണ്യം നേടിയതുകൊണ്ട് സുന്നത്ത് ജമാ അത്തിന്റെ പ്രചാരണം മുസ്‌ലിംലോകത്ത് വ്യാപകമാക്കാൻ ഇസ്‌ലാമിക പ്രബോധന രംഗത്ത് അര നൂറ്റാണ്ടുകാലം നിറഞ്ഞുനിന്ന ആ പണ്ഡിതനു കഴിഞ്ഞു.

തലമുറകളിൽ ധാർമികബോധം വളർത്താനും മതരംഗത്ത് അച്ചടക്കം നിലനിർത്താനും ഇ. കെ. വലിയ പങ്കുവഹിച്ചു. പണ്ഡിതന്മാർ മൺമറയുമ്പോൾ അവരെ പ്രതിനിധീകരിക്കാൻ കൊള്ളുന്നുവർ വളരെ വിരളമായ കാലഘട്ടത്തിൽ ഇ. കെയുടെ വേർപാട് തീരാനഷ്ടമാണ്. ○



മുഹമ്മദലി ശിഹാബ് തങ്ങളും സയ്യിദ് ഉമർ ബാഫഖി തങ്ങളും ശൈഖുനാ ശംസുൽ ഉലമയുടെ കൂടെ.



## സയ്യിദ് ഹാമിദ് കോയമ്മ തങ്ങൾ

(വൈ.പ്ര.സമസ്ത കേരള ജംഇയ്യത്തുൽ ഉലമ)

മഹാനായ ശംസുൽ ഉലമാ (ന.മ)യുടെ വിയോഗമേൽപ്പിച്ച ദുഃഖത്തിൽ നിന്നും ഇപ്പോഴും ഞാൻ മുക്തനായിട്ടില്ല. മഹാനവർകളെ കുറിച്ച് ഓർക്കുമ്പോൾ അറിയാതെ കണ്ണുകൾ നിറയുന്നു. ബഹുമാനപ്പെട്ടവർ എത്രമാത്രം ജനമനസ്സുകളിൽ പ്രതിഷ്ഠ നേടിയെന്നതിന് മഹാനവർകളുടെ വിയോഗാനന്തരം കേരളത്തിനകത്തും പുറത്തും നടക്കുന്ന ഖുർആൻ, ദിക്ർ, അനുസ്മരണ പ്രഭാഷണം, വരക്കലിൽ നടക്കുന്ന കൂട്ട സിയാറത്തുകൾ തുടങ്ങിയവ അതിനു സ്പഷടമായ തെളിവാണ്. ജനഹൃദയങ്ങളെ ഇത്രയധികം സ്വാധീനിക്കുകയും സ്നേഹിക്കുകയും ചെയ്ത ഒരു പണ്ഡിതൻ കേരളത്തിൽ കഴിഞ്ഞ് പോയിരിക്കുന്നോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു മഹാനവർകളെ കുറിച്ചുള്ള പുറം പ്രചരണങ്ങൾ ഒന്നും തന്നെ ഒരു ചലനവും സൃഷ്ടിക്കാൻ കഴിഞ്ഞിട്ടില്ല എന്ന് വിളിച്ചോതുന്നതായിരുന്നു. ആ മഹാനവർകളുടെ ആ വന്ദ്യമായ മുഖമൊന്ന് അവസാനമായി ദർശിക്കാൻ വന്നിരമ്പിയ ജനസഹസ്രങ്ങൾ.




ശംസുൽ ഉലമയെ അവസാനമായി കണ്ടത് ഫാത്തിമാ ഹോസ്പ്പിറ്റലിൽ ആദ്യതവണ അഡ്മിറ്റ് ചെയ്തപ്പോഴാണ്. അഡ്മിറ്റ് ചെയ്തു എന്നറിഞ്ഞപ്പോൾ തന്നെ ആമഹാന്റെ തിരുസന്നിധിയിൽ എത്താൻ തിടുക്കമായി. പക്ഷെ, അത്രയും ധ്യുതി കാണിച്ചത്, ഇനി കാണാൻ കഴിയാതിരിക്കുമോ എന്ന സന്ദേഹമുണ്ടായിരുന്നത് കൊണ്ടല്ല. ശ്വാസ തടസ്സം അനുഭവിക്കുന്നുണ്ടങ്കിലും സുഖപ്പെടുമെന്ന പ്രത്യാശയായിരുന്നു എനിക്ക്. രണ്ടാമതും ശംസുൽ ഉലമായെ അഡ്മിറ്റ് ചെയ്തത് അറിഞ്ഞ്, പോകാൻ ഉദ്ദേശിച്ചെങ്കിലും വിധി ചലനമറ്റ ആ ശരീരം ദർശിക്കാനാണ് വഴിയൊരുക്കിയത്. ശംസുൽ ഉലമാ ഇഹലോക വാസം വെടിഞ്ഞുവെന്നത് അംഗീകരിക്കാൻ കഴിയാത്ത ഒരവസ്ഥയാണ്. മരണവിവരം കേട്ടപ്പോഴുണ്ടായത്.

പലതു കൊണ്ടും ശ്രദ്ധേയമായ ഇന്ത്യാരാജ്യത്തിന്റെ പ്രശാന്തസുന്ദരമായ ഈ കൊച്ചു കേരളത്തിൽ പറമ്പിൽ കടവിൽ ഉദയം ചെയത വെള്ളിമാട് കുന്നിൽ നഗനേത്രങ്ങളിൽ നിന്ന് അസ്തമിച്ച ശംസുൽ ഉലമാ ആരായിരുന്നു? മുസ്‌ലിം പണ്ഡിത ലോകത്തിന്റെ നെറുകയിലേക്ക് നടന്നുകയറിയ ഈ മഹാൻ കാണിച്ച പാതയെന്ത്? ഖുർആനിലും ഹദീസിലും മുൻകാല വ്യഖ്യാതാക്കൾ പോലും വിസ്മയം കൊള്ളുന്ന തഹ്ഖീഖുകൾക്ക് ഉടമയായ ശംസുൽ ഉലമയെകുറിച്ചെഴുതുമ്പോൾ ആകെ സന്ദേഹത്തിലാണ്. എങ്ങിനെ എഴുതിയാലാണ് ആശ്ചര്യകരമായ വ്യക്തിത്വത്തോട് നീതി കാണിക്കാൻ കഴിയുക.

1945 മുതൽ സുന്നിവേദികളെ പ്രോജ്വലമാക്കിയിരുന്ന തന്റെ പ്രഭാഷണ വലയത്തിലേക്ക് ആകൃഷ്ടരായ പതിനായിരങ്ങളിൽ ഒരുവനായിട്ടായിരുന്നു ആ മഹാനവർകളെ കുറിച്ച് കേൾക്കാൻ തുടങ്ങിയത്. ചാവക്കാട് ഭാഗങ്ങളിൽ സുന്നി വേദികളിൽ വെച്ച് മഹാനവർകളുമായി വേദി പങ്കിടുവാൻ ലഭിച്ച അവസരങ്ങൾ സ്മരണിയമാണ്. പിന്നീട് ഞങ്ങൾ തമ്മിലുള്ള ബന്ധം പൂർവ്വോപരി ബന്ധം സ്ഥാപിക്കാൻ തുടങ്ങി. ആ ബന്ധത്തിന്റെ കാഠിന്യം മഹാനവർകളുടെ വിരഹത്താൽ ഏറെ വേദന അനുഭവിക്കാൻ മാത്രം പര്യാപ്തമാണ്. പലപ്പോഴും തങ്ങളുടെ വീട്ടിൽ സന്ദർശകനുമായിരുന്നു. നിറമിഴികളോടെയല്ലാതെ മഹാനവർകളെ ഓർക്കാൻ സാധ്യമല്ല.

ആരെയും ആകർഷിക്കുന്ന വേഷവിദാനങ്ങളും ശൂരതയും ആജ്ഞാശക്തി സ്ഫുരിക്കുന്ന മുഖവും അതിനേക്കാളുപരി അടുത്തിടപഴികിയപ്പോഴുള്ള മഹനീയ സ്വഭാവഗുണങ്ങളും അദ്ദേഹത്തിന്റെ സാമീപ്യം എപ്പോഴും ആഗ്രഹിക്കാനുതകി. മഹാനവർകളുടെ സ്വഭാവം അത് വർണ്ണിക്കാൻ കഴിയാത്ത ഒന്നായിരുന്നു. ഖുർആൻ വിവക്ഷിക്കപ്പെ സ്വഭാവഗുണങ്ങളോട് സാമ്യമായ നിലയിലാണ്

എനിക്കനുഭവപ്പെട്ടാൻ കഴിഞ്ഞത്.

മഹാനേക്കാൾ പ്രായം കൊണ്ടും അറിവു കൊണ്ടും താഴ്ന്ന വിനീതനായ എന്നോട് കാണിക്കുന്ന പെരുമാറ്റം ഇരുത്തി ചിന്തിപ്പിക്കുന്നതും സ്മരണിയവുമാണ്. മുശാവറ യോഗങ്ങളിൽ വെച്ച് മഹാനവർകൾ കാണിക്കുന്ന പെരുമാറ്റം കണ്ട് ഞാനത്ഭുതപ്പെടുകയും നാണിച്ചു പോവുകയും ചെയ്തിട്ടുണ്ട്.

രണ്ടാമത് ഹോസ്പ്പിറ്റലിൽ ആയപ്പോൾ കാണാൻ സാധിച്ചില്ല. ആദ്യം അഡ്മിറ്റ് ചെയ്ത അവസരത്തിൽ കണ്ടപ്പോൾ മഹാനവർകൾ ഉള്ള് തുറന്ന് കണ്ണീർ പൊഴിച്ച് സംസാരിച്ചത് ഇന്നും മനസ്സിന്റെ അടിത്തട്ടിൽ നിന്ന് തെളിഞ്ഞ് വരുന്നത് എന്നെ അസ്വസ്ഥമാക്കുകയാണ്. അന്നത്തെ സംസാരത്തിൽ വരക്കൽ മഖാമും സ്ഥലവും സമസ്ഥ ഏറ്റെടുത്ത് റജിസ്റ്റർ ചെയതതും, അവിടെ സ്ഥാപിക്കാൻ പോകുന്ന ഖുർആൻ റിസേർച്ച് സെന്ററിനെ പറ്റിയും വളരെ ആവശത്തോടെ സംസാരിക്കുകയും അതുണ്ടായി കാണാനുള്ള ഉൽകടമായ ആഗ്രഹം അറിയിക്കുകയും, സ്ഥാപനങ്ങൾ ഉയർന്നു വരാൻ തങ്ങൾ എപ്പോഴു ദുആ ചെയ്യണമെന്നും പറഞ്ഞു. തുടർന്ന് ഗദ്ഗദ ചിത്തനായി "മുല്ലക്കോയ തങ്ങളുടെ ജീവാറിൽ മറവടക്കുവാനുള്ള തൗഫീഖിന് വേണ്ടി ദുആ ചെയ്യണമെന്നും പറയുകയുണ്ടായി. ഞാനശ്ചര്യപ്പെട്ടു മഹാനും വലിയ്യുമായ വരക്കൽ മുല്ലക്കോയതങ്ങളുടെ സാമീപ്യം കൊതിക്കുന്ന ശംസുൽ ഉലമാ എത്രമാത്രം മഹാൻമാരെ ഉൾകൊണ്ടിട്ടുണ്ടാകും? അത് അല്ലാഹുവിന് മാത്രമേ അറിയൂ.

വരക്കലും മഖാമും ഏറ്റെടുക്കുന്നതിന്റെ മുമ്പ് തന്നെ യോഗത്തിൽ വെച്ചും മറ്റും കാണുമ്പോൾ വലിയതാൽപര്യത്തോടെ അതിനെ സംബന്ധിച്ച് സംസാരിക്കാറുണ്ടായിരുന്നു.മഹാനവർകൾ ആഗ്രഹിച്ചത് പോലെ തന്നെ അല്ലാഹു സഫലീകൃതമാക്കുകയും ചെയതു. അൽ ഹംദുലില്ലാഹ്.

ഹളർ മൗത്തിൽ നിന്നും, മറ്റു സ്ഥലങ്ങളിൽ നിന്നും ഇസ്‌ലാമിക പ്രചരണാർത്ഥം ഇവിടേക്ക് വന്ന സാദത്തീങ്ങളെ പറ്റിയും മുൻ കാല മഹത്തുക്കളായ ഔലിയാക്കളെ പറ്റിയും ആരെക്കാളും കൂടുതൽ ചരിത്രപരമായി ആധികാരികതയോടെ മഹാനവർകൾ പറയുമ്പോൾ നമ്മൾ കോൾമയിർ കൊള്ളും.

ഞങ്ങളുടെ പിതാമഹൻമാരിൽ പെട്ട കണ്ണൂരിൽ അന്ത്യവിശ്രമം കൊള്ളുന്ന ശൈഖ് സയ്യിദ് മുഹമ്മദ് മൗല ബുഖാരി എന്നിവരുടെയും അതു പോലെ മറ്റു പിതാമഹൻമാരെ പറ്റിയും വസ്തു നിഷ്ടമായി അദ്ദേഹം പറഞ്ഞു തരുമായിരുന്നു. മഹത്തുക്കളായ സാദത്തീങ്ങളെ കുറിച്ച് പറയുമ്പോൾ അങ്ങേയറ്റത്തെ ആദരവും ബഹുമാനവും മഹാനവർകളിൽ നിന്ന് നിർലോഭം പ്രകടമായിരുന്നു.

മുശാവറ യോഗങ്ങളിൽ അദ്ദേഹം പറയുന്ന അഭിപ്രായങ്ങളും നിർദ്ദേശങ്ങളും ഋജുവും വ്യക്തവും മാത്രമായിരിക്കും എല്ലാപ്രവർത്തനങ്ങളും ശറഇന്റെ വ്യാപ്തിക്കുള്ളിൽ ഒതുങ്ങിയതും അണുവിണ വ്യതിചലിക്കാത്തതുമായിരുന്നു. മഹാനവർകളുടെ ഈമാനിന്റെ ആഴവും പരപ്പും എത്രയാഎന്ന് ആർക്കും പറയുവാൻ സാധ്യമല്ല. ഖുർആനെ സംബന്ധിച്ച് ആഴത്തിൽ മനസ്സിലാക്കിയവരായിരുന്നു മഹാനവർകൾ.

മഹാനവർകളെ എന്ത് എഴുതിയാലും അത് അപൂർണ്ണമേ ആവുകയുള്ളു. എങ്കിലും ബർക്കത്തിന്നായി ചിലത് എഴുതി എന്ന് മാത്രം. മഹാനവർകളുടെ പാതപിൻപറ്റി ഇനിയും ദീർഘകാലം അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന് വേണ്ടി പ്രവർത്തിക്കാൻ അല്ലാഹു നമുക്ക് തൗഫീഖ് നൽകട്ടെ. മഹാനവർകളുടെ ഹഖ് ബർക്കത്ത് കൊണ്ട് അല്ലാഹു നമ്മെ ഹിദീയത്തിൽ ആക്കട്ടെ. ആമീൻ.

○



അനാരോഗ്യം വകവെയ്ക്കാതെ: എടപ്പാൾ ദാറുൽ ഹിദായ പത്താം വാർഷികം ശൈഖുന ശംസുൽ ഉലമ ഉദ്ഘാടനം ചെയ്യുന്നു.

# ദാറുസ്സലാമിന്റെ ജീവനാഡി

**സയ്യിദ് ഉമർ ബാഫഖി തങ്ങൾ**
(പ്രസി: നന്തി ദാറുസ്സലാം)



അവസാനത്തെ സനദ്ദാന സമ്മേളനം: ശൈഖുന ശംസുൽ ഉലമ നന്തി ദാറുസലാം 19-ാം വാർഷിക 6-ാം സനദ്ദാന സമ്മേളനത്തിന്റെ സമാപന യോഗത്തിൽ

നന്തി ദാറുസ്സലാം അറബിക് കോളേജ് തെന്നിന്ത്യയിലെ പ്രശസ്ത ദീനി കലാലയമായി ഉയർന്ന് വന്നതിന്റെ മുഖ്യ കാരണം മഹാനായ ശംസുൽ ഉലമ ഇ. കെ. അബൂബക്കർ മുസ്ലിയാരുടെ സാന്നിദ്ധ്യം മാത്രാമാണെന്നതിൽ സംശയമില്ല.

നന്തി കോളേജ് എന്ന സ്ഥാപനം നട്ടുനനച്ചു വളർത്തിയത് മർഹൂം നന്തിയിൽ മുസ്ല്യാരായിരുന്നു. അത് സമുദായ മധ്യേ പടർന്നു പന്തലിക്കാൻ കാരണക്കാരൻ ശംസുൽ ഉലമ തന്നെ. 1979 മുതൽ ശംസുൽ ഉലമ അതിന്റെ പ്രിൻസിപ്പാളും മുസ്ല്യാരുടെ മരണശേഷം മുഖ്യകാര്യദർശിയുമായിരുന്നു.

വളരെ കൊല്ലങ്ങൾക്ക് മുമ്പ് തന്നെ ശംസുൽ ഉലമയുമായി എനിക്ക് അഭേദ്യമായ ബന്ധമുണ്ടായിരുന്നു. അന്നുണ്ടായിരുന്ന ഈ ബഹുമാനാദരവുകൾ കോളേജ് കമ്മിറ്റി പ്രസിഡണ്ട് എന്ന നിലക്ക് അദ്ദേഹവുമായി ഇടപഴകാൻ തുടങ്ങിയപ്പോൾ വർധിക്കുകയാണ് ഉണ്ടായത്. കാരണം സമുദായത്തിലും സമൂഹത്തിലും വളരെ ഉന്നതമായ സ്ഥാനം വഹിക്കുന്നവരും ഇന്ത്യയിലെ ആധികാരിക മതസംഘടനയായ സമസ്തയുടെ സമുന്നത സ്ഥാനം അലങ്കരിക്കുന്നവരുമായ മഹാനവർകൾ, ദാറുസ്സലാമിന്റെ പ്രിൻസിപ്പാൾ എന്ന ഔദ്യോഗിക സ്ഥാനം സ്വതന്ത്രമായി കൈകാര്യം ചെയ്യാനുള്ള പരമാധികാരം ഉണ്ടായിട്ടുകൂടി കമ്മിറ്റി ഭാരവാഹികളായ ഞങ്ങളോട് ആലോചിച്ചിട്ടും അന്വേഷിച്ചിട്ടും മാത്രമേ പ്രധാന സംഗതികളൊക്കെ നിർവ്വഹിച്ചിരുന്നത്. ഓരോ ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുന്നവർക്ക് അവരുടെ സ്ഥാനം വകവെച്ചു കൊടുക്കുന്നതിലും അനുസരിക്കേണ്ടവരെ അനുസരിക്കുന്ന കാര്യത്തിലും ശംസുൽ ഉലമ ഒരു മാതൃകാ പുരുഷൻ തന്നെയായിരുന്നു. കോളേജ് കോമ്പൗണ്ടിന്റെ പുറത്ത്



പോകുമ്പോൾ ഓഫീസിൽ പറയുന്ന കാര്യത്തിലും വന്ന വിവരം ഓഫീസിൽ അറിയിക്കുക എന്ന ചെറിയ കാര്യങ്ങൾ പോലും വളരെ കണിശമായി നിർവ്വഹിക്കുന്നതിൽ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

ദാറുസ്സലാം മതപരമായ അറിവിന്റെ ഒരു കേന്ദ്രമായി വളർത്തുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. രണ്ട് പതിറ്റാണ്ടിനകം ആ ഉദ്ദേശ്യം സാധിച്ചു. കേരളത്തിൽനിന്നും അയൽ സംസ്ഥാനങ്ങളിൽനിന്നും യുവപണ്ഡിതൻമാർ ദാറുസ്സലാമിൽ അദ്ദേഹത്തിന്റെ വിജ്ഞാന സാഗരത്തിൽനിന്ന് ദാഹം തീർക്കുവാൻ വന്നണയുന്ന കാഴ്ച ചാരിതാർത്ഥ്യജനകമായിരുന്നു. രണ്ട് പതിറ്റാണ്ടിനകം ആയിരക്കണക്കിന് പണ്ഡിതൻമാരെ ദാരിമികളെ സമുദായ സമക്ഷം സമർപ്പിക്കാൻ അദ്ദേഹത്തിന് സാധിച്ചു. ദാറുസ്സലാം എന്നും പണ്ഡിതൻമാരുടെ നിവാസകേന്ദ്രമായിരിക്കണമെന്ന് അദ്ദേഹത്തന്ന് നിർബ്ബന്ധമായിരുന്നു.

അവസാനകാലത്ത് താൻ വളർത്തിയെടുത്ത പണ്ഡിതൻമാർക്ക് തന്റെ ക്ലാസുകളെല്ലാം ഏൽപ്പിച്ചുകൊടുക്കുകയും, തബർറുകിന് വേണ്ടി സ്വഹീഹുൽ ബുഖാരി മാത്രം താൻ ദർസ് നടത്തുകയും ചെയ്തു. അഞ്ചു വർഷത്തോളം ഈ പരീക്ഷണം നടത്തിയപ്പോൾ തന്റെ ശിഷ്യൻമാരായ പണ്ഡിതൻമാർ പണ്ഡിതോചിതമായി ക്ലാസുകൾ നടത്തുന്നുവെന്ന് ബോധ്യമായതിനാലും വിദ്യാർത്ഥികൾ പൂർണമായും സംതൃപ്തരാണെന്നതിനാലും അദ്ദേഹം വളരെ സന്തുഷ്ടനായിരുന്നു. കാരണം താൻ ആഗ്രഹിച്ചതുപോലെ ദാറുസ്സലാം മഖ്ദൂമിങ്ങൾ കാഴ്ചവെച്ച തരത്തിലുള്ള കിതാബ് ശരിക്കും ഓതിപഠിക്കുന്ന കേന്ദ്രമായി ഭാവിയിലും ദാറുസ്സലാമിനെ പ്രശോഭിപ്പിക്കാൻ തന്റെ ശിഷ്യൻമാർക്ക് കഴിയുമെന്നതിൽ അദ്ദേഹം അഭിമാനം കൊള്ളുകയും ചെയ്തിരുന്നു.

അറബിക് കോളേജ് എന്ന പേര് പറഞ്ഞ് ചിലരൊക്കെ ചെയ്യുന്നത് പോലെ മതസ്ഥാപനം സങ്കരവിദ്യാലയമാക്കുന്നതിനോടും തൊഴിൽ പരിശീലനം കേന്ദ്രമാക്കുന്നതിനോടും ശംസുൽഉലമക്ക് തീരെ യോജിപ്പില്ലായിരുന്നു. അങ്ങിനെയാകുമ്പോൾ പണ്ഡിതൻമാരുടെ പരമ്പര അവസാനിക്കുമെന്നും ഉണ്ടെങ്കിൽ പണ്ഡിതന്റെ ശിഅ്ആർ ഇല്ലാത്ത ഒരവസ്ഥ വരുമെന്നും അദ്ദേഹം പറയുമായിരുന്നു. സ്ഥാപനത്തിന്റെ പുരോഗതിയുമായി ബന്ധപ്പെട്ടകാര്യം വരുമ്പോഴൊക്കെ പഴയകാല ദർസിന്റെ തനിമയും പ്രതാപവും നിലനിർത്തേണ്ടതിനെപ്പറ്റി അദ്ദേഹം ഊന്നിപ്പറയുമായിരുന്നു. അതുകൊണ്ട് തന്നെ ശംസുൽ ഉലമക്ക് അനിഷ്ഠമായ ഒരു കാര്യവും ചെയ്യാൻ ഞങ്ങൾ മുതിർന്നില്ല.

ശംസുൽ ഉലമയുമായി ആലോചിച്ച് അദ്ദേഹത്തിന്റെ സമ്മതം വാങ്ങിയതിനുശേഷമേ ഞങ്ങൾ ഏത് തീരുമാനവും നടപ്പാക്കുകയുള്ളൂ. അദ്ദേഹത്തിന്റെ സന്ദർഭോചിതമുള്ള ഉപദേശങ്ങളും നിർദ്ദേശങ്ങളും വിലപ്പെട്ടതായിരുന്നു. അദ്ദേഹത്തിന്റെ തക്കസമയത്തുള്ള ഉപദേശങ്ങളും തീരുമാനങ്ങളുമാണ് ദാറുസ്സലാം ധ്രുതഗതിയിൽ പുരോഗമിക്കാൻ കാരണം, ദാറുസ്സലാം യതീംഖാന, ജൂനിയർ കോളേജ്, ഹിഫ്ളുൽ ഖുർആൻ കോളേജ്, തുടങ്ങിയ വിവിധങ്ങളായ സ്ഥാപനങ്ങൾ തുടങ്ങുന്നതിലും അവ കാര്യക്ഷമമായി നടത്തിക്കൊണ്ട് പോകുന്നതിലും ശംസുൽ ഉലമയുടെ വിലപ്പെട്ട നിർദ്ദേശങ്ങൾ കമ്മറ്റിയെ സംബന്ധിച്ചിടത്തോളം വലിയസഹായകമായിട്ടുണ്ട്. അദ്ദേഹത്തിന്റെ വിയോഗംമൂലം സ്ഥാപനത്തിന്റെ ജീവാത്മാവാണ് നഷ്ടപ്പെട്ടത്. ഈ നഷ്ടം അല്ലാഹു എത്രയും പെട്ടെന്ന് നികത്തിതരട്ടെ. അദ്ദേഹത്തോടൊപ്പം അല്ലാഹു നമ്മെ ജന്നാത്തുന്നഈമിൽ ഒരുമിച്ച് കൂട്ടട്ടെ...ആമീൻ....



കോഴിക്കോട് മാവൂർ റോഡിലെ ദാറുസ്സലാം ഷോപ്പിംഗ് കോംപ്ലക്സ് ഉദ്ഘാടന വേദിയിൽ ശംസുൽ ഉലമയും സയ്യിദ് ഉമർ ബാഫഖി തങ്ങളും



# അനുസ്മരണം

*എ. വി.*

ആത്മാർത്ഥതയുടെ നിറകുടമായി, സേവനത്തിന്റെ വടവൃക്ഷമായി, വിനയത്തിന്റെ വിശ്വരൂപമായി, ആതുര സേവനത്തിന്റെ മാതൃകാ പുരുഷനായി സമുദായ മദ്ധ്യെ വിരമിച്ച നന്തിയിൽ മുസ്‌ലിയാർ നമ്മെ വിട്ടുപിരിഞ്ഞിട്ട് മൂന്ന് വർഷത്തോളമായി. ആയുഷ്കാലം മുഴുവൻ സമുദായ സേവനത്തിന്ന് സ്വയം അർപ്പിച്ച മുസ്‌ലിയാർ അവർകൾ എക്കാലത്തും സമുദായത്തിന്നഭിമാനിക്കാനുതകുന്ന മഹൽ സ്ഥാപനം– നന്തി ദാറുസ്സലാം– സമുദായത്തിന് സമ്മാനിച്ചാണ് പോയത്.

പ്രൗഢിയും, പ്രശസ്തിയും തീരെ ആഗ്രഹിക്കാത്ത മുസ്‌ലിയാർ അവർകൾ അക്ഷരത്തിലും അർത്ഥത്തിലും ഒരു നിഷ്കാമ നിശ്ശബ്ദ സേവകനായിരുന്നു. സ്വന്തം കുടുംബത്തേക്കാളും അവർ സ്നേഹിച്ചു വളർത്തിയത് ദാറുസ്സലാമിനെയായിരുന്നു. രോഗശുശ്രൂഷയും, പ്രശ്നപരിഹാരവും തേടി മുസ്‌ലിയാരുടെ അടുക്കൽ എല്ലാ ദിവസവും ഏകദേശം നൂറിൽപരം ആൾക്കാരെങ്കിലും വരുമായിരുന്നു. അവർക്ക് ചികിത്സാ നിർദ്ദേശങ്ങൾ നൽകിയതിന്ന് ശേഷം അവരുടെ ശാശ്വതമായ ശാരീരിക സുഖത്തിന്നും, സാമ്പത്തികാനുഗ്രഹത്തിന്നും വേണ്ടി ദാറുസ്സലാമിന്ന് നേർച്ചയാക്കാനും, സംഭാവന നൽകാനുമായിരുന്നു ഉപദേശിച്ചിരുന്നത്. വിദേശങ്ങളിലും, നാട്ടിലും വ്യാപാര വ്യവസായങ്ങൾ നടത്തുന്നവരുടെ കച്ചവടത്തിൽ ബർകത്ത് ലഭിക്കാൻ മുസ്‌ലിയാർ അവർകൾ നിർദ്ദേശിച്ചിരുന്നത് അവരുടെ കടകളിൽ ദാറുസ്സലാമിന്റെ ഒരു നേർച്ചപ്പാട്ട സൂക്ഷിക്കാനും എല്ലാ ദിവസവും കട അടക്കുമ്പോൾ പാട്ടയിൽ നാണയങ്ങൾ നിക്ഷേപിക്കാനുമായിരുന്നു. ഗൾഫ് നാടുകളിൽ കച്ചവടം ചെയ്യുന്ന പല മലയാളികളും മാസംതോറും പ്രസ്തുത പാട്ടയിലെ സംഖ്യ സ്വരൂപിച്ചു ഇന്നും ഓഫീസിൽ എത്തിച്ചുകൊണ്ടിരിക്കുന്നു. കച്ചവടത്തിൽ അത്ഭുതകരമായ അഭിവൃദ്ധിയുണ്ടായ കഥകൾ അവർ പലരും ഓഫീസിൽ ഇരുന്ന് വിവരിക്കുന്നത് ഈ ലേഖകന്ന് കേൾക്കാൻ സാധിച്ചിട്ടുണ്ട്. മുസ്ല്യാർ അവർകളെ സന്ദർശിക്കുന്നതിന്നുള്ള ടോക്കൺ വക ഈടാക്കുന്ന സംഖ്യ മുഴുവനും അറബിക് കോളേജിന്നുള്ളതായിരുന്നു. ആയിനത്തിലും മറ്റുമായി മാസംതോറും ഏകദേശം ഒരുലക്ഷത്തോളം രൂപ മുസ്‌ലിയാരിൽ നിന്ന് ലഭിച്ചിരുന്നു. മുസ്‌ലിയാർ വഫാതായതോടെ ഒരു സുപ്രഭാതത്തിൽ അതു മുഴുവനും നിലച്ചുപോയപ്പോൾ എല്ലാവർക്കും ദാറുസ്സലാമിന്റെ ഭാവിയെ കുറിച്ച് ആശങ്കയും ഭയവും ഉണ്ടായിരുന്നു. എന്നാൽ ഈ സ്ഥാപനം കെട്ടിപ്പടുത്തതിന്റെ പിന്നിലുള്ള ആത്മാർത്ഥതയുടെയും, മുസ്‌ലിയാർ അവർകളുടെ ബർക്കത്തിന്റെയും ഫലമെന്നു പറയട്ടെ തന്റെ വഫാത്തിന്നു ശേഷവും കോളേജിന്റെ മാസാന്ത വരുമാനം വർദ്ധിക്കുകയല്ലാതെ, ചുരുങ്ങിയില്ലെന്ന വസ്തുത ഈ യാഥാർത്ഥ്യം വ്യക്തമാക്കും. ആയിരങ്ങൾക്കാശ്വാസം പകർന്ന നന്തിയിൽ മുസ്‌ലിയാരെയും, അവർ പടുത്തുയർത്തിയ സ്ഥാപനത്തെയും ആത്മാർത്ഥമായി സ്നേഹിച്ചവർ സ്ഥാപനത്തിനെ അകമഴിഞ്ഞു സഹായിക്കേണ്ട ആവശ്യകത മനസ്സിലാക്കി ഉദാരമായ സഹായ ഹസ്തങ്ങളുമായി സ്വയം ഈ സ്ഥാപനത്തെ തലോടുകയാണ് ചെയ്തത്.



നന്തിയിൽ മുഹമ്മദ് മുസ്‌ലിയാർ

മുസ്‌ലിയാർ വഫാതായതിന്ന് ശേഷം ശൈഖുനാ ശംസുൽ ഉലമാ കൂടുതൽ സ്ഥാപനത്തെ ശ്രദ്ധിക്കുകയും, മുസ്‌ലിയാരുടെ അഭാവം കാരണം ഉണ്ടായേക്കാവുന്ന ന്യൂനതകൾ പരിഹരിക്കാൻ ജാഗ്രത പുലർത്തുകയും ചെയ്തിരുന്നു. ശൈഖുനാ ശംസുൽ ഉലമയും, നന്തിയിൽ മുസ്‌ലിയാരും തമ്മിലുള്ള ആത്മീയവും, സൗഹൃദപൂർണ്ണവുമായ ബന്ധം സുദൃഢവും, അചഞ്ചലവുമായിരുന്നു. പരസ്പരം അന്വേഷിക്കാതെയും, ആലോചിക്കാതെയും കോളേജ് സംബന്ധമായ പ്രധാന കാര്യങ്ങളൊന്നും അവർ തീരുമാനിച്ചിരുന്നില്ല. ശംസുൽ ഉലമ അളവറ്റ് സ്നേഹിക്കുകയും ആദരിക്കുകയും ചെയ്ത ഒരു വ്യക്തിയായിരുന്നു മുസ്‌ലിയാർ അവർകൾ. ശൈഖുനാ ജനാസ നിസ്കാരത്തിന്ന് അപൂർവ്വമായ നേതൃത്വം കൊടുക്കാറുണ്ടായിരുന്നുള്ളൂ. എന്നാൽ മുസ്‌ലിയാർ അവർകളുടെ വിയോഗം ഉണ്ടായപ്പോൾ ജനാസ സംസ്കരണത്തിന്റെ എല്ലാ ഘട്ടങ്ങളിലും ശൈഖുനാ സജീവമായി പങ്കെടുക്കുകയും നമസ്കാരത്തിന്ന് ഇമാമത് നിന്ന് നേതൃത്വം നൽകുകയും ചെയ്തു.

രണ്ടുപേരും അവരുടെ ജീവിതാവസാനം വരെ അവരുടെ ജീവനേക്കാളുപരി സ്നേഹിച്ചു വളർത്തിയ ദാറുസ്സലാമിനെ സമുദായത്തിന്റെ കരങ്ങളിലേൽപിച്ചാണ് അവർ പോയത്. നാമത് ഏറ്റെടുത്ത് ഭംഗിയായി– സുഗമമായി സംരക്ഷിക്കുകയെന്നതാണ് അവരോട് കാണിക്കുന്ന ഏറ്റവും വലിയ കടപ്പാട്.

ം



## ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ല്യാർ

ജനറൽ സെക്രട്ടറി: സമസ്ത കേരള ജംഇയ്യത്തുൽ ഉലമ:

അധാർമികതയുടെ കട്ടപിടിച്ച ഇരുട്ടറകളിൽ നിന്നും സനാതന ധാർമികതയുടെ വെള്ളി വെളിച്ചത്തിലേക്ക് മാനവികതയെ കൈപിടിച്ചുയർത്താൻ കാലാകാലങ്ങളിൽ അമ്പിയാ മുർസലുകൾ നിയുകത്‌രായിട്ടുണ്ട്. സത്യത്തിന്റെ ദൂതുമായി വന്ന ആ മഹാത്മാക്കളുടെ ദൗത്യം നന്മകളുടെ പ്രചാരണവും തിന്മകളുടെ ഉന്മൂലനവും മാത്രമായിരുന്നു. മൂല്യച്ച്യുതികളും ധാർമ്മികജീർണ്ണതകളും സാർവ്വത്രികമായി മനുഷ്യത്വം മരവിച്ചു കൊണ്ടിരുന്നപ്പോഴെല്ലാം ജഗന്നിയന്താവായ റബ്ബുൽ ഇസ്സത്ത് പരിഷ്കരണ പ്രവർത്തനാർത്ഥം പ്രവാചക പുംഗവരെ നിയോഗിച്ചു കൊണ്ടിരുന്നു. "നമ്മുടെ സന്ദേശവുമായി ഒരു ദൂതനെ നിയോഗിക്കുന്നതുവരെ നാമൊരു ജനവിഭാഗത്തേയും ശിക്ഷിക്കുന്ന വരായിട്ടില്ല' (വി.ഖു) എന്ന ഖുർആൻ വാക്യം ഈ പരമയാഥാർത്ഥ്യമാണ് അനാവരണം ചെയ്യുന്നത്.

ആദം നബി (അ) യിൽ തുടങ്ങുന്ന ആ ബ്രഹത് ശൃംഖല അന്ത്യപ്രവാചക തിരുമേനി (സ) യിലാണ് അവസാനിക്കുന്നത്. തിരുമേനി (സ) യുടെ നിയോഗത്തിന് മുമ്പുള്ള യുഗാന്തരങ്ങളിൽ വ്യത്യസ്ത ജനവിഭാഗങ്ങളിൽ വിഭിന്ന പശ്ചാത്തലങ്ങളിൽ ആവശ്യാനുസരണം അമ്പിയാ മുർസലുകളേയും പരിഷകരണദൂതുമായി നിയോഗിക്കുകയും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ അവരെ വിന്യസിക്കുകയുമൊക്കെയായിരുന്നു അല്ലാഹുവിന്റെ പ്രവർത്തനശൈലി. എന്നാൽ അന്ത്യ പ്രവാചകരായ മുഹമ്മദ് നബി (സ) യുടെ ആഗമനത്തോടെ ഈ ശൈലിയിൽ സമൂലമായ മാറ്റമുളവായി. മുഹമ്മദ് നബി അന്ത്യ പ്രവാചകരാണന്നതും അവർക്കു ശേഷം ഇനി ലോകത്ത് മറ്റൊരു പ്രവാചകൻ വരാനില്ലയെന്നതും തന്നെയാണ് ഈ ശൈലീമാറ്റത്തിന്റെ കാതലായ ഭാഗം. നബി തിരുമേനി യെ വിശുദ്ധ ഖുർആൻ പരിചയപ്പെടുത്തുന്നത് 'പ്രവാചകൻമാരുടെ മുദ്ര' (ഖാതമുന്നബിയ്യീൻ)യെന്നാണ്. ഇവിടെ പ്ര വാചകൻമാരുടെ അവസാന കണ്ണിയെന്നർ ത്ഥം കുറിക്കുന്ന 'ഖാതിമുന്നബിയ്യീൻ' എന്ന ഖിറാഅത്ത് ഉപര്യുക്താശയത്തെ അരക്കിട്ടുറപ്പിക്കുകയാണ് ചെയ്യുന്നത്. എന്നാൽ 'ഖത്മുന്നബുവ്വത്ത്' എന്ന അലംഘനീയ യാഥാർത്ഥ്യത്തെ പല്ല് ഞെരിച്ച് കൊഞ്ഞനം കുത്തുന്ന ചില വിഢികൾ ലോകചരിത്രത്തിൽ പലപ്പോഴുമുണ്ടായിട്ടുണ്ട്. മുസൈലിമത്തുൽ കദ്ദാബും അസ്‌വദുൽ അൻസിയും സജാഇയും പ്രഭൃതികളും ഇതിന്റെ മൂപ്പെത്തിയ ഉദാഹരണങ്ങളിൽ ചിലതു മാത്രം. ഇയ്യിടെ പാക്കിസ്ഥാനിലെ ഖാദിയാൻ ദേശത്ത് തലപൊക്കിയ മീർസാ ഗുലാം അഹ്മദ് ഖാദിയാനിയെന്ന അഭിശപ്തനും ഈ ഗണത്തിലെ ഏറ്റവും പുതിയ ഉദാഹരണമാണ്.




ഖുർആനിക സൂക്തങ്ങളും സുസ്ഥിരീകൃത ഹദീസുകളും ഈ പട്ടികയിൽ അസംഖ്യമാണ്. മുഹമ്മദ് നബിക്കു ശേഷം മറ്റൊരു നബുവ്വത്തിന് സാധ്യത കാണുന്നതിലെ മഹാവങ്കത്തവും ശുദ്ധഭോഷ്കും ഉദ്ഘോഷിക്കുന്ന അടിസ്ഥാന പ്രമാണങ്ങൾ പ്രബലവും ധാരാളത്തി ലധികവുമാണ്. 'ലാനബിയ്യ ബഅ്ദ്' (എനിക്കു ശേഷം മറ്റൊരു പ്രവാചകൻ വരുന്ന പ്രശനമേയില്ല) എന്ന ഹദീസു വാക്യം ഇത്തരക്കാർക്കൊരു വായടപ്പൻ മറുപടിതന്നെയാണ്. ഈ പദപ്രയോഗത്തിലെ വംശനിഷേധം കുറിക്കുന്ന 'ലാ' പ്രത്യയം (ലാലിനഫ്‌യിൽജിൻസ്) അർഹിക്കുന്ന സാംഗത്യവും ശ്രദ്ധേയം തന്നെ.

എങ്കിൽ പിന്നെ മാറിമാറിവരുന്ന സാമൂഹ്യ പശ്ചാത്തലങ്ങളിൽ പരിഷ്കരണ പ്രവർത്തനങ്ങൾക്ക് ആരു ചുക്കാൻ പിടിക്കും? ഇതാണിവിടെ ഉയരുന്ന പ്രസക്തമായൊരു ചോദ്യം.

ഇതിനുള്ള മറുപടി സഹസ്രാബ്ദങ്ങൾക്കു മുമ്പ്തന്നെ ക്രാന്തദർശിയും ദീർഘദൃക്കുമായിരുന്ന പ്രവാചക തിരുമേനി (സ) തന്നെ പ്രസ്താവിച്ചു

വെച്ചിട്ടുണ്ട്.

"തീർച്ചയായും അള്ളാഹു തആലാ ഈ സമൂഹത്തിന് ഓരോ നൂറ്റാണ്ടിലും അവർക്കിടയിൽ പരിഷ്കർത്താക്കളെ നിയോഗിച്ചു കൊണ്ടേയിരിക്കുക തന്നെ ചെയ്യും. (അബൂദാവൂദ്, ഹാക്കിം) എന്ന പരിശുദ്ധ വചനമാണിത്. ഇമാം സുയൂഥി തങ്ങൾ ഈ ഹദീസിന്റെ പ്രാമാണികത ഊന്നി പറഞ്ഞിട്ടുണ്ട്. ഈ നിയുക്ത മഹാതമാക്കൾക്കാണ്. മുസ്ലിം ലോകം ' 'മുജദ്ദിദുക' ളെന്നു പേരു പറയുന്നത്. ഇവർ താന്താങ്ങളുടെ കാലഘട്ടങ്ങളിലെ അനാശാസ്യതകൾക്കും ധാർമികജീർണ്ണ തകൾക്കുമെതിരെ കൊടുങ്കാറ്റു വിതക്കുകയും ജനപഥങ്ങളെ സൻമാർഗ്ഗ വീഥിയിലേക്ക് ആനയിക്കുകയും ചെയ്തവരാണ്. നന്മകളെ പ്രോത്സാ ഹിപ്പിക്കുന്നതിലും തിന്മകളെ ശക്തമായി വിരോധിക്കുന്നതിലും ഒട്ടും കൃത്യവിലേപമന്യേ ബദ്ധ ശ്രദ്ധ ചെലുത്തിയ ആ പുണ്യാത്മാക്കൾ അക്ഷരാർത്ഥത്തിൽ പ്രവാചകരുടെ പ്രതിനിധികൾ തന്നെയായിരുന്നു. "എന്റെ സമൂഹത്തിലെ പണ്ഡിത വ്യൂഹം ബനൂ ഇസ്രഈല്യരിലെ പ്രവാചകൻമാരെപ്പോലെയാണന്ന നബി വചനം ശരിക്കും അന്വർത്ഥമാക്കുന്നതായിരുന്നു അവരുടെ ചര്യകളത്രയും.

ഇനി നമുക്ക് കാലാന്തരങ്ങളിൽ നിയുക്തരായ ഈ മുജദ്ദിദുകളെപറ്റി പരിശോധിക്കാം.

ഒന്നാം നൂറ്റാണ്ട്- ഉമറുബ്നു അബ്ദുൽ അസീസ്(റ)

രണ്ടാം നുറ്റാണ്ട്-ഇമാം മുഹമ്മദ് ബ്നു ഇദരീസുശ്ശാഫിഈ

മുന്നാം നൂറ്റാണ്ട്-ഇമാം ഇബ്നുസുറൈജ് ഇമാം

അശ്അരി തങ്ങളാണെന്നും പക്ഷമുണ്ട്.

നാലാം നൂറ്റാണ്ട്-ഇമാം സ്വഅലൂക്കി.

അബൂഹാമിദ്ദൽ ഇസ്ഫെറായിനി, ഖാളി

അബൂബക്ക്റുൽ ബാഖില്ലാനി എന്നിവരാണന്നും അഭിപ്രായങ്ങളുണ്ട്

അഞ്ചാം ശതകം- ഇമാം ഗസ്സാലി. ഇതിൽ പക്ഷാന്തമില്ലന്നത് പ്രസ്താവ്യമത്രെ.

ആറാം ശതകം -ഫഖ്റുദ്ദീൻ റാസി, റാഫിഈഇമാമാണന്നും അഭിപ്രായക്കാരുണ്ട്

ഏഴാം ശതകം- ഇബ്നു ദഖീഖിൽ അയ്ദ്

എട്ടാം ശതകം - ഇമാം ബുൽഖൈനി. സൈനുദ്ദീനുൽ ഇറാഖി ആണെന്നും പണ്ഡിതമതമുണ്ട്.

ഒമ്പതാം ശതകത്തിന്റെ -മുജദ്ദിദ് പ്രബലാഭിപ്രായത്തിൽ ഇമാം സകരിയ്യൽ അൻസാരി തങ്ങളായിരുന്നു.

പത്താം ശതകത്തിന്റെ പരിഷ്കർത്താവ് ഇമാം അഹമ്മദ് ബിനു ഹജർ ഹൈതമി അവർകളായിരുന്നു. ഇമാം മുഹമ്മദു റംലി തങ്ങളാണന്ന അഭിപ്രായമാണ് കരണീയമെന്ന് പ്രസ്താവിച്ച പണ്ഡിതരും ധാരാളമുണ്ട്.

പതിനൊന്നാം ശതകത്തിൽ മുജദ്ദിദായി നിയുക്തനായത് അബ്ദുല്ലാഹിൽ ഹദ്ദാദ് തങ്ങളായിരുന്നു. പന്ത്രണ്ടാം നൂറ്റാണ്ടിന്റെ മുജദ്ദിദ് അഹ്മദുബ്ൻ ഉമർ ബാഅലവീ അവർകളായിരുന്നു..... ഇങ്ങനെ അന്ത്യനാൾ വരെ ഓരോ ശതകത്തിലും പരിഷ്കർത്താക്കളുണ്ടായികൊണ്ടേയിരിക്കും.

ഈ നിലയിൽ ചിന്തിക്കുമ്പോൾ പതിനാലാം ശതകത്തിൽ പരിഷ്കരണ പ്രവർത്തനങ്ങളുടെ കുഴലൂത്തുമായി രംഗപ്രവേശം ചെയ്ത മജദ്ദിദ് ഒരു പക്ഷെ ഈയിടെ ദിവംഗതനായ അൽ ആലി മുൽ അല്ലാമാ ഉസ്താദുൽ അസാതീദ് ശംസുൽ ഉലമാ ഇ.കെ അബൂബക്കർ മുസ്ല്യാർ തങ്ങളവർകൾ (ഖദ്ദസല്ലാഹു സിർറഹുൽ അസീസ്) ആയിരിക്കാനാണ് കൂടുതൽ സാധ്യത തെളിയുന്നത്. കാരണം ഹിജ്റ പതിനാലാം ശതകത്തിൽ ഇത്രത്തോളം സുശക്തവും ശാസ്ത്രീയവുമായി സമൂഹത്തിൽ പരിഷ്കരണത്തിന്റെ പടഹധ്വനിയുമായി രംഗപ്രവേശനം ചെയ്ത മറ്റൊരു പണ്ഡി ത, കേസരിയെ നാമെങ്ങും കാണുന്നില്ല ശംസുൽ ഉലമയുടെ സംഭവ ബഹുലമായ ജീവിതമെടുത്തു പരിശോധിച്ചു നോക്കിയാൽ ഇക്കാര്യം നമുക്ക് പകൽ വെളിച്ചം പോലെ സ്പഷ്ടമാകും ഇസ്ലാമിക സമൂഹത്തിനകത്തും പുറത്തുമുള്ള സകല ശത്രുപടനിരകളേയും തകർത്തു തരിപ്പണമാക്കിക്കൊണ്ടായിരുന്നല്ലോ ആ മഹാത്മാവ് തേര് തെളിച്ചത്. ആ കൊടുങ്കാറ്റിന്റെ പ്രചണ്ഡ പ്രവാഹത്തിൽ ആ അൽപൻമാരെല്ലാം നിലം പൊത്തി മാറുടഞ്ഞു വീണു. നുബുവ്വത്ത് വാദവുമായി വന്ന മീർസാ ഗുലാമിന് ഓശാന പാടിയ ഖാദിയാനികൾ, വിഷലിപ്തവും ജുഗുപ്സാവഹവുമായ പ്രവർത്തനങ്ങളിലൂടെ പാവപ്പെട്ട മുസൽമാൻമാരെ മസ്തിഷ്ക പ്രക്ഷാളനം ചെയ്യാൻ രംഗത്തു വന്ന കൃസ്ത്യൻ മിഷനറിമാർ, ഇല്ലാത്തത് പടച്ചുണ്ടാക്കി ദീനിനെ മലിനപ്പെടുത്താൻ ഒളിഞ്ഞും തെളിഞ്ഞും കിണഞ്ഞു ശ്രമിച്ചുകൊണ്ടിരിക്കുന്ന മുജാഹിദുകൾ, അബുൽ അഅ്ലായുടെ പെരുമ്പറ മുട്ടികളായ ജമാഅത്തെ ഇസ്ലാമിക്കാർ, സമസ്തയുടെ രാജവീഥികളിൽ കല്ലും മുള്ളും വാരിവിതറിയ വിഘടിതർ തുടങ്ങിയവരൊക്കെ ഉദാഹരണങ്ങൾ മാത്രം.സമൂഹത്തിന്റെ നാടിമിടിപ്പുകൾ തൊട്ടറിഞ്ഞ്, കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചറിഞ്ഞ് പിഴക്കാത്ത ദിശാബോധത്തോടെ സമൂഹത്തിന്റെ കടിഞ്ഞാൺ പിടിക്കാൻ ആർജ്ജവം കാണിച്ച ശൈഖുനാ ഒരേസമയം ജ്ഞാന സമുദ്രത്തിന്റെ ആഴങ്ങൾ കീഴടക്കിയ മഹാപണ്ഡിതനും ഭൗതിക താൽപര്യങ്ങൾക്കതീതമായി ആത്മീയ പരിപാവനത്വം വരിച്ച മഹാസൂഫിവര്യനുമായിരുന്നു. സർവ്വോപരി ഒരു മുജദ്ദിദിൽ സമ്മേളിച്ചിരിക്കേണ്ട ഗുണങ്ങളത്രയും ആ മഹാനിൽ പൂത്തുലഞ്ഞ് നിൽക്കുന്നതും നമുക്ക് കാണാവുന്നതാണ്. ഒരു ശതകം അവസാനിച്ചു കൊണ്ടിരിക്കുമ്പോൾ അതിന്റെ മുജദ്ദിദ് അവശേഷിച്ചിരിക്കണ മെന്നതാണവയിലൊന്ന്. 14ാംശതകത്തിന്റെ മുജദ്ദിദായി ശംസുൽ ഉലമായെ വിലയിരുത്തുമ്പോൾ ഇത് അർത്ഥ പൂർണ്ണമാണെന്നു മനസ്സിലാക്കാം. മറ്റൊരു നിബന്ധന മഹാപണ്ഡിതനും സകലകലാ വല്ലഭനുമായിരിക്കണമെന്നതാണ്. ഇതും മറ്റാരേക്കാളും പുർണ്ണതവരിക്കുന്നത് ശംസുൽ ഉലമായിൽ തന്നെ.

ഇതുകൊണ്ടൊക്കെ ത്തന്നെ ഹിജ്റ പതിനാലാം ശതകത്തിന്റെ മുജദ്ദിദ് മഹാനായ ശംസുൽ ഉലമ ആയിരിക്കാനാണ് കൂടുതൽ സാധ്യത. ○



**ആശ്ചര്യകരമീ വാഗ്വിലാസം:** *എസ്.എം.എഫ്– ദാറുൽഹുദാ സംയുക്ത വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്ത് ശൈഖുനാ പ്രസംഗിക്കുന്നു.*



ശംസുൽ ഉലമാ. ആ പേര് സ്വയം സ്വീകരിച്ചതല്ല. ജനങ്ങൾ ആദരപൂർവം നൽകിയതാണ്. വെറുതെയല്ല. അർഹനായത്കൊണ്ട്. വിശ്വപണ്ഡിതൻ. ആ പേര് അറബിനാട്ടിലെ പണ്ഡിതന്മാരാണ് അദ്ദേഹത്തിന് നൽകിയത്. അതിന്നും അദ്ദേഹം അർഹൻതന്നെ. വിജ്ഞാനത്തിൽ ഒന്നാമൻ, അദ്ധ്യാപനത്തിൽ ഒന്നാമൻ, പ്രസംഗകരിൽ ഒന്നാമൻ, സംഘാടകരിൽ, സംവാദത്തിൽ, നേതൃനിരയിൽ അങ്ങിനെ ഏതെല്ലാം രംഗങ്ങളിൽ അദ്ദേഹം പ്രവേശിക്കുന്നുവോ അവിടെയൊക്കെ ഒന്നാമൻ. അതാണ് ശംസുൽ ഉലമാ. ദീനി വിജ്ഞാനത്തിൽ മാത്രമല്ല, ഭൗതിക വിജ്ഞാനത്തിലും അദ്ദേഹം മുൻപന്തിയിൽ തന്നെ. ഇസ്‌ലാമിനെക്കുറിച്ച് മാത്രമല്ല, മറ്റു മതങ്ങളെക്കുറിച്ചും അദ്ദേഹം നന്നായി മനസ്സിലാക്കി. അതുകൊണ്ട് ഇസ്‌ലാമിന്നെതിരെ വരുന്ന സകലദുഃശക്തികളെയും പ്രതിരോധിക്കാൻ അദ്ദേഹത്തിന് സാധിച്ചു.

**വിജ്ഞാനത്തിന്റെ ആഴവും വ്യത്യസ്ഥമായ കഴിവുകളും അദ്ദേഹത്തിനുണ്ടെന്ന് പൂർണമായും വിശ്വസിക്കുന്ന ചിലയാളുകൾതന്നെ അദ്ദേഹത്തെ ഇകഴ്ത്താനും, ഇല്ലാത്ത ആരോപണങ്ങൾ ഉന്നയിച്ച് തേജോവധം ചെയ്യാനും ഇടക്കാലത്ത് ശ്രമിക്കുകയുണ്ടായി. തങ്ങളുടെ ദുരുദ്ദേശം സമസ്തയിലൂടെ നടപ്പിലാക്കാൻ അദ്ദേഹം തടസ്സം നിന്നു എന്നതാണ് കാരണം.**

വിജ്ഞാനത്തിന്റെ ആഴവും വ്യത്യസ്ഥമായ കഴിവുകളും അദ്ദേഹത്തിനുണ്ടെന്ന് പൂർണമായും വിശ്വസിക്കുന്ന ചിലയാളുകൾതന്നെ അദ്ദേഹത്തെ ഇകഴ്ത്താനും, ഇല്ലാത്ത ആരോപണങ്ങൾ ഉന്നയിച്ച് തേജോവധം ചെയ്യാനും ഇടക്കാലത്ത് ശ്രമിക്കുകയുണ്ടായി. തങ്ങളുടെ ദുരുദ്ദേശം സമസ്തയിലൂടെ നടപ്പിലാക്കാൻ അദ്ദേഹം തടസ്സം നിന്നു എന്നതാണ് കാരണം.

ആദംനബി നബിയല്ലെന്ന് അദ്ദേഹം പറഞ്ഞു എന്നായിരുന്നു ഒരിക്കൽ വിഘടിതരുടെ ദുഷ്പ്രചരണം. അദ്ദേഹം പറഞ്ഞതും പറയുന്നതും എന്താണെന്ന് മനസ്സിലാക്കാനുള്ള കഴിവുപോലുമില്ലാത്തവരാണ് അദ്ദേഹത്തെ ആരോപണത്തിന് വിധേയനാക്കുന്നത്. ആദം നബി (അ)യുടെ മുതുകിൽനിന്ന് എല്ലാ മനുഷ്യരെയും അല്ലാഹു പുറപ്പെടുവിച്ചു. എന്നിട്ടവരോട് 'ഞാൻ നിങ്ങളുടെ റബ്ബല്ലേ' എന്ന് അല്ലാഹു ചോദിച്ചു. അവർ അതെ, എന്ന് ഉത്തരം നൽകി. ഈ സംഭവം ഒരു ഖുർആൻ വാക്യത്തിന്റെ വ്യാഖ്യാനമായി ചില വ്യാഖ്യാതാക്കൾ വിവരിച്ചിട്ടുണ്ട്. എന്നാൽ അതിന് മറ്റൊരു വ്യാഖ്യാനം നൽകപ്പെട്ടിട്ടുണ്ട്. ഓരോ മനുഷ്യരിൽനിന്നും അവരുടെ സന്തതി പുറത്ത് വരുമ്പോഴുള്ള അവസ്ഥയാണതെന്നാണ് ഒരു വ്യാഖ്യാനത്തിന്റെ ചുരുക്കം. അപ്പോൾ ആ ഖുർആൻ വാക്യത്തിൽ ഉള്ള 'ആദം' മനുഷ്യൻ എന്ന അർത്ഥത്തിലാണ് ഉപയോഗിക്കപ്പെട്ടിട്ടുള്ളത്. എന്നാണ് ശംസുൽ ഉലമാ പറഞ്ഞിട്ടുള്ളത്. പക്ഷെ അറിവില്ലെന്ന് അറിയാനും ബുദ്ധിവേണമല്ലോ?

ലീഗും ദീനും ഒന്നാണെന്ന് ശംസുൽ ഉലമാ പറഞ്ഞു എന്നായിരുന്നു മറ്റൊരാരോപണം. സമസ്തയെ ഉപയോഗിച്ച് ലീഗിനെ തകർക്കുക എന്നതായിരുന്നല്ലോ ഇവരുടെ ലക്ഷ്യം. അതിന്ന് അവർ പ്രചരിപ്പിച്ചു. ലീഗും ദീനും പരസ്പര വിരുദ്ധമാണെന്ന് ഒരിക്കലും ഒരിടത്തും യോജിക്കുകയില്ലെന്ന് (തബായുൻ കുല്ലിയാണ് അതിലുള്ള നിസ്ബഎന്നർത്ഥം) അതിന്ന് ശംസുൽ ഉലമാ മറുപടി പറഞ്ഞു. "അല്ല. ലീഗും ദീനും യോജിക്കുന്ന പല മേഖലകളും ഉണ്ട്. ചിലപ്പോൾ ലീഗ് ദീനിന്ന് വേണ്ടിയായിരിക്കും പ്രവർത്തിക്കുന്നത്. അത് കൊണ്ട് ലീഗും ദീനും രണ്ടല്ല. പരസ്പരം വൈരുദ്ധ്യമുള്ളതല്ല." അദ്ദേഹം പറഞ്ഞു.

ലീഗോഫീസുകൾ സുന്നി ഓഫീസുകളാണെന്ന് ശംസുൽ ഉലമാ പറഞ്ഞു എന്നായിരുന്നു വേറൊരു ആരോപണം. ലീഗുകാരിൽ ബഹുഭൂരിപക്ഷം സുന്നികളാണ്. മിക്കവാറും പ്രദേശങ്ങൾ അങ്ങിനെയാണ്. അത്കൊണ്ട് തന്നെ ഒന്നോ രണ്ടോ അസുന്നികളുള്ളതുകൊണ്ട് ആ ഓഫീസ് അസുന്നികളുടേതാകില്ല. ബഹുഭൂരിപക്ഷം വരുന്ന സുന്നികളുടേതായിരിക്കും. ഇതൊന്നും മനസിലാക്കുവാനുള്ള കഴിവുണ്ടോ വൈരുദ്ധ്യാധിഷ്ഠിത ഭൗതികവാദികളുടെ മൂട് താങ്ങികൾക്ക്?

# ജനഹൃദയങ്ങളിൽ ജീവിക്കുന്ന ദ്വയാക്ഷരി

കെ.ടി.മാനു മുസ്‌ലിയാർ

ആജീവനാന്തം അഹ്‌ലുസ്സുന്നത്തിവൽ ജമാഅത്തിന്റെ ആശയാദർശങ്ങൾ നിശ്ചയദാർഢ്യത്തോടെ പ്രചരിപ്പിച്ച മഹാനായിരുന്നു ശംസുൽ ഉലമാ. ആദർശം അടിയറവെക്കാൻ ആരുടെ മുമ്പിലും ഒരിക്കലും അദ്ദേഹം തയ്യാറായിട്ടില്ല. എന്നിട്ടും ആദർശഭീരുക്കൾ അദ്ദേഹത്തിന്റെ സുന്നത്ത് ജമാഅത്ത് അളന്ന് നോക്കി ശതമാനം കുറഞ്ഞതായി രേഖപ്പെടുത്തി. എന്തൊരു വിരോധാഭാസം! ആളെ കൂട്ടാനും ദുരുദ്ദേശം പൂർത്തിയാക്കാനും എന്ത് വൃത്തികെട്ട അടവും പ്രയോഗിക്കുന്ന ആളുകൾക്ക് എന്തൊക്കെ ചെയ്തുകൂടാ! എന്തൊക്കെ പറഞ്ഞുകൂടാ!

സ്വന്തം ആവശ്യത്തിനുവേണ്ടി സമസ്തയുടെ ഔദ്യോ

ഗിക ലെറ്റർ പാഡ്പോലും ഉപയോഗിക്കാത്ത ശുദ്ധനായിരുന്നു ശംസുൽ ഉലമാ. സമസ്തയേയും പോഷകഘടകങ്ങളേയും ചൂഷണം ചെയ്ത് തടിച്ച് കൊഴുത്തവരാണ് സുന്നികൾ എന്ന് ശംസുൽ ഉലമ തന്നെ വിശേഷിപ്പിച്ച എതിരാളികൾ.

സത്യത്തിന് ഒരു മുഖം മാത്രമേയുള്ളൂ അസത്യത്തിന് പലമുഖങ്ങളുമുണ്ട്. ശംസുൽ ഉലമാക്ക് ഒരു മുഖമേയുള്ളൂ. അത് അദ്ദേഹം വ്യക്തമായി ജനങ്ങൾക്ക് കാണിച്ചുകൊടുത്തു. പലമുഖങ്ങളുമുള്ളവർക്ക് അതൊക്കെ കാണിച്ച് കൊടുക്കേണ്ടിവരും. വന്നിട്ടുമുണ്ട്. അത്കൊണ്ട് യതാർത്ഥമുഖം ഗ്രഹിക്കാൻ ജനങ്ങൾക്കാകയില്ല. ഒത്തോടത്ത് ഒത്ത മുഖം അത് ഒരു ദീനി പണ്ഡിതന്ന് യോജിച്ചതല്ലല്ലോ? ശംസുൽ ഉലമാ സത്യത്തിന് വേണ്ടി ജീവിച്ചു. മരണംവരെ അതിൽ ഉറച്ച് നിന്നു. സുന്നത്ത് ജമാ അത് അതാണത്. അദ്ദേഹം പേരോ പ്രശസ്തിയോ ആഗ്രഹിച്ചില്ല. അതൊക്കെ അദ്ദേഹത്തെ തേടി വന്നു. സുന്നത്ത് ജമാഅത്തിനെ ശക്തിപ്പെടുത്തുകയും അതിന്ന് വേണ്ടി എതിരാളികളോട് അടരാടുകയും ചെയ്തു. അത്പോലെ തന്നെ ഇസ്‌ലാമിന്റെ പൊതുശത്രുക്കളേയും അദ്ദേഹം നേരിട്ടു. സമുദായത്തിന്റെ കെട്ടുറപ്പും ഭദ്രതയും കാത്ത്സൂക്ഷിക്കാൻ അദ്ദേഹം അനവരതം ശ്രമിച്ചു. അതുകൊണ്ടുതന്നെ മുസ്‌ലിം ജനഹൃദയങ്ങളിൽ എന്നും ജീവിക്കും. ആ രണ്ടക്ഷരം ആർക്കും മറക്കാൻ കഴിയില്ല.



1989–ൽ യു.എ.ഇ. സന്ദർശിച്ച ശൈഖുനാക്ക് സുന്നിസംഘടനകളടെ ആഭിമുഖ്യത്തിൽ സ്വീകരണം നൽകിയപ്പോൾ കെ.ടി. മാനുമുസ്‌ലിയാർ, എ.വി.അബ്ദുറഹിമാൻ മുസ്‌ലിയാർ തുടങ്ങിയവർ സമീപം.

ശംസുൽ ഉലമാ മരണപ്പെട്ടു. അതൊരു ദൃഢസത്യം. അലംഘനീയ നിയമം. അതിന്ന് അദ്ദേഹവും വിധേയനായി. പക്ഷേ മഹാന്മാർ മരിച്ചാലും മരിക്കില്ല. അവർ കാണിച്ച പാത നമ്മുടെ മുന്നിൽതന്നെ കിടപ്പുണ്ടാവും. ശംസൽ ഉലമായും ഒരു വ്യക്തമായ പാത നമുക്ക് തെളിയിച്ച് തന്നിരിക്കുന്നു.

സുന്നത്ത് ജമാഅത്തിന്റെ പാത അതാണ് അദ്ദേഹം കാണിച്ചുതന്നത്. അതിന്റെ സംരക്ഷണത്തിനും പ്രചാരണത്തിനും വേണ്ടിയുള്ള സംഘടനാ അത് സമസ്തയാണ് അദ്ദേഹം കാണിച്ച് തന്നു. ആ സമസ്ത വരക്കൽ മുല്ലക്കോയ തങ്ങൾ സ്ഥാപിച്ചതാണ്. ആത്കൊണ്ട് ആ മഹാനോടൊപ്പം ശംസുൽ ഉലമാ അന്ത്യവിശ്രമം കൊള്ളുന്നു. നമുക്ക് അതിൽനിന്ന് പഠിക്കാനും പാഠം ഉൾക്കൊള്ളാനുമുണ്ട്. അതിന്ന് അല്ലാഹു തൗഫീഖ് നൽകട്ടെ. അദ്ദേഹത്തെയും നമ്മെയും അല്ലാഹു ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടട്ടെ. ആമീൻ.



# മഹത്തുക്കളെ സ്മരിക്കുക

**പാണക്കാട് സയ്യിദ് ഹൈദരലി ശിഹാബ് തങ്ങൾ**

കോട്ടുമല ഉസ്താദ് വഫാത്തായതിനുശേഷം ചേർന്ന ഓസ്ഫോജ്ന (ജാമിഅ:നൂരിയ്യ പൂർവ്വ വിദ്യാർത്ഥി സംഘടന) പ്രവർത്തക സമിതി യോഗം കോട്ടുമല ഉസ്താദിന്റെ സ്മാരക മായി മലപ്പുറത്ത് വിദ്യാഭ്യാസ സ്ഥാപനം പടുത്തുയർത്താൻ തീരുമാനിച്ചു. അനാരോഗ്യസമയത്ത് ഉസ്താദിന്റെ യാത്രാ സൗക ര്യാർത്ഥം ഓസ് ഫോജ്ന ഉസ്താദിന് നൽകിയ കാർ വിറ്റുകി ട്ടിയ സംഖ്യ അതിന്റെ തുടക്കമായി എടുക്കാനും തീരുമാനിച്ചു.

വിപുലമായ വിദ്യാഭ്യാസ സ്ഥാപനം നിർമ്മിക്കാനും അതിന് അനുയോജ്യമായ സ്ഥലം വിലക്കെടുക്കാനും വലിയൊരു ഫണ്ട് ആവശ്യമാണല്ലോ? ഈ ആവശ്യാർത്ഥം കോട്ടുമല ഉസ്താദിന്റെ ശിഷ്യൻമാ രെയും പൗരപ്രമുഖ രെയും കോഴിക്കോട് മുഗൾ ഓഡിറ്റോറിയ ത്തിൽ വിളിച്ച് കൂട്ടി. ഓസ്ഫോജ്ന വിഭാവന ചെയ്ത കോട്ടുമല സ്മാരക ഇസ്ലാമിക് കോംപ്ലക്സിനെ സംബ ന്ധിച്ച് വിശദീകരിക്കാനും ഫണ്ട് ഉദ്ഘാടനം ചെയ്യാ നുമായിരുന്നു പ്രസ്തുത യോഗം. യോഗം ഉദ്ഘാ ടനം ചെയ്തതും ഫണ്ട് ഏറ്റുവാങ്ങിയതും ശൈഖുനാ ശംസുൽ ഉലമയായിരുന്നു.

> **മഹത്തുക്കളുടെ ജീവിത കാലത്തും അവരുമായി ബന്ധ പ്പെടലും അവരെ സ്മരിക്കലും ശൈഖുനാ പതിവാക്കുകയും ഇതിന് മറ്റുള്ളവരെ ഉപദേശി ക്കുകയും ചെയ്തിരുന്നു.**

ഇ.കെ. ഉസ്താദ് അന്ന് ചെയ്ത പ്രസംഗത്തിൽ ഫാത്വിഹ സൂറത്തിലെ ആറും ഏഴും ആയത്തുകളുദ്ധരിച്ചുകൊണ്ട് മഹ ത്തുക്കളെ സ്മരിക്കുന്നതിനെ സംബന്ധിച്ചും മഹത്തുക്കളുടെ സ്മാരകം പടുത്തുയർത്തുന്നതിനെ സംബന്ധിച്ചുംചെയ്ത പ്രസംഗം ഇന്നും കാതിലടിക്കുന്നു. വളരെ ദീർഘമായി ശൈഖുനാ അന്ന് പ്രസംഗിച്ചു.

മഹത്തുക്കളെ സ്മരണ നിലനിർത്താൻവേണ്ടി ചെയ്യുന്ന കാര്യങ്ങളെല്ലാംതന്നെ ദീനിന്റെ ഭാഗമാണെന്ന് ശൈഖുനാ സമർത്ഥിച്ചു.

പ്രസ്തുത പരിപാടി കഴിഞ്ഞ് മാസങ്ങൾക്കകംതന്നെ മല പ്പുറത്ത് കോട്ടുമല സ്മാരക ഇസ്ലാമിക് കോംപ്ലക്സിന്റെ ശിലാ സ്ഥാപനം നടന്നു. ഒരുമിഅ്റാജ് ദിനത്തിലായിരുന്നു അത്. ശൈഖുന തന്നെയാണ് പ്രസ്തുത ദിവസം നിശ്ചയിച്ചത്.

അസർ നമസ്കാരാനന്തരം ശൈഖുനായുടെ നേതൃത്വത്തിൽ കോട്ടുമല ഉസ്താദിന്റെ മഖ്ബറ സിയാറത്ത് നടത്തിയതി ന്ശേഷം ശിലാസ്ഥാപനം നടത്തുന്നതിനുവേണ്ടി പുറപ്പെട്ടു. ശിലാസ്ഥാപനത്തിനുമുമ്പ് ശൈഖുന യാസീൻ സൂറത്ത് ഓതാൻ തുടങ്ങി. യാസീനിലെ പല ആയത്തുകളും ആവർത്തിച്ചാവർത്തിച്ച് ഓതിയതിനുശേഷം ശിലാസ്ഥാപനം നിർവ്വഹിക്കാനായി എന്റെ സഹോദരനോട് പറയുകയും ശിലാസ്ഥാപനം നിർവ്വഹിക്കുക യുംചെയ്തു.

മഹത്തുക്കളുടെ ജീവിത കാലത്തും അവരുമായി ബന്ധപ്പെ ടലും അവരെ സ്മരിക്കലും ശൈഖുനാ പതിവാക്കുകയും ഇതിന് മറ്റുള്ളവരെ ഉപദേശിക്കുകയും ചെയ്തിരുന്നു.

ഇതുപോലെ ജാമിഅഃയിൽ പഠിക്കുന്ന കാലത്ത് തഫ്സീറിന്റെയും ഹദീസിന്റെയും ക്ലാസു കളിൽ മഹത്തുക്കളെ പ്പറ്റിയുള്ള വിഷയങ്ങൾ വരുമ്പോൾ ആ സംഭ വങ്ങൾ വളരെ വിശദ മായി വിശദീകരിച്ചി രുന്നു.

വിവാദ വിഷയ ങ്ങൾ, മഹാന്മാരുടെ ചരിത്രങ്ങൾ, കറാമ ത്തുകൾ, മുഅ്ജിസ ത്തുകൾ തുടങ്ങിയ വിഷയങ്ങളിൽ സുന്നത്ത് ജമാഅത്തിന്റെ ആശയങ്ങൾ ആരുടെ മുന്നിലും സ്ഥാപിക്കത്തക്കവണ്ണം പ്രത്യേക ശൈലിയിൽ ശൈഖുന വിവരിച്ചിരുന്നു.

ഇസ്ലാമിക പ്രചാരണം സാദ്ധ്യമായത് മഹാന്മാരായ അംബി യാക്കളുടേയും പരിശുദ്ധാത്മാക്കളായ സ്വഹാബത്തിലൂടെയു മാണ്. ഇസ്ലാം വാളാൽ പ്രചരിച്ചു എന്ന പ്രചാരണത്തിന്റെ മുന യൊടിക്കുമ്പോൾ മഹാന്മാരായ ആരിഫീങ്ങളുടെയും ഔലിയാ ക്കളുടെയും പങ്കിനെ ശൈഖുന പ്രത്യേകം എടുത്തു പറയാറു ണ്ടായിരുന്നു. കേരളത്തിലെ മത പ്രബോധനത്തിൽ മഹാനായ മാലിക് ദീനാറിന്റെയും വെളിയങ്കോട് ഉമർ ഖാസിയെപ്പോലു ള്ളവരുടെയും പങ്കിനെപ്പറ്റിയും ശൈഖുന പ്രത്യേകം സൂചിപ്പി ച്ചിരുന്നു.

മഹാന്മാരിൽ മഹാനായ ശൈഖുന നമ്മെവിട്ട് പിരിഞ്ഞു. മഹാനെ സ്മരിച്ചുകൊണ്ട്, ശൈഖു കാണിച്ച പാന്ഥാവ് പിന്തു ടർന്ന് ജീവിക്കുക. മഹാനവർകളെയും നമ്മെയും ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചുകൂട്ടട്ടെ - ആമീൻ. ○



# സുന്നികളുടെ അമരക്കാരൻ

## പി.വി.എസ്. മുസ്തഫാ പൂക്കോയതങ്ങൾ

**1954** ൽ മലബാർ ഡിസ്ട്രിക്ട് ബോർഡിൽ മെമ്പറായിരിക്കുമ്പോഴാണ് ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്ല്യാർ (ന.മ.) അവർകളെ ഞാൻ ആദ്യമായി കാണുന്നതും പരിചയപ്പെടുന്നതും. തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്ലാം സംഘം നടത്തിയിരുന്ന അറബി കോളേജിന്റെ പ്രിൻസിപ്പാളായിരുന്നു അന്ന് ശംസുൽ ഉലമാ.

കോളേജ് വാർഷികയോഗത്തിൽ പങ്കെടുക്കുവാൻ എന്നെയും കോഴിക്കോട് വലിയ ഖാസി സയ്യിദ് അഹമ്മദ് ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങളെയും ക്ഷണിക്കുവാൻ അവിടുന്ന് കോളേജ് മാനേജർ മർഹൂം അബ്ദുൽ അസീസ് ഹാജിയെയായിരുന്നു ചുമതലപ്പെടുത്തിയിരുന്നത്. അദ്ദേഹം ഞങ്ങളെ സമീപിച്ച് തിയ്യതി നിശ്ചയിച്ചു. നിശ്ചിത ദിവസം ഞങ്ങൾ രണ്ടുപേരും സമസ്ത വിദ്യാഭ്യാസബോർഡ് ജോയന്റ് സെക്രട്ടറി കെ.പി.ഉസ്മാൻ സാഹിബും കൂടി കോഴിക്കോട്ട് നിന്ന് പുറപ്പെട്ടു. തളിപ്പറമ്പ് ടൗണിൽ എത്തിയപ്പോൾ കുറച്ചാളുകൾ കരിങ്കൊടിയുമായി ഗോ ബേക്ക് വിളികളോടെ ഞങ്ങളുടെ വാഹനത്തിന്ന് നേർക്ക് തിരിഞ്ഞു. മാനേജ്മെന്റിന്ന് എതിരായി ഒരു കേസ് നടക്കുന്നുണ്ട്. അതിന്റെ ആളുകളായിരുന്നു അവർ. ഞങ്ങൾ കോളേജിൽ എത്തി. ശംസുൽ ഉലമായും മറ്റും ഞങ്ങളെ സ്വീകരിച്ചു. സംസാരിക്കുന്നതിനിടയിൽ 144 പ്രഖ്യാപിച്ചിരിക്കുന്നുവെന്നും കോളേജ് പരിസരത്ത് യോഗം നടത്താൻ പാടില്ലെന്നുമുള്ള ആർ.ഡി.ഒ.യുടെ ഓർഡർവന്നു. മഹാനവർകളുടെ നിർദ്ദേശപ്രകാരം ഞാനും ഉസ്മാൻ സാഹിബും കൂടി ആർ.ഡി.ഒ. സമീപിച്ചു. ഉടനെ കലക്ടർ, പോലീസ് ഓഫീസർമാർ തുട



ജാമിഅ സമ്മേളനം പി.വി.എസ്. മുസ്തഫ പൂക്കോയതങ്ങൾ സ്വാഗതം പറയുന്നു. സമീപം ശൈഖുന ശംസുൽ ഉലമ



ങ്ങിയവരുമായി ബന്ധപ്പെടുകയും 5 മണിക്ക് മുമ്പായി പോലീസ് സംരക്ഷണത്തോടെ യോഗം നടത്താൻ കലക്ടറുടെ നിർദ്ദേശപ്രകാരം ആർ.ഡി.ഒ ഞങ്ങൾക്ക് അനുമതി തരികയും ചെയ്തു.

അപ്പോൾ അവിടുന്ന് ചെയ്ത ദുആയും ആശ്വാസ വാക്കുകളും (ദീനിന്ന് വേണ്ടി പ്രവർത്തിക്കുന്നവരും ഖിദ്മത്തെടുക്കുന്നവരും എവിടെയും പരാജയപ്പെടുകയില്ല.) ഇന്നും മനസ്സിൽ ഒരിക്കലും മായാതെ പച്ചപിടിച്ചുനില്ക്കുന്നു.

കോളേജ് യോഗം ഭംഗിയായി പര്യവസാനിച്ച ശേഷം ഞങ്ങൾ നാട്ടിലേക്ക് മടങ്ങി. പിന്നീട് പല യോഗങ്ങളിലും ശംസുൽഉലമായെ നേരിൽകാണുവാനും പരിചയം പുതുക്കുവാനും സാധിച്ചു. അതിന്നിടയിലാണ് ജാമിഅയുടെ ജനനം. സമസ്തയുടെ കീഴിൽ ഒരു ഉന്നത കലാലയം വേണമെന്ന് മർഹും സയ്യിദ് അബ്ദുറഹ്മാൻ ബാഫഖിതങ്ങളും പാണക്കാട് പൂക്കോയതങ്ങളും സമസ്ത ആലിമീങ്ങളും പ്രത്യേകിച്ച് ശംസുൽ ഉലമായും കൂടി കാര്യഗൗരവമായ ചർച്ചനടക്കുന്ന സന്ദർഭം. അപ്പോഴാണ് മർഹും ബാപ്പുഹാജി (കറാച്ചി ഹാജി) തന്റെ സർവ്വ സ്വത്തുക്കളും ദീനി വിദ്യാഭ്യാസ നടത്തിപ്പിന്നായി വഖഫ് ചെയ്തത്. അത് തലശ്ശേരിയിൽ നടന്ന ത്വരീഖത്ത് സമ്മേളനത്തിൽ മർഹൂം നൂരിഷാ തങ്ങളുടെ പേരിലായിരുന്നു പ്രസ്തുത സ്വത്തുക്കൾ സമസ്തക്ക് കോളേജ് നടത്തിപ്പിന്നായി വിട്ടുകിട്ടുന്നതിനുള്ള ശ്രമങ്ങൾ നടത്തിയത്. ബാഫഖി തങ്ങളും പൂക്കോയ തങ്ങളും ആയിരുന്നു. അതിന്നായി അവർ ബാപ്പുഹാജിയുമായി പലതവണ സംസാരിക്കുകയും അദ്ദേഹം നൂരിഷാ തങ്ങളുടെ അനുവാദം വാങ്ങുന്നതിന്ന് തങ്ങളുമായി ബന്ധപ്പെടാൻ ആവശ്യപ്പെടുകയും ചെയ്തു.

ബാഫഖിതങ്ങളുടെ നിർദ്ദേശപ്രകാരം മർഹും പുത്തംകൊട്ട് മുഹമ്മദുണ്ണി സാഹിബും, പെരിന്തൽമണ്ണ ബാദ്ഷാ ഹാജിയും മറ്റും പലപ്രാവശ്യം ഹൈദ്രാബാദിൽ പോയി നൂരിഷാ തങ്ങളുമായി സംസാരിച്ചപ്പോൾ പല നിബന്ധനകളും മുന്നോട്ടുവെച്ചെങ്കിലും അവസാനമായി അദ്ദേഹം കമ്മിറ്റിയുടെ ആ ജീവാനന്ത വൈസ് പ്രസിഡണ്ടായിരിക്കാനും അദ്ദേഹത്തിന്റെ നൂരിയ്യ എന്ന പേര് കോളേജിന്റെ പേരിൽ ഉൾപ്പെടുത്താനും ആവശ്യപ്പെടുകയായിരുന്നു. ആ വിവരം ബാഫഖി തങ്ങളുടെയും പൂക്കോയ തങ്ങളുടെയും ശംസുൽ ഉലമയുടെയും മുമ്പിൽ വെക്കുകയും അവർ അംഗീകരിക്കുകയും ചെയ്തു. മുശാവറ യോഗത്തിൽവെച്ച് ജാമിഅ നൂരിയ്യ അറബിക് കോളേജ് എന്ന നാമകരണം ചെയ്യാൻ തീരുമാനിച്ചു.

ബാഫഖി തങ്ങൾ പ്രസിഡണ്ടും ശംസുൽ ഉലമ ജനറൽ സെക്രട്ടറിയും പാണക്കാട്ട് പൂക്കോയതങ്ങളും, നൂരിഷാ തങ്ങളും വൈസ് പ്രസിഡണ്ടുമാരും കാക്കോടൻ മമ്മുഹാജി ഖജാഞ്ചിയും ഉൾപ്പെടെ സമസ്തയുടെ ഉന്നതരായ ഉലമാക്കളും ഉമറാക്കളും അടങ്ങുന്നതായിരുന്നു ജാമിഅയുടെ പ്രഥമ കമ്മിറ്റി. 1962ൽ റഹ്മാനിയ്യ മസ്ജിദിൽ വെച്ച് ക്ലാസ്സുകൾ തുടങ്ങിക്കൊണ്ട് കോളേജ് പ്രവർത്തനം ആരംഭിച്ചു. 1963ൽ കോളേജിന്റെ മെയിൻ ബിൽഡിങ്ങിന്ന് കോഴിക്കോട്കോയവീട്ടിൽ സെയ്യിദ് ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയ തങ്ങൾതറക്കല്ലിട്ടു.

ആകാലം മുതൽ ശംസുൽ ഉലമായുമായി കൂടുതൽ അടുത്ത് ബന്ധപ്പെടുവാനും പല കാര്യങ്ങളും ചർച്ചചെയ്യുവാനും സാധിച്ചു. അവിടുത്തെ വിജ്ഞാനത്തിന്റെ ആഴവും പരപ്പും ദീർഘവീക്ഷണങ്ങളടങ്ങിയ നിർദ്ദേശങ്ങളും ഞങ്ങളെ പലപ്പോഴും അത്ഭുതപ്പെടുത്താറുണ്ടായിരുന്നു. അങ്ങിനെ അദ്ദേഹം നീണ്ട പതിനെട്ട് വർഷക്കാലം ജാമിഅയുടെ പ്രിൻസിപ്പാളായിരുന്നു. ആ കാലത്ത് ബസ്സ് മാർഗ്ഗമാണ് ശംസുൽ ഉലമാ കോളേജിൽ എത്താറുണ്ടായിരുന്നത്. പെരിന്തൽമണ്ണയിൽ ബസ്സിറങ്ങിയാൽ ജുമുഅത്ത് പള്ളിയിൽ പോയി 'ളുഹാ' നിസ്കാരം നിർവ്വഹിച്ചശേഷമാണ് കോളേജിൽ എത്തുക.

പെരിന്തൽമണ്ണയിൽ എത്തിയ വിവരം കോളേജിൽ അറിഞ്ഞാൽ കോളേജ് പൂർണ്ണ നിശ്ശബ്ദതയിലമരുമായിരുന്നു. വിദൂരങ്ങളിൽ നിന്ന് തന്നെ ജാമിഅയിലെ ശബ്ദതരംഗങ്ങളെപ്പോലും നിയന്ത്രിക്കുവാൻ ശംസുൽ ഉലമാക്ക് കഴിഞ്ഞുവെന്നത് മഹാനവർകളുടെ വ്യക്തി പ്രഭാവത്തിന്റെ വ്യക്തമായ നിദർശനമാണ്.

പെരിന്തൽമണ്ണയിൽ എത്തിയ വിവരം കോളേജിൽ അറിഞ്ഞാൽ കോളേജ് പൂർണ്ണ നിശ്ശബ്ദതയിലമരുമായിരുന്നു. വിദൂരങ്ങളിൽ നിന്ന് തന്നെ ജാമിഅയിലെ ശബ്ദതരംഗങ്ങളെപ്പോലും നിയന്ത്രിക്കുവാൻ ശംസുൽ ഉലമാക്ക് കഴിഞ്ഞുവെന്നത് മഹാനവർകളുടെ വ്യക്തിപ്രഭാവത്തിന്റെ വ്യക്തമായ നിദർശനമാണ്.

ജാമിഅയിലുണ്ടാകുമ്പോൾ തന്നെ ശൈഖുനായുടെ റൂമിന്റെ വാതിലും ജനലും തുറന്ന നിലയിലായിരിക്കും. മിക്കവാറും അവിടുന്ന് ചാരുകസേരയിലാണ് ഇരിക്കാറ്. കിതാബു നോക്കുന്നതിന്നിടയിലും ഇടക്കിടെ പുറത്തേക്ക് കണ്ണയച്ചുകൊണ്ടിരിക്കും. അഞ്ചുമണിയായാൽ ഈ നോട്ടത്തിന്നു അയവുവരുന്നതോടെയാണ് വിദ്യാർത്ഥികൾ കുറച്ചുസമയം പുറത്തിറങ്ങാറ് തന്നെ. വിദ്യാർത്ഥികൾ മഹാനവർകളോട് കാണിച്ചിരുന്ന ആദരവ് വ്യതിരിക്തതയർഹിക്കുന്ന പ്രത്യേകത തന്നെയായിരുന്നു.

ജാമിഅയിൽനിന്ന് പിരിഞ്ഞതിന്ന് ശേഷം പതിവ് ബന്ധം കൂടുതലാവുകയും പലപ്പോഴും സ്വന്തം വസതിയിൽ ചെന്ന് മഹാനവർകളെ സന്ദർശിക്കുകയും ചെയ്തിരുന്നു. സംഘടനാപരമായ കാര്യങ്ങൾക്ക് പുറമെ രാഷ്ട്രീയപരമായ പല കാര്യങ്ങളും അത്തരുണത്തിൽ ചർച്ച ചെയ്യുകയും നിർദ്ദേശങ്ങൾ സ്വീകരിക്കുകയും അത് നടപ്പിൽ വരുത്താൻ

പരിശ്രമിക്കുകയും ചെയ്യാറുണ്ടായിരുന്നു.

സമസ്ത എഴുപതാം വാർഷികസമ്മേളനത്തിൽ വെച്ച് മുക്കം മോയിമോൻഹാജി എന്നോട് പറഞ്ഞു: ''മർഹൂം വരയ്ക്കൽ മുല്ലക്കോയ തങ്ങളവർകളുടെ മഖ്ബറ പരിസരം അതിന്റെ ഉടമകൾ വിൽക്കുന്നുവെന്ന് കേൾക്കുന്നു. അന്വേഷണം നടത്തി വേണ്ടത് ചെയ്യണം. പിന്നീട് ശംസുൽ ഉലമയെ കണ്ടു. വിവരങ്ങൾ അന്വേഷിച്ചു. അത് നമുക്ക് (സമസ്തക്ക്) കിട്ടിയാൽ നന്നായിരുന്നു. ഞാൻ അസ്ഹാരി തങ്ങളോട് സംസാരിച്ചിട്ടുണ്ട്. അതിന്ന് ശ്രമിക്കണം'' എന്നാണ് അവിടുന്ന് പറഞ്ഞത്.

പിന്നീട് അതിനുള്ള പ്രവർത്തനങ്ങൾ ആരംഭിച്ചു-ഒരു ദിവസം അതിന്റെ അവകാശികൾ വളാഞ്ചേരി പ്രസിഡണ്ട് അവർകളുടെ വീട്ടിൽ വന്നു. ഞാൻ തങ്ങളുടെവീട്ടിൽ എത്തിയപ്പോൾ എം.ഐ.സി യുടെ മാനേജർ കുഞ്ഞിതങ്ങളും അവകാശികളും അവിടെയുണ്ടായിരുന്നു. അവർ പറഞ്ഞു: ''മഖ്ബറയും നിസ്കാരപള്ളിയും കുളവും ഞങ്ങൾ പ്രതിഫലം ഇല്ലാതെ സമസ്തയ്ക്ക് ഏൽപിച്ചുതരാം. പരിസരപ്രദേശം (സുമാർ 42 സെന്റ് സ്ഥലം) ഞങ്ങൾക്ക് വിലതരണം.'' ഞങ്ങൾ എല്ലാവരുംകൂടിയോലിച്ച് ശരാശരി ഒരു വില നിശ്ചയിച്ചു തീരുമാനിക്കുകയും ഒരു എഗ്രിമെന്റ് എഴുതി 10,000 ഉറുപ്പിക അഡ്വാൻസ് കൊടുക്കുകയും മൂന്ന് മാസത്തിനുള്ളിൽ കാര്യങ്ങൾ പൂർത്തിയാക്കിക്കൊള്ളാമെന്ന് പറഞ്ഞുപിരിയുകയും ചെയ്തു. ബാക്കികാര്യങ്ങൾ പൂർത്തിയാക്കാൻ ജനാബ് ടി.കെ. പരീക്കുട്ടിഹാജിയെയായിരുന്നു എൽപിച്ചത്. അദ്ദേഹം അവിടം പരിശോധിച്ച് അളവ് നടത്തി 62 സെന്റ് സ്ഥലം ക്ലിപ്തപ്പെടുത്തി. ശേഷം രജിസ്റ്റർ കഴിയുകയും ചെയ്തു.

ശേഷം ബഹു: അസ്ഹരി തങ്ങളും കെ.ആലിക്കുട്ടി മുസ്ല്യാരും സ്ഥലവും മഖ്ബറയും പള്ളിയും കുളവും അടക്കമുള്ള സ്ഥലത്തിന്റെയും താക്കോലിന്റെയും കൈവശാവകാശം ഏറ്റുവാങ്ങുകയും ചെയ്തു. ശംസുൽഉലമ മൗത്താകുന്നതിന്റെ ഒരുമാസം മുമ്പായിരുന്നു അത്.

അവിടെയാണ് ശംസുൽ ഉലമായുടെ ഉപ്പാപ്പ (വരക്കൽ മുല്ലക്കോയ തങ്ങളുടെ ഖത്തീബ്) മറപ്പെട്ടുകിടക്കുന്നത്. അല്ലാഹുവിന്റെ മുൻനിശ്ചയം പോലെ തന്നെയാണ് അന്ത്യവിശ്രമത്തിനുള്ള ഇടം തേടിയത്. അല്ലാഹു ആ ഖബ്റിടം സ്വർഗ്ഗീയ പൂങ്കാവനമാക്കട്ടെ...

ജാമിഅയുടെ വാർഷികത്തിനു ശംസുൽ ഉലമായെ ക്ഷണിക്കുവാൻ കമ്മിറ്റി എന്നെയാണ് ചുമതലപ്പെടുത്തുക പതിവ്. വല്ലപ്പോഴും ഞാനും ആലിക്കുട്ടിമുസ്ല്യാരും മമ്മത് ഫൈസിയും ആയിരുന്നു ക്ഷണിക്കാൻ പോയിരുന്നത്. യാതൊരു മുടക്കവും പറയാതെ ക്ഷണം സ്വീകരിക്കുകയും എല്ലാ യോഗങ്ങളിലും പങ്കെടുത്ത് അർത്ഥഗർഭവും ആശയ സംപുഷ്ടവുമായ ഒരു ഉദ്ഘാടന പ്രസംഗം നടത്തുക പതിവായിരുന്നു. ഇനി ആ കർമ്മം നടത്തുവാൻ അത് പോലെ മറ്റാരെയും കാണുന്നില്ല. സുന്നികളുടെ അമരക്കാരനും മുസ്ലിം ഉമ്മത്തിന്റെ അഭയകേന്ദ്രവുമായിരുന്നു ശംസുൽ ഉലമാ നമ്മെ വിട്ടുപിരിഞ്ഞു. അല്ലാഹു നമ്മെ മഹാനവർകളോടൊപ്പം സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടിതരട്ടെ! മഹാനവർകളുടെ ബർകത്ത് കൊണ്ട് നമ്മുടെ എല്ലാ രോഗങ്ങളെയും അല്ലാഹു ശിഫയാക്കിതരട്ടെ. ആമീൻ.





# ഓർമ്മയിലെ ആ ദിനം

## മുഹമ്മദ് മുസ്ല്യാർ കുറ്റനാട്.

ശംസുൽ ഉലമാ ഇ.കെ അബൂബക്കർ മുസ്ല്യാരെ ആദ്യമായി കണ്ടത് ഇന്നും സ്മൃതി പഥത്തിൽ മായാതെ കൂടുതൽ തെളിമയോടെ തെളിഞ്ഞുവരുന്നു. പരപ്പനങ്ങാടി പനയത്തിൽ ജുമാമസ്ജിദിൽ കൂട്ടിലങ്ങാടി അബ്ദുൽ അലിയ്യ് എന്ന കോമു മുസ്ല്യാരുടെ (ന.മ) പ്രശസ്തമായ ദർസ് നടക്കുന്ന കാലം. മഹാനവർകളുടെ ശിഷ്യത്വം സ്വീകരിക്കാനും അവിടന്ന് ഓതി പഠിപ്പിക്കാനുമായി ഞാൻ അവിടത്തെ ദർസിൽ ചേർന്നു. അന്നവിടെ പിൽക്കാലത്ത് ശംസുൽഉലമാ എന്ന നാമത്തിൽ പ്രശസ്തി ആർജ്ജിച്ച E.K അബൂബക്കർ മുസ്ല്യാർ ഓതിയിരുന്നു. അദ്ദേഹത്തെക്കാൾ വളരെ കുറഞ്ഞവയസ്സിന്റെ വ്യത്യാസമേ എനിക്കുള്ളൂ. E.K ഞങ്ങളേക്കാൾ ഉയർന്ന കിതാബുകളായിരുന്നു ഓതിയിരുന്നത്. വളരെ കുറച്ച് കാലം മാത്രമേ ഉണ്ടായിരുന്നുള്ളൂ. പനയത്ത് പള്ളിയിൽ നിന്ന് വിട്ടതിന് ശേഷം പിന്നിട് കാണുന്നത്. സംഘടനാ വേദിയിൽ വെച്ചായിരുന്നു. അന്ന് ഞാൻ സമസ്തയിൽ ഔദ്യോഗികമായ സ്ഥാനങ്ങളൊന്നും വഹിച്ചിരുന്നില്ല. താനൂരിൽ വെച്ചുണ്ടായ ഒരു യോഗത്തിൽ വെച്ചാണ് രണ്ടാമത് കണ്ടത്. അദ്ദേഹം ആ യോഗത്തിലെ ക്ഷണിക്കപ്പെട്ട പ്രാസംഗികനായിരുന്നു. മുശാവറയിൽ ഞാൻ മെമ്പറാകുന്നതിന്റെ മുമ്പ് തന്നെ അദ്ദേഹം മെമ്പറായിരുന്നു. 53 ലായിരുന്നു ഇ.കെ വിദ്യാഭ്യാസ ബോർഡിൽ മെമ്പറായത്. പിന്നീട് സമസ്ഥയുടെ വേദികളിലൂടെ ആ ബന്ധം വളർന്ന്. മഹാനവർകളുടെ വിയോഗം സമസ്തകേരളാ ജംഇയ്യത്തുൽ ഉലമക്കും സുന്നികേരളത്തിനും തീരാത്ത നഷ്ടം തന്നെ. അല്ലാഹു അദ്ദേഹത്തിന് മഗ്ഫിറത്തും മർഹമത്തും നൽകട്ടെ. ആമീൻ.



പരപ്പനങ്ങാടി പനയത്ത് ജുമുഅത്ത് പള്ളി



# ശംസുൽ ഉലമ എന്റെ ഉസ്താദ്

ഒ.കെ. സൈനുദ്ധീൻ കുട്ടി മുസ്ലിയാർ
ഒതുക്കുങ്ങൽ

വെല്ലൂർ ബാഖിയ്യാത്തിൽ ഫൈനൽ ക്ലാസിൽ പഠിക്കുമ്പോഴാണ് ; ശൈഖുനാ അബ്ദുറഹീം ഹസ്റത്തിന്റെ ക്ഷണപ്രകാരം ശൈഖുനാ ശംസുൽ ഉലമ ബാഖിയ്യാത്തിൽ മുദർയ്യിസായി വരുന്നത്. ഷറഹുൽ മവാഖിഫ് എന്ന അതിഗഹനമായ കിതാബായിരുന്നു മഹാനവർകളിൽ നിന്ന് ഞങ്ങൾ ഓതിയിരുന്നത്. കൂടുതൽ കാലം അദ്ദേഹം അവിടെ ഉണ്ടായിരുന്നില്ല.

ബാഖിയ്യാത്തിൽ നിന്ന് തഹസീലായതിന്ന് ശേഷം ക്രമേണ മഹാനവർകളുമായുള്ള ബന്ധം ശക്തിപ്പെടുത്താനും സുസ്ഥിരമാക്കാനും കഴിഞ്ഞു. ഒതുക്കുങ്ങൽ ഇഹ്യാഉ സുന്നാഃ അറബിക് കോളേജിന്റെ ഉൽഘാടന സമ്മേളനത്തിൽ മഹാന്മാരായ ബാഫഖി തങ്ങൾ, പാണാക്കാട്ട് പൂക്കോയ തങ്ങൾ തുടങ്ങിയവർക്കൊപ്പം ശംസുൽ ഉലമായും സന്നിഹിതരായിരുന്നു. സദഖത്തുല്ലാ മുസ്ലിയാരുടെ കാലശേഷം മഹാനവർകൾ കോളേജിന്റ ഉലമാ ബോർഡ അംഗമായിരുന്നു.

കിഴക്കെപുറം ദർസ് നടത്തിയിരുന്ന കാലത്ത് എന്നെ ശൈഖുനയും മാനേജർ നന്തിയിൽ മുസ്ലിയാരും· ്നന്തിയിലേക്ക് മുദർയിസായി ക്ഷണിച്ചു. എനിക്ക് പൂർണ്ണ സമ്മതവും തൃപ്തിയുമായിരുന്നു. പക്ഷെ ഞാൻ മുദർയിസായി നിന്നിരുന്ന പ്രദേശത്തുകാർ അവിടം വിട്ട് പോകാതിരിക്കാൻ വേണ്ടി നിരന്തരം അഭ്യർത്ഥിച്ചതിനാൽ പ്രയാസമുണ്ടായി. സംഭവം ശൈഖുനായോട് ഉണർത്തുകയുണ്ടായി. അവിടത്തുകാർ അത്രയും നിർബന്ധിക്കുന്ന പക്ഷം അവിടം വിടേണ്ടതില്ലായെന്ന് എന്നോട് ഉപദേശിക്കുകയും ചെയ്തു. ഇതിന്ന് വളരെ മുമ്പ് മാട്ടൂലിൽ ദർസ് നടത്തിയിരുന്ന കാലത്ത് അവിടന്ന് പാറക്കടവിലേക്ക് സ്ഥലം മാറാൻ വേണ്ടി ഉദ്ദേശിക്കുകയും ചെയ്തിരുന്ന സമയം. അദ്ദേഹം പോകുന്ന ഒഴിവിൽ മാട്ടൂലിൽ പകരം എന്നെ മുദർയ്യിസാക്കാനായി അദ്ദേഹത്തിന്ന് ആഗ്രഹമുണ്ടായിരുന്നു. പക്ഷെ അന്നും ഇതുപോലെ തടസ്സം നേരിട്ടതിനാൽ അന്നും സാധ്യമായില്ല.

മഹാനവർകളോടൊന്നിച്ച് അല്ലാഹു നമ്മെ സ്വർഗീയ നിവാസികളിൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

o



ശൈഖുന ദർസ് നടത്തിയിരുന്ന പാറക്കടവ് ജുമാമസ്ജിദ്



*എം.ടി.അബ്ദുല്ല മുസ്‌ലിയാർ,*

**ആക്ടിംഗ് പ്രിൻസിപ്പാൾ നന്തിദാറുസ്സലാം അറബിക് കോളേജ്**

# എന്റെ വഴികാട്ടി

ആയിരത്തിതൊള്ളായിരത്തി അറുപതുകളിൽ ഞാൻ മങ്കട പള്ളിപ്പുറം ദർസിൽ പഠിക്കുകയായിരുന്നു. വന്ദ്യരായ ഉസ്താദ് സി. കെ. മുഹമ്മദ് സഈദ് മുസ്‌ലിയാർ ആയിരുന്നു. മുദർരിസ്. ഒരു ദിവസം ചൂടായ ഒരു വാർത്ത പരന്നു. ഉസ്താദുമാരായ ഇ.കെ. അബൂബക്കർ മുസ്‌ലിയാരും, കോട്ടുമല അബൂബക്കർമുസ്‌ലിയാരും വടക്കാങ്ങര കിഴക്കേ കുളമ്പിൽ വരുന്നുണ്ട്. മൗദൂദി ഖണ്ഡനമാണ് വിഷയം. വിദ്യാർത്ഥികളായ ഞങ്ങൾ ആവേശഭരിതരായി. എന്തായാലും പരിപാടിയിൽ പങ്കെടുക്കണമെന്ന് ഞങ്ങൾ തീരുമാനിച്ചു. മഗ്‌രിബ് നിസ്കാരത്തിനുശേഷം കുന്നിൻപുറങ്ങളിലൂടെ നടന്ന് ഞങ്ങൾ നഗരിലെത്തി. വമ്പിച്ച ജനാവലി. എല്ലാവരും കാതും കൂർപ്പിച്ചിരിക്കുകയായിരുന്നു. ബഹു:ശൈഖുനാ ശംസുൽ ഉലമയും, ശൈഖുനാ കോട്ടുമല ഉസ്താദും സദസ്സിൽ എത്തിയിരുന്നു. മറ്റുപല നേതാക്കളും സദസ്സിലുണ്ട്. ഗംഭീര പ്രസംഗം നടന്നു. മൗദൂദികളുടെ തനിനിറം പകൽവെളിച്ചം പോലെ എല്ലാവർക്കും വെളിവായി. മറുഭാഗത്തുനിന്ന് ഒരു ശബ്ദംപോലും കേൾക്കുന്നില്ല. പരിപാടികഴിഞ്ഞു സദസ്സ് പിരിയാനൊരുങ്ങി. എല്ലാവരും എഴുന്നേൽക്കാൻ തുടങ്ങി. ഇതിനിടയിൽ മറുപക്ഷത്തുനിന്ന് ഒരു ശബ്ദം മൈക്കിലൂടെ `ഇതിനെല്ലാം നാളെ ഞങ്ങൾ മറുപടി പറയും.'' ഉടനെ കോട്ടുമല ഉസ്താദ് എണീറ്റുനിന്നു. ''ബഹുമാനമുള്ള മുഅ്മിനുകളായ സഹോദരൻമാരെ'' എന്ന് അഭിസംബോധന ചെയ്തുകൊണ്ട് വീണ്ടും സംസാരിക്കാൻ തുടങ്ങി. അതിന്നിടയിൽ ശൈഖുനാ ശംസുൽ ഉലമചാടിയെണീറ്റു. മൈക്കിൽ പിടിച്ചുകൊണ്ട് പറഞ്ഞു. ``ഞങ്ങൾക്ക് അബ്ദുൽ അഅ്‌ലായുടെ മുമ്പുള്ള മതം തന്നെ മതി.'' ഉടനെ ഇരുന്നു. കോട്ടുമല ഉസ്താദ് പ്രസംഗം തുടർന്നു. ഇടയ്ക്കിടയ്ക്ക് വെല്ലുവിളിയുണ്ടായിട്ടും സദസ്സ് പിരിയാനാകുന്നത് വരെ ഒരക്ഷരം പോലും മിണ്ടാതെ സദസ്സ് പിരിയുമ്പോൾ ഇതിനെല്ലാം നാളെ മറുപടിപറയും എന്ന് പറഞ്ഞതിന് ശൈഖുനായുടെ ഒറ്റ വാക്കിലെ മറുപടി എത്ര സന്ദർഭോചിതമായിരുന്നു. ആ വാക്യം കരിങ്കല്ലിൽ പതിയുന്ന പോലെ എല്ലാവരുടെയും മനസ്സിൽ പതിഞ്ഞു. ഇന്നും ആ ശബ്ദം എന്റെ കാതിൽ മുഴങ്ങുന്നത് പോലെ. ''ഞങ്ങൾക്ക് ആ അബ്ദുൽ അഅ്‌ലായുടെ മുമ്പുള്ള മതം തന്നെ മതി'

അന്നാണ് ആദ്യമായി ശൈഖുനായെ ഞാൻ പരിചയപ്പെടുന്നത്. കൂടുതൽ താമസിയാതെ എന്റെ കൂടെ പഠിച്ചിരുന്നവർ ജാമിആയിൽ ചേർന്നു. ഞാൻ ചേർന്നില്ല. ആവശ്യത്തിന്



നന്തി ദാറുസ്സലാം അറബിക് കോളേജ്



പള്ളിദർസുകളിൽ നിന്ന് പഠിക്കാം എന്നായിരുന്നു എന്റെ ചിന്ത. അതിന്ശേഷം ഞാൻ ചില മഹാൻമാരുമായി കണ്ടുമുട്ടി. എന്നോട് ജാമിഅ്ആയിൽ ചേരണമെന്നും കോളേജ് പഠനം കഴിഞ്ഞാൽ ദർസ് നടത്തണമെന്നും ഉപദേശിച്ചു. അടുത്തവർഷം തന്നെ ജാമിഅ്ആയിൽ ആറാം ക്ലാസിലേക്ക് അപേക്ഷ നൽകി സെലക്ഷൻ പരീക്ഷക്ക് ഹാജരായി ഭാഗ്യമെന്നു പറയട്ടെ; കുറച്ചുകുട്ടികളെ ശൈഖുനാ തന്നെയാണ് സെലക്ഷൻ പരീക്ഷ നടത്തിയത്. അക്കൂട്ടത്തിലാണ് ഞാൻ പെട്ടത്. ശറഹുത്തഹ്ദീബിന്റെ ഒരു വരിമാത്രം ശൈഖുനാ എന്നെ വായിപ്പിച്ചു. മതി എന്നു പറഞ്ഞു. എനിക്ക് അഡ്മിഷൻ നൽകി. അന്ന് ആറാംക്ലാസിൽ ശൈഖുനാക്ക് ക്ലാസ് ഉണ്ടായിരുന്നില്ല. എങ്കിലും വന്ദ്യരായ കോട്ടുമല ഉസ്താദിന്റെ ക്ലാസുകൾ ഉണ്ടായിരുന്നു. കോട്ടുമല ഉസ്ദാതിന്റെ ശറഹുൽ അഖാഇദിന്റെ ദർസ് വളരെ രസകരമായിരുന്നു. ചിലപ്പോൾകണ്ണട എടുത്തുവെച്ചു ചർച്ചതുടങ്ങും. വളരെ ഗഹനമായ കാര്യങ്ങൾ ചർച്ച ചെയ്യുമ്പോളായിരുന്നു ഇങ്ങിനെ ചെയ്തിരുന്നത്.

### ശൈഖുനായുടെ സ്നേഹം

ഞാൻ ആറാംക്ലാസിൽ പഠിക്കുമ്പോൾ മനസ്സിന് ഒരു അസ്വസ്ഥത. ക്ലാസ് കഴിഞ്ഞശേഷം അതു പാഠമാക്കുന്നതിൽ വീഴ്ച വരുന്നുണ്ടെന്ന തോന്നൽ. എങ്കിൽ കോളേജിന്റെ ഭക്ഷണം കഴിക്കുന്നത് ശരിയാണോ? ഞാൻ ക്ലാസ് കഴിഞ്ഞാൽ പള്ളിയിൽപോകും. ഹോട്ടലിൽനിന്ന് ഭക്ഷണം കഴിക്കും. ഈ വിവരം ശൈഖുനാ അറിഞ്ഞു. ഉടനെ എന്നെ വിളിച്ചു. ഭക്ഷണം കഴിക്കാതിരിക്കാനുള്ള കാരണം ചോദിച്ചു. കാരണം വിവരിച്ചപ്പോൾ എന്നെ വളരെ സ്നേഹത്തോടെ ഉപദേശിച്ചു: അതൊന്നും സാരമില്ല, ഇവിടെ നല്ല ഹലാലായ ഭക്ഷണമാണ് അത് കഴിക്കണം'' എനിക്ക് മനഃസ്സമാധാനമായി.

### മറ്റൊരു സംഭവം

കുറച്ചുനാൾ കഴിഞ്ഞപ്പോൾ എനിക്ക് പള്ളിദർസിൽ തന്നെ ഓതാൻ വീണ്ടും ആഗ്രഹം തുടങ്ങി. പല പള്ളിദർസുകളും സന്ദർശിച്ചു. എനിക്ക് പറ്റിയ ചില ദർസുകൾ കണ്ടുവെച്ചു. ഒരു വ്യാഴാഴ്ച നാട്ടിൽ പോകാൻവേണ്ടി ശൈഖുനാ ബേഗ് എടുത്ത് റൂമിൽ നിന്നും പുറപ്പെടുമ്പോൾ ഞാൻ അടുത്തുചെന്നു. ''എന്തിനാ നീ വന്നത്?'' ''എനിക്ക് കോളേജിൽ നിന്ന് പോകാൻ സമ്മതം തരണം''. ''എന്നിട്ടുനീ എന്തുചെയ്യും?'' ''ഞാൻ ഇനി പള്ളി ദർസിൽതന്നെ ഓതാനാണ് ആഗ്രഹിക്കുന്നത്. അന്നേരം ശൈഖുനായുടെ മറുപടി: ഇപ്പോൾ നീ ഇവിടെതന്നെ നിൽക്കുക. ഞാൻ നാട്ടിൽനിന്ന് വന്നശേഷം ആലോചിക്കാം. അതും പറഞ്ഞ് ശൈഖുനാ പുറപ്പെട്ടു. വന്ദ്യരായ കോട്ടുമല ഉസ്താദ് ഇതുകേട്ടുകൊണ്ട് തൊട്ടടുത്ത് നിൽക്കുന്നുണ്ടായിരുന്നു. എന്നെ വിളിച്ചു, ''എന്താ നീ പറയുന്നത്.'' ഞാൻ കാര്യങ്ങൾ വിവരിച്ചു. അന്നേരം ഒരു പ്രത്ര്യേക ദുആ എനിക്ക് പറഞ്ഞുതന്നു. ഇത് അഞ്ചുനേരവും പതിവാക്കുക. ഞാൻ അത് സ്വീകരിച്ചു. പിന്നീട് കോളേജിൽ നിന്നുപോകാൻ സമ്മതം ചോദിക്കേണ്ടിവന്നിട്ടില്ല. പരീക്ഷ അടുത്തു. എല്ലാവർക്കും പ്രത്യേകം ആവേശം. ശറഹുൽ അഖാഇദക്ക് ചോദ്യം തയ്യാറാക്കുന്നത് ബഹുമാനപ്പെട്ട കണ്ണിയത്ത് ഉസ്താദാണെന്ന് അറിഞ്ഞതാണ് പ്രത്യേക ആവേശത്തിന് കാരണം. പരീക്ഷ കഴിഞ്ഞു. ഫസ്റ്റായി തന്നെ പാസ്സായി.

### ഏഴാംക്ലാസ്സിൽ

അടുത്തവർഷം ഏഴാം ക്ലാസിലേക്ക് പ്രവേശിക്കുകയാണ്. എല്ലാംകൊണ്ടും ആവേശം നിറഞ്ഞുനിന്ന വർഷം. ശൈഖുനായുടെ സ്വഹീഹുൽ ബുഖാരിയുടെ ക്ലാസ് തുടങ്ങാൻ പോകുകയാണ്. മൂന്ന് പ്രഗത്ഭരായ ഉസ്താദുമാർ ഒന്ന് ശൈഖുന തന്നെ. രണ്ട് വന്ദ്യരായ കോട്ടുമല ഉസ്താദ് മൂന്ന് പുതുതായി കോളേജിൽ ചാർജെടുത്ത മഹാനായ കണ്ണിയ്യത്ത് ഉസ്താദ്. ഇനിയെന്താണ് വേണ്ടത്? സ്വഹീഹുൽ ബുഖാരിയുടെ പുറമെ ജംഉൽജവാമിന്റെ സബ്ഖും ശൈഖുനാക്ക് തന്നെ. തഫ്സീറുൽ ബൈളാവിയും, മഹല്ലിയും കോട്ടുമല ഉസ്താദ്. തശ്രീഹുൽ അഫ്ലാക്കും, മുല്ലാഹസനും കണ്ണിയത്ത് ഉസ്താദ്.

### സ്വഹീഹുൽ ബുഖാരിയുടെ തുടക്കം

ശൈഖുനായുടെ സ്വഹീഹുൽ ബുഖാരിയുടെ സബ്ഖും, പ്രത്യേക തഹ്ഖീഖാത്തുകളും പറഞ്ഞ് കേൾക്കാത്തവർ കുറവായിരിക്കും. ഉസ്താദുമാർ ഇരിക്കുന്നതിന്റെ തൊട്ടടുത്ത് തന്നെ ഞാൻ സ്ഥലം പിടിച്ചു. ബുഖാരി തുടങ്ങാൻ പോകുകയാണ്. ക്ലാസ് തുടങ്ങിയാൽ കഴിയുന്നതുവരെ മുഖത്ത് നോക്കിഇരിക്കണം. ഒരക്ഷരവും വിട്ടുപോകാതെ, അവിടുത്തെ വായിൽനിന്ന് പുറത്ത് വരുന്ന മുത്തുമണികൾ ശേഖരിക്കണം. ഇതാണ് നിയ്യത്ത്. അതാ ശൈഖുനാ വരുന്നു. സ്വഹീഹുൽ ബുഖാരിയുടെ പ്രധാന വ്യാഖാനമായ ഫത്ഹുൽ ബാരിയുടെ ഒന്നാം വാള്യവും കയ്യിലുണ്ട്. എല്ലാവരും എണീറ്റുനിന്നു. ശൈഖുനാ കസേരയിൽ വന്നിരുന്നു. ഇമ വെട്ടാതെ എല്ലാവരും ആ മുഖത്തേക്ക് നോക്കിക്കൊണ്ടിരുന്നു. ബുഖാരി തുടങ്ങുകയാണ്. ഖുർആൻ കഴിഞ്ഞാൽ ഏറ്റവും പ്രബലമായ ഗ്രന്ഥമാകുന്ന സ്വഹീഹുൽ ബുഖാരി.

### ആദ്യ ഉപദേശങ്ങൾ

''ഈ കിതാബ്, സ്വഹീഹുൽ ബുഖാരി മറ്റ് കിതാബുകലെ പോലെയല്ല. മറ്റു കിതാബുകളെ അപേക്ഷിച്ച് ഇതൊരു മഹത്തായ ഗ്രന്ഥമാണ്. ഇതിന്റെ മുസ്വന്നിഫ് (രചയിതാവ്) ഇതിൽ ഒരൊറ്റ ഹദീസ് പോലും വെച്ചിട്ടില്ല, ബഹു: ഹറം ശരീഫിൽ വെച്ച് ഓരോ ഹദീസും എഴുതുന്നതിന്റെ മുമ്പായി രണ്ട് റക്അത്ത് നിസ്കരിച്ച ശേഷമല്ലാതെ ശരിയായ അർത്ഥവും ഉദ്ദേശവുമില്ലാത്ത ഒരൊറ്റവാക്ക് പോലും ഇതിലില്ല. ഈ ഗ്രന്ഥത്തിന്റെ അർത്ഥങ്ങളുടെയും, ഉദ്ദേശങ്ങളുടെയും അറ്റം എത്തിക്കാൻ ഇന്നുവരെയുള്ള ഇതിന്റെ വ്യാഖ്യാതാക്കൾക്കൊന്നും കഴിഞ്ഞിട്ടില്ല. ഇനി കഴിയുകയുമില്ല. ഇതിന്റെ അർത്ഥങ്ങൾ മനസ്സിലാക്കണമെങ്കിൽ ശരിയായ നിലക്ക് ചിന്തിക്കൽ ആവശ്യമാണ്. ഇത്ഫ്ത്ഹുൽ ബാരിയാണ്. (ബുഖാരിയുടെ വ്യാഖ്യാന ഗ്രന്ഥം) ഇതിൽ തന്നെ ഇമാം ബുഖാരി തങ്ങളുടെ ഉദ്ദേശങ്ങളുമായി യോജിക്കാത്ത പല സ്ഥലങ്ങളുമുണ്ട്. അതെല്ലാം അതാത് സ്ഥലങ്ങളിൽ വെച്ച് നമ്മൾ വിവരിക്കുകയാണ് നല്ലത്. ഇത് മറ്റ് കിതാബുകൾ പോലെയുള്ള ഒരുഗ്രന്ഥമല്ല. ഇത് വളരെയധികം ഇശാറത്തുകൾ (സൂചനകൾ) ഉൾക്കൊള്ളുന്ന ഒരു ഗ്രന്ഥമാണ്. ഇതിന്റെ മുസ്വന്നിഫ് ഇമാം ബുഖാരി തങ്ങൾ ശാഫിഈമദ്ഹബുകാരനാണ്. ബഹു:ഇമാം ബുഖാരി നാലുമദ്ഹബുകൾക്കും എതിരായിയി സ്വയം മുജ്തഹിദും, സ്വന്തം ഒരു മദ്ഹബിന്റെ ആളുമാണെന്ന് ചിലർ പറഞ്ഞത് ശരിയല്ല. അത് അവരുടെ അറിവുകുറവ്കൊണ്ട് പറഞ്ഞതാണ്. ഇൻശാഅല്ലാഹ് അതെല്ലാം ബുഖാരിയിൽ ഓരോ പ്രത്യേക സ്ഥലം വരുമ്പോൾ അവിടെ വെച്ച് നമ്മൾ വിവരിക്കുന്നതാണ്. ഈ കിതാബു (സ്വഹീഹുൽ ബുഖാരി) മായി ശരിയായ നിയ്യത്തോടുകൂടെയും ഇഖ്ലാസോടുകൂടെയും ഒരാൾ ബന്ധപ്പെട്ടാൽ അവൻ സ്വലീഹീങ്ങളിൽ പെട്ടവനാകുന്നതാണ്.'' ''ഈ കിതാബിന്നു മാത്രമല്ല, ഏതൊരു കിതാബ് ഓതുന്നവനും പാഠം ആവർത്തിച്ച് ഓതുന്നത് വളരെ അത്യാവശ്യമാണ്. ഒരു മുതഅല്ലീം അവന്റെ പാഠം ഹൃദിസ്ഥമാക്കിയ ശേഷം നാൽപതു പ്രാവശ്യം ആവർത്തിച്ചോതണമെന്ന് മഹാൻമാരായ പൂർവ്വീക

രായ പൊന്നാനി ആലിമീങ്ങൾ പറയാറുണ്ടായിരുന്നു. ഇത് വളരെ ഫലപ്രദമായ ഒരു വാക്കാണ്. കാരണം ആവർത്തനത്തിൽ അറ്റമില്ലാത്ത `ഫാഇദകൾ' (ഫലങ്ങൾ)ഉണ്ട്. ഈ കിതാബിൽ (സ്വഹീഹുൽ ബുഖാരിയിൽ) ഒരു പ്രാവശ്യം ഒരാൾ നോക്കിയിതിന്റെ ശേഷം രണ്ടാം പ്രാവശ്യം ശരിയായ നിയ്യത്ത് പ്രകാരം ഒന്നുകൂടി നോക്കിയാൽ ആദ്യപ്രാവശ്യത്തിൽ ലഭിക്കാത്ത പല ഫാഇദകളും (അറിവുകളും) രണ്ടാംപ്രാവശ്യം അവന്ന് ലഭിക്കുന്നതാണ്. ഏതൊരുകിതാബും ഓതുന്ന ഒരാൾക്ക് മൂന്ന് കാര്യം അത്യാവശ്യമാണ്. ഒന്നാമതായി അതിന്റെ ഇബാറത്ത് ഹല്ല് ചെയ്യണം. (അറബിവാക്യരണവും മറ്റും അനുസരിച്ച് അതിലെ വാക്കുകളും, ഘടനകളും മനസ്സിലാക്കണം.) രണ്ടാമതായി അതിലെ ഉള്ളടക്കം എന്താണെന്ന് മനസ്സിലാക്കണം. മൂന്നാമതായി ആ ആശയം ഏതെങ്കിലും അറിയപ്പെട്ട അടിസ്ഥാന തത്വങ്ങളുമായി വൈരുദ്ധ്യമുണ്ടോ എന്ന് നോക്കണം. ഉണ്ടെങ്കിൽ ആ വൈരുദ്ധ്യം എങ്ങിനെ തീർക്കണം എന്നതിനെ സംബന്ധിച്ച് ആലോചിക്കണം. ഈ മൂന്ന് 'കാര്യങ്ങൾ ഏത് കിതാബുകളിലും സൂക്ഷിക്കേണ്ട കാര്യങ്ങളാണ്.'' ഇത്രയും പറഞ്ഞശേഷം സ്വഹീഹുൽ ബുഖാരിയുടെ ആദ്യ അദ്ധ്യായവും, അതിലെ ഖുർആൻ വാക്യവും, ഹദീസും വായിച്ചുകൊണ്ട് ബുഖാരിയുടെ ആദ്യത്തിലുള്ള ശൈഖുനായുടെ സുപ്രസിദ്ധമായ വ്യാഖ്യാനത്തിലേക്ക് പ്രവേശിച്ചു. 1969- ലാണ് സംഭവം.

### മഹാനായ കണ്ണിയത്ത് ഉസ്താദ്

ശൈഖുനായുടെ ഉസ്താദ് കൂടിയായ ബഹു:കണ്ണിയത്ത് ഉസ്താദിനോടുകൂടെ വളരെ ആദരവോടെയായിരുന്നു ശൈഖുനാ പെരുമാറിയിരുന്നത്. ചിലപ്പോൾ ശൈഖുനാ ദർസിൽ വളരെ ഹരമുള്ള സ്ഥലം ചർച്ചചെയ്തുകൊണ്ടിരിക്കുമ്പോൾ പള്ളിയിൽനിന്ന് ബാങ്ക് വിളിക്കപ്പെട്ടാൽ മഹാനായ കണ്ണിയത്ത് ഉസ്താദ് ക്ലാസ്മുറിക്കടുത്ത് വന്ന് ഇ.കെ, ഈ.കെ. ദർസ് നിർത്തുക, പള്ളിയിൽനിന്ന് ബാങ്ക് വിളിച്ചിരിക്കുന്നു. ഉടനെ ശൈഖുനാ വളരെ ആദരവോടെ ദർസു നിർത്തി എണീറ്റുപോകും. ബഹു: കണ്ണിയ്യത്ത് ഉസ്താദിന്റെ ഒരു വർഷത്തെ ജാമിആയിലെ ജീവിതത്തിൽനിന്ന് വിദ്യാർത്ഥികൾക്ക് അനേകം ഗുണപാഠങ്ങൾ ലഭിച്ചു. സുന്നത്തായ കാര്യങ്ങളിൽപോലും വളരെ സൂക്ഷ്മതയോടെയായിരുന്നു ഉസ്താദിന്റെ ജീവിതം. ക്ലാസ് മുറിയിലേക്ക് കയറിവരുമ്പോഴെല്ലാം വലത്തെ കാൽമുന്തിക്കൽ ആ മഹാനുഭവാന്ന് നിർബന്ധമായിരുന്നു. വല്ലപ്പോഴും മറവികാരണം ഇടത് കാൽമുന്തിച്ചു ക്ലാസിലേക്കു പ്രവേശിച്ചാൽ ഉടനെ പിന്നോട്ട് തന്നെ നടന്ന് വലതുകാൽമുന്തിച്ച് വീണ്ടുംക്ലാസിലേക്ക് പ്രവേശിക്കും.

### എന്തൊരു വിനയം

ഇരിക്കുന്ന കസേരയിൽ മൂട്ട ഉണ്ടായതുകാരണം, ചിലപ്പോഴൊക്കെ മേശപ്പുറത്ത് കയിറിയിരുന്ന് ദർസ് നടത്തും. ഒരിക്കൽ മേശപ്പുറത്തിരുന്ന് ദർസ് നടത്താൻ തുടങ്ങുമ്പോൾ പലരിൽനിന്നും സംഭവിക്കാറുള്ളതുപോലെ അവിടത്തെ കാലുകൾ രണ്ടും വിറപ്പിക്കുകയുണ്ടായി. ഉടനെ ഒരു നെടുവീർപ്പിട്ടു. വളരെ വിനയത്തോടെ വിദ്യാർത്ഥികളായ ഞങ്ങളോട് പറഞ്ഞു. ഇനി ഞാൻ ഇങ്ങിനെ ചെയ്യുകയില്ല. ഇത് കിബ്റിന്റെ (അഹങ്കാരത്തിന്റെ) അടയാളമാണ്.



### എത്ര നല്ല പരിപാലനം

താൻ പഠിപ്പിക്കുന്നത് തന്റെ വിദ്യാർത്ഥികളെ പരിശീലിപ്പിക്കുകയും കൂടിവേണം എന്നതായിരുന്നു കണ്ണിയത്ത് ഉസ്താദിന്റെ തത്വം. ക്ലാസിൽ വരുമ്പോഴെല്ലാം ആദ്യം വിദ്യാർത്ഥികൾക്ക് സലാം പറയും. ഒരിക്കൽ ഉസ്താദ് സലാം പറഞ്ഞുതീരുന്നതിന്റെ മുമ്പ് വിദ്യാർത്ഥികൾ സലാം മടക്കി. ഉടനെ സലാം മടക്കുന്നതിന്റെ മര്യാദകൾ പഠിപ്പിച്ചശേഷം വീണ്ടും ഉസ്താദ് സലാം പറഞ്ഞു. പഠിപ്പിച്ച പ്രകാരം വിദ്യാർത്ഥികൾ സലാം മടക്കി. അതിന്റെ ശേഷമാണ് അന്നത്തെ ക്ലാസ് തുടങ്ങിയത്.

### സത്യം എവിടെയാണോ അവിടെ മാത്രം

ഒരിക്കൽ മുല്ലാഹസൻ ദർസ് നടത്തുമ്പോൾ ഒരു സ്ഥലത്ത് ഉസ്താദിന്റെ ഒരഭിപ്രായം കിതാബിന്റെ മാർജിനിൽ എഴുതാനും അവസാനം ഇ.കെ. അമദിൽ കണ്ണിയത്തി എന്നെഴുതാനും പറഞ്ഞു. (ഈ എഴുതിയത് കണ്ണിയത്ത് അഹമ്മദിന്റെ അഭിപ്രായമാണെന്നർത്ഥം.) എല്ലാവരും അപ്രകാരം എഴുതി. പിറ്റെദിവസം ക്ലാസിൽ വരുമ്പോൾ മറിച്ചായിരുന്നു അവസ്ഥ. `അത് വരണ്ടിക്കളയുക' ഇന്നലെ ഞാൻ എഴുതാൻ പറഞ്ഞത് തെറ്റാണെന്ന് എനിക്ക് മനസ്സിലായിരിക്കുന്നു. എന്തൊരു വിനയം! സത്യം കൈവിടുന്ന ഒരവസ്ഥ അദ്ദേഹത്തിൽനിന്നുണ്ടായതായി അറിവില്ല.



### പതിനൊന്ന് മൂന്ന് പറഞ്ഞ മുസ്‌ലിയാർ

ക്ലാസിൽവെച്ച് ഉസ്താദ് വല്ലതും ചോദിക്കുമ്പോൾ അതിന്ന് ശരിയായ മറുപടി ആരെങ്കിലും പറഞ്ഞാൽ ഉസ്താദിന്ന് വളരെ ഇഷ്ടമായിരുന്നു. ഒരിക്കൽ ഒരു ചോദ്യം പെരിന്തൽമണ്ണയുടെ `അറള്' (മദ്ധ്യരേഖയിൽനിന്നുള്ള ഡിഗ്രി) എത്രയാണ്? ഞാൻ പെട്ടെന്നു മറുപടി പറഞ്ഞു. `പതിനൊന്ന് മൂന്ന്' ഈ മറുപടി വളരെ ഇഷ്ടമായി. പിന്നീട് എപ്പോൾ എന്നെ അന്വേഷിക്കുമ്പോഴും ആ പതിനൊന്ന് മൂന്ന് എന്നു പറഞ്ഞ മുസ്‌ലിയാർ എവിടെ എന്നു ചോദിക്കും.



### ഖാദിമിന് ഖിദ്മത്ത്

ഉസ്താദ് വീട്ടിൽ പോകുമ്പോൾ ഖാദിമായിരുന്ന മുഹമ്മദിനെയും ചിലപ്പോൾ നാട്ടിലേക്ക് കൊണ്ടുപോകും. എന്നാൽ ബസ്സ് കയറുമ്പോൾ ആദ്യം മുഹമ്മദ് കയറി ഉസ്താദിന് സീറ്റ് പിടിക്കും. മുഹമ്മദിന് ഇത് വലിയ അത്ഭുതമായിരുന്നു. ചുരുക്കത്തിൽ ആ മഹാന്റെ ജീവിതത്തിലെ ഒരോ ചലനങ്ങളും പഠനാർഹമായ ഒരു വലിയ ഗ്രന്ഥത്തിലെ വരികളായിരുന്നു. അദ്ദേഹത്തിന്റെ കൂടെ ജന്നാത്തുൽ ഫിർദൗസിൽ നമ്മളെയും റബ്ബ് ഒരുമിച്ച് കൂട്ടിതരട്ടെ. ആമീൻ.

ശൈഖുനായുടെ സ്വഹീഹുൽ ബുഖാരിയുടെ തുടക്കമാണല്ലോ തുടങ്ങിവെച്ചത്. അങ്ങിനെ ബുഖാരിയുടെ മൂന്നിൽ ഒരു ഭാഗം ആ കൊല്ലം ഏഴാംക്ലാസിൽ നിന്ന് തന്നെ ഓതിതീർത്തു.

### മുത്വവ്വൽ ക്ലാസ്

ബുഖാരിയുടെ ബാക്കിയുള്ള രണ്ടും മൂന്നും ഭാഗങ്ങൾ മുത്വവ്വൽ ഒന്നും രണ്ടും വർഷങ്ങളിലായിട്ടാണ് തീർത്തത്.



ബുഖാരി തുടങ്ങിയ കഥ മുമ്പു പറഞ്ഞുവല്ലൊ. ബുഖാരി ഓതുന്നതിന്നിടയിലെ ധാരാളം അനുഭവങ്ങൾ പറയാനുണ്ടെങ്കിലും അവസാനം ബുഖാരിയുടെ ഓത്തു പൂർത്തിയാക്കിയ ദിവസത്തിലെ ഒരു അനുഭവം മാത്രം പറയാം.

മനുഷ്യന്റെ സർവ്വ പ്രവർത്തനങ്ങളും തൂക്കുകയും നന്മ തിന്മകളുടെ തൂക്കങ്ങൾ കണക്കാക്കുകയും ചെയ്യുന്ന തുലാസുകൾ അന്ത്യനാളിൽ അല്ലാഹു സ്ഥാപിക്കുമെന്ന് വിവരിക്കുന്ന ഖുർആൻ വാക്യവും ആ തുലാസിൽ ഏറ്റവും ഭാരം തൂങ്ങുന്ന ചില പുണ്യകർമങ്ങളെക്കുറിച്ചുള്ള നബിവചനവും പറഞ്ഞുകൊണ്ടാണല്ലോ മഹാനായ ഇമാം ബുഖാരി സ്വഹീഹുൽ ബുഖാരിയുടെ സമാപനം കുറിക്കുന്നത്. ഈ ഭാഗം ഓതിയപ്പോൾ ശൈഖുനായുടെ കണ്ണും മുഖവും ചുവന്നു. കണ്ണുനീരൊഴുക്കിക്കൊണ്ട് ശൈഖുനാ പൊട്ടിക്കരയാൻ തുടങ്ങി, ഇതുകണ്ട് വിദ്യാർത്ഥികളുടെ മനസ്സ് പൊട്ടി. എല്ലാവരും കൂട്ടക്കരച്ചിലായി. പരലോകത്തെസംബന്ധിച്ചുള്ള ശൈഖുനായുടെ ചിന്തയും, അല്ലാഹുവിനെക്കുറിച്ചുള്ള, പേടിയും എത്രമാത്രമായിരുന്നുവെന്നതിന് ഈ സംഭവം ഞങ്ങൾക്കൊരുപാഠമായി.

### മറ്റുകിതാബുകൾ

സ്വഹീഹുൽ ബുഖാരി കൂടാതെ മുത്വവ്വൽ ക്ലാസിൽ തുഹ്ഫത്തുൽ മുഹ്ത്താജ്, അത്തൗളീഹ്‌വത്തൽവീഹ്, മുത്വവ്വൽ, ഹംദുള്ള, മുവത്വലിഇമാമി മാലികി, ഖാളിമുബാറക്, ശറഹ് ജുഗ്മീനി, രിസാലത്തുൽ മാറദീനി തുടങ്ങിയ കിതാബുകളും ശൈഖുനാ തന്നെയാണ് നടത്തിയിരുന്നത്. മറ്റു കിതാബുകൾ മുസ്‌ലിം, അബൂദാവൂദ്, തുർമുദി, ഇബ്നുമാജാ വന്ദ്യരായ കോട്ടുമല ഉസ്താദാണ് നടത്തിയിരുന്നത്.

### അശൈഖാനി

ഹദീസു ഗ്രന്ഥങ്ങളിൽ ശൈഖാനി എന്നു പറയുമ്പോൾ ഇമാ ബുഖാരിയേയും ഇമാം മുസ്‌ലിമിനേയും, ഫഖ്ഹീഗ്രന്ഥങ്ങളിൽ ശൈഖാനി എന്നു പറയുമ്പോൾ ഇമാം റാഫിഈ, ഇമാം നവവി എന്നിവരെയും ഉദ്ദേശിക്കും പ്രകാരം ഞങ്ങളുടെ എല്ലാകാരത്തിലുമുള്ള ശൈഖാനിയായിട്ടാണ് ശൈഖുനായെയും കോട്ടുമല ഉസ്താദിനെയും ഞങ്ങൾ കണക്കാക്കിയിരുന്നത്. മസ്അലകൾ, മസ്‌ലഹത്തുകൾ തുടങ്ങി നാനാപ്രശ്നങ്ങൾക്കും ജനങ്ങൾ ജാമിഅഃയിലേക്ക് പ്രവഹിച്ചിരുന്നു. 'ശൈഖാനി'യുടെ തീർപ്പുകട്ടിയാൽ വളരെ സംതൃപ്തിയോടെ അവർ മടങ്ങും.

### ചില അനുഭവങ്ങൾ

ഒരിക്കൽ ചില വിദ്യാർത്ഥികൾ ജാമിഅയുടെ സിലബസിനെതിരിൽ ശബ്ദമുയർത്തി. അവരിൽ പലരെയും കോളേജിൽ നിന്ന് പുറത്താക്കി. പശ്ചാത്തപിച്ചവരെ മാത്രം തിരിച്ചെടുത്തു. നമസ്കാരസമയങ്ങളും, ഖിബ്‌ലയും അറിയാൻ മുഖവുരയായി ഓതുന്ന ശറഹുൽജഗ്മീനി അവർ ആക്ഷേപിച്ചവയിൽപ്പെടും. ഈ കിതാബിൽ പഴയ ഗോളശാസ്ത്രം പറയുന്നു എന്നതാണ് വിമർശിക്കപ്പെടാനുള്ള കാരണം. പക്ഷെ, പഴയഗോളശാസ്ത്രവും, പുതിയ ഗോളശാസ്ത്രവും സമന്വയിപ്പിച്ചുകൊണ്ട് പഠിക്കുന്നവർക്ക് അതാണ് കൂടുതൽ നല്ലതെന്നും പഴയ ചരിത്രവും പഴയ ചില ഗ്രന്ഥങ്ങളും പഠിക്കുന്നവർക്ക് പുതിയ ഗോളശാസ്ത്രം കൊണ്ടുമാത്രം മതിയാവുകയില്ലെന്നും രിസാലത്തുൽ മാറദീനി പോലോത്ത കിതാബുകൾ ഓതുന്നതിന്റെ മുമ്പ് ശറഹുൽ ജഗ്മീനി പോലോത്ത കിതാബുകൾ ഏതെങ്കിലും ഓതൽ ഒഴിച്ചുകൂടാത്തതാണന്നും അവർക്ക് അറിയാത്തതായിരുന്നു. വിമർശനത്തിന് കാരണം. ഈ യ്യിടെ ഒരു പള്ളിയുടെ ഖിബ്‌ല: സംബന്ധമായ തർക്കത്തിൽ ആ പള്ളിയുടെ ഖി ബ്‌ല പരിശോധിക്കാൻ എന്നെ ക്ഷണിക്കപ്പെട്ടു. ക്ഷണിക്കാൻ വന്നവരിൽ ഒരു മുസ്ല്യാർ ഉണ്ടായിരുന്നു. അയാൾ പറഞ്ഞു. "അന്ന് ശെഖുനാ ജഗ്മീനി ഓതിതരുന്നതിന് എതിർ നിന്നവരിൽ പെട്ട ഒരാളായിരുന്നു ഞാൻ' (അതായത് ജഗ്മീനിയുടെ ആവശ്യകത ഇപ്പോഴാണ് എനിക്ക് തിരിഞ്ഞത് എന്നർത്ഥം) ഞങ്ങൾ കുറച്ച് ചിരിച്ചു. അല്ലാതെ മറ്റെന്ത് ചെയ്യും.

ശൈഖുനായുടെ രചനകളിൽ വളരെ പ്രധാനപ്പെട്ട ഒരു ഗ്രന്ഥമാണ് രിസാലത്തുൽ ഖിബ്‌ല അർബഅത്തുൽ മുതനാസി



ബത്തു ഫീ ബയാനിൽ ഔഖാത്തിവൽ നമസ്കാരസമയം, ഖ്ബ്ല എന്നിവ കൃത്യമായി നിർണ്ണയിക്കുന്നതിന്റെ ഖണ്ഡിതമായ തെളിവുകൾ വിവരിക്കുന്ന ഗ്രന്ഥമാണത്. മുൻ വർഷങ്ങളിലെല്ലാം ശൈഖുനായുടെ ശിഷ്യൻമാർ കയ്യെഴുത്തിലൂടെയാണ് അത് സ്വന്തമാക്കിയിരുന്നത്. എന്നാൽ ഞ ങ്ങൾക്ക് ഈ ഗ്രന്ഥം ഓതിത്തന്ന വർഷം അച്ചടിക്കാൻ അനുവാദം നൽകി. ആയിരം കോപ്പിയാണ് ആദ്യം അടിച്ചത്. ഇതിന്റെ ആദ്യകോപ്പികൾ വിദ്യാർത്ഥകൾക്ക് വിതരണം ചെയ്യാൻ എന്നെയാണ് ഏൽപ്പിച്ചത്.ഓരോ കോപ്പിക്കും മൂന്നു രൂപ വീതം വില വാങ്ങി മൊത്തം സംഖ്യ ശൈഖുനായുടെ കയ്യിൽ നൽകി. പിന്നീട് അതിന്റെ അവസാന കോപ്പികൾ വിതരണം ചെയ്യാനും എനിക്ക് തന്നെ ഭാഗ്യം ലഭിച്ചു. 1992ൽ നന്തി ദാറുസ്സലാമിൽ വെച്ചായിരുന്നു അത്. ശേഷം 1994ൽ 1000 കോപ്പി കൂടി അച്ചടിച്ചു. അത് 'മഅ്ദനുൽ ബയാൻ വിദ്യാർത്ഥി സംഘടനയുടെ ചെലവിൽ അച്ചടിക്കാനും, അതിന്റെ ലാഭം സംഘടനയിലേക്ക് എടുക്കാനും ശൈഖുനാ നിർദ്ദേശിച്ചതു പ്രകാരം പ്രസ്തുത സംഘടനയാണ് വീണ്ടും അടിച്ചത്.

ശൈഖുനാ ശറഹുൽ ജഗ്മീനി ഓതിത്തരുമ്പോൾ ഉണ്ടായ മറക്കാൻ കഴിയാത്ത ഒരു സംഭവം കൂടി പറയാം. സാധാരണ ക്ലാസ്സിനിടയിൽ സംശയം ചോദിക്കൽ പതിവില്ലാത്ത ഞാൻ ഒരിക്കലൊരു സംശയം ചോദിച്ചു. വളരെ സ്ഥാനത്താണ് എന്റെ ചോദ്യമെന്നാണ് ഞാൻ കരുതിയിരുന്നത്. പക്ഷെ, ചോദ്യത്തിന് മറുപടി പറയുന്നതിന് പകരം വളരെ ഗൗരവത്തോടെ മറ്റൊരു നിലയിലാണ് എന്നോട് മറുപടി പറഞ്ഞത്. മുമ്പൊരിക്കലും ഗൗരവത്തിൽ ഒരു വാക്ക് പോലും എന്നോട് പറയാത്ത ശൈഖുനായുടെ ഈ ഗൗരവസ്വരത്തിലുള്ള മറുപടി എന്നെ വല്ലാതെ വേദനിപ്പിച്ചു. എന്റെ രണ്ട് കണ്ണിൽ നിന്നും കണ്ണുനീരൊഴുകാൻ തുടങ്ങി. ഷർട്ടിന്റെ മുൻഭാഗം നനഞ്ഞു തുടങ്ങി. തൊട്ടുമുന്നിലിരിക്കുന്ന എന്നെ ശൈഖുനാ നോക്കുന്നുണ്ടായിരുന്നു. പെട്ടന്ന് കിതാബ് പൂട്ടി ശൈഖുനാ എണീറ്റുപോയി. എന്റെ ചോദ്യം അസ്ഥാനത്തായിരുന്നുവെന്നും ശൈഖുനാ ഗൗരവത്തിൽ മറുപടി പറഞ്ഞത് എന്നോടായിരുന്നില്ല എന്നും പിന്നീടാണ് എനിക്ക് മനസ്സിലായത്. കാരണം ഈ സ്ഥാനത്ത് പലർക്കും തെറ്റ് പറ്റിയിട്ടുണ്ട്. അതിൽ പല വലിയവരും പെട്ടുപോയിട്ടുണ്ട്. അതെല്ലാം ശൈഖുനാക്ക് അറിയാമായിരുന്നു. അത് കൊണ്ട് അവരെയെല്ലാം ഉദ്ദേശിച്ചു കൊണ്ടാണ് ശൈഖുനാ അങ്ങിനെ ഗൗരവത്തിൽ മറുപടി പറഞ്ഞത്. പലഗ്രന്ഥകർത്താക്കളിൽ നിന്നും എഴുത്തുകാരിൽനിന്നും ഈ പിഴവ് സംഭവിച്ചതായി പിന്നീട് ഞാൻ കാണുകയുണ്ടായി. ഉദാ: 1951 മാർച്ച് 10ാം തിയ്യതി പ്രസിദ്ധീകരിച്ച ചന്ദ്രിക ആഴ്ചപ്പതിപ്പിൽ 'തവുക്കയും ഖിബ്ലയും' എന്ന ശീർഷകത്തിൽ ഖാസിം എന്നൊരാൾ എഴുതിയത് ഇങ്ങിനെ കാണാം. "മാർച്ച് 21-ാം തിയ്യതിയും, സെപ്തമ്പർ 22-ാം തിയ്യതിയും സൂര്യൻ ഉദിക്കുന്നത് എല്ലാരാജ്യക്കാർക്കും നേർ കിഴക്ക് നിന്നാണെന്നും അതു പോലെ അസ്തമിക്കുന്നത് നേർ പടിഞ്ഞാർ ആണെന്നുമാണ്. ഇത് ശരിയല്ല. ഭൂമദ്ധ്യരേഖയിലുള്ളവർക്ക് മാത്രമാണ് ഈ രണ്ടു ദിവസങ്ങളിലും നേർകിഴക്ക് ഉദയവും നേർപടിഞ്ഞാറ് അസ്തമാനവും മറ്റുസ്ഥലങ്ങൾക്ക് അതാതിന്റെ അക്ഷാംശം അനുസരിച്ച് നേർകിഴക്ക് നിന്ന് സൂര്യൻ ഉദിക്കുന്നതും നേർപടിഞ്ഞാറ് സൂര്യൻ അസ്തമിക്കുന്നതുമായ ദിവസങ്ങൾ വ്യത്യാസപ്പെടും. കോഴിക്കോടിന്റെ നേർ കിഴക്ക് ഉദയവും, നേർപടിഞ്ഞാർ അസ്തമാനവുമുണ്ടാകുന്ന രണ്ട് ദിവസങ്ങൾ ഏപ്രിൽ മൂന്നാമത്തെ ആഴചയിലും ആഗസ്ത് മൂന്നാമത്തെ ആഴ്ചയിലുമാണ്. കൃത്യതീയ്യതികൾ സൂര്യന്റെ സ്ഥാനഭേദങ്ങളെ കാണിക്കുന്ന പഞ്ചാംഗങ്ങളിൽ നോക്കിമനസ്സിലാക്കാം. ഒരു നല്ല പഞ്ചാംഗം ഇഗ്ലണ്ടിൽനിന്നും പുറപ്പെടുന്ന whitacre's al manac ആണ്. മർച്ച് 21-ാം തിയ്യതിയോ, സപ്തംമ്പർ 21ാം തിയ്യതിയോ സൂര്യൻ അസതമിക്കുന്ന സ്ഥാനത്തെ കോഴിക്കോട്ടുകാർ നേർപടിഞ്ഞാറായി സ്ഥിരീകരിച്ചാൽ ഉണ്ടാകുന്ന അബദ്ധം അത് ശരിയായ നേർപടിഞ്ഞാറ് നിന്നും പതിനൊന്നേകാൽ ഡിഗ്രി തെക്കോട്ട് മാറിയിരിക്കുമെന്നുള്ളതാണ്. (ചന്ദ്രിക ആഴ്ചപ്പതിപ്പ് പുസ്തകം -1 ലക്കം 35)

ഖാസിം തന്റെ ലേഖനത്തിൽ അബദ്ധമാണെന്നു പറഞ്ഞതാണ് ഭീമമായ അബദ്ധം. ഇതുപോലെ അബദ്ധം പറ്റിയതായി പല ഗ്രന്ഥങ്ങളിലും ഞാൻ കണ്ടിട്ടുണ്ട്. ഇതെല്ലാം അറിയുന്നത് കൊണ്ടായിരുന്നു ശൈഖുനാ ഗൗരവത്തിൽ സംസാരിച്ചെതെന്ന് പിന്നീട് എനിക്കു മനസ്സിലായി.



### ശൈഖുനായുടെ ക്ഷണം

1971 ൽ ജാമിഅയിൽ എന്റെ പഠനം പൂർത്തിയായി. റംസാൻ കഴഞ്ഞു. ഒരു ദർസ്വേണം. പഠിച്ചതുചൊല്ലിക്കൊടുക്കണം. വീണ്ടും പഠിക്കണം. ഇതായിരുന്നു ചിന്ത ജാമിഅ വീണ്ടും തുറന്നു. പുതിയ അദ്ധ്യയന വർഷം ആരംഭിച്ചു . വന്ദ്യരായ ശൈഖുനായും കോട്ടുമല ഉസ്താദും പറഞ്ഞയച്ചു"ഉടൻ കോളേജിലെത്തണം" ഞാൻ താഴ്മയോടെ അവരുടെ സന്നിധിയിൽ ചെന്നു. എന്നെ ജാമിഅ: യിൽ മുദർരിസായി നിയമിച്ചു. അന്ന് ചെറിയ ക്ലാസിലായിരുന്നുവെങ്കിലും. പിന്നീട് എല്ലാ ക്ലാസ്സുകളിലും ദർസ് നടത്തേണ്ടി വന്നു. ഇതിനിടയിൽ ശൈഖുനായുടെ മൂത്ത പുത്രൻ അബ്ദുസ്സലാമിന് പ്രത്യേക ക്ലാസ്സുകൾ വെച്ചിരുന്നു. അതും എന്നെയാണ് ഏൽപ്പിച്ചത്.

### ആദ്യത്തെ ശമ്പളം 75+50

ഒരിക്കൽ ശൈഖുനാ റൂമിലേക്ക് വിളിച്ചു. 75 രൂപയാണ് കമ്മറ്റി നിനക്ക് ശമ്പളം തരാൻ ഉദ്ദേശിക്കുന്നത്. ഞാൻ ശമ്പളത്തിന് വേണ്ടി നിൽക്കുന്നതല്ലല്ലോ എന്ന് മറുപടി പറഞ്ഞപ്പോൾ ശൈഖുന പറഞ്ഞു. "എന്നാലും എന്തെങ്കിലും ഒന്ന് വേണ

മല്ലൊ." പിന്നീട്, ആദ്യത്തെ ശമ്പളം കിട്ടിയപ്പോൾ ശൈഖുനായുടെ നിർദ്ദേശപ്രകാരമാണെന്നാണ് കരുതുന്നത്. 125- രൂപയാണ് ലഭിച്ചത്.

### ബുഖാരി ഓതിക്കൊടുക്കാൻ കൽപന

ഒരിക്കൽ ശൈഖുനാക്ക് അൽപം ക്ഷീണം. ഏഴാം ക്ലാസ്സിലെ ബുഖാരി ഏതെങ്കിലും ഒരാളെ ഏൽപിക്കാൻ ഉദ്ദേശം. ശൈഖുനാ എന്നെ വിളിച്ചു" ഏഴാം ക്ലാസ്സിലെ ബുഖാരി നീ ഓതിക്കൊടുക്കുക" എന്നേക്കാൾ വലിയ ഉസ്താദുമാർക്കിടയിൽ ബുഖാരിയുടെ ദർസ്സ് ഞാൻ ഏറ്റെടുക്കുന്നത് അദബ് കേടാകുമോ? എനിക്ക് ഭയമായി. ഞാൻ ഈ വിവരം ശൈഖുനായോടു പറഞ്ഞു. പിന്നീട് എന്നെ നിർബന്ധിച്ചില്ല.

### ശൈഖുനാ നന്തി ദാറുസ്സലാമിൽ

ആരും പ്രതീക്ഷിച്ചിരുന്നില്ല ആ സംഭവം. അല്ലാഹുവിന്റെ വിധിയെ തടുക്കാൻ ആർക്കു കഴിയും? ശൈഖുനാ ജാമിഅ: വിട്ടു. അധികം താമസിയാതെ തെന്നിന്ത്യയിലെ ഏറ്റവും വലിയ മത കാര്യാലയങ്ങളിലൊന്നായ നന്തിദാറുസ്സലാമിൽ ശൈഖുനാ പ്രിൻസിപ്പാളായി ചാർജെടുത്തു. ആസ്ഥാപനം അന്നു മുതൽ ഉത്തരോത്തരം വളർന്നു കൊണ്ടേയിരുന്നു.

### ഈ സ്ഥാപനം വളരും

ദാറുസ്സലാമിന്റെ മുഖ്യസ്ഥാപകനായ നന്തിയിൽ മുസ്‌ലിയാർ (ന.മ) വഫാത്തായ ഉടനെ കോളേജിൽ വെച്ച് നടന്ന അനുശോചന യോഗം ഉത്ഘാടനം ചെയതുകൊണ്ട് ശൈഖുനാ പറഞ്ഞു."ഈ സ്ഥാപനത്തിന്റെ അടിത്തറ അദ്ദേഹത്തിന്റെ (നന്തിയാൽ മുസ്‌ലിയാരുടെ) ശരിയായ 'ഇഖ്‌ലാസ് മാത്രമാണ്' 'ഇഖ്‌ലാസ്' അടിസ്ഥാനമായിട്ടുള്ള ഏതൊരു കാര്യവും വളർന്നു കൊണ്ടേയിരിക്കും. അതു കൊണ്ട് ഈ സ്ഥാപനം ആരും അറിയാതെ വളർന്നു കൊണ്ടേയിരിക്കും.'

### നന്തിയിലേക്ക് ക്ഷണം.

1992-ൽ ശൈഖുനാ ആളെ അയച്ചു. ഞാൻ വീട്ടിൽചെന്നു. ഒറ്റവാക്കിൽ ശൈഖുനാ പറഞ്ഞു. "റംസാനു ശേഷം നന്തിയിൽ മുദർരിസാവുക, വേറെയൊന്നും ചിന്തിക്കേണ്ട" ഞാൻ സ്വീകരിച്ചു. ജാമിഅ:യിൽ നിന്ന് ശൈഖുനാ പിരിഞ്ഞ ശേഷം ശൈഖുനായുടെ കൂടെ ഒരുമിച്ചു കഴിയാൻ സാധിക്കാത്തതിൽ എനിക്ക് വളരെ വിഷമമുമുണ്ടായിരുന്നു. ഇനിയെങ്കിലും കുറച്ചുകാലം ഒരുമിച്ച് കഴിയാമെല്ലായെന്ന് കരുതി ഞാൻ സന്തോഷിച്ചു.

### സ്വഹീഹുൽ ബുഖാരിയുടെ ഒടുവിലെ തുടക്കം

മൂന്ന് വർഷം ദാറുസ്സലാമിൽ ശൈഖുനായുടെ കൂടെ കഴിഞ്ഞു. നാലാം വർഷം, 1996ൽ കോളേജ് തുറന്നു. ദർസ്സ് ഉത്ഘാടനവും, ബുഖാരിയുടെ തുടക്കവും ഒന്നിച്ചു നടത്താനായി ശൈഖുനാ എത്തി. ളുഹർ നമസ്കാരാനന്തരം വിദ്യാർത്ഥികൾ മുഴുവനും പള്ളിയിൽ മജ്‌ലിസായി ഇരുന്നു.



**ഒരിക്കൽ ശൈഖുനാ റൂമിലേക്ക് വിളിച്ചു. 75 രൂപയാണ് കമ്മറ്റി നിനക്ക് ശമ്പളം തരാൻ ഉദ്ദേശിക്കുന്നത്. ഞാൻ ശമ്പളത്തിന് വേണ്ടി നിൽക്കുന്നതല്ലല്ലോ എന്ന് മറുപടി പറഞ്ഞപ്പോൾ ശൈഖുനാ പറഞ്ഞു. 'എന്നാലും എന്തെങ്കിലും ഒന്ന് വേണമല്ലൊ.' പിന്നീട് ആദ്യത്തെ ശമ്പളം കിട്ടിയപ്പോൾ ശൈഖുനായുടെ നിർദ്ദേശപ്രകാരമാണന്നാണ് കരുതുന്നത്. 125 രൂപയാണ് ലഭിച്ചത്.**

ഉസ്താദുമാരും സദസ്സിൽ ഹാജരായി "മാവിൽ നിന്നേ മാങ്ങ ലഭിക്കൂ, പ്ലാവിൽനിന്നേ ചക്ക ഉണ്ടാകൂ, കവുങ്ങിൽ നിന്നേ അടക്ക ലഭിക്കൂ" തുടങ്ങിയ ഉദാഹരണങ്ങൾ നിരത്തിവെച്ചു കൊണ്ട് നല്ല ഫലങ്ങൾ ഉണ്ടാകണമെങ്കിൽ വ്യക്തിത്വം നന്നായിരിക്കണമെന്ന് സ്ഥാപിച്ചു കൊണ്ടുള്ള ഒരു പ്രത്യേക ഉപദേശം നൽകിക്കൊണ്ട് പുതുവർഷത്തെ ദർസിന്റെയും പ്രത്യേകിച്ച് സ്വഹീഹുൽ ബുഖാരിയുടെയും ഉത്ഘാടനം നിർവ്വഹിച്ചു.

### പതിവിൽ കൂടുതൽ

പൊതുവിൽ ശൈഖുനാ ക്ഷീണിതനായിരുന്നുവെങ്കിലും അതൊന്നും വകവെക്കാതെ ഈ വർഷം ബുഖാരിയുടെ ദർസ് മുടങ്ങാതെ നടത്തിയിരുന്നു. പലപ്പോഴും കൂടുതൽ സമയമെടുത്തു കൊണ്ടു ക്ലാസ്സ് ദീർഘിച്ച് ഓതിയിരുന്നു. റബീഉൽ അവ്വൽ മാസത്തിന്റെ കുറച്ച് മുമ്പ് ശൈഖുനാ പറഞ്ഞു: " റബീഉൽ അവ്വൽ വരെ ഇങ്ങനെ അങ്ങ് പോകട്ടെ".

### ചില സ്വപ്നങ്ങൾ

കോഴിക്കോട് ഫാത്തിമ ഹോസ്പിറ്റലിൽ ആദ്യം അഡ്മിററ് ആകുന്നതിന്റെ കുറച്ചു നാൾ മുമ്പ് ഞാനൊരു സ്വപനം കണ്ടു: പട്ടിക്കാട് ജാമിഅയിലാണ് ഞാൻ. ശൈഖുനാ അവിടെ പ്രിൻസിപ്പാൾ തന്നെയാണ്. ശൈഖുനാ താമസിക്കുന്ന റൂമിൽ ഞാൻ പോയി നോക്കി. അപ്പോൾ ശൈഖുനാ റൂമിൽനിന്നും പുറത്തേക്ക് പോയിരുന്നു. റൂമിൽ രണ്ട് കട്ടിൽ ഉണ്ട്. ഒന്ന് കിടക്കുന്ന കട്ടിലാണ്. തെക്ക് വടക്കായിട്ടാണ് അതുള്ളത്. അതിൽ ഒരു ബെഡ് ഉണ്ട്. വളരെ പഴകിയിരുന്നു. മറ്റൊരു കട്ടിൽ കിഴക്കു പടിഞ്ഞാർ ആയിട്ടും അതിൻമേൽ ഒരു പായ ഉണ്ട്. അത് കമിഴ്ത്തി മറിച്ചിട്ടിരിക്കുന്നു. യാതൊരു ആഢംബരങ്ങളുമില്ലാതെ ശൈഖുനായുടെ റൂം കണ്ടപ്പോൾ സ്വപനത്തിൽ ഞാൻ പറഞ്ഞു. ' എന്തൊരു സുഹ്ദാണിത് ( സർവ്വത്യാഗ സ്വഭാവം) എന്തൊരു 'തറവ്വുഹ്' (ആഡംബരം) ഇല്ലാത്ത ജീവിതമാണിത്. ശേഷം ഞാൻ റൂമിന്റെ പുറത്ത് വന്നു. ജാമിഅ:യിലെ ഇമാം മുത്തുതങ്ങൾ താമസിക്കുന്ന ഭാഗത്തേക്ക് നടന്നു. അവിടെ നിന്നും ശൈഖുനാ നടന്നു വരുന്നുണ്ട്. ജുബ്ബ മാതിരിയുള്ള ഒരു ഷർട്ടാണ് ധരിച്ചിരിക്കുന്നത്. വളരം ക്ഷീണിതനാണ് ശൈഖുനാ. നടക്കുമ്പോൾ വീണുപോകുമോ എന്ന് സംശയം തോന്നിക്കും. എനിക്ക് ചെന്ന് പിടിക്കാൻ ധൈര്യം വന്നില്ല. എന്നേക്കാൾ ധൈര്യമുള്ള ഒരാൾ വന്ന് ശൈഖുനായുടെ ഇടത് ഭാഗത്ത് പിടിച്ചു. അപ്പോൾ ഞാൻ വലതു ഭാഗത്തും പിടിച്ചു. റൂമിന്റെ ഭാഗത്തേക്ക് നടന്നു. അന്നേരം ഞാൻ ഉണർന്നു. പലതും മനസ്സിൽ തോന്നി. തങ്ങളുസ്താദിനോടും, ഒളവണ്ണ ഉസ്താദിനോടും സ്വപനം കണ്ടവിവരം പറഞ്ഞു. കോളേജ് സിക്രട്ടറി എ.വി.യോടും ശൈഖുനാനെ പ്രത്യേകം സൂക്ഷിക്കണമെന്ന് പറഞ്ഞു.

### തൊട്ടടുത്ത് തന്നെ മറ്റൊരു സംഭവം

ഞാൻ ഉറങ്ങാൻ തുടങ്ങുന്നേയുള്ളൂ. ശൈഖുന സ്വഹീഹുൽ ബുഖാരിയുടെ ഖത്തം ദുആ

ചെയ്യുകയാണ്. സാധാരണ ഖത്തം ദുആചെയ്യാറുള്ള സമയം ആകുന്നതിന്റെ മുമ്പ് തന്നെ ഖത്തം ദുആചെയ്യുന്ന തായിട്ടാണ് കണ്ടത്. കോളേജിലെ ഉസ്താദുമാരോട് ഈ വിവരവും ഞാൻ പറഞ്ഞു.

## *വരക്കൽ മഖാമും റിസർച്ച് സെന്ററും*

ശൈഖുനാ ആദ്യപ്രാവശ്യം ആശുപത്രിവിട്ട് വീട്ടിൽ വന്ന് വിശ്രമിക്കുന്ന സമയം. കുറച്ച് കുറിയ അരിയും ഉപ്പിലിട്ട മാങ്ങയുമായി ഞാൻ വീട്ടിൽ ചെന്നു. എന്നെ വിളിച്ചിട്ട് അടുത്തിരിക്കാൻ പറഞ്ഞു. ഞാൻ കട്ടിലിന് താഴെ ഒരു പായ വിരിച്ച് അതിൽ ഇരുന്നു. വാസതവത്തിൽ ശൈഖുനാക്ക് നല്ല ക്ഷീണമുണ്ടങ്കിലും വളരെ ആവേശത്തോടെ ചില കാര്യങ്ങൾ പറഞ്ഞു തുടങ്ങി. ''അല്ലാഹു വലിയ നിഅ്മത്താണ് നമുക്ക് ചെയ്തിരിക്കുന്നത്. വരക്കൽ മഖാം നമുക്ക് വിട്ടുകിട്ടിയിരിക്കുന്നു. അതിനോട് ചേർന്ന കുറച്ച് സ്ഥലവും നമുക്ക് വിലക്ക് തന്നിരിക്കുന്നു. എന്റെ ഉപ്പാന്റെ ഖബർ അവിടെയാണന്ന് അറിവായിരിക്കുന്നു.'' ഇത്രയും പറഞ്ഞ ശേഷം ഖുർആനിന്റെ റിസർച്ച് സെന്റർ തുടങ്ങുന്നതിനെ കുറിച്ച് പറയാൻ തുടങ്ങി. അതിന്ന് ഏറ്റവും പറ്റിയ സ്ഥലം അവിടെയാണ് (വരക്കൽ) എന്താണീ ഖുർആനിന്റെ റിസർച്ച്? എന്ന് ചോദിച്ചശേഷം. സൂറത്തുൽ ബഖറയുടെ ആദ്യ ഭാഗങ്ങൾ ഓതിയ ശേഷം അതിലുള്ള പല ചോദ്യങ്ങളും എടുത്തു വെചച്ചും പിന്നീട് ഇഗ്ലീഷ് ബൈബിളിൽ നിന്നുള്ള ചില ഭാഗങ്ങൾ ശൈഖുനായുടെ ഓർമ്മയിൽ നിന്നും ഉദ്ധരിച്ച ശേഷം പ്രസ്തുത ചോദ്യങ്ങളുടെ ശരിയായ മറുപടികൾ പറഞ്ഞു. പിന്നീട് ശൈഖുനാ പറഞ്ഞു. "ഇതുപോലെ ഖുർആന്റെ കൂടെ മറ്റു ഗ്രന്ഥങ്ങൾ നിരത്തിവെച്ചുകൊണ്ടായിരിക്കണം. ഖുർആന്റെ റിസർച്ച് നടത്തേണ്ടത്" ഇത്രയും പറഞ്ഞ് ശൈഖുനാ ഉറങ്ങാനൊരുങ്ങി. ഞാൻ വീട്ടിലേക്ക് തിരിച്ചു.

## *ദാറുസ്സലാമിലെ അവസാനത്തെ വരവ്*

പിന്നീട് കോളേജിലെ ഇസ്താദുമാർ ഒന്നിച്ചു ഞങ്ങൾ ശൈഖുനായെ വീട്ടിൽപോയി സന്ദർശിക്കുമ്പോഴെല്ലാം ഞാൻ കോളോജിൽ വരാം എന്നു പറയും. അവസാനം ആസ്പത്രിയിൽ അഡ്മിറ്റു ചെയ്യുന്നതിന്റെ തൊട്ട് മുമ്പൊരു ചൊവ്വാഴ്ച ശൈഖുനാ കോളേജിൽ വന്നു. കാറിന്റെ ഹോൺ കേട്ടു. ഞാനും തങ്ങളുസ്താദും വേഗത്തിൽ ഓടിച്ചെന്നു. കാറിൽ നിന്നിറങ്ങിയ ശൈഖുനായുടെ ഇടഭാഗത്ത് തങ്ങളും, വലതുഭാഗത്ത് ഞാനും പിടിച്ചു റൂമിലേക്ക് നടന്നു. റൂമ് തുറന്നപ്പോൾ ഞാനെന്റെ സ്വപ്നം ഒർത്തു. കിക്കുന്ന കട്ടിലും ബെഡും ഞാൻ നോക്കി. കാര്യം മറിച്ചായിരുന്നില്ല. പിന്നീട് ഞങ്ങളോട് കോളേജിന്റെ കാര്യങ്ങൾ സംസാരിച്ചു. പ്രാതൽ കൊണ്ടുവന്നു. അൽപം കഴിച്ചശേഷം ബാക്കി ഞങ്ങളോട് രണ്ടാളോടും കഴിക്കാൻ പറഞ്ഞു. ഞങ്ങൾ ബർക്കത്തിന് അൽപം കഴിച്ചു. ളുഹ്ർ നമസ്കാരത്തിന്ന് ബാങ്ക് വിളിച്ചു. എല്ലാവരും പള്ളിയിലെത്തി. സാധാരണ ഇഖാമത്തിന്റെ സമയമായാൽ ശൈഖുന തന്നെ ഇഖാമത്ത് കൊടുക്കാൻ പറയലാണ് പതിവ്. അന്ന് സമയമായിട്ടും ശൈഖുനാ റൂമിൽ നിന്ന് വരുന്നില്ല. അബ്ദുഹാജി മുക്രിയോട് ഇഖാമത്ത് കൊടുക്കാൻ പറഞ്ഞു. ഞാൻ പറഞ്ഞു ഇഖാമത്ത് കൊടുക്കരുത് ശൈഖുനാ തന്നെ വന്ന് പറയും. നബി(സ) വഫാതായ രോഗത്തിൽ ഒരിക്കൽ ബഹു: അബ്ബാസ്(റ)വിന്റെയും, അലി(റ)വിന്റെയും തോളിൽ പിടിച്ച് പള്ളിയിലേക്ക് അൽപം വൈകി വന്ന സംഭവമാണ് എന്റെ മനസ്സിൽ വന്നത്. പറഞ്ഞ മാതിരി കുറച്ചു കഴിഞ്ഞ് ശൈഖുനാ റൂമിൽ നിന്ന് പുറത്ത് വന്നു. ഇഖാമത്ത് കൊടുക്കാൻ പറഞ്ഞു. നമസ്കാരം കഴിഞ്ഞ് റൂമിലേക്ക് തന്നെ പോയി ഉച്ചഭക്ഷണം കഴിച്ചു. പിന്നെയും പ്രധാന സംസാരവിഷയം കോളേജിലെ ദർസ്സിന്റെ കാര്യമായിരുന്നു. ദർസ് മുടങ്ങരുത്. അതിന്നിടക്ക് ഓഫീസ്സിൽ നിന്നൊരാൾ രണ്ട് മാസത്തെ ശമ്പളവുമായി വന്നു. അതുവാങ്ങാൻ കൂട്ടാക്കിയില്ല. അതവിടെത്തന്നെ വെക്കുക എന്ന് പറഞ്ഞു. കുറച്ചു കഴിഞ്ഞ് വീട്ടിലേക്ക് തിരിച്ചു. റൂമിൽ നിന്ന് പുറത്തിറങ്ങുമ്പോൾ കയ്യിലുണ്ടായിരുന്ന ബേഗ് ഞാൻ വാങ്ങിച്ചു. കാറിൽ കയറിയ ശേഷം ബേഗ് മടിയിൽ വെച്ചു കൊടുത്തു. കാറിന്റെ വീലുകൾ ഉരുളാൻ തുടങ്ങി. ഞാൻ നോക്കി നിന്നു. ശൈഖുനാ പോയശേഷം ഞാൻ എന്റെ റൂമിലേക്ക് മടങ്ങി.

## *അവസാനവാക്ക്*

തൊട്ടടുത്ത തിങ്കളാഴ്ച കാലത്ത് ഏകദേശം ഒമ്പതുമണിക്ക് ഓഫീസിൽ നിന്ന്കോയക്കുട്ടിക്ക വന്ന് അറിയിച്ചു. ശൈഖുനായുടെ ഫോൺ ഉണ്ടെന്ന്. തൽക്ഷണം ഞാൻ ഓഫീസിലെത്തി. റിസീവർ കാതിൽവെച്ചു. കോളേജിന്റെ കാര്യങ്ങൾ ശരിക്ക് ശ്രദ്ധിക്കണം, എന്നു പറഞ്ഞപ്പോൾ ശൈഖുനായുടെ മനസ്സ് സന്തോഷിക്കട്ടെയെന്ന് കരുതി ഞാൻ പറഞ്ഞു: 'ഞാനിവിടെ തന്നെ ഉണ്ടാകും'. ഉടനെ ശൈഖുനാ ''അൽഹംദുലില്ലാഹ് എന്ന് പറഞ്ഞു. വേറെ വിശേഷം ഒന്നും ഇല്ലല്ലോ എന്ന് പറഞ്ഞ് റിസീവർ കോയക്കുട്ടികാക്ക് കൊടുത്തു. ഇതായിരുന്നു. ഹയാത്തിലുള്ള അവസാന സംസാരം

## *വീണ്ടും ആശുപത്രിയിൽ*

തൊട്ടടുത്ത വെള്ളിയാഴ്ച (16--8--96-)യാണ് വീണ്ടും ശൈഖുനായെ ആശുപത്രിയിൽ പ്രവേശിപ്പിച്ചത്. ശനിയാഴ്ച ഇശാക്കുശേഷം പള്ളിയിൽ 'ഹദ്ദാദ്' നടന്നുകൊണ്ടിരിക്കെ ഫോൺ വന്നു. ശൈഖുനാക്ക് രോഗം കൂടുതലാണ്. ഡോക്ടർ പ്രതീക്ഷ കുറവാണെന്ന് പറഞ്ഞിരിക്കുന്നു. I.C. യൂനിറ്റിലേക്ക് മാറ്റിയിരിക്കുന്നു. ഹദ്ദാദിന്ന് ശേഷം ഉസ്താദുമാരും വിദ്യാർത്ഥികളും ചേർന്ന് യാസീൻ ഓതി ദുആചെയ്തു. ഉടനെ ഞങ്ങൾ ആശുപത്രിയിലെത്തി. അൽപം സമാധാനമായിരിക്കുന്നു. പ്രതീക്ഷതിരിച്ചുകിട്ടിയിരിക്കുന്നുവെന്ന് ഡോക്ടർ പറഞ്ഞു. ദർസ്സ് മുടങ്ങരുത് എന്നതാണല്ലോ ശൈഖുനായുടെ ഉപദേശം എന്ന് കരുതി ഞങ്ങൾ കോളേജിലേക്ക് തന്നെ മടങ്ങി. പിറ്റേന്നും ഹദ്ദാദിന്ന്ശേഷം യാസീൻ ഓതി ദുആ ചെയ്തു. ഞങ്ങൾ ആശുപത്രിയിലെത്തി. പതിവില്ലാത്ത ഒരു പ്രകാശം ശൈഖുനായുടെ മുഖത്ത് കാണുന്നത് പോലെ തോന്നി. സംസാരിക്കാൻ പറ്റിയില്ലെങ്കിലും കുറെ നേരം മുഖത്ത് നോക്കി നിന്നശേഷം ദർസ്സിന്റെ കാര്യം ഓർത്ത് ഞങ്ങൾ കോളേജിലേക്ക് മടങ്ങി. രാവിലെ സുബ്ഹിനമസ്ക്കാരം കഴിഞ്ഞ് എല്ലാവരും പള്ളിയിൽ ഖുർആൻ ഓതിക്കൊണ്ടിരിക്കുമ്പോൾ കോയക്കുട്ടിക്ക പൊട്ടിക്കരഞ്ഞുകൊണ്ട് പള്ളിയിൽ ഓടിയെത്തി. 'ശൈഖുനാ മരിച്ചിരിക്കുന്നു ഇന്ന്'...... ആ സൂര്യൻ ബാഹ്യമായി നമ്മിൽ നിന്നും മറഞ്ഞു. പക്ഷെ മറഞ്ഞിട്ടില്ല യഥാർത്ഥത്തിൽ.

الشمس تطلع فى النهار وتغرب ؛ فى الليل غائبة عن الأبصار
لكن شمس قلوبنا لا تغرب ؛ بلن تستقيم مضيئة الأنوار
شمس المعارف والعلوم قلوب اه ؛ ل العلم صيرهن كالاقمار
الله مرجعنا اليم وما لنا ؛ إلا الرضا بقضاه والاقدارار
يا ربنا فاغفر جميع ذنوبنا ؛ واجمع بنا ويه مع الابرار
فى جنة ذات المقامات العلى ؛ جارا لسيدنا النبى المختار
وعليه صلى الله سلم دائما ؛ وعلى الصحاب واله الاطهار



# ആ പുണ്യജീവിതത്തിന്റെ തണലിൽ എന്നും

*സയ്യിദ് മുഹമ്മദ് ജിഫ്രി മുത്തുക്കോയ തങ്ങൾ*
(വൈസ് പ്രിൻസിപ്പൽ നന്തിദാറുസ്സലാം)

മരണം അല്ലാഹുവിന്റെ അലംഘനീയമായ നിയമമാണ്. ഓരോശരീരവും അതിന്റെ രുചിയറിയാതെ പോകുന്നതുമല്ല. നിശ്ചിത സമയത്തെ തൊട്ട് മുൻകടക്കാനോ പിന്നിലാവാനോ സൃഷ്ടികളിൽ ആർക്കും സാധ്യവുമല്ല.

ഈ ഇലാഹിയ്യാ നിയമത്തിന് ശൈഖുനാ ശംസുൽ ഉലമ(ന.മ)യും വിധേയരായതിൽ അസാധാരണത്വം അനുഭവപ്പെടുന്നില്ലങ്കിലും പരിശുദ്ധ അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിനും, നമ്മുടെ സമുദായത്തിനും ശൈഖുനായുടെ 'വഫാത്ത്' വരുത്തിയനഷ്ടം ഒരിക്കലും നികത്താൻ സാധിക്കുന്നതല്ല. കാരണം പണ്ഡിതന്റെ വഫാത്ത് നികത്തപ്പെടാത്ത വിടവാണല്ലൊ? സുന്നത്ത് ജമാഅത്തിന്റെ കർമ്മസരണിയിൽ ശൈഖുനായുടെ സേവനം അതുല്യവും അമൂല്യവുമാണ്. ഇന്ന് കേരളത്തിൽ ജീവിക്കുന്ന പണ്ഡിതൻമാർക്ക് സുന്നത്ത് ജമാഅത്തിന്റെ എല്ലാ വശങ്ങളും പഠിപ്പിച്ചതും പരിശുദ്ധദീനിനെ വികലമാക്കി ചിത്രീകരിച്ച എല്ലാ കള്ളന്മാരേയും മൂക്ക് കയറിട്ടതും ശൈഖുനാ തന്നെയാണ്.

ഇൽമിന്റെ സർവ്വമേഖലകളിലും അസാധാരണ നൈപുണ്യം കൊണ്ട് അനുഗ്രഹീതരും ഉസ്താദൻമാരുടെ ഉസ്താദും ഈ നൂറ്റാണ്ടിലെ മുജദ്ദിദും മുറബ്ബിയായ 'ശൈഖും' കൂടിയായ ശൈഖുനായെ കുറിച്ച് എഴുതുന്നതും പറയുന്നതു പുണ്യമായ ഒരു ഇബാദത്താണ്.

ശൈഖുനായെ കുറിച്ച് ഞാൻ ആദ്യമായി കേൾക്കുന്നത് 1968 ൽ എന്റെ ദർസ് വിദ്യാഭ്യാസ ജീവിതത്തിന്റെ ആരംഭകാലത്തായിരുന്നു. എന്റെ പ്രധാന ഉസ്താദൻമാരിൽ ഒരാളും ശൈഖുനായുടെ പ്രധാന ശിഷ്യൻമാരിൽ ഒരാളുമായ മർഹൂം പി കുഞ്ഞിൻ മുസ്ല്യാർ മൂന്നിയൂർ (ന.മ) അവർകളുടെ ദർസിലായിരുന്നു അന്ന് ഞാൻ പഠിച്ചിരുന്നത്.ഉസ്താദ് സബ്ഖുകളിൽ ശൈഖുനായുടെ മഹത്വങ്ങൾ പലപ്പോഴും പറയാറുണ്ടായിരുന്നു. വിശിഷ്യാ ശറഹുത്തഹ്ദീബ്, ഖുതിബി,മുഖ്തസർ,ജംഉൽ ജാമിഅ്, തുടങ്ങിയ കിതാബുകൾ ഓതിത്തരുമ്പോൾ ശൈഖുനായുടെ പ്രത്യേക'തഹഖീഖാത്തുകൾ' പലതും ഉസ്താദു പറഞ്ഞു തരുമായിരുന്നു.

ഉസ്താദിൽ നിന്ന് ശൈഖുനായെ അറിയാനും മനസ്സിലാക്കാനും കേൾക്കാനും തുടങ്ങിയതുമുതൽ എന്റെ മനസ്സിൽ ആ മഹാത്മാവിനെക്കുറിച്ചുള്ള ബഹുമാനവും ആദരവും ഞാൻകാത്ത് സൂക്ഷിച്ചിരുന്നു.മാത്രമല്ല. നേരിട്ടു കാണാനും അനുഗ്രഹവും ആശീർവാദവും കരസ്ഥ

മാക്കാനുള്ള അതിയായ ആഗ്രഹവും ഉണ്ടായിരുന്നു.

ശൈഖുനാ വിദ്യാർത്ഥികളോടു പറയാറുള്ള ഒരു കാര്യം ഉസ്താദ് ഞങ്ങളോട് പറഞ്ഞത് പൊതുവെ വിമർശന ബുദ്ധിക്കാരനായ എനിക്ക് ഉൾക്കൊള്ളാൻ പ്രയാസമായിരുന്നു. അതയത് ഇൽമിന്റെ ഒരു വലിയ കൂമ്പാരം തന്നെ നൽകപ്പെട്ടിട്ടുണ്ട്. പക്ഷെ വിദ്യാർത്ഥികളായ നിങ്ങൾക്ക് അത് പുർണ്ണമായും ഉൾകൊള്ളാൻ കഴിയുകയില്ല. ശൈഖുനാ പറയാറുണ്ടായിരുന്ന വാക്കിന്റെ അർത്ഥം പൂർണ്ണമായും മനസ്സിലാക്കാനും അത് ഉൾക്കൊള്ളാനും അന്ന് എനിക്ക് സാധിച്ചിരുന്നില്ല.

ഈയവസരത്തിലാണ് എന്റെ നാടിന്റ അടുത്ത പ്രദേശമായ തിരുരങ്ങാടിയിൽ ശൈഖുനായുടെ ഒരു പ്രസംഗം നടക്കുന്നത്. ആ പ്രസംഗം കേൾക്കാൻ വിദ്യാർത്ഥിയായ ഞാനും അന്ന് പോയിരുന്നു. ശൈഖുനായുടെ അന്നത്തെ പ്രസംഗം വിശുദ്ധ ഖുർആനിലെ സൂറത്തുൽ 'ബഖറ' യിലെ وكذالك جعلناكم امة وسطا ٠٠٠الخ എന്ന ആയത്തിനെ ആസ്പദമാക്കിയായിരുന്നു. പ്രസ്തുത ആയത്തിന്റെ വ്യാഖ്യാനത്തിലേക്കും സാരത്തിലേക്കും ആഴത്തിൽ ഇറങ്ങിച്ചെന്നുള്ള ആ പ്രസംഗം ഇന്നും എന്റെ മനസ്സിൽ നിറഞ്ഞു നിൽക്കുന്നുണ്ട്. ആ പ്രസംഗം പൂർണ്ണമായും ശ്രവിച്ചപ്പോഴാണ് ശൈഖുനായുടെ പ്രസ്തുത വാക്കിന്റെ അർത്ഥം എനിക്കുൾക്കൊള്ളാൻ സാധിച്ചത്. മഹാനവർകൾ ഇൽമിന്റെ മഹാസാഗരമാണന്നും ഇൽമിന്റെ കൂമ്പാരം തന്നെ നൽകപ്പെട്ടിട്ടുണ്ടന്നും പ്രസ്തുത പ്രസംഗം ശ്രവിച്ച ഏതൊരാൾക്കും മനസ്സിലാകും.

ജാമിഅ: നൂരിയയ്യിൽ ചേർന്നു പഠിക്കുന്നതിന്റെ മുമ്പ് എന്റെ വിദ്യാർത്ഥിജീവിതകാലത്തുള്ള ഒരനുഭവം ഇവിടെ വിവരിക്കുന്നത് സാന്ദർഭികമായിരിക്കും.

''ഞാൻ ജംഉൽ ജവാമിഅ'' ഓതുന്ന കാലത്ത് ഫുറൂയ്യായ കാര്യങ്ങൾകൊണ്ട് കാഫിറിനോട് ''തഖ്ലീഫ്'' ഉണ്ടോ എന്ന മസ്അല ചർച്ച ചെയ്യപ്പെടുന്ന സ്ഥലത്ത് ഒരു ളമീറിന്റെ മാർജിഅ് ഇലൈഹിയെ സംബന്ധിച്ച സംശയം എന്റെ വന്ദ്യരായ ഉസ്താദിനോട് ചോദിച്ചു പ്രസതുത സംശയം ആ മസ്അലയിലുള്ള മറ്റൊരു സംശയത്തിന് വഴിയൊരുക്കിയപ്പോൾ വന്ദ്യരായ ഉസ്താദ് എന്നോട് പറഞ്ഞു. ''നമുക്ക് ബഹു: കൈപ്പറ്റ ബീരാൻ കുട്ടി മുസ്ല്യാരെ (ന.മ) സമീപിച്ചു. ചോദിക്കാം'' തുടർന്ന് അന്നത്തെ ദിവസം തന്നെ ഞാനും വന്ദ്യരായ ഉസ്താദും കൂടി ഇരുമ്പുചോല ജുമാമസ്ജിദിലേക്കു പുറപ്പെട്ടു. അന്ന് മർഹും ബീരാൻകുട്ടി മുസ്ല്യാരുടെ ദറസ്സ് പ്രസ്തുത സ്ഥലത്തായിരുന്നു. ബീരാൻ കുട്ടി മുസ്ല്യാരുടെ മുമ്പിൽ ഉസ്താദ് സംശയം അവതരിപ്പിച്ചു. വളരെ പെട്ടന്ന് മറുപടി പറയുന്ന പ്രകൃതക്കാരനായിരുന്നില്ല ബഹു: ബീരാൻ കുട്ടി മുസ്ല്യാർ. ഞങ്ങളുടെ സംശയം ശ്രദ്ധിച്ചു കേട്ടതിന് ശേഷം ഉസൂലുൽ ഫിഖഹിലുള്ള കുറേ കിതാബുകൾ എടുത്ത് ബഹുമാനപ്പെട്ടവരും ഞങ്ങളും കൂടി ദീർഘനേരം മുത്വാലഅത്ത് ചെയതു. കിത്താബുകൾ ഒന്നുകുടി സൂക്ഷ്മമായി നോക്കി ഒരാഴ്ച കഴിഞ്ഞ് മറുപടി പറയാമെന്ന് പറഞ്ഞ് ഞങ്ങളെ തിരിച്ചയച്ചു. ഈ സംഭവത്തിന്റെ പിറ്റേദിവസം ഞാനും എന്റെ വന്ദ്യരായ ഉസ്താദും കൊടുവള്ളിക്കടുത്ത ഒരു സ്ഥലത്ത് പോയിവരുന്ന മദ്ധ്യ ശൈഖുനയെ കോഴിക്കോട് ബസ്സ്സ്റ്റാന്റിൽ വെച്ചു



കാണുകയുണ്ടായി ശൈഖുനയുമായി വളരേ അടുത്ത് ബന്ധമുണ്ടായിരുന്ന എന്റെ വന്ദ്യരായ ഉസ്താദ് പ്രസ്തുത സംശയം ചോദിക്കുകയുണ്ടായി. അപ്പോൾ ശൈഖുന ബസ്റ്റാന്റിന്റെ ഒരു വശത്തു നിന്നു കൊണ്ട് ഏകദേശം മുക്കാൽ മണിക്കുറിലധികം സമയം അതിന്റെ മറുപടി വിശദമായി പറഞ്ഞുതന്നു. ഈ സംശയം ഈ തങ്ങൾകുട്ടി ചോദിച്ചതാണന്ന് ശൈഖുനയോടു പറഞ്ഞപ്പോൾ 'തങ്ങൻമാർക്കെല്ലാം ഇത്രവലിയ സംശയമുണ്ടോ എന്ന് തിരിച്ചു ചോദിച്ചു.'തുടർന്ന് എന്നെ ആശീർവദിക്കുകയും ചെയ്തു. ആ സന്ദർഭത്തിൽ ഞാൻ അഭിമാനവും ആനന്ദവും കൊണ്ട് പുളകമണിഞ്ഞത് എന്നും എന്റെ സ്മൃതിപഥത്തിൽ നിറഞ്ഞുനിൽക്കും.

1974--75ൽ പട്ടിക്കാട് ജാമിഅ നൂരിയിയിൽ വിദ്യാർത്ഥിയായി ചേർന്നപ്പോൾ ശൈഖുനയുടെ ശിഷ്യത്വം ലഭിക്കുവാനും അവിടത്തെ .സബക്കുകളിൽനിന്ന് മറ്റാരിൽ നിന്നും ലഭിക്കാത്ത പല അമൂല്യ ഇൽമ് കരസ്ഥമാക്കാനും അവിടെത്തെ തർബിയ്യത്തിൽ വളരാനും സാധിച്ചത് ജീവിതത്തിൽ അല്ലാഹു തന്ന വലിയ അനുഗ്രഹത്തിൽ പെട്ടതാണ്.

ബാഹ്യതയിൽ നാം കാണുന്ന സ്വഭാവപ്രകൃതിയായിരുന്നില്ല ശൈഖുനയുടേത്. അടുത്തിടപഴകിയവർക്കല്ലാം അറിയാവുന്ന വസ്തുതയാണിത്. വളരേയധികം ലാളിത്യത്തിന്റേയും സ്നേഹത്തിന്റെയും ഉടമയായിരുന്നു. തന്റെ ശിഷ്യഗണങ്ങളോടും തന്റെ കീഴിൽ ദർസ് നടത്തുന്ന മദർയ്യിസുമാരോടും തന്റെ സഹപ്രവർത്തകരോടും അനുയായികളോടുമെല്ലാം അളവറ്റ സ്നേഹവു മമതയും പ്രകടിപ്പിക്കുകയും അവരുടെ ഉയർച്ചക്കും വളർച്ചക്കും വേണ്ടി സദാ പരിശ്രമിക്കുകയും അതിനു വേണ്ട ഉപദേശ നിർദേശങ്ങൾ നൽകുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുക പതിവായിരുന്നു. ശിഷ്യൻമാരുടെ വളർച്ചയിലും ഉയർച്ചയിലും അനൽപമായ ആനന്ദമുള്ളവരായിരുന്നു ബഹു മാനപ്പെട്ട ശൈഖുനാ. അങ്ങിനെ ശൈഖുന വളർത്തിയവരും ഉയർത്തിയവരുമായ ചില അൽപ്പൻമാർ തിരിഞ്ഞുകുത്തി സ്വയം വലുതാകാൻ ശ്രമിച്ചത് പ്രത്യേകം പ്രസ്താവ്യമാണ്.

തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്ലാമിൽ ശൈഖുന ദറസ്സ് നടത്തിയകാലം എന്റെ വന്ദ്യരായ ഉസ്താദ് കുഞ്ഞിൻ മുസ്ല്യാർ അവിടെ വിദ്യാർത്ഥിയായിരുന്നു. ശൈഖുനാ വിദ്യാർത്ഥികളോട് പറഞ്ഞിരുന്ന ഒരു കാര്യം ഉസ്താദ് പറഞ്ഞത് ഇന്നും ഓർക്കുന്നു. രാത്രിയിൽ ഞാൻ കിടന്നുറങ്ങിയാലും കിതാബിൽ നിങ്ങൾക്ക് വല്ല സംശവുമുണ്ടങ്കിൽ എന്നെ വിളിച്ചുണർത്തി ചോദിച്ചു കൊള്ളണം. ശൈഖുനാ തന്റെ ശിഷ്യൻമാരുടെ കാര്യങ്ങൾക്ക് തന്റെ വ്യക്തിപരമായ പലകാര്യങ്ങളേക്കാൾ പരിഗണന നൽകിയിരുന്നുവെന്നു മനസ്സിലാക്കാൻ ശൈഖുനായുടെ പ്രസ്തുത വാക്കുകൾ മാത്രം മതി.






ശൈഖുനായുടെ സബ്ക്കിന്റെ പ്രത്യേക വശ്യശൈലി ആരേയും പിടിച്ചുനിർത്താനുള്ള കഴിവും ചിന്തോദ്ദീപകമമായ അവതരണവും സർവ്വരാലും അംഗീകരിക്കപ്പെട്ട ഒരു വസ്തുതയാണല്ലോ. വന്ദ്യരായ മർഹൂം കോട്ടുമല ഉസ്താദിന്റെ (ന.മ) പ്രധാന ശിഷ്യൻമാരിൽ പെട്ട ഒരാൾ വെല്ലൂർ ബാഖിയാത്തുസ്സ്വാലിഹാത്തിൽ ഉപരിപഠനത്തിനു പോയി. റബീഉൽ അവ്വലിലെ ലീവിൽ നാട്ടിൽ വന്നപ്പോൾ കോട്ടുമല ഉസതാദിനെ കാണാൻ വേണ്ടി പട്ടിക്കാട് ജാമിഅ നൂരിയയിൽ അദ്ദേഹം ചെന്നു. അപ്പോൾ ശൈഖുന മുത്വവ്വൽ ക്ലാസ്സിൽ മുത്വവ്വൽ എന്ന കിതാബ് ദറസ്സ് നടത്തുകയായിരുന്നു. അലഫ്ലാമ് കൊണ്ട് മുസ്തദ് ഇലാഹിയെ മഅ്രിഫായാകന്ന വിഷയമാണ്. ചർച്ച. അദ്ദേഹം മാറിനിന്നു. സബ്ഖ് ശ്രദ്ധിക്കുകയും പ്രസ്തുത സബ്ഖിലെ പഠനാർഹമായ പലകാര്യങ്ങളും മനസ്സിലാക്കാൻ സാധിച്ചത് ഒരവസരത്തിൽ ഒരു ബസ്സ് യാത്രയിൽ അദ്ദേഹം വിവരിച്ചത് ഞാനോർക്കുന്നു. അന്ന അദ്ദേഹം ശ്രവിച്ച ക്ലാസ്സിലെ പലതും എന്നോട് പറയുകയും ശൈഖുനായുടെ ദറസ്സിനെ സംബന്ധിച്ച് ഒരു പാട് പ്രകീർത്തിക്കുകയും ചെയ്തു.

ശൈഖുനാ തളിപ്പറമ്പിൽ ദറസ്സ് നടത്തുന്ന കാലം സമസ്ത കേരളാ ജംഇത്തുൽ ഉലമായുടെ പ്രവർത്തനവും ബിദ്അത്തുകാരെ അടിച്ചമർത്താൻ നാടുനീളെ തന്റെ സിംഹ ഗർജനവുമായി കൊണ്ടുള്ള തന്റെ പ്രയാണവും കാരണം പല ആഴ്ചകളിലും തളിപ്പറമ്പിലെ ദറസ്സ് രണ്ട് മുന്ന് ദിവസം മാത്രമേ ഉണ്ടായിരുന്നുള്ളു. ശൈഖുനായെ ലക്ഷ്യം വെച്ച് മാത്രം വരുന്ന വിദ്യാർത്ഥികളിൽ ചിലർ ദിവസവും സബഖ് ലഭിക്കാത്ത നിരാശയിലും മറ്റു ചിലർ വേറെ ഏതങ്കിലും ദറസ്സിൽ ചേർന്നാലോ എന്ന ആലോചനലുമായിരിക്കും. പക്ഷെ, ശൈഖുനായുടെ ഒന്നോ രണ്ടോ ദിവസം മാത്രമുള്ള സബഖുകൾ കേൾക്കുമ്പോൾ അവരുടെ എല്ലാ വിഷമങ്ങളും തീരും. മറ്റേതെങ്കിലും ദറസ്സിൽ നിന്ന് ഒരാഴ്ചത്തെ ദറസ്സ് മുഴുവൻ ലഭിക്കുന്നതിനേക്കാൾ ഇവിടെത്തെ രണ്ടും മൂന്നും ദിവസങ്ങളിലുള്ള ശൈഖുനായുടെ സബഖാണ് ഉത്തമം എന്ന് അവർക്ക ബോധ്യമാകുന്നതുമാണ്. ഈ സംഭവം അന്ന് ശൈഖുനായോട് കൂടെ തളിപ്പറമ്പിൽ ഓതിപ്പഠിച്ച ശിഷ്യൻമാരിൽ ചിലർ എന്നോട് പലപ്പോഴും പറഞ്ഞിട്ടുണ്ട്.

എത്ര നിസ്സാരമാണങ്കിലും വളരേയധികം സൂക്ഷ്മത നിഷ്കർഷിച്ച് പോന്നിരുന്ന ശൈഖുനാ താനൂരിലെ ഇസ്ലാഹിൽ താമസിച്ചിരുന്ന കാലത്ത് ഒരു മുതഅല്ലിം മലയാള പത്രവുമായി പള്ളിയിൽ കടന്നുവന്നപ്പോൾ ആ വിദ്യാർത്ഥിയെ വിളിച്ച് ഇതൊന്നുമായി പള്ളിയുടെ അകത്തേക്ക് കടന്നുവരുന്നത് നല്ലതല്ലന്ന് ഉപദേശിക്കുകയും പള്ളിയുടെ ആദരവിനും ബഹുമാനത്തിനും യോജിച്ചതല്ല എന്ന് ഓർമ്മപ്പെടുത്തുകയും ചെയ്തു.

ഏതൊരാളോടും അങ്ങോട്ട് ചെന്ന് ബന്ധം സ്ഥാപിക്കുന്ന പ്രകൃതക്കാരനായിരുന്നില്ല. ബഹുമാനപ്പെട്ടവരുടെ ഇൽമിന്റെ ആഴവും പരപ്പും തഖ്വയും മനസ്സിലാക്കി എല്ലാവരും ശൈഖുനയിലേക്ക് അടുത്ത് സർവ്വരാലും ആദരിക്കപ്പെടുകയും ബഹുമാനിക്കപ്പെടുകയും ചെയ്തു. ആദർശവ്യതിയാനം സംഭവിച്ചവർ പോലും ബഹുമാനപ്പെട്ടവരുടെ പാണ്ഡിത്ത്യത്തിന് മുമ്പിൽ മുട്ടുമടക്കുകയും അതിനെ അംഗീകരിക്കുകയും ചെയ്ത ചരിത്രം പ്രസിദ്ധവും നാം പലപ്പോഴും കണ്ടതുമാണ്. മരിച്ചു പോയ മഹാൻമാരെ ബഹുമാനിക്കുകയും അവരുടെ ഖബറുകൾ സിയാറത്ത് ചെയ്യലും ശൈഖുനായുടെ പതിവായിരുന്നു. മരണപ്പെട്ടുപോയ പലമഹാൻമാരോടും ആത്മീയ ബന്ധം പുലർത്തിയിരുന്ന ശൈഖുനക്ക് അവരിൽ നിന്ന് പല ത്വരീഖത്തുകളും ലഭിച്ചിട്ടുണ്ട്. എന്ന് ശൈഖുനാ തന്നെ പലപ്പോഴും പറയാറുണ്ട്.

വിശ്വ പ്രസിദ്ധ ഹദീസ് ഗ്രന്ഥമായ സ്വഹീഹുൽ ബുഖാരിയുടെ കർത്താവ്. ഇമാം ബുഖാരി തങ്ങൾ (റ.അ) അവർകളോടുള്ള ശൈഖുനായുടെ ആദരവും ബഹുമാനവും പ്രസിദ്ധമാണല്ലൊ. ഇമാം ബുഖാരി (റഅ) ൽ നിന്നും നേരിട്ട് ബുഖാരി ദറസ്സ് നടത്താനുള്ള ഇജാസത്ത് ശൈഖുനാക്ക് ലഭിച്ചിരുന്നു. ഇതു കൊണ്ട് തന്നെയാണ് ശൈഖുനായുടെ ബുഖാരി സബഖ് എല്ലാം കൊണ്ടും പ്രത്യേകത നിറഞ്ഞതും എല്ലാവരേയും ആകർഷിച്ചതുമെന്ന സത്യം പ്രത്യേകം ശ്രദ്ധേയമാണ്.

ഹദീസിന്റെ താൽപര്യം എന്താണന്നും മറ്റു സംശയം ഉണ്ടാക്കുന്ന സ്ഥലങ്ങളിൽ ഇമാം ബുഖാരിയിൽനിന്നും നേരിട്ടുള്ള നിർദ്ദേശവും ആശയ വ്യാഖ്യാനവും ഉണ്ടായിരുന്നത് സബഖിൽ പങ്കെടുത്ത പലർക്കും അറിയാവുന്ന യാഥാർത്ഥ്യമാണ്.

ജാമിഅ നൂരിയയിൽ വെച്ച് ശൈഖുനയുടെ ശിഷ്യനായും നന്തിദാറുസ്സലാമിൽ ശൈഖുനായുടെ കീഴിൽ ഒരു മുദർസ്സായി കഴിയാനും എനിക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്. ഈ കാലഘട്ടത്തിൽ ശൈഖുനയെ കൂടുതൽ അടുത്തറിയാനും കിതാബിയ്യായ പല സംശയങ്ങളും നേരിട്ട് ചോദിച്ച് സംശയം തീർക്കാനും സാധിച്ചത് അല്ലാഹു നൽകിയ ഏറ്റവും വലിയ അനുഗ്രഹമാണ്.

1993 ലാണ് നന്തിദാറുസ്സലാമിൽ ശൈഖുനാ എന്നെ മുദർയ്യിസായി നിയമിച്ചത്. ദാറുസ്സലാമിലെ ജീവിതത്തിലെ പലഅനുഭവങ്ങളും എഴുതാനുണ്ടെങ്കിലും ദീർഘം ഭയന്ന് അതിലേക്കൊന്നും കടക്കുന്നില്ല. പക്ഷെ ജീവിതത്തിൽ ഞാൻ ഏറ്റവും കൂടുതൽ സന്തോഷിക്കുകയും സന്തോഷം കൊണ്ട് കരയുകയും ചെയ്ത ഒരു സംഭവം വിവരിക്കുന്നത് സാന്ദർഭികമായിരിക്കും.വിശ്വപ്രസിദ്ധ കർമ്മശാസ്ത്ര ഗ്രന്ഥമായ 'തുഹ്ഫത്തുൽ മുഹ്ത്താജ്' ദറസ്സ് നടത്തുവാൻ എന്നെഏൽപ്പിച്ചു. ഞാൻ ശൈഖുനയുടെ അടുത്തു പോയി തുഹ്ഫ ദറസ്സ് നടത്തുവാൻ ഇജാസത്ത് നൽകണമെന്ന് പറഞ്ഞു. അപ്പോൾ ശൈഖുനാ 'തുഹ്ഫാ' കൊണ്ട് വരാൻ കല്പിക്കുകയും അതിൽ നിന്ന് രണ്ടു മുന്ന് വരികൾ ഓതിത്തരുകയും ചെയ്തുകൊണ്ട് "പുതിയാപ്പിള അബ്ദുറഹിമാൻ മുസ്ല്യാർ (ന.മ) ഇങ്ങനെയാണ് തുഹ്ഫക്ക് എനിക്ക് ഇജാസത്ത് നൽകിയത്. അത് പോലെ നിങ്ങൾക്കും ഞാൻ നൽകുന്നു. ഇനി മുതൽ തുഹ്ഫയിൽ ഒരുപേടിയും പേടിക്കേണ്ടതില്ല. ധൈര്യമായി ദറസ്സ് നടത്തിക്കൊള്ളണം" നിങ്ങളുടെ നാളത്തെ സബഖ് ഞാൻ വീക്ഷിക്കുന്നുമുണ്ട്. അടുത്ത ദിവസം ഞാൻ തുഹ്ഫാ ദറസ്സ് നടത്തുന്നത് ശൈഖുനാ കുറച്ച് നേരം ശ്രദ്ധിക്കുകയും വീക്ഷിക്കുകയും ചെയതു. സബഖ് കഴിഞ്ഞതിന്റെ ശേഷം എന്നെ റുമിലേക്ക് വിളിച്ചിട്ട് പറഞ്ഞു. "ഇങ്ങനെത്തന്നെയാണ് തുഹ്ഫ ദറസ്സ് നടത്തേണ്ടത്. വളരേ നന്നായിട്ടുണ്ട്.' ഒരിക്കലും വിസ്മരിക്കാൻ കഴിയാത്ത വിലമതിക്കാൻ സാധിക്കാത്ത അംഗീകാരപത്രമായിരുന്നു ശൈഖുനാ എനിക്ക് നൽകിയത് എന്റെ ജീവിതത്തിലെ എല്ലാ ഉയർച്ചയുടെയും നിദാനം ആ അംഗീകാരവും ആശീർവാദവുമാണ്.

ശൈഖുനാ അവാസാനമായി ദാറുസ്സലാമിൽ വന്ന ദിവസം എന്നും സ്മരിക്കപ്പെടും കോളേജ് മുഖത്ത് ശൈഖുനായുടെ കാറ് വന്ന് നിന്നപ്പോൾ ശൈഖുനാ കാറിൽ നിന്ന് ഇറങ്ങാതെ എന്നെയും എം.ടി ഉസ്താദിനെയും വിളിപ്പിച്ചു. ഞങ്ങൾ രണ്ടുപേരും ശൈഖുനായുടെ ഇരു കൈകളും പിടിച്ച് റൂമിലേക്ക് കൊണ്ട് പോയി. സാധാരണ വളരേ പെട്ടന്ന് കാര്യങ്ങൾ പറഞ്ഞ് ഞങ്ങളെ വിട്ടയക്കാറുള്ള ശൈഖുനാ അന്ന് മടങ്ങിവീട്ടിലേക്ക് പോകുന്നത് വരെ റൂമിൽ തന്നെ നിർത്തുകയും നമ്മുടെ കോളേജിനേയും നമ്മുടെ വിദ്യാർത്ഥികളേയും നല്ലവണ്ണം ശ്രദ്ധിക്കണെമെന്ന് പല പ്രാവശ്യം ആവർത്തിച്ചു ഉപദേശിക്കുകയും ചെയ്തു. പക്ഷെ അത് അവസാനത്തെ ഉപദേശമാണന്ന് ഞങ്ങൾ ഓർത്തിരുന്നില്ല. ശൈഖുനായുടെ വഴി പിന്തുടർന്ന് ജീവിക്കാൻ അല്ലാഹു നമുക്ക് തൗഫീഖ് ചെയ്യട്ടെ. ബഹുമാനപ്പെട്ടവരോടൊപ്പം അല്ലാഹു നമ്മെയെല്ലാവരേയും സ്വർഗ്ഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ. അവരുടെ ഹഖ്, ജാഹ്, ബർക്കത്ത് കൊണ്ട് നമ്മെ ഇഹപരവിജയികളിൽ പെടുത്തട്ടെ. ആമീൻ.

○



# വിനയമുത്തുകൾ വിതറുന്ന വിജ്ഞാനസാഗരം


## അബ്ദുറഹിമാൻ മുസ്ല്യാർ. ചാലിയം

മുദർരിസ് നന്തി ദാറുസ്സലാം


നൂറ്റാണ്ടുകൾക്കപ്പുറം നടന്ന ഒരു സംവാദത്തിന്റെ കഥയുണ്ട്. ഭാവനയിൽ നെയ്തെടുത്ത ആ കഥ നിങ്ങൾ കേട്ടിട്ടുണ്ടാവും. കാലത്തോട് ഒരു കവി ചോദിച്ചു, കാലമേ നിയെന്താണിപ്പോൾ ആരെയും ജനിപ്പിക്കാത്തത്. പണ്ടൊക്കെ ധാരാളം കുട്ടികളെ ജനിപ്പിച്ചിരുന്നുവല്ലൊ? കാലം പ്രതികരിച്ചു ''എനിക്ക് വയസ്സായി പരലോകയാത്രക്കുള്ള സമയമടുക്കുകയും ചെയ്തു. ഇനിയെങ്ങിനെകുട്ടികളുണ്ടാകാനാണ്. കുറെയൊക്കെ ഉണ്ടായിരുന്നു. യോഗ്യരായ മക്കളെല്ലാം എന്നെപിരിഞ്ഞു പോയി. കുറെ ചണ്ടിമക്കൾ ബാക്കിയുണ്ട്'' ഈ സംവാദത്തിനപവാദമായി അപൂർവ്വം ചില ജനങ്ങൾ ഉണ്ടായത് വിസ്മരിക്കുന്നില്ല. കേരളത്തിലൊരു ശിശു ജനിച്ചു,കോഴിക്കോട് സമീപം പറമ്പിൽ കടവ് എന്ന പ്രദേശത്ത് യമനിൽ നിന്നു വന്നു താമസമാക്കിയ പ്രശ്സ്തമായൊരു കുടുംബത്തിൽ. ഹിജ്രവർഷം 1333 ൽ ജനിച്ച ആ ശിശുവാണ് വിശ്വ പ്രസിദ്ധനായിത്തീർന്ന ശംസുൽ ഉലമാ ഇ.കെ അബൂബക്കർ മുസ്ല്യാർ.(ന.മ).

'അല്ലാഹു നൽകിയ നന്മ' എന്നർത്ഥം വരുന്ന ഖൈറുല്ലാഹ് ലോപിച്ച് കേരളമായതാണന്നു ചരിത്രകാരൻമാരിൽ ചിലർക്കഭിപ്രായമുള്ള ഒരു പുണ്യനാടാണിത്. വിദേശികൾ ഈ നാട്ടിലെ മുസ്ലിംകളിൽ കാണുന്ന മതബോധവും ഗ്രാമങ്ങളിൽ പോലും തലഉയർത്തിനിൽക്കുന്ന മസ്ജിദുകളും മത്വാഹിദുകളും, വമ്പിച്ച വിജ്ഞാന സദസ്സുകളും കണ്ടത്ഭുതപ്പെടുകയും വാഴ്ത്തിപ്പറയുകയും ചെയ്തിട്ടുണ്ട്. എന്നാലും അതിന്റെ ഭൂപ്രകൃതിക്കും ഭാഷക്കും അനുസൃതമായി എത്രവലിയവരായാലും വളർത്തിപ്പറയുന്നതിലും പ്രസിദ്ധപ്പെടുത്തുന്നതിലും ലുബ്ദത കാണിക്കുന്ന പതിവ് അതിനുള്ളതാണ്. ഡൽഹിയിലെ ഒരു പേശി ഇമാമിന്റെ പദവിയും പ്രസിദ്ധിയും ഇവിടത്തെ ഒരു അല്ലാമക്ക് പോലും നൽകപ്പെടുന്നില്ല.എന്നത് ഒരു പരമാർത്ഥം മാത്രമാകുന്നു. എന്നാൽ ശൈഖുനാ ശംസുൽഉലമയുടെ പേരും പ്രശസ്തിയും സർവ്വസകല ബന്ധനങ്ങളേയും ഭേദിച്ച് ലോകമാകെ വീശുകയും വിലസുകയും ചെയ്തിട്ടുള്ളതായിട്ടാണ് നാം കാണുന്നത്. വെറും പത്തൊമ്പതാം വയസ്സിൽ വെല്ലൂർ ബാഖിയാത്തുസ്സാലിഹാത്ത് കലാലയത്തിൽ നിന്ന് മുതവ്വൽ ബിരുദം നേടുകയും അവിടത്തന്നെ മുദർറിസായി നിയമിക്കപ്പെടുകയും ചെയ്തുവെന്ന ഒരു കാര്യം കൊണ്ട് ഈ യാഥാർത്ഥ്യം വ്യക്തമാകുന്നതാണ്. നാല്പതുതികയാത്തവർക്ക് അപ്രാപ്യമായ ഒരു ഉന്നതപദവിയാണത്. ഇത്ര ചെറുപ്രായത്തിൽ മറ്റാരെങ്കിലും അവിടെ എത്തിയതായി അറിയപ്പെടുന്നില്ല.

ജന്മസിദ്ധവും കർമ്മസിദ്ധവുമായ അനേകം മഹത്വങ്ങളാൽ സമൃദ്ധമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ശൈഖുനാ.മഹാൻമാരെ വർണ്ണിച്ചെഴുതുന്നത് അത്ര എളുപ്പമുള്ള കാര്യമല്ല ദുഷ്കരമാണത്. നമുക്ക് വലുതായി തോന്നുന്ന വർണ്ണനകൾ അവരെ സംബന്ധിച്ച് ചെറുതാകാനാണ് സാധ്യത. മുസ്ഥഫായ നബി(സ) യെവർണ്ണിച്ചവരും ഈ യാഥാർത്ഥ്യം മനസ്സിലാക്കിയവരാണല്ലൊ എന്ന് നമുക്ക് സമാധാനിക്കാം. ഉലമാക്കളിൽ പലതരക്കാരുമുണ്ട്. വാചാലമായി പ്രസംഗിക്കുന്നവർ, സമർത്ഥമായി ദർസു നടത്തുന്നവർ, പ്രൗഢമായും സരളമായും എഴുതുന്നവർ, തികഞ്ഞ സംഘാടകർ ഇങ്ങിനെ പലതരക്കാർ. എന്നാൽ ഈ വക സക



ലമാന വിശേഷതകളും ഒരാളിൽ ഒത്തിണങ്ങിയതായി കാണുക പ്രയാസമാണ്. മഹാനായ ശൈഖുന ശംസുൽ ഉലമായിൽ അങ്ങിനെ നാം കാണുന്നു. ഒരപൂർവ്വ കാഴ്ചതന്നെയാണത്.

ഇ.കെ അബൂബക്കർ മുസ്‌ല്യാർ എന്ന ഒരു വലിയ യുവപണ്ഡിതനുണ്ടെന്നും അദ്ദേഹമിപ്പോൾ ബാഖിയാത്തിലെ മുദർറിസാണന്നും മറ്റും കേട്ടതല്ലാതെ അദ്ദേഹത്തെ കണ്ടിട്ടില്ലായിരുന്നു. 1952ലാണ് അതിനവസരം ലഭിച്ചത്. ഞാനന്ന് കോട്ടക്കൽ സമീപം കുഴിപ്പുറം പള്ളിയിൽ ഓതിത്താമസിക്കുകയാണ്. അതിനടുത്ത സ്ഥലമാണ് വാളക്കുളം അവിടെയാണ് സമസ്തയുടെ പ്രസിഡണ്ടായ മൗലാനാ അബ്ദുൽ ബാരി മുസ്‌ല്യാർ (ന.മ) താമസിക്കുന്നത്. എന്റെ വന്ദ്യഗുരു ശൈഖുനാ ഒ.കെ സൈനുദ്ദീൻ കുട്ടി മുസ്‌ല്യാർ അവർകൾ അദ്ദേഹത്തെ സന്ദർശിക്കാറുണ്ട്. കൂടെ ഞാനും പോയിട്ടുണ്ട്. വാളക്കുളത്ത് വെച്ച് സമസ്തയുടെ മുശാവറയും അതു കഴിഞ്ഞ് സമ്മേളനവും നടക്കുന്നുണ്ടന്നറിഞ്ഞ് അതു കേൾക്കാനും കാണാനും പോയി. സമസ്തയുടെ മുഖപത്രമായ അൽബയാൻ അറബി മലയാളമാസികയിൽ എഴുതിയ ചിലകാര്യങ്ങൾ ഉലമാഇന്റെയും സാധാരണക്കാരുടെയും ഇടയിൽ വലിയഒച്ചപ്പാട് സൃഷ്ടിച്ചിരിക്കയാണ്. അതൊക്കെ അന്നത്തെ മുശാവറയിൽ ചർച്ച ചെയ്ത് പരിഹാരമുണ്ടാക്കി. പൊ തുസമ്മേളന സറ്റേജിലേക്ക് നേതാക്കൾ വന്നുകൊണ്ടിരുന്നു. സുന്ദരനും സുമുഖനുമായ ഒരു മുസ്‌ല്യാരെ നോക്കി ശൈഖുനാ കണ്ണിയ്യത്ത് അഹമ്മദ് മുസ്‌ല്യാർ ചോദിച്ചു, അബൂബക്കർ മുസ്‌ല്യാരാണോ? പതുങ്ങിയ സ്വരത്തിൽ മറുപടി പറഞ്ഞു "അതെ". കണ്ണിയ്യത്തുമായി വിരോധത്തിലാണ് ശൈഖുന എന്ന ധാരണയും അന്ന് നീങ്ങി.

മഹാനായ കണ്ണിയ്യത്ത് ഉസ്താദ്(ന.മ) പറമ്പത്ത് ദർസ് വിട്ടു.കൂടെ ഓതിയിരുന്ന ഉന്നതവിദ്യാർത്ഥികൾ അനുയോജ്യമായ മറ്റൊരു ദർസ് കാണാതെ പരിഭ്രമിക്കുന്നു. മർഹൂം കരുവൻ തുരുത്തി ആലിക്കുട്ടി മുസ്‌ല്യാരും ആ കൂട്ടത്തിലുണ്ട്. അദ്ദേഹത്തോട് ഞാൻ പറഞ്ഞു. നിങ്ങൾക്ക് പറ്റിയദർസ് തളിപ്പറമ്പിൽ തുടങ്ങുന്നുണ്ട്. അവിടെ ഖുവ്വത്തുൽ ഇസ്‌ലാമിൽ സദർ മുദർറിസായി ശൈഖുനാ ഇ.കെ അബൂബക്കർ മുസ്‌ല്യാർ ചാർജ്ജെടത്തിരിക്കുന്നു. ഇന്നത്തെ ദിനപത്രത്തിൽ വാർത്തയുണ്ട്. പത്രം കാണിച്ചു കൊടുത്തു. ഉടനെ തിരുമാനിച്ചു. ഇനി ഒന്നും ചിന്തിക്കേണ്ട ഖുവ്വത്തുൽ ഇസ്‌ലാമിൽ പോയി ചേരുക. ഇ.കെയുടെ ശിഷ്യത്വം സ്വീകരിക്കുക. അങ്ങിനെ അദ്ദേഹവും കൂട്ടുകാരും ഖുവ്വത്തിൽ പോയി ചേർന്നു. ശൈഖുനായെ സംബന്ധിച്ച് ആലിമുകൾക്കിടയിൽ അന്നേ ഉണ്ടായിരുന്ന മതിപ്പിന് ഒരുദാഹരണം പറഞ്ഞതാണ്. പ്രായം കൂടുകയും ഇൽമും അമലും പതിൻമടങ്ങ് വർദ്ധിക്കുകയും ചെയ്ത ജീവിതത്തിന്റെ സായംസന്ധ്യയിൽ ചിലരുടൊയൊക്കെ കണ്ണുകളിൽ ആ മഹാൻ ചെറുതായിപ്പോയെങ്കിൽ ദുർവിധി എന്നല്ലാതെ മറ്റെന്ത് പറയാനാണ്.

സുന്നികളും മുജാഹിദുകളും സംവാദം നടന്നു കഴിഞ്ഞാൽ സുന്നികൾ തോറ്റു എന്നു പ്രചരിപ്പിക്കൽ അവരുടെ പതിവാണ്. നെടിയിരുമ്പിൽ വെച്ച് നടന്നതിൽ പതിപതിഞ്ഞുവെന്നു പറഞ്ഞു; പതി പറഞ്ഞു പതിഞ്ഞത് ശരിയാണ്. പതിപതിഞ്ഞത് വഹ്ഹാബിന്റെ നെഞ്ചത്താണ്. ഇങ്ങനെ പൂനൂരിൽ വെച്ചു നടന്ന വാദപ്രതിവാദത്തിലും സുന്നികൾ മറുപടി പറഞ്ഞില്ല എന്ന് കൊട്ടിഘോഷിക്കപ്പെട്ട സന്ദർഭം ചാലിയത്ത് അവർ ഒരു വൻ സമ്മേളനം നടത്തി. അതിന്റെ പ്രതികരണമായി അതിലേറെ വലിയ ഒരു സമ്മേളനം സുന്നികളും നടത്തി. സുന്നികൾക്ക് യുവജന വിദ്യാർത്ഥി സംഘടന ആവിർഭവിക്കുന്നതിന് മുമ്പ് സുന്നി പ്രചരണാർത്ഥം ഞങ്ങൾ യുവാക്കൾ ഉണ്ടാക്കിയ ബിദ്മത്തുൽ ഇസ്‌ലാം സഭ എന്ന സംഘടനയുടെ ആഭിമുഖ്യത്തിലായിരുന്നു സമ്മേളനം. നാട്ടിൽ അന്ന് നിലവിലുണ്ടായിരുന്ന മൂന്ന് ഭിന്ന ജമാഅത്തുകളും അതിനു വേണ്ടി തൽക്കാലം യോജിക്കുകയും ചെയ്തു. മൗലാനാ അഹമ്മദ് കോയ ശാലിയാത്തിആയിരുന്നു അദ്ധ്യക്ഷൻ. ഞങ്ങളൊക്കെ വളണ്ടിയർമാർ. പ്രസ്തുത യോഗത്തിലെ മുഖ്യ പ്രഭാഷണം ശൈഖുനാക്കായിരുന്നു. പൂനൂരിൽ അവർനടത്തിയ കുതന്ത്രങ്ങളേയും അവരുടെ വാദഗതികളേയും നഖശിഖാന്തം പ്രസംഗത്തിൽ അദ്ദേഹം ഖണ്ഡിക്കുകയുണ്ടായി.

പ്രസ്തുത യോഗം ചാലിയത്തിന്റെ ചരിത്രത്തിൽ ഒരു നാഴികക്കല്ലാണ്. ചിരകാലമായി തെറ്റി പ്പിരിഞ്ഞ് നിന്നിരുന്ന മൂന്ന് ജമാഅത്തുകളും ഒന്നിച്ചു ഒറ്റ ജുമുഅയിൽ അണിചേരണമെന്നും അതിന് ശ്രമിക്കണമെന്നുള്ള ഒരു പ്രമേയം യോഗത്തിൽ സർവ്വസമ്മതമായി അംഗീകരിക്കപ്പെട്ടു. അതിന് മദ്ധ്യസ്ഥൻമാരെ തിരഞ്ഞെടുക്കപ്പെട്ടതിൽ മുഖ്യമായ പങ്ക് ശൈഖുനാക്കായിരുന്നു. അധികം വൈകാതെ ലക്ഷ്യം കൈവരിക്കുകയും ചെയ്തു. വലിയ ജുമുഅത്തു പള്ളിയിലേക്ക് മറ്റ് രണ്ട് ജുമുഅത്തുപള്ളിയിൽ കൂടിയവരെ മദ്ധ്യസ്ഥൻമാർ എതിരേറ്റ് കൂട്ടിക്കൊണ്ടു വന്നു. ജുമുഅക്ക് ആർ നേതൃത്വം നൽകുമെന്ന പ്രശ്നമായി. അതിനും പരിഹാരമായി. പതിഅബ്ദുൽ ഖാദിർ മുസ്‌ല്യാർ മആശിറ വിളിച്ചു. ശൈഖുനാ ഖുതുബയും നിസ്ക്കാരവും നിർവ്വഹിച്ചു. മൂന്ന് ജമാഅത്തുകളും ഒന്നായി കാര്യങ്ങൾ ശുഭമായി കലാശിച്ചു. 1953ലെ ആ സംഭവം ചാലിയത്തുകാർ ചാരിതാർത്ഥ്യത്തോടെ ഇന്നും ഓർക്കുന്നു. എന്നാൽ വലിയ പള്ളിയിൽ പിന്നിട് സ്ഥലം മതിയാവാതെ വന്നത് നിമിത്തം അന്നത്തെ ഖാസിയുടെ അംഗീകാരത്തോടെ സിദ്ദീഖ് പള്ളിയിൽ വീണ്ടും ജുമുഅ തുടങ്ങി. മൈക്ക് പ്രശനത്തിൽ കുഴപ്പമുണ്ടായതിനെ തുടർന്ന് ശൈഖുന അവിടെ ഖാസിയായി. മൈക്ക് വേണ്ടാ സുന്നികൾ വേറെ ഒരു പള്ളിയുണ്ടാക്കി. ഇപ്പോൾ വേറെ ഒരു ജുമുഅയും നടത്തുന്നു.

ഞങ്ങൾ വെല്ലൂർ ബാഖിയാത്തിൽ പഠിക്കുന്ന സന്ദർഭം ചന്ദ്രിക ദിനപത്രത്തിന്റെയും വാരികകളുടെയും സ്ഥിരം വായനക്കാരായി അവിടെ ധാരാളം മലയാളികളുണ്ട്. വാരികയിൽ ഒരു ലേഖനം വന്നു. യൂറോപ്യൻ നാടുകൾ സന്ദർശിച്ച് തിരച്ചെത്തിയ നവീകരണ ലഹരിയിൽ ഒരാൾ എഴിതിവിട്ടതാണ്. മുസ്‌ലിം സ്ത്രീകളെ പുറത്തിറക്കണം. പർദാ സമ്പ്രാദായം നിർത്തൽ ചെയ്യണം, ഇതൊക്കെയാണ് വിഷയം. അതല്ലാം സസൂക്ഷ്മം വായിച്ചു മനസ്സിലാക്കി എല്ലാവരും പറഞ്ഞു. നിശ്ചയമായും ഇതിന് ഖണ്ഡനം വേണം. അതിനു കഴിവുള്ള ഉലമാക്കൾ ധാരാളമുണ്ട്. പക്ഷെ, പത്രത്തിൽ പ്രസിദ്ധീകരിക്കാൻ പറ്റിയ വിധത്തിൽ എഴുതിയണ്ടാക്കാൻ ആരുണ്ട് എന്തുചെയ്യും അധികം വൈകിയില്ല. അടുത്ത വാരിക വന്നു അതിൽ ഖണ്ഡനമുണ്ടായിരുന്നു. ലേഖകന്റെ വാദത്തിന് ചുട്ടമറുപടി. മതിയായ ഖണ്ഡനം. എല്ലാവരും ആശ്വാസത്തിന്റെ നെടുവീർപ്പിട്ടു. ഇംഗ്ലീഷും ലോകപരിചയവുമൊക്കെയുള്ള മുസ്‌ല്യാർ കേരളത്തിലുണ്ടോ! വല്ല വക്കീലൻമാരെ കൊണ്ടും എഴുതിച്ചതാകും? അല്ലാ വക്കീലൻമാർക്കു കേസു പഠിപ്പിച്ചു കൊടുക്കുന്ന, സുരിയാനി ഭാഷ പോലും അറിയുന്ന ബഹു ഭാഷാ പണ്ഡിതനായ



**മരിക്കാത്ത മൊഴികൾ**

**മനപ്പൊരുത്തം നഷ്ടപ്പെട്ട ദമ്പതിമാർ നിയമത്തെ പേടിച്ചുമാത്രം ഒരുമിച്ച് ജീവിക്കേണ്ടിവന്നാൽ ദുനിയാവിലെ നരകം ആ വീട്ടിൽ തന്നെയായിരിക്കും.**

മുസ്ല്യാരുണ്ട് അദ്ദേഹമാണ് ലേഖനമെഴുതിയരിക്കുന്നത്. 1959 ഡിസ: 5ലെ ചന്ദ്രിക ആഴ്ചപ്പതിപ്പിൽ പർദാസ്മ്പ്രദായം എന്ന തലക്കെട്ടിൽ ശൈഖുനാ എഴുതിയ പ്രസ്തുത ലേഖനം 1996 സെപ്തംമ്പറിലെ ചന്ദ്രികയുടെ ശൈഖുനാ അനുസ്മരണ വാരികയിൽ പുന: പ്രകാശനം ചെയ്തിട്ടുണ്ട്.



ഇരുപത്തിയേഴ് വർഷങ്ങളുടെ ഇടവേളക്ക് ശേഷം പടന്ന മെയിൻ ജുമുഅത്ത് പള്ളിയിൽ ഞാൻ വീണ്ടും മദർറിസായി. രണ്ടു വർഷങ്ങൾ അങ്ങിനെ ഇഴഞ്ഞുനീങ്ങി. പള്ളിദർസിന്റെ കഠിന ജോലിക്ക് ആരോഗ്യം അനുവദിക്കില്ലെന്നു ബോധ്യം വന്നു. അങ്ങിനെ ആജോലി നിർത്തിവെച്ചു. നാടടുത്ത് ഒരു ചെറിയ അറബിക്കോളേജിൽ നിൽക്കാനുദ്ദേശിച്ചു. അപ്പോഴാണ് സമസ്തകേരളാ ജംഇയ്യത്തുൽ ഉലമ കാസർകോഡ് ജില്ലാ കമ്മറ്റിയുടെ ക്ഷണം ലഭിക്കുന്നത്. നീലേശ്വരം മർക്കസുദ്ദഅവ്വത്തിൽ ഇസ്ലാമിയ്യയിൽ അവർ തഹ്സീൽ ക്ലാസ്സ് തുടങ്ങുകയാണ്. ഒഴിഞ്ഞ് മാറാൻ പറ്റിയില്ല. ശൈഖുനയായിരുന്നു ദർസുൽഘാടനം ചെയ്തു തന്നത്. ബസ്മലചൊല്ലിത്തന്നു. ഞങ്ങളെല്ലാവരും അത് ഏറ്റുപറഞ്ഞു. അതിന്റെ അക്ഷരം പ്രതി അർത്ഥവും വ്യാഖ്യാനവും പറഞ്ഞു ഇങ്ങനെ ദർസ്സു നടത്തണമെന്നും. ഓരോകാര്യവും പഠിക്കണമെന്നും ഉപദേശിക്കുകയും ചെംയ്തു. അതൊരു കനപ്പെട്ട നിർദ്ദേശമായിരുന്നു. പഴയ കാലം മുതലേ നമ്മുടെ ഗുരുനാഥൻമാർ സ്വകരിച്ചു വന്ന രൂപമാണത്. കേരളത്തിലെ ഉലമാക്കൾക്ക് അഗാധമായ അറിവുണ്ട് എന്ന പ്രശംസക്ക് നിദാനമായ മാർഗ്ഗമാണത്. അത് കൈമോശം വന്ന ചില മോഡേൺ പണ്ഡിതൻമാർ ഇന്നു ഖേദിക്കുകയാണ്. ഒരു ഖണ്ഡിക വായിച്ചു അതിന്റെ ഏതാണ്ടൊരു പൊരുൾ ഇന്നതാണന്നു പറഞ്ഞു മതിയാക്കി ശീലിച്ചു പോയതാണ് ഖേദത്തിന് കാരണം.

ഏഴിമലയിലെ രാമന്തളി എന്ന പ്രദേശത്ത് നടക്കാറുള്ള ഉറൂസിൽ ശൈഖുനാ പങ്കെടുക്കാറുണ്ട്. 1993ൽ ശൈഖുനാക്ക് അസൗകര്യമായതിനാൽ പകരം പ്രസംഗിച്ചത് ഞാനായിരുന്നു. തൊട്ടടുത്ത വർഷം ശൈഖുനാ പങ്കെടുത്തു കുറച്ചു സമയം പ്രസംഗിച്ചതിന് ശേഷം പറഞ്ഞു. "ഞാൻ പോകുന്നു, ബാക്കികാര്യങ്ങൾ എന്റെ മാന്യ സ്നേഹിതൻ ചാലിയം അബ്ദുറഹിമാൻ മുസ്ല്യാർ പറയുന്നതാണ്." എന്തൊരു വിശാലമായ ഹൃദയം! ഈ എളിയവനായ എന്നെപറ്റി മാന്യസ്നേഹിതൻ എന്നു പറഞ്ഞത് എന്നെ വിസ്മയപ്പെടുത്തി. ഒരു കാലത്തും മറക്കാൻ കഴിയാത്ത അനുഭവമായി ഞാനതു മനസ്സിൽ സൂക്ഷിച്ചു വെക്കുന്നു. ആ വിജ്ഞാന സാഗരം ഇങ്ങിനെയെത്രയെത്ര വിനയമുത്തുകൾ വിതറിയിട്ടുണ്ട്. മഹാൻമാരുടെ കോപ്പയിൽ നിന്ന് ഒരിറക്ക് ഭൂമിക്ക് കിട്ടാറുണ്ടല്ലോ.

വിശാലവും സംശുദ്ധവുമായ ഒരു ഹൃദയത്തിന്റെ ഉടമയായിരുന്നു ശൈഖുനാ. ശിഷ്യഗണങ്ങളിൽ പ്രാപ്തരായ പലരും ഉണ്ടായിട്ടും നന്തിദാറുസ്സലാമിൽ മദർറിസായി മറ്റുപലരേയും ഏർപ്പെടുത്തിയത് അതു കൊണ്ടാണ്. 1986ൽ എന്നെ മദർറിസായി ക്ഷണിച്ചിരുന്നു. ഞാനന്നു തൃക്കരിപ്പൂർ ബീരിച്ചേരി ജുമുഅത്തുപള്ളിയിൽ മുദർറിസാണ്. ഹജ്ജ് യാത്രക്കുള്ള ഒരുക്കത്തിലും, തന്നിമിത്തം ആ ക്ഷണം സ്വീകരിക്കാൻ എനിക്കു കഴിഞ്ഞില്ല. പത്തു വർഷങ്ങൾക്കു ശേഷമുള്ള രണ്ടാമത്തെ ക്ഷണമാണ് ഇത് . അല്പം നിർബന്ധം കലർന്ന ക്ഷണമായിരുന്നതിനാൽ വഴിപ്പെടാതിരിക്കാൻ നിർവ്വാഹവുമുണ്ടായില്ല. ഒരു മഹൽ നേതൃത്വത്തിന്റെ ശിക്ഷണത്തിൽ കഴിയാമല്ലോ എന്നു കരുതി അതേറ്റേടുത്തു പക്ഷെ, ഇത്ര പെട്ടന്ന് ആ വിസ്മയ ദീപം പൊലിഞ്ഞുപോകുമെന്നാരറിഞ്ഞു.

○




*സയ്യിദ് അഹ്മദ് ജിഫ്രി കക്കാട്*

പണ്ഡിത ലോകത്തെ ഇതിഹാസ പുരുഷന്റെ ഇന്നലകളിൽ അടുത്തിടപഴകാൻ അവസരം ലഭിച്ചപ്പോൾ, ദർശിച്ച ധന്യ മുഹൂർത്തങ്ങൾ അയവിറക്കാൻ ശ്രമിക്കുമ്പോൾ ഞാനറിയാതെ ആ ചന്ദ്ര മുഖം കൺമുമ്പിൽ തെളിഞ്ഞ് വരുകയാണ്. തളരാത്ത വട്ട മുഖത്തിന് മാറ്റു കൂട്ടുന്ന വിടർന്ന പൂവെള്ളത്താടി, പതറാത്ത ശരീരത്തിന് കരുത്തേകാൻ നിവർന്ന ഊന്ന് വടി, അനാരോഗ്യം വകവെക്കാതെ താൻ വിശ്വസിച്ച ആശയാദർശ പ്രചരണരംഗത്ത് ആവേശപൂർവ്വം പ്രത്യക്ഷപ്പെട്ട "ശംസുൽ ഉലമ" എന്ന പണ്ഡിത വര്യൻ ഈ നൂറ്റാണ്ടിലെ ദീനി സന്ദേശ വാഹകരുടേയും വിജ്ഞാന ദാഹികളുടേയും ചരിത്ര വിദ്യാർത്ഥികളുടേയും ഹൃദയങ്ങളിൽ എന്നും മരിക്കാതെ ജീവിക്കുന്ന മാതൃകാപുരുഷനാണ്.

നിസ്വാർത്ഥവും നിഷ്കളങ്കവുമായ സ്വഭാവ ശുദ്ധിയോട് കൂടി ദീനിസേവനം ദൈവ നിയോഗത്തിന് വേണ്ടി ചിലവഴിച്ച ശംസുൽ ഉലമയുടെ നേതൃത്വത്തിൽ സമസ്തയുടെ പ്രയാണത്തിൽ സുവർണ്ണ താളുകൾ രചിക്കപ്പെടുകയായിരുന്നു. അന്ധതയുടെ കാണാക്കയങ്ങളിൽ നിന്നും മുസ്ലീം കൈരളിയെ വിജ്ഞാനത്തിന്റെ മാസ്മരിക ലോകത്തേക്കു ആനയിച്ച "സമസ്ത"യെന്ന മാതൃക പ്രസ്ഥാനത്തിന്റെ അമരത്തിരിക്കാൻ അറബ് ലോകം പോലും വാഴ്ത്തി പാടിയ അനിഷേദ്ധ്യ വ്യക്തിത്വം നിയോഗിക്കപ്പെട്ടപ്പോൾ മുസ്ലീം കേരളം സന്തോഷപൂർവ്വം തക്ബീർ മുഴക്കി. കാലയവനിക്കുള്ളിൽ ആ പണ്ഡിത ശ്രേഷ്ഠൻ മറഞ്ഞത് ഒരിക്കലും മായാത്ത ഒരുപാട് കാൽ പാടുകൾ വാരി വിതറി കൊണ്ടാണ്. ശംസുൽ ഉലമയുടെ സ്വരം മൈക്കിലൂടെ ഉയ

രാൻ തുടങ്ങിയാൽ സദസ്സ് നിശബ്ദമാവും. ബിദ് അത്തിനെതിരെ പ്രസംഗം കത്തിക്കയറാൻ തുടങ്ങിയാൽ പിന്നെ പതിനായിരങ്ങളുടെ കണ്ഠങ്ങളിൽ നിന്നും ആവേശത്തിന്റെ തക്ബീർ ഉയരുകയായി. ഊണിലും ഉറക്കത്തിലും യാത്രയിലും അല്ലാഹുവിന്റെ സ്മരണകൾ നിലനിർത്തുന്നതിനുള്ള സന്തത സാഹചരിയായ "തസ്ബീഹ് മാല" ഇടത് കയ്യിലെപ്പോഴും ഭദ്രമാണ്. ശരീ അത്തിന്റെ വിധി വിലക്കുകളെ കുറിച്ചും കർമ്മ ശാസ്ത്രത്തിലെ മസ് അലകളെ കുറിച്ചും സംശയങ്ങളുമായി ചെല്ലുന്നേടത്തൊക്കെ തിങ്ങിക്കൂടുന്ന ആൾക്കൂട്ടത്തിന് മുമ്പിൽ അളന്നു മുറിച്ച അക്കമിട്ട വാക്കുകളിൽ ഒതുങ്ങുന്ന വിശദീകരണം ഏത് പ്രശ്നങ്ങളിലും എതിരാളികളെ പോലും അൽഭുതപ്പെടുത്തുന്ന അപൂർവ്വ മനസ്സാന്നിദ്ധ്യം. കോടതി മുറികളിൽ പോലും പ്രശംസിക്കപ്പെട്ട തർക്ക ശാസ്ത്രത്തിലെ നൈപുണ്യം. സംഭവ ബഹുലമായ ആ ജീവിതത്തിലേക്ക് ഒരു തിരനോട്ടം നടത്തുമ്പോൾ വിദേശ രാഷ്ട്രങ്ങളിൽ പേരിട്ട് വിളിച്ച പോലെ "ആലിമുൽ ആലം" എത്ര അന്വർത്ഥം. നിറഞ്ഞ പാണ്ഡിത്യത്തിന്റെ വെള്ളിവെളിച്ചത്തിൽ പണ്ഡിതൻമാർക്കിടയിലെ സൂര്യതേജസ് എന്നറിയപ്പെടുന്ന ഇ.കെ. ചെന്നെത്താത്ത ഉയരങ്ങളില്ലെങ്കിലും വിനയവും ലാളിത്യവും എപ്പോഴും പ്രസന്നമായ ആ മുഖത്തും പെരുമാറ്റത്തിലും നമുക്ക് കാണാമായിരുന്നു.

ഓഗസ്റ്റ് 19ന് പുലർച്ചെ വീട്ടിലെ ടെലിഫോൺ ശബ്ദിച്ചത് ഒരു പുരുഷായുസ്സിന്റെ അന്ത്യം സംഭവിച്ച ദുഃഖവാർത്തയുമായിട്ടായിരുന്നു.

തളർന്നിരുന്നു പോയ എന്റെ മനസ്സിൽ ഒരു പാട് സംഭവങ്ങൾ തെളിഞ്ഞു വന്നു.

മഞ്ഞ് പെയ്യുന്ന ഒരർദ്ധരാത്രിയിൽ കൊടും തണുപ്പിനെ വകവെക്കാതെ, വയനാട്ടിലെ വഅളിന്റെ സദസ്സിൽ മൂടിപ്പുതച്ചിരുന്ന മഹാനായ ശംസുൽ ഉലമയെ ഒരു കാലത്തും മറക്കാനാവില്ല.

രണ്ട് പതിറ്റാണ്ടുകൾക്കപ്പുറം നടന്ന സംഭവം. മഞ്ഞു



മൂടിയ വയനാടൻ മലകൾക്കിടയിലെ മനോഹരമായ മാനന്തവാടി. അഞ്ച് ദിവസത്തെ മതപ്രസംഗ പരമ്പര നടത്താൻ വേണ്ടി ഈ ലേഖകൻ അവിടേക്ക് ക്ഷണിക്കപ്പെട്ടു. സമാപന സമ്മേളനത്തിൽ ഉത്ഘാടന പ്രസംഗം നടത്താൻ ശംസുൽ ഉലമ അവർകളും ക്ഷണിക്കപ്പെട്ടു. അന്നത്തെ മഹല്ലു കമ്മിറ്റി പ്രസിഡന്റായിരുന്ന മർഹൂം കെ.ടി. അബ്ദുൾ ഖാദിർ ഹാജിയുടേയും കമ്മറ്റിയിലെ മറ്റു ചില പ്രമുഖമെമ്പർമാരുടേയും നിർബന്ധംമൂലം ശംസുൽ ഉലമ ക്ഷണം സ്വീകരിച്ചു മാനന്തവാടിയിലെത്തി.

ഗസ്റ്റ് ഹൗസിലാണ് താമസം. രാത്രി പത്തുമണിവരെ വിശ്രമം. പത്തിന് പരിപാടി തുടങ്ങണം. മുറിയിൽ നിന്നിറങ്ങും മുമ്പ് ശംസുൽ ഉലമ എന്നോടിങ്ങനെ പറഞ്ഞു.

"നല്ല സുഖം തോന്നുന്നില്ല. വല്ലാത്ത തണുപ്പും ഞാൻ അല്പ നേരം സംസാരിക്കാം. ബാക്കി സമയം തങ്ങൾ തന്നെ സംസാരിക്കണം."



**കർണ്ണാടകത്തിൽ, മലയാളികൾ തിങ്ങിപാർക്കുന്ന ഒരു പ്രദേശത്ത് ശംസുൽ ഉലമ പ്രസംഗിക്കാൻ വന്നു. ഒരു പ്രമുഖന്റെ വീട്ടിലാണ് താമസം ഏർപ്പെടുത്തിയിരുന്നത്. മുറിയിലേക്ക് കടന്നപ്പോൾ ഷോകെയ്സിൽ ധാരാളം അലങ്കാര വസ്തുക്കൾ, മനുഷ്യരൂപങ്ങൾ. ശംസുൽ ഉലമ ബാഗുമായി അവിടെ നിന്നിറങ്ങി. ഞങ്ങൾ പകച്ചു നിന്നു പോയ നിമിഷം.....**

തിരസ്കരിക്കാനാവാത്ത നിർദ്ദേശം.

അല്പം സംസാരിച്ചിട്ടു ശംസുൽ ഉലമ മുറിയിൽ വന്നു വിശ്രമിച്ചു കൊള്ളട്ടെ എന്ന് ഞാനും കരുതി. രാത്രി പത്തുമണിക്ക് ഞങ്ങൾ സ്റ്റേജിലെത്തി. ഞാൻ സദസ്സിലേക്ക് നോക്കി. നോക്കെത്താത്ത ദൂരത്തോളം നീണ്ടു പരന്നു കിടക്കുന്ന സദസ്സ്. ശംസുൽ ഉലമയുടെ വാക്കുകൾ കേൾക്കാൻ കാതോർത്തു കാത്തിരിക്കുന്ന സദസ്സ്. നാല് ദിവസം എന്റെ



തിരുവനന്തപുരം ജില്ലാ ജംഇയ്യത്തുൽ ഉലമാ കൺവെൻഷൻ ഉദ്ഘാടനം ചെയ്ത് ശംസുൽ ഉലമ പ്രസംഗിക്കുന്നു. സയ്യിദ് അഹ്മദ് ജിഫ്രി, കൊടുവള്ളി അബ്ദുൽഖാദിർ തുടങ്ങിയവർ സമീപം

സംസാരം ശ്രവിച്ച സദസ്സിന് ഇന്നു ശംസുൽ ഉലമ യുടെ പ്രസംഗം കേൾക്കണം.

ഫാത്തിഹാ വിളിച്ചു. സദസ്സ് ഭക്തിയാദരവുക ളോടെ ഫാത്തിഹായും സൂറത്തുകളും ഓതി. ശംസുൽ ഉലമ ദുആ ഇരന്നു. സദസ്സ് ഉച്ചത്തിൽ ആമീൻ പറ ഞ്ഞുകൊണ്ടിരുന്നു.

പ്രസംഗം ആരംഭിച്ചു. മനുഷ്യ വംശത്തിന്റെ സന്മാർഗ്ഗ ദർശനത്തിന് വേണ്ടി സർവ്വ ശക്തനായ അല്ലാഹു അവതരി പ്പിച്ച ഇസ്ലാം ദീനിനെ കുറിച്ചാണു സംസാരിക്കുന്നത്. ആദ്യ പിതാവായ ആദം നബി (അ)യിലൂടെ ലോകത്ത് അവതരിപ്പി ക്കപ്പെട്ട ഇസ്ലാം ദീൻ സഹസ്രാബ്ദങ്ങളിലൂടെ കടന്നു പോന്ന കാലാകാലങ്ങളിൽ പുണ്യാത്മാക്കളായ പ്രവാചക ന്മാരെ അയച്ചു കൊണ്ട് അല്ലാഹു ദീനുൽ ഇസ്ലാമിനെ പടി പടിയായി ഉയർത്തി കൊണ്ടിരുന്നു. അന്ത്യപ്രവാചകനായ മുഹമ്മദ് മുസ്തഫ (സ) തങ്ങളിലൂടെ ഇസ്ലാം ദീനിനെ അല്ലാഹു പൂർണ്ണതയിലെത്തിച്ചു. പിന്നീട് ഒരു പ്രവാചക കന്റെ ആവശ്യമില്ല. പ്രവാചകൻമാരുടെ അനന്തരാവകാശിക ളായ ഉലമാഅ് അക്കാര്യം നിർവ്വഹിക്കണം. അവർ ശരി യായ വിധത്തിൽ ദീനിനെ ജനങ്ങളിലേക്ക് എത്തിക്കണം. ജനങ്ങൾ അതനുസരിച്ചു പ്രവർത്തിക്കണം. അല്ലാഹുവിന്റെ പൊരുത്തം നേടി സ്വർഗ്ഗാവകാശികളായി തീരണം.

ഈ ആഹ്വാനത്തോടെ ശംസുൽ ഉലമ പ്രസംഗം ഉപ സംഹരിക്കുമ്പോൾ സമയം പതിനൊന്നര.

"ഇനി ഗസ്റ്റ് ഹൗസിലേക്ക് പോകാം. അവിടെ വിശ്ര മിക്കാം."

ഞാനും സംഘാടകരും ശംസുൽ ഉലമായെ ഉണർത്തി. അത് ഗൗനിക്കാതെ അദ്ദേഹം പറഞ്ഞു.

"തങ്ങൾ പ്രസംഗം തുടങ്ങട്ടെ. ഞാനിവിടെ ഇരിക്കാം." അദ്ദേഹം സ്റ്റേജിൽ തന്നെയായിരുന്നു. ഞാൻ സംസാരിച്ചു തുടങ്ങി. ഞാനെന്റെ വിഷയത്തിലൂടെ മുമ്പോട്ട് നീങ്ങിയ പ്പോൾ ശംസുൽ ഉലമ അവിടെ ഇരിപ്പുണ്ടെന്ന കാര്യം മറന്നു പോയി. മണിക്കൂറുകൾ കടന്നു പോയതൊന്നും ഞാനറിഞ്ഞില്ല.

പെട്ടെന്നു ഞാനാ മുഖത്തേക്കു നോക്കി. ഉടനെ അദ്ദേഹം ഇങ്ങിനെ പറഞ്ഞു.

"പള്ളിയിലേക്ക് മൂന്ന് ഫാൻ കൂടി കിട്ടണമെന്നാണ് സംഘാടകർ പറയുന്നത്. അത് കൂടി കിട്ടട്ടെ. പ്രസംഗം തുട രട്ടെ".

ഞാൻ പ്രസംഗം തുടർന്നു. മൂന്നു വ്യക്തികൾ ഫാൻ സംഭാവന നല്കി. ഉടനെ ശംസുൽ ഉലമ പറഞ്ഞു. "പ്രസംഗം മതി. ഇനി ദുആ തുടങ്ങാം".

ഒരുപാട് ആളുകൾ ദുആക്ക് ഏല്പിച്ചിരുന്നു. അവർക്കെല്ലാം വേണ്ടി ദുആ ഇരന്നു കഴിഞ്ഞപ്പോൾ ഞാൻ വാച്ചിൽ നോക്കി. മണി മൂന്ന്.

വാച്ചിലേക്കും ശംസുൽ ഉലമയുടെ മുഖത്തേക്കും മാറി മാറി നോക്കി. ഞാൻ അറിയാതെ കരഞ്ഞു പോയി.

മാനന്തവാടിയിലെ കമാലിയാ ബേക്കറി ഉടമ ഉസ്മാൻ സാഹിബ് വളരെ വികാരത്തോടെ പിന്നീട് പലപ്പോഴും പറ ഞ്ഞിട്ടുള്ള ഒരു വാചകമുണ്ട്. "തങ്ങളുടെ ദു ആ തീരുന്നത് വരെ ആ മഹാൻ കണ്ണീരൊഴുക്കുകയായിരുന്നു".

എന്നെങ്കിലും മറക്കാനാവുമോ ആ രംഗം!

ഓർമ്മയിൽ ഇന്നും പച്ച പിടിച്ചു നിൽക്കുന്ന മറ്റൊരു സംഭവം.

ബീമാപള്ളിയിൽ അഴ്ഹർ അറബിക്കോളേജിന് തറക്ക ല്ലിടൽ കർമ്മത്തിൽ പങ്കെടുക്കാൻ ശംസുൽ ഉലമാ കോഴി ക്കോട് നിന്നു വരികയാണ്. ഈ ലേഖകനും കൂടെ യുണ്ട്. അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരാൻവേണ്ടി പോയതായിരുന്നു. രാവിലെ ഒമ്പത് മണിക്ക് കോഴി ക്കോട് നിന്നു പരശുറാം എക്സ്പ്രസിൽ കയറി. രണ്ടു പേരും ഫസ്റ്റ് ക്ലാസ് ടിക്കറ്റാണ് എടുത്തിരുന്നത്. ഫസ്റ്റ് ക്ലാസ്സിൽ കയറി, നോക്കുമ്പോൾ ഒറ്റ സീറ്റും ഒഴിവില്ല. പകൽ വണ്ടിയായത് കൊണ്ട് റിസർവ്വേഷനില്ല. ഞാൻ വല്ലാതെ വിഷമിച്ചു.

വണ്ടി വിട്ടു. ഞങ്ങൾ രണ്ടു പേരും നില്പു തന്നെ. താനൂർ വരെ അതേ നില്പു തുടർന്നു.

ശംസുൽ ഉലമക്ക് ഭാവഭേദമൊന്നുമില്ല. താനൂരിലെത്തി യപ്പോൾ അദ്ദേഹം പറഞ്ഞു.

"നമ്മുക്ക് രണ്ടാം ക്ലാസ്സിലേക്കു നടന്നു പോയിനോക്കാം."

ഞങ്ങൾ വണ്ടിക്കകത്ത് കൂടി നടന്നു ഫസ്റ്റ് ക്ലാസ്സിൽ നിന്നു സെക്കണ്ട് ക്ലാസ്സിലേക്ക്.

അവിടെ ശംസുൽ ഉലമയെ കണ്ട് പലരും ചാടിയെ ണീറ്റു. ഉടനെ സീറ്റു കിട്ടി. ളുഹ്റു നിസ്കാരത്തിന് സമയ മായി. സീറ്റിൽ വെച്ചു തന്നെ ളുഹ്റും അസറും നിസ്ക രിച്ചു.

ഒരിക്കലും മറക്കാനാവാത്ത ട്രെയിൻ യാത്ര.

കർണ്ണാടക സംസ്ഥാനത്തിലൊരിടത്ത് ഞങ്ങൾ ഇരു വരും ഒരു പ്രസംഗ പരിപാടിക്ക് പോയി.

ധാരാളം മലയാളികളുള്ള സ്ഥലം. ഗംഭീരമായിരുന്നു സദസ്സ്. ശംസുൽ ഉലമ നന്നായി പ്രസംഗിച്ചു.

അദ്ദേഹത്തിന് താമസിക്കാൻ ഏർപ്പാടു ചെയ്തിരുന്നത് ഒരു പ്രമുഖ വ്യക്തിയുടെ വീട്ടിലായിരുന്നു. ഞങ്ങൾ ആ വീട്ടിലെത്തി. ഉറങ്ങാൻ സൗകര്യപ്പെടുത്തിയ മുറിയിലേക്ക് കടന്നു.

ഷോകെയ്സിൽ പലതരം രൂപങ്ങൾ. കുഞ്ഞിനെ എടുത്ത് നില്കുന്ന സ്ത്രീരൂപം ,വെള്ളം നിറച്ച പാത്രം ചുമന്നു നില്കുക്കുന്ന സ്ത്രീരൂപം, പ്രതിമകൾ, അലങ്കാര വസ്തുക്കൾ.

ശംസുൽ ഉലമ അവയുടെ നേരെ കണ്ണയച്ചു. പിന്നെ ബാഗുമെടുത്ത് പുറത്തേക്ക് നടന്നു.

ഞങ്ങൾ ഞെട്ടി. സംഘാടകർ പകച്ചു നിന്നു. നേരെ പള്ളിയിലേക്ക് നടന്നു. അവിടെ അന്തിയുറങ്ങി.

ശംസുൽ ഉലമയെ മനസ്സിലാക്കാൻ ഈ ഒരൊറ്റ സംഭവം മതി ബുദ്ധിമാന്മാർക്ക്.

ബുദ്ധിശൂന്യർക്ക് എത്ര കണ്ടാലും മനസ്സിലാക്കാൻ കഴിയുകയില്ല. കൂടെ യാത്ര ചെയ്താലും ഒന്നിച്ചന്തിയുറ ങ്ങിയാലും അത്തരക്കാർക്ക് ശംസുൽ ഉലമയെ മനസ്സിലാ ക്കാനാവില്ല. അദ്ദേഹത്തെ പൂർണ്ണമായി മനസ്സിലാക്കാൻ ആർക്കും കഴിഞ്ഞിട്ടില്ല. ആത്മീയ ലോകത്തെ അദ്ദേഹ ത്തിന്റെ ഔന്നിത്യത്തെ കുറിച്ച് അല്ലാഹുവിന്ന് മാത്രമേ അറിയുകയുള്ളൂ.

ശംസുൽ ഉലമയുടെ പരലോക ജീവിതം സുഖ സമ്പൂർണ്ണമാക്കി കൊടുക്കട്ടെ. അദ്ദേഹത്തെയും നമ്മെയും അല്ലാഹു ജന്നാത്തുൽ ഫിർദൗസിന്റെ അഹ്ലുകാരിൽ പെടുത്തട്ടെ. ആമീൻ..




**നമ്പൂതിരിപ്പാട് അടങ്ങിയപ്പോഴേക്കും കാരന്തൂർ പാട് പ്രത്യക്ഷപ്പെട്ടിരിക്കുന്നു.**





ഇ.കെ അഹമ്മദ് ഹാജി, മുറ്റിച്ചൂർ

# സ്നേഹ നിധിയായ ഇക്കാക്ക

എങ്ങിനെയാണ് ഇക്കാക്കയെ വിശേഷിപ്പിക്കേണ്ടത് എന്നറിയാതെ കുഴങ്ങുകയാണ്. ഇക്കാക്കയുടെ വിശേഷണത്തിന് പര്യാപതമായ പദം പോലും മലയാളഭാഷയിൽ വളരേ ദുർലഭമാണ്. പ്രതിസന്ധിയുടെ കാറ്റും കോളും നിറഞ്ഞകാലഘട്ടത്തിൽ സമർത്ഥമായി സമുദായമാകുന്ന കപ്പലിനെ കരക്കണിയിക്കാൻ നേതൃത്വം നൽകിയ ശൈഖുനാ ശംസുൽ ഉലമാ ഇ.കെ അബൂബക്കർ മുസ്ല്യാർ മഹനീയ സ്വഭാവത്തിന് വിശിഷ്ട ഉദാഹരണമായിരുന്നു. അനുഭവ യാഥാർത്ഥ്യങ്ങൾ ഈ സത്യം ഉച്ചൈസ്തരം വിളിച്ചു പറയുന്നുണ്ട്.

ഇക്കാക്ക ആദ്യമായി ഓതാൻ തുടങ്ങിയത് ബാപ്പയുടെ അടുത്ത് നിന്നായിരുന്നു. പ്രധാന പ്രാഥമിക കിതാബുകളെല്ലാം പിതാവിൽ നിന്ന് പറമ്പിൽ കടവിലെ പുരയിൽ നിന്നും, ബാപ്പ നാൽപ്പതു വർഷത്തോളം ഖത്തീബായി നിന്നിരുന്ന ചെലവൂർ ജുമുഅത്ത് പള്ളിയിൽ നിന്നും ഓതിപൂർത്തിയാക്കി. ബാപ്പയുടെ പരിപൂർണ്ണമായ തർബിയ്യത്തായിരുന്നു. ഇക്കാക്കയെ ഉന്നതിയിലേക്ക് എത്തിച്ചത്. ചെറുപ്പത്തിൽ തന്നെ സഹോദരങ്ങളായ ഞങ്ങളേക്കാൾ ബുദ്ധിയും സാമർത്ഥ്യവും ഇക്കാക്ക പ്രകടിപ്പിച്ചിരുന്നു.

ഇക്കാക്കയുടെ വിയോഗം ഞങ്ങളെ സംബന്ധിച്ച് വിവരിക്കാൻ കഴിയാത്ത നഷ്ടമാണ് വരുത്തിവെച്ചത്. അല്ലാഹുവിന്റെ അലംഘനീയമായ വിധിയിൽ സമാധാനിക്കുക മാത്രമാണല്ലോ നമ്മുടെ കടമ. മുസ്ലിം ഉമ്മത്തിനെ സംബന്ധിച്ചെടുത്തോളം പൂർണ്ണപ്രതാപനും, അഗ്രഗണ്യനുമായ ഒരു നേതാവിനെയാണ് നഷ്ടപെട്ടിരിക്കുന്നത്. പ്രശസ്തരും ഉന്നത പദവി അലങ്കരിച്ചവരുമായ പലമഹാൻമാരും ഇക്കാക്ക ഈ നൂറ്റാണ്ടിലെ മുജദ്ദിദായിരുന്നുവെന്ന് എന്നോട് പലപ്പോഴും പറഞ്ഞിട്ടുണ്ട്. ജാമിഅ അസ്ഹറിലെ പണ്ഡിതൻമാരുമായി സംസാരിക്കുന്നതിനിടയിൽ അവരുടെ പല അഭിപ്രായങ്ങളേയും ഇക്കാക്ക ഖണ്ഡിക്കുകയും അവരുടെ നിഗമനങ്ങൾ തെറ്റായിരുന്നുവെന്ന് അവരെ ബോദ്ധ്യപ്പെടുത്തുകയും ചെയ്ത കാര്യം അറിയാൻ കഴിഞ്ഞിട്ടുണ്ട്.



പിതാവ് കോയക്കുട്ടിമുസ്ല്യാരുടെ കീഴിൽ ദർസ് പഠനം നടത്തിയ ചെലവൂർ പുളിക്കൽ പള്ളി

പതിനഞ്ചു വയസ്സുവരേ ബാപ്പയുടെ അടുത്ത് നിന്ന് ഓതിയ ശേഷമാണ് ഇക്കാക്ക വാഴക്കാട് ദാറുൽ ഉലൂമിലെത്തി ഖുതുബി മുഹമ്മദ് മുസ്ല്യാർ (ന.മ) അവർകളുടെ അടുക്കൽ നിന്ന് കിതാബുകൾ ഓതിയത്. തദ്രീസിന്റെ സമയത്തും, അല്ലാത്തപ്പോഴും ബഹു: ഖുതുബി അവർകൾ ഇക്കക്കയെപ്പറ്റി പറയാറുണ്ടായിരുന്നു. "കിതാബ് തിരിയാത്ത വല്ല മഹല്ലും ഉണ്ടെങ്കിൽ അദ്ദേഹത്തോട് ചോദിച്ചു നോക്കിയാൽ മതി" യെന്ന് മഹാൻമാരും സാത്വികരുമായ ഉസ്താദുമാരിൽ നിന്നും പലപ്പോഴും ഇക്കക്കയെ കുറിച്ച് പുകഴ്ത്തിപ്പറയുന്നത് കേൾക്കാറുണ്ടായിരുന്നു. ഒരു വ്യക്തിക്ക് കിട്ടുന്ന ഏറ്റവും വലിയ അംഗീകാരം തന്റെ ആദരണീയരായ ഉസ്താദുമാരുടെ തൃപതി തന്നെ. ഇക്കാക്കയെ പുകഴ്ത്തിപ്പറയുന്നതിലും മഹാനവർകളുടെ അതിവിപുലമായ വിജ്ഞാ

നത്തെക്കുറിച്ച് സംസാരിക്കുന്നതിലും മഹാൻമാർക്ക് വിലിയ അഭിമാനം തന്നെയായിരുന്നു.



ഇക്കാക്കവഫാത്താകുന്നതിന്റ മുമ്പ് ഫാത്തിമ ഹോസ്പ്പിറ്റലിൽ അഡ്മിറ്റായസമയത്ത് പലരോടും എന്നെ കാണുവാൻ ആഗ്രഹമുണ്ടന്നറിയിക്കുകയുണ്ടായി. അസുഖാവസ്ഥയിൽ പലപ്പോഴും ഇക്കാക്കയെ സന്ദർശിക്കുമായിരുന്നു. പക്ഷ, കാണെണമെന്ന ആഗ്രഹം പ്രകടിപ്പിക്കൽ പതിവില്ലായിരുന്നു. ഇതിൽ എന്തോ അസാധാരണത്വമുണ്ടന്ന് ഉഹിച്ചതിനാൽ വേഗം തന്നെ കാണുവാൻ പോയി. പറ്റെ അവശനായിരുന്നുവെങ്കിലും പ്രകാശപൂരിതമായ ആ മുഖത്തിന് പ്രകടമായൊരു മാറ്റവും ദൃശ്യമായിരുന്നില്ല. പലതും ഉള്ള് തുറന്ന് സംസാരിച്ച കൂട്ടത്തിൽ മരണത്തെ പ്പറ്റി ഇക്കാക്ക കൂടുതൽ സംസാരിച്ചു. ''ഇനി നമ്മൊളൊക്കെ മരിക്കാൻ ഒരു ങ്ങിയിട്ട് നടന്നാൽ മതി ഇനി വല്ലവരോടും എന്തങ്കിലും ഉണ്ടങ്കിൽ പൊരുത്തപ്പെടീക്കണം'' അസാധാരണമായ ഈ സംസാരം എന്നെ ദുഃഖത്തിലാഴ്ത്തി പലതും പറയുന്നതിനിടയിൽ വ്യസനം ഒതുക്കാൻ ഞാൻ വിഷമിക്കുകയായിരുന്നു.

നിഷ്കളങ്കമായ ഇക്കാക്കയുടെ മനസ്സ് പലർക്കും അറിഞ്ഞുകൂടായിരുന്നു. പ്രത്യക്ഷത്തിൽ ഗൗരവം മുറ്റിനിൽക്കുന്ന പ്രകൃതമായിരന്നെങ്കിലും മഹാനവർകളുമായി അടുക്കുന്തോറും ആ വിശ്ഷ്ടവ്യക്തിത്വത്തെ അടുത്തറിയാൻ കഴിയുമായിരുന്നു. കാര്യങ്ങൾ ആരിൽ നിന്നും പഠിക്കാനും വിഷയങ്ങൾ ചോദിച്ചറിയുവാനും മടികാണിച്ചിരുന്നില്ല. ഇക്കാക്കയുടെ നേരെ താഴെയുള്ള ഉമർക്കായുമായുള്ള ബന്ധം എത്രമാത്രമായി രുന്നുവെന്ന് വിവരിക്കാൻ കഴിയില്ല. അവർ തമ്മിൽ പരസ്പരം ബഹുമാനാദരവുകൾ പ്രകടിപ്പിക്കുന്നത് കാണുമ്പോൾ ഞങ്ങൾക്ക് തന്നെ അതത്ഭുതമായിരുന്നു. ഖാദിരിയ്യാത്വരീഖത്തിലെ പല അദ്കാറുകളും ഉമർക്കായിൽ നിന്നാണ് മഹാനവർകൾ ഇജാസിയ്യത്ത് വാങ്ങിയിരുന്നത്.

വളരെ ചെറുപ്രായത്തിൽ തന്നെ വലിയൊരു സംസാരപ്രിയനായിരുന്നില്ല മഹാനവർകൾ. ആവശ്യത്തിന് വേണ്ടി മാത്രമെ സംസാരിക്കാറുണ്ടായിരുന്നുള്ളു. പലത്വരീഖത്തിലും ഇക്കാകാക്ക് ഇജാസിയ്യത്ത് ഉണ്ടായിരുന്നു. ഐലക്കാട് ശൈഖ്, സിറാജുദ്ദീൻ വലിയ്യിനെ(റ) കാണുകയും, ബന്ധപ്പെടുകയും ചെയ്തിട്ടുണ്ട്. സിറാജുദ്ദീൻ വലിയ്യിന്റെ വഫാത്തിന് ശേഷമാണ് മഹാനുമായി കൂടുതൽ അടുത്തതും, മഹാനവർകുടെ മൗലിദ് രചിക്കുന്നതും ഈയുള്ളവൻ ശൈഖ് സിറാജുദ്ദീൻ വലിയ്യിനെ പറ്റി രചിച്ച മൗലൂദ് മഹാനവർകൾക്ക് കാണിച്ച് കൊടുത്തപ്പോൾ, അത് പാരായണം ചെയ്ത്. ഈ വിനീതനെ പ്രശംസിച്ചത് വലിയൊരു അംഗീകാരമായി അഭിമാനത്തോടെയല്ലാതെ ഓർക്കാൻ കഴിയില്ല.

ചാപ്പനങ്ങാടി ബാപ്പു മുസ്ല്യാരുമൊത്ത് യാത്രചെയ്യുന്ന വേളയിൽ ഇക്കക്കയെ പ്പറ്റി സംസാരിക്കുന്ന മദ്ധ്യെമഹാനവർകൾ പറയുകയുണ്ടായി,'' ഇ.കെയുടെ ഓരോ വാക്കും ഓരോ രിസാലയായി സൂക്ഷിക്കപ്പെടേണ്ടതാണ്'' മലപ്പുറത്തു വെച്ച് ത്വരീഖത്തിനെ കുറിച്ചുള്ള മഹാനവർകളുടെ പ്രസംഗം ത്വരീഖത്തിലും, ഹഖായിഖിലുമുള്ള ഇക്കാക്കയുടെ ആധികാരികതെയേയും, തഹ്ഖീഖിനേയും വിളംബരപ്പെടുത്തുന്നതായിരുന്നു. അവിടുത്തെ മദ്ഹുകൾ എഴുതിയാൽ തീരാത്തതാണന്ന കാര്യം നിസ്സംശയമാണ്. അദ്ദേഹത്തോടൊപ്പം നാമേവർക്കും അല്ലാഹു സ്വർഗ്ഗപ്രവേശനം നൽകുമാറാകട്ടെ. ആമീൻ. ○



**കെ.കെ. അബ്ദുള്ള മുസ്‌ലിയാർ കരുവാരക്കുണ്ട്**
(മുദർരിസ് ജാമിഅനൂരിയ്യ അറബിക് കോളേജ് പട്ടിക്കാട്)



# നഷ്ടപ്പെട്ട അത്താണി

മുസ്‌ലിം ജനതയെ നിത്യദുഃഖത്തിലാഴ്ത്തി ശംസുൽ ഉലമാ നമ്മെ വിട്ടു പിരിഞ്ഞു. പതുക്കെയാണെങ്കിലും ആ സത്യം നാമംഗീകരിച്ചു കൊണ്ടിരിക്കുന്നു. നാളുകൾ നീങ്ങുമ്പോഴും ആ ആഘാതമേല്പിച്ച നൊമ്പരത്തിന് കനം കൂടിക്കൂടി വരികയാണ്.

സമസ്തയുടെ തണലിലാണ് മുസ്‌ലിം കേരളം തഴച്ചു വളർന്നത്. ഇതര സംസ്ഥാനങ്ങളിൽ നിന്നും വ്യത്യസ്തമായി മതബോധമുള്ളവരാക്കിതീർത്തതിന്റെ പിന്നിലും സമസ്ത തന്നെ. മുസ്‌ലിം ഉമ്മത്തിന്റെ ഹൃദയതലങ്ങളിൽ സമസ്തയെ പ്രതിഷ്ഠിക്കുന്നതിന്നു പുറമെ ലോകോത്തരമായി ഉയർത്തിയതിന്റെ നായക സ്ഥാനമാണ് ശൈഖുന. ശംസുൽ ഉലമാ. (ഖ:സി) സംഘടനാ ചരിത്രത്തിൽ തന്നെ അപൂർവ്വമെന്നോണം നീണ്ട നാല്പത് വർഷത്തോളം ആ മഹത്പ്രസ്ഥാനത്തിന്റെ തല്പത്തിലിരുന്ന് അവിടുന്ന് സംഘടനയെ മുന്നോട്ട് നയിച്ചു. നീണ്ട പതിനെട്ടു വർഷക്കാലം ജമിഅ നൂരിയ്യയുടെ പ്രിൻസിപ്പാൾ സ്ഥാനം വഹിച്ച് സ്ഥാപനത്തെ ഉന്നത കലാലയമാക്കിതീർത്തതും ശംസുൽ ഉലമ തന്നെ.

ശംസുൽ ഉലമയുടെ ദീർഘദർശനമാണ് ജാമിനൂരിയ്യയുടെ നിലനില്പിനും തന്നെ കാരണം. നൂരിഷക്കാരുടെ കരങ്ങളിൽ നിന്നും ജാമിഅയെ രക്ഷിച്ചത് വളരെ തന്ത്രപരമായിട്ടായിരുന്നു നൂരിഷാ തങ്ങളെ ആദരിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്ന മർഹൂം ബാപ്പുഹാജി തന്റെ സ്വത്തുക്കൾ മുഴുവൻ നൂരിഫാതങ്ങളുടെ കരങ്ങളിലാണ് ഏൽപിച്ചിരുന്നത്. ഇന്നത്തെ വിഘടിത സ്ഥാപനങ്ങളുടെ സ്ഥിതിപോലെ തന്റെ സ്വന്തം പേരിൽ ജാമിഅ നൂരിയ്യ രജിസ്റ്റർ ചെയ്യാനായിരുന്നു നൂരീഷാ തങ്ങളുടെ പ്ലാൻ. നൂരീഷാ തങ്ങളെ കോളേജിന്റെ ആജീവനാന്ത ഉപാദ്ധ്യക്ഷനാക്കി ശംസുൽ ഉലമ ആ തന്ത്രം പരാജയപ്പെടുത്തുകയും കോളേജിനെ രക്ഷപ്പെടുത്തുകയും ചെയ്തു. തൻമൂലം ജാമിഅ ഇന്നും സുന്നീ ചേതനയുടെ അഭിമാന കേന്ദ്രമായി നിലകൊള്ളുന്നു.

ആപൽഘട്ടങ്ങളിൽ സമുദായത്തിന് തണലും സംരക്ഷണ വലയവുമൊരിക്കുന്നതിൽ വ്യക്തമാക്കുന്നതിൽ ശംസുൽ ഉലമാ സമർത്ഥക്കാരനായൊരു തന്ത്രജ്ഞനായിരുന്നു ഒരു വേള ഇസ്‌ലാമിക ശരീഅത്തിനെതിരെ ഭരണകൂടവും നീതിപീഠവും അപശബ്ദം മുഴക്കിയപ്പോൾ മുസ്‌ലിം ശക്തിയുടെ കടിഞ്ഞാൺ പിടിച്ചു കൊണ്ടാണ് ശംസുൽ ഉലമ സമുദായ ശത്രുക്കളെ അടിച്ചൊതുക്കിയത്.

സുന്നത്ത് ജമാഅത്തിനെതിരെ ഉറഞ്ഞുതള്ളിയ പുത്തൻ ആശയക്കാരെ ശംസുൽ ഉലമാ കൂച്ചുവിലക്കിട്ടു നിർത്തി. കാടും മേടും കടന്ന് സുന്നത്ത് ജമാഅത്തിന്റെയും സമസ്തയുടെയും ശബ്ദമെത്തിക്കുന്നതിൽ അവിടുന്ന് സഹിച്ച ത്യാഗം ചരിത്രം എന്നും സ്മരിക്കപ്പെടുക തന്നെ



ചെയ്യും.

ഒരു കാലത്ത് സമസ്തയുടെ നേതൃത്വസ്ഥാനം നിന്ന് തന്നെ ചിലർ തെറിച്ചുപോകുന്നതിന്നിട വരുത്തിയ സ്പീക്കർ പ്രശ്നം തബ്‌ലിഗ് ജമാഅത്ത്, കള്ള ത്വരീഖത്ത് തുടങ്ങിയ പ്രശ്നങ്ങളിലും ശംസുൽ ഉലമ തന്റെ പ്രാഗൽഭ്യം തെളിയിച്ചു. അവസാനം വിരുതൻമാർ ഇറങ്ങിപ്പോയി നാട്ടിൽ സാധാരണക്കാരെ വഴിതെറ്റിക്കാൻ ശ്രമിച്ചപ്പോഴും ശംസുൽ ഉലമയുടെ ധീരമായ നേതൃത്വം ഒന്ന് കൊണ്ട് മാത്രമാണ് സമസ്തക്ക് ഒരു കോട്ടവും സംഭവിക്കാതിരുന്നത്.

സുന്നത്ത് ജമാഅത്തിന്നെതിരെ മലപോലെ വന്ന പ്രശ്നങ്ങൾ മഞ്ഞുപോലെ ഉരുകി പോയത് ശംസുൽ ഉലമയുടെ അദ്വിതീയമായ നേതൃത്വം ഒന്നുകൊണ്ട് മാത്രമാണ്. സുന്നികൾക്ക് അഭിമാനകരമായ അസ്തിത്വവും വ്യക്തിത്വവും നൽകാൻ ശംസുൽ ഉലമാ നിരന്തരം പ്രയത്നിച്ചു. ഇന്ന് കാണുന്ന സകല ഖണ്ഡന പ്രഭാഷകർക്കും ഊർജ്ജം ലഭിച്ചത് ശംസുൽ ഉലമയിൽ നിന്നായിരുന്നു.



എന്നാൽ പിന്നിട്ട കാൽവഴികൾ വിസ്മരിച്ച് ശംസുൽ ഉലമയുടെ സുന്നീ വോൾട്ടേജിൽ സംശയിച്ച് തിരിച്ചുനടന്നവരുണ്ട്. പുത്തൻ ആശയക്കാരുടെ കൂടെ കിടന്ന് കരാറുണ്ടാക്കി മുഖം നഷ്ടപ്പെട്ട ഇക്കൂട്ടർ ഇനിയെങ്കിലും സത്യം ഉൾക്കൊണ്ട് തിരിച്ചുവരുമെന്ന് പ്രത്യാശിക്കാം.

ഒരു പുരുഷായുസ്സിൽ ആയിരക്കണക്കിന് ശിഷ്യൻ മാരെ വാർത്തെടുക്കുകയും ലക്ഷകണക്കിന് സാധാരണക്കാരെ അഹ്‌ലു സു ന്നത്തിവൽ ജമാഅത്തിന്റെ കൊടിക്കൂറക്ക് കീഴിൽ അണിനിരത്തുകയും ചെയ്ത ശംസുൽ ഉലമക്ക് പകരം ശംസുൽ ഉലമ മാത്രം.

അഹ്‌ലുസുന്നത്തിവൽ ജമാഅത്തിനെ ജീവിത വ്രതമാക്കി ജീവിതം മുഴുവനും മഹാന്മാരെ അനുസരിക്കുകയും അംഗീകരിക്കുകയും ചെയ്തിരുന്നു. ശംസുൽ ഉലമാ മരണാനന്തരവും ആ പുണ്യ സാമീപ്യം കൊതിച്ചു. തന്റെ അന്ത്യവിശ്രമസ്ഥലം ബൈത്തുൽ മുഖദ്ദസിന്റെ സമീപത്തായിരിക്കാൻ ഹാമൂസാ നബി (അ)നെ പ്രേരിപ്പിച്ച ചേതോവികാരം മഹാത്മാക്കളുടെ സാമീപ്യം കരസ്ഥമാക്കാനായിരുന്നു മഹാനായ സിദ്ദീഖ് (റ)യുടെയു നബി(സ)യുടെയും അടുത്ത് അല്പം സ്ഥലം തനിക്കാവണമെന്ന് ആയിശ(റ)യോട് ആവശ്യപ്പെട്ടപ്പോൾ ഉമർ(റ)നെ പ്രേരിപ്പിച്ചതിന്റെ മുന്നിലും മറ്റൊന്നായിരുന്നില്ല. വരക്കൽ മുല്ലക്കോയ തങ്ങൾക്ക് ചാരെ ഖബ്‌റിടം തേടിയ ശംസുൽ ഉലമാ മരണത്തിലും പൂർവ്വിക മഹത്തുക്കളുടെ പാത തുടരുകയായിരുന്നു.

പതിറ്റാണ്ടുകളോളം മുസ്‌ലിം ജനതയ്ക്ക് വെട്ടം കാട്ടിയ ആ മഹാത്മാവിന്റെ ഖബറിടം അള്ളാഹു സ്വർഗീയ പൂങ്കാവനമാക്കട്ടെ. ആമീൻ. ○

## മരിക്കാത്ത മൊഴികൾ

**♦ ചിലർക്ക് രാഷ്ട്രീയം ഇല്ലപോൽ. എന്നാൽ വെറും ഖുതുബിയ്യത്തുമായി നടന്നാൽ ഇന്നാട്ടിൽ എന്നും ഉടലോടെ ജീവിക്കാൻ പറ്റുമോ?**

**♦ സുന്നി മതി, സുസുന്നി വേണ്ട. ഭിദ്രൻ വാലാമാരെ സൂക്ഷിക്കണം.**

**♦ ക്രൂസ്ത്യൻ പാതിരിമാർ സ്വപ്നം കാണുന്ന ദൈവ രാജ്യം നബി തിരുമേനി (സ) സ്വഹാബത്തു മുഖേന ഈ ലോകത്ത് നടപ്പാക്കി കഴിഞ്ഞതാണ്.**

**♦ അറബികൾക്ക് അടുക്കളവേല ചെയ്യാൻ വേണ്ടി കുറേ ആളുകളെ സൃഷ്ടിക്കുകയല്ല ഈ സ്ഥാപനത്തിന്റെ ലക്ഷ്യം (ജാമിഅഃ നൂരിയ്യയിൽ ചെയ്ത പ്രസംഗം)**

**♦ ഭാഷാ പഠനം ഒരു പ്രശ്നമായി എനിക്കൊരിക്കലും തോന്നിയിട്ടില്ല.**

**♦ ലിഖിത നിയമങ്ങളാൽ ഭരിക്കപ്പെടേണ്ടവർ നമ്മുടെ സ്ഥാപനത്തിൽ വേണ്ട. പ്രകൃത്യാ അനുസരിക്കേണ്ട ചിട്ടകളെ നമുക്കുള്ളൂ.**

**♦ ഖുതുബ: പ്രസംഗമായപ്പോൾ ജുമുഅ മീറ്റിങ്ങുമായി അധഃപതിച്ചു.**

**♦ തബ്‌ലീഗ് നടത്താൻ ഇവിടെ ഉലമാക്കളുണ്ട്. മറ്റുള്ളവർ അവർക്കറിയാവുന്ന ജോലി ചെയ്താൽ മതി.**

**♦ എന്നെ കുറിച്ച് നിങ്ങളുടെ കമ്പനിയുടെ മാനേജർ അബ്ദുല്ലയോട് ചോദിച്ചാൽ മതി. അവന് എന്നെ ശരിക്കു മറിയാം. (ജമാഅത്തെ ഇസ്‌ലാമിയെപറ്റി)**

**♦ കുടമെതിയടിക്കാർ പലരും സഹീഹുൽ ബുഖാരിയെ അലങ്കോലപ്പെടുത്താനാണ് ശ്രമിച്ചത്. (വടക്കേ ഇന്ത്യൻ പണ്ഡിതൻമാരെ കുറിച്ച്.**

**♦ കേരളത്തിൽ മഖ്ദൂം കുടുംബം നിർവഹിച്ചു വന്നിരുന്ന ദൗത്യമാണ് ഇന്ന് സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ ഏറ്റെടുത്തു നടത്തിക്കൊണ്ടിരിക്കുന്നത്.**





# വയലോരത്തെ വധശ്രമം

**വഹാബികൾക്കെതിരിൽ അവരുടെ വാദഗതികൾ തകർക്കാനും പ്രചണ്ഡപ്രചരണ വേലകളെ മുളയിലെ നുള്ളുവാനുമായ രാജ്യത്തിലുടനീളം വാദപ്രതിവാദ പ്രസംഗങ്ങൾ നടത്തിയിരുന്ന ശംസുൽ ഉലമയ്ക്ക് നേരെ പേ ഇളകിയ വഹാബികൾ തേഞ്ഞിപ്പലത്തി നടുത്തുള്ള നീരോല്പാലത്ത് വെച്ച് വധിക്കാൻ ശ്രമിച്ച സംഭവം ദൃക്സാക്ഷിയായ ലേഖകൻ വിശദീകരിക്കുന്നു.**

ശൈഖുനാ ശംസുൽ ഉലമാ ഇ.കെ. അബൂബക്കർ മുസ്‌ലിയാരെക്കുറിച്ച് ഓർക്കുമ്പോൾ പതിറ്റാണ്ടുകൾക്കപ്പുറത്തെ എന്റെ ദർസ് ജീവിത കാലത്തേക്ക് ഓർമ്മകൾ തിരിച്ച് പോവുന്നു.

കേരളത്തിലെ പ്രസിദ്ധമായ ദർസുകളിലൊന്ന് സുപ്രസിദ്ധമായ കാസർകോട് മാലിക്ക് ബിനുദീനാർ വലിയ ജുമുഅത്ത് പള്ളിയിൽ നടക്കുന്നു. ഞാനവിടെ ദർസിൽ ഓതിപഠിച്ചിരുന്ന കാലം. ഉസ്താദ് എ.പി. അബ്ദുറഹ്മാൻ മുസ്‌ലിയാർ (അവറാൻ മുസ്‌ലിയാർ)

എന്റെ നാട്ടിനടുത്ത് ഇപ്പോഴത്തെ തേഞ്ഞിപ്പലം പഞ്ചായത്തിൽ നീരോൽപാലം മഹല്ലിന്റെ കിഴക്ക് വശത്ത് മുജാഹിദുകളുടെ കടന്ന് കയറ്റമുണ്ടായി.

മുജാഹിദ് പ്രസ്ഥാനം മലബാറിൽ വേരോട്ടം തുടങ്ങുന്നകാലം. പ്രമുഖരായ മുജാഹിദ് നേതാക്കളുടെയും മറ്റും നിരീക്ഷണത്തിൽ പാലേരി വൈദ്യന്മാരുടെ കുടുംബമായിരുന്നു മുജാഹിദ്‌വൽക്കരണത്തിന്ന് നേതൃത്വം കൊടുത്തിരുന്നത്.

ആദ്യമായി ഒരാഴ്ച നീണ്ടുനിൽക്കുന്ന പ്രസംഗപരിപാടി സംഘടിപ്പിച്ചു. മുജാഹിദിന്റെ പ്രമുഖരായ നേതാക്കന്മാർ വന്നു പ്രസംഗിച്ചു. സുന്നത്ത് ജമാഅത്തിന്റെ വിശ്വാസങ്ങളെ ഒന്നൊന്നായി ചോദ്യംചെയ്യാൻ തുടങ്ങി. അതിനിടയിൽ ഞങ്ങൾ മദ്ഹബിനെ അംഗീകരിക്കുന്നവരാണെന്ന് പറയാനും മറന്നില്ല. ഒപ്പം അവർ ഇസ്തിഗാസയെ നിശിതമായി വിമർശിച്ചു. പ്രാസംഗികൻ ഫത്ഹുൽ മുഈനിന്റെ ഇബാറത്ത് വായിച്ചു ദുർവ്യാഖ്യാനംചെയ്തു. പ്രസംഗം കേട്ട് കൊണ്ടിരുന്ന ഞങ്ങൾ ആ നിമിഷം അതിനെ ചോദ്യംചെയ്തു. മൗലവി വായിച്ച ഇബാറത്ത് ശരിയെങ്കിലും അർത്ഥം മാറ്റിപ്പറഞ്ഞതാണെന്ന് ഞാൻ പറഞ്ഞു. ഞാൻ ചോദ്യംചെയ്തപ്പോൾ എന്നോടെഴുതിത്തരണമെന്നവർ ആവശ്യപ്പെട്ടു. എഴുതിത്തരാൻ സാധ്യമല്ല. നേർക്കുനേരെ അർത്ഥം പറഞ്ഞാൽ മതി എന്ന് ഞാനും. അവർ മറുപടിപറയാനോ, അർത്ഥം വ്യക്തമായി പറയാനോ തയ്യാറായില്ല.

ശരി അർത്ഥം പറയാൻ അവർക്കന്ന് സാധ്യമായിരുന്നു. പിന്നെ, ``ജഅല മുഹമ്മദ് മൗലിദ്'' വായിച്ചു. അർത്ഥം പറയാൻ തുടങ്ങി. ഞാനും എന്റെ നാട്ടുകാരായ കുറേ ആളുകളുമുണ്ടായിരുന്നു. `ബദർ'യദ്ധം വിവരിക്കുന്നേടത്ത് പന്ത്രണ്ടായിരം ശത്രുക്കളെ നബി(സ) തുരത്തി എന്ന് പറഞ്ഞത് അബദ്ധമാണെന്ന് മുജാഹിദുകൾ വാദിച്ചു.

അവരുടെ പ്രസംഗം കഴിഞ്ഞപ്പോൾ നാട്ടുകാർ, വിദ്യാർത്ഥിയായ എന്റെ നേരെ തിരിഞ്ഞു. പ്രാമാണിക ഗ്രന്ഥങ്ങളിൽ, ബദറിൽ ശത്രുക്കൾ ആയിരത്തിൽതാഴെ ആളുകൾ അല്ലെ പങ്കെടുത്തുള്ളൂ? പിന്നെ മൗലീദിൽ ആയിരം പന്ത്രണ്ടായിരം ആയത്? അവരെന്നെ പിടികൂടി. മുജാഹിദുകൾ പറഞ്ഞത് ശരിയല്ലെ? ബദറിൽ ശത്രുക്കൾ പന്ത്രണ്ടായിരം ഉണ്ടായിരുന്നോ?

ഞാൻ പറഞ്ഞു: ശത്രുക്കൾ എന്ന് പറഞ്ഞിടത്ത് പന്ത്രണ്ടായിരം മനുഷ്യർ എന്ന് പറഞ്ഞിട്ടില്ലല്ലോ? അവിടെ മനുഷ്യരടക്കം പന്ത്രണ്ടായിരം ശൈത്വാന്മാരും ആവാമല്ലോ? അല്ലാഹു അപ്പോൾ തന്ന ആ ബുദ്ധി നിമിത്തം നാട്ടുകാർക്കും സമാധാനമായി. അതുവഴി എനിക്കും സമാധാനമായി. ബദറിൽ പങ്കെടുത്ത ശത്രുക്കളിൽ യോദ്ധാക്കൾ ആയിരത്തിൽ താഴെയാണെങ്കിലും, അയൽ നാട്ടുകാരായ ശത്രുക്കളും ഇബ്‌ലീസ് നേതൃത്വം നൽകിയ ശൈത്വാന്മാരും അടക്കം ശത്രുക്കൾ വളരെയധികം ഉണ്ടായിരുന്നു. ജനങ്ങളെ സുന്നത്ത് ജമാഅത്തിൽനിന്നും വഴിതെറ്റിക്കുന്ന ദുരവസ്ഥയിൽ ഞങ്ങളുടെ മനസ് വേദനിച്ചു. ഇതിനറുതിവരുത്തണമെന്ന് ഞാനും നാട്ടുകാരും തീരുമാനിച്ചു.

അന്നുണ്ടായിരുന്ന മഹാപണ്ഡിതന്മാരിൽ ഒരാളും സമസ്തയുടെ ഫത്‌വകൾ നൽകിയിരുന്ന ``മുഫ്തി''യും സമസ്തയുടെ സ്ഥാപക നേതാവും സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ വൈസ് പ്രസിഡന്റുമായിരുന്ന കൊയപ്പകുഞ്ഞഹമ്മദ് മുസ്‌ലിയാരെ സമീപിച്ചു. (മൗലാനാ മൂസൽ ഫർത്ത്വവി, മുൻ കാസർകോട് ഖാസി, A.P. അബ്ദുറഹിമാൻ

*ടി.കെ.എം. ബാവ മുസ്‌ലിയാർ*
ഖാസി കാസർകോട്, ചെയർമാൻ SKIMBV

മുസ്‌ലിയാർ എന്നിവരുടേയും ഉസ്താദായിരുന്നു മഹാൻ.

അദ്ദേഹം വിരൽചൂണ്ടിയത് അന്ന് ചെറുപ്പക്കാരനായി രംഗത്തുവന്നുകൊണ്ടിരുന്ന ഇ.കെ അബൂബക്കർ മുസ്‌ലിയാരെ ആയിരുന്നു നാട്ടുകാരിലെ പ്രമുഖർ ശംസുൽ ഉലമായെ ചെന്നുകണ്ട് വിവരങ്ങൾ ധരിപ്പിച്ചു. മറുപടി പറയാമെന്നേറ്റു.

ഞങ്ങൾ നാട്ടുകാരെ സംഘടിപ്പിച്ചു. സ്റ്റേജൊരുക്കി, മുജാഹിദിന്ന് മറുപടി പറയാൻ ഈ.കെ. വരുന്നു. നാടും വീടും ഇ.കെ.യെ പ്രതീക്ഷിച്ച് കാത്തിരുന്നു. പ്രതീക്ഷിച്ച ദിവസം കടന്നുവന്നു.

സ്റ്റേജിനരികെ സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തകർ ഒത്തുകൂടി. പ്രസംഗസമയമായി, അതാ ശംസുൽ ഉലമാ കടന്ന് വരുന്നു. വെല്ലൂർ ബാഖിയത്തുസ്വാലിഹാത്തിന്റെ സ്ഥാന വസ്ത്രമണിഞ്ഞ പ്രൗഡിയുള്ള പണ്ഡിതൻ.

പ്രസംഗം തുടങ്ങി. പ്രകോപനമില്ലാതെ തന്നെ മുജാഹിദുകളുടെ വാദഗതികൾക്ക് അക്കമിട്ട് മറുപടി പറഞ്ഞു. എന്തൊരു വാക്ചാതുര്യം! എന്തൊരു പാണ്ഡിത്യം! എത്ര സമർത്ഥമായാണ് ഈ.കെ. മുജാഹിദുകളെ തറപറ്റിച്ചത്! സുന്നികൾക്ക് സന്തോഷമായി. പ്രസംഗം തീരുന്നതിന്ന് മുമ്പെതന്നെ ഏതാനും മുജാഹിദുകൾ സ്റ്റേജിൽ കയറി വന്നിട്ട് മുജാഹിദ് പ്രസ്ഥാനത്തിൽനിന്നും തങ്ങൾ രാജിവെച്ചിരിക്കുന്നു എന്ന് പറഞ്ഞു.

ശംസുൽ ഉലമ ഈ.കെയുടെ മഹത്ത്വം വാതോരാതെ പറഞ്ഞുകൊണ്ടുതന്നെ പാതിരാവിൽ ജനം അവരവരുടെ വീടുകളിലേക്ക് യാത്രയായി.

ശംസുൽ ഉലമയെ സുരക്ഷിതമായി നാട്ടിലേക്ക് തിരിച്ചെത്തിക്കേണ്ട ചുമതല ഞങ്ങൾക്കായിരുന്നു. മുജാഹിദുകൾ അവർ എന്തും ചെയ്യാൻ മടിക്കാത്തവരായിരുന്നു.

മഹല്ലിലെ പ്രമുഖരായിരുന്ന കോഴിത്തൊടിക ബീരാൻകുട്ടിഹാജിയും, കവുങ്ങുംതോടൻ ബീരാൻകുട്ടി ഹാജിയും കൂടെ ദർസ് വിദ്യാർത്ഥി ആയിരുന്ന ഞാനും.

മുന്നിൽ പെട്രോൾ മാക്സ് കത്തിച്ചുപിടിച്ചിരിക്കുന്ന പ്രവർത്തകർ, ഞങ്ങൾ ശംസുൽ ഉലമയെയുംകൂട്ടി പാടത്തിലൂടെ മുന്നോട്ട് നീങ്ങിക്കൊണ്ടിരിക്കുന്നു. രണ്ട് ബീരാൻകുട്ടിഹാജിമാരും ശംസുൽ ഉലമയുടെ രണ്ട് വശത്തും ശംസുൽ ഉലമ നടുഭാഗത്തും നടന്നു നീങ്ങുന്നു. മിനിറ്റുകൾ കഴിഞ്ഞില്ല. പെട്ടെന്ന് പാടത്തിനോരത്തെ വാഴക്കുണ്ടയിൽനിന്നൊരനക്കം. ഞങ്ങൾ തിരിഞ്ഞുനോക്കുന്നതിനിടയിൽ അത് സംഭവിച്ചിരുന്നു.

വാഴക്കുണ്ടയിൽ ഒളിച്ചിരുന്ന അക്രമി ഈ.കെയെ ലക്ഷ്യം വെച്ച് കയ്യിലുള്ള കഠാര ആഞ്ഞുവീശി. ജാഗ്രതയിൽ നടന്ന് നീങ്ങുകയായിരുന്ന കോഴിത്തോടിക ബീരാൻകുട്ടിഹാജി ഒരൊറ്റത്തട്ട്! കത്തി തെറിച്ചുപോയി. കവുങ്ങുതോടൻ ബീരാൻകുട്ടി ഹാജി ടോർച്ച് കൊണ്ടൊറ്റയടി. അക്രമിയുടെ തലക്ക് തന്നെ! അക്രമി പാടത്ത് മറിഞ്ഞുവീണു. അക്രമി ആള് മുജാഹിദെങ്കിലും വീഴുമ്പോൾ ``മമ്പുറത്തെ തങ്ങളെ'' എന്ന് വിളിക്കാൻ മറന്നില്ല. (ഇസ്തിഗാസ)

അക്രമിയെ വീണ്ടും പിടിക്കാനാഞ്ഞു. അക്രമി ഓടി. അക്രമിയെ പിൻതുടരാൻ ശംസുൽ ഉലമ അനുവദിച്ചില്ല. അവൻ ജാഹിലല്ലേ? അവനെ വെറുതെ വിടുക.


എസ്.വൈ.എസ്. മലപ്പുറം ജില്ലാ സുന്നി സമ്മേളനം എടരിക്കോട് (കണ്ണിയത്ത് ഉസ്താദ് നഗറിൽ)

പ്രവാചകന്റെ മാതൃക പിൻപറ്റി ; തന്നെ കൊല്ലാൻവന്ന അക്രമിയെ ശംസുൽ ഉലമ തന്റെ കൂടെയുണ്ടായിരുന്നവരോട് വെറുതെ വിടാൻ പറഞ്ഞു വെറുതെ വിട്ടു.

ബീരാൻകുട്ടി എങ്ങാനും അന്ന് തടുത്തില്ലായിരുന്നുവെങ്കിൽ ....ഹൊ..... ഓർമിക്കാൻപോലും കഴിയുന്നില്ല. ശംസുൽ ഉലമയെ ഈ ദീനിനുവേണ്ടി അല്ലാഹു കാത്തു. ശംസുൽ ഉലമ സുരക്ഷിതമായി ലക്ഷ്യസ്ഥാനത്ത് തിരിച്ചെത്തി. ശംസുൽഉലമയെങ്ങാനും അന്നവിടെ പ്രസംഗിക്കാൻ എത്തിയില്ലായിരുന്നുവെങ്കിൽ, ആ നാട്ടിന്റെ അവസ്ഥതന്നെ മാറിപോകുമായിരുന്നു. നാട് മുജാഹിദിന്ന് കീഴ്പ്പെടുമായിരുന്നു.

കാലം പിന്നെയും കഴിഞ്ഞു. അതെ മഹല്ലിൽ ഒരജ്ഞാതൻ തൂങ്ങിമരിച്ചു എന്നറിഞ്ഞു. അന്വേഷിച്ചപ്പോഴാണ് അറിഞ്ഞത് - അന്ന് ശംസുൽ ഉലമയെ വധിക്കാൻ ശ്രമിച്ച അക്രമിയായിരുന്നു അത് എന്ന്.

മറ്റൊരു സംഭവവും കൂടി വിവരിക്കാം.

വയനാട് ജില്ലയിലെ ബത്തേരിക്കടുത്ത് മുട്ടിൽ എന്ന സ്ഥലത്ത് എന്റെ നാട്ടുകാരൻ കുഞ്ഞിമൊയ്തീൻ മുസ്ലിയാർ ഖത്തീബായി ജോലിനോക്കുന്ന കാലം. അവിടെ കെ.പി എന്ന പേരിലറിയപ്പെട്ടിരുന്ന ഒരു പൗരപ്രമുഖനുണ്ടായിരുന്നു. ആലിമിങ്ങളെ അളവറ്റ് ആദരിക്കുകയും ബഹുമാനിക്കുകയുംചെയ്തിരുന്നു അദ്ദേഹം.

തൊട്ടടുത്ത മഹല്ലിൽ ഇ.കെ പ്രസംഗത്തിന്ന് വന്നു ചായ കുടിച്ചുകൊണ്ടിരിക്കുമ്പോൾ പറഞ്ഞു - പ്രസംഗം കഴിഞ്ഞ് എനിക്ക് കെ.പിയുടെ വീട്ടിലേക്ക് പോകണം എന്ന്. ഈ വിവരം കെ.പിയെ എങ്ങിനെ അറിയിക്കണമെന്നറിയാതെ വിഷമിച്ചിരിക്കുന്നതിനിടയിൽ കുഞ്ഞിമൊയ്തീൻ മുസ്ലിയാർ റോഡിലേക്കിറങ്ങി. അതാ കെ.പി ജീപ്പിൽവരുന്നു. ശംസുൽ ഉലമായുണ്ടെന്നറിഞ്ഞു. അദ്ദേഹം പള്ളിയിലേക്ക് വന്നു ചായ കുടിച്ച് തീരുന്നനതിനിടയിൽ അദ്ദേഹം കുഞ്ഞിമൊയ്തീൻ മുസ്ലിയാരോട് ഇങ്ങോട്ട് പറഞ്ഞു ``പ്രസംഗം കഴിഞ്ഞ് ശംസുൽഉലമയും കൂടെ വരുന്നവരൊക്കെയും കൂട്ടി നിങ്ങൾ വീട്ടിലേക്ക് വരണം'' എന്ന് ഇ.കെ.യും കെ.പി. സാഹിബും തമ്മിലുണ്ടായിരുന്ന ബന്ധം കുറിക്കുന്നതിന്നാണിത്രയും പറഞ്ഞത്.

കാലങ്ങൾ പിന്നെയും നീങ്ങി. മാസങ്ങൾ വർഷങ്ങളായി പിന്നിട്ടുകൊണ്ടിരുന്നു. കെ.പി. സാഹിബിന്ന് രോഗം ബാധിച്ചു. അറിയുന്ന ഡോക്ടർമാരെകൊണ്ടൊക്കെ പരിശോധിപ്പിച്ചു. ചികിത്സിച്ചു. രോഗം ഭേദമായില്ല.

ഒടുവിൽ രോഗം കേൻസറാണ് എന്ന് അറിയുമ്പോഴേക്കും സമയം ഒരുപാട് വൈകിപ്പോയിരുന്നു. തലച്ചോറിന്ന് കേൻസർ ബാധിച്ചിരിക്കുന്നു. സ്കാനിംഗിൽകണ്ടു ഒറ്റരൂപ നാണയവലിപ്പത്തിൽ മാത്രമേ തലച്ചോർ ബാക്കിയുണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്ന് സമചിത്തത നഷ്ടപ്പെട്ടു. കാണുന്നവരെയൊക്കെ കെ.പി. ചീത്ത പറഞ്ഞു. ഡോക്ടർമാർ കൈ ഒഴിഞ്ഞു വീട്ടിൽ മരണത്തെ പ്രതീക്ഷിച്ച് കിടക്കുന്നതിനിടയിൽ ശംസുൽ ഉലമ ആ വിവരം അറിഞ്ഞു. കെ.പിക്ക് സുഖമില്ല. ശംസുൽ ഉലമ ഉടൻ അവിടെ എത്തി. കെ.പിയുടെയും ആശ്രിതരെയും വിളിച്ചിട്ട് പറഞ്ഞു ഉടൻ കോട്ടക്കലിൽ എത്തിക്കണം.

അവിടെ സീറ്റുണ്ടാവുമോ? സീറ്റ്കിട്ടാൻ എന്ത്വേണം? കോട്ടക്കൽ എസ്.ഐ ഏൽപിച്ച് ആര്യവൈദ്യശാലയിൽ ഒരു സീറ്റ് ഏർപാട്ചെയ്തു. കെ.പിയെ കോട്ടക്കലിലേക്ക് മാറ്റി. ഒരാശുപത്രിയിലേക്ക് മാറ്റാനും ഒരു വൈദ്യരും പറയാത്തിടത്താണ് ശംസുൽ ഉലമ ഇത് പറഞ്ഞതെന്നോർക്കണം. കോട്ടക്കലെത്തിയപ്പോൾ രോഗിക്ക് ആരോഗ്യം പൂർണ്ണമായും വീണ്ടുകിട്ടി.

വൈദ്യന്മാർ ഉപേക്ഷിക്കുമായിരുന്ന ഈ വ്യക്തിയെ ശംസുൽഉലമയുടെ സന്ദർഭോചിതമായ ഇടപെടൽ കാരണം വീണ്ടും ചികിൽസിച്ചു. കോട്ടക്കലിൽനിന്നും രോഗവിമുക്തനായി കെ.പി സാഹിബ് നാട്ടിൽ തിരിച്ചെത്തി.

ദീർഘകാലം ദീനീസേവനത്തിൽ മുഴുകി. കെ.പിയെ ആരോഗ്യകരമായ ജീവിതത്തിലേക്ക് വീണ്ടും തിരിച്ചുകൊണ്ടുവന്ന സംഭവം -ഞാനെന്നല്ലെ, മുട്ടിൽക്കാർ മറക്കില്ല. അവർ മാത്രമല്ല, ചരിത്രവും മറക്കില്ല. ഒരു കാലത്തും....

ഇങ്ങിനെ എത്രയെത്ര സംഭവങ്ങൾ.

അല്ലാഹുവെ...... ശംസുൽ ഉലമായോടൊത്ത് ഞങ്ങളെയും നീ നിന്റെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂട്ടേണമേ...... ആമീൻ. ○



പി.കെ. കുഞ്ഞിക്കോയ മുസ്ല്യാർ, വാവാട്

# അതുല്ല്യനായ സൂഫിവര്യൻ

എന്റെ ചെറുപ്പകാലം. അന്ന് വഹാബി മൗദൂദി പ്രസ്ഥാനക്കാർ ഒരു വലിയ പ്രശ്നവും ശല്യവുമായിരുന്നു. പലസ്ഥലങ്ങളിലും ഖണ്ഡനപ്രസംഗങ്ങളും വാദപ്രതിവാദങ്ങളും സംഘടിപ്പിച്ച് ആളുകളെ തെറ്റിദ്ധരിപ്പിച്ചിരുന്ന അവർക്ക് നിഷ്പ്രയാസം മറുപടികൊടുത്ത് മുഖം കുത്തിച്ചിരുന്ന ഇ.കെ. ജനങ്ങൾക്കിടയിൽ വിശിഷ്യാ, പണ്ഡിതർക്കിടയിൽ പ്രശസ്തനും സംസാര വിഷയവുമായിരുന്നു. അങ്ങിനെയാണ് ബഹുമാനപ്പെട്ട ശംസുൽ ഉലമായെ സംബന്ധിച്ച് കേൾക്കാൻ തുടങ്ങിയത്.

ഞാൻ ജയിക്കും എന്ന ഭാവത്തിൽ ശംസുൽ ഉലമായോട് വാദിക്കാൻ വന്ന പല മൗലവിമാരും പരാജയം ഏറ്റുവാങ്ങി, സഹായികൾ പോലും കൈവിട്ടതിനാൽ ദിശയറിയാതെ ഇരുട്ടിൽ തപ്പിതടയേണ്ട ഗതികേടാണ് ഉണ്ടായിട്ടുള്ളത്. കോളിക്കൽവെച്ച് നടന്ന "ഖുത്ബ മലയാളത്തിലാവണം" എന്ന് വാദിച്ച മൗലവിയുടെ അനുഭവം അതിൽ ഒന്ന് മാത്രമാണ്. സുന്നി വിരുദ്ധ പ്രസ്ഥാനങ്ങളെ എങ്ങിനെ നേരിടണമെന്ന് ശംസുൽ ഉലമയിൽ നിന്ന് കണ്ടുപഠിച്ചവരാണ് അന്നും ഇന്നും കേരളത്തിലുള്ള പണ്ഡിതൻമാർ എന്നു പറയാവുന്നതാണ്.

പണ്ഡിതർക്കിടയിൽ പലവിധ ഉയർച്ചകളും അറിവുകളും ഇന്നുണ്ടായിട്ടുണ്ടെങ്കിലും "തനിക്ക് തുല്യൻ താൻമാത്രം" എന്ന വിശേഷത നിലനിർത്താൻ സാധിച്ചത് ബഹുമാനപ്പെട്ടവർക്കുള്ള ഒരു പ്രത്യേകതയാണ്. ദീനിൽ എന്നപോലെ ഭൗതിക കാര്യങ്ങളിലും മഹാനവർകൾക്ക് വലിയ പാണ്ഡിത്യം ഉണ്ടായിരുന്നു എന്നത് അറിയപ്പെടുന്ന ഒരു സത്യമാണ്. വളരെ ചുരുങ്ങിയ കാലമാണെങ്കിലും അവിടുത്തെ ക്ലാസുകളിൽ പങ്കെടുത്ത് ചെറിയ ഒരു ശിഷ്യത്വം സമ്പാദിക്കാൻ സാധിച്ചതിൽ ഞാൻ അല്ലാഹുവിനെ സ്തുതിക്കുന്നു.

എന്റെ ഉസ്താദ് ബഹു:മർഹും അണ്ടോണ അബ്ദുല്ലമുസ്ല്യാരൊടൊപ്പം എനിക്ക് പട്ടിക്കാട് കോളേജിൽ അഡ്മിഷൻ ആവശ്യാർത്ഥം ഞങ്ങൾ ശൈഖുനായുടെ വെള്ളിമാട്കുന്നിലെ വീട്ടിൽചെന്നു. വീട്ടിൽ കയറുംമുമ്പ്തന്നെ, ശൈഖുനാ ഒറ്റത്തുണിയും കയ്യിൽ ഒരു പണിയായുധവുമായി വയലിൽനിന്ന് കയറിവരുന്നതാണ് ഞങ്ങൾ കണ്ടത്. ആ കാഴ്ച എന്നെ വല്ലാതെ അത്ഭുതപ്പെടുത്തി. ഞങ്ങളെ കണ്ടപാടെ വളരെ സന്തോഷത്തോടെ ചോദ്യം ആരംഭിച്ചു. ' 'അബ്ദുല്ല മുസ്ല്യാർ എവിടെ നിന്നുവരുന്നു? ഇവൻ ആരാണ്?" എന്നെല്ലാമായിരുന്നു. അത് "എന്താ വന്ന കാര്യം"? "ഇവന് കോളേജിൽ ഒര് സീറ്റ് കിട്ടുവാനുള്ള ആവശ്യമാണ്." എന്ന് ഉസ്താദ് അറിയിച്ചു. "ആവട്ടെ സെലക്ഷന് വരട്ടെ, വേണ്ടതൊക്കെ ചെയ്യാം" എന്ന് പറഞ്ഞു. അൽപസമയം അവിടെ തങ്ങിയ ശേഷം ഞങ്ങൾ തിരിച്ചുപോന്നു. ശൈഖുനായെ കണ്ടവേഷം വീണ്ടും എന്റെ മനസ്സിനെ ചിന്തിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ യഥാർത്ഥത്തിൽ അത് മാതൃകാജീവിതവും നബി(സ) പ്രോത്സാഹിപ്പിച്ചതുമാണ്. റസൂൽ(റ) പറയുന്നു. ആർക്കെങ്കിലും ഭൂമി ഉണ്ടെങ്കിൽ അതിൽ അവർ കൃഷി ചെയ്യട്ടെ; അല്ലെങ്കിൽ അവന്റെ സഹോദരന് പരിപാലിക്കുവാൻ വിട്ടുകൊടുക്കട്ടെ! (ഹ.ശ.)

ഇമാം നവവി(റ) പറയുന്നു. "ഏറ്റവും ശ്രേഷ്ഠമായ തൊഴിൽ കൃഷിയാണ്. അതിന്റെ ഗുണം കൃഷിക്കാരനിൽമാത്രം ഒതുങ്ങിയതല്ല. മറ്റുള്ളവർക്കും പക്ഷികൾ, കാലികൾ, തുടങ്ങിയ ജീവികൾക്കും അതിനാൽ ഗുണവും സഹായവും ലഭിക്കുന്നു. 'പല ജീവികളും അതിൽനിന്ന് കഴിക്കുന്നു. അതുകൊണ്ട് കൃഷി പ്രോത്സാഹിപ്പിക്കപ്പെടേണ്ടതാണ്. അത് നിർവ്വഹിക്കുന്ന ആളുടെ പ്രതിഫലം വളരെ വലുതാണ്. ഫർള്ഐൻ (വ്യക്തിപരമായ ബാധ്യത) ആയ കാര്യങ്ങൾ ഓരോ വ്യക്തിക്കും നിർബന്ധമായതുകൊണ്ട് ഓരോരുത്തരും നിർവ്വഹിക്കേണ്ടതാണ്. ഒരാൾ ചെയ്താൽ അയാൾ മാത്രം കുറ്റത്തിൽ നിന്ന് ഒഴിവാകുകയും ചെയ്യാതിരുന്നാൽ അയാൾ മാത്രം കുറ്റക്കാരനാകുകയും ചെയ്യുന്നു. മറ്റാരെയും അത് ബാധിക്കുന്നില്ല. ഫർള് കിഫായ: (സാമൂഹ്യബാധ്യത) ഒരാൾ ചെയ്താൽ എല്ലാവരും കുറ്റത്തിൽനിന്ന് ഒഴിവാകും. അതിനാൽ ഫർള് കിഫായ: നിർവ്വഹിക്കൽ ഏറ്റവും ശ്രേഷ്ഠമായതാണെന്ന് ഇമാം നവവിയും ഇമാമുൽ ഹറമൈനിയും പറഞ്ഞതായി കാണാം. ചുരുക്കത്തിൽ ഉപകാരപ്രദമായ കൃഷിക്ക് ഇസ്ലാമിൽ വലിയ സ്ഥാനമുണ്ട്. മാത്രമല്ല, താഴ്യും തവക്കുലും അതിലൂടെ ഉണ്ടായിത്തീരുന്നു. റസൂലിന്റെ ജീവിതം അതായിരുന്നു. നബി(സ) വീട്ടുകാരോടൊപ്പം അടുക്കളപ്പണി എടുത്തിരുന്നു. വസ്ത്രം അലക്കുകയും ആടിനെ കറക്കുകയും വസ്ത്രം തുന്നുകയും ചെരിപ്പ് നന്നാക്കുകയും ഒട്ടകത്തെ തീറ്റുകയും ചെയ്തിരുന്നു. വേലക്കാരനോടൊപ്പം ഭക്ഷണം കഴിക്കാൻ പ്രവാചകന് മടിയുണ്ടായിരുന്നില്ല. ഈ അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോൾ മഹാനവർകളിൽ കണ്ട വേഷവും തൊഴിലും, ഒരു മാതൃകാപുരുഷനിൽ ഉണ്ടാവേണ്ടത് തന്നെയാണെന്ന് മനസ്സിലാക്കാൻ കഴിയുന്നു.

അങ്ങനെ സെലക്ഷന് പോവുകയും എന്നെ മുഖ്തസർ ക്ലാസിൽ ചേർക്കപ്പെടുകയും ചെയ്തു. പിന്നീട് ശൈഖുനാ എന്നെ കാണുമ്പോൾ ഇവൻ അബ്ദുല്ല മുസ്ല്യാരുടെ കൂടെ വന്ന ആളാണെന്ന് മനസ്സിലാക്കിയിരുന്നു എന്ന് എനിക്ക് തോന്നാറുണ്ട്. എങ്കിലും അങ്ങോട്ട് ആ പരിചയം കാണിക്കാൻ ധൈര്യം വരാറില്ല. ആ മുഖത്ത് കാണുന്ന മഹനീയതയാണ് കാരണം. അധികസമയവും മൗനവും ചുണ്ടിൽ ദിക്റിന്റെ ചലനവുമാണ്. ചിരിക്കുന്നതും വളരെ അപൂർവ്വമായിട്ടേ കാണാറുള്ളൂ. അല്ലാഹുവിനെ ഭയപ്പെടുന്ന മഹാൻമാരുടെ പ്രത്യേകതയാണത്.

റസൂൽ(സ) പറയുന്നു. "ഞാൻ അറിയുന്ന കാര്യങ്ങൾ നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ നിങ്ങൾ അധികം കരയുകയും അൽപംമാത്രം ചിരിക്കുകയും ചെയ്യുമായിരുന്നു." അഥവാ, അതിനേ കഴിയുകയുള്ളൂ. എന്നാൽ മഹാനവർകളുടെ മൗനം കാണികളിൽ ഭക്തി ഉണ്ടാക്കുകയല്ലാതെ നിരാശയും വേദനയും ഉണ്ടാക്കാറില്ല. അവഗണനയുടെ മൗനം കാണിക്കുന്ന

ആളുടെ സാന്നിദ്ധ്യം നമുക്ക് പ്രയാസകരമായി അനുഭവപ്പെടും. അത് ശൈഖുനായെ സംബന്ധിച്ച് തോന്നാറില്ല. കാരണം അവിടുത്തെ മൗനം ഇൽമിലും ഇബാദത്തിലുമുപരി മറ്റൊരു ഉദ്ദേശ്യത്തോടെയും അല്ലായിരുന്നു എന്നതു തന്നെ.

കോളേജിൽ അല്ലാതെ മറ്റെവിടെയെങ്കിലുംവെച്ച് കണ്ടാൽ ''എന്താ''? എന്ന് ചോദിക്കും. ഒരു ചോദ്യത്തിന് ഒരുപാട് മറുപടി കൂട്ടിചേർത്ത് പറഞ്ഞ് ദുആയും തേടിയാൽ ''ആവട്ടെ'' എന്നു പറയും. ഇത് തന്നെ സംസാരം. എന്നാലും അങ്ങിനെ ചോദിച്ചല്ലോ എന്ന സന്തോഷം മനസ്സിൽ വലിയ കോളിളക്കം സൃഷ്ടിക്കും. ആലിമിന്റെ മുഖത്ത് നോക്കലും അവരുടെ പ്രയാസങ്ങളിലും മൗനത്തിലും വേദനിക്കലും ഇബാദത്തിൽ പെട്ടതാണ്.

ആദരവും അവഗണനയും അതാതിന്റെ സ്ഥാനത്ത് ഉപയോഗിക്കുവാൻ ആരെയു ഭയപ്പെടാത്തധീരത അവർക്കുണ്ടായിരുന്നു. ഒരിക്കൽ, ഞങ്ങൾ പഠിക്കുന്ന കാലത്ത് പ്രസിദ്ധനും പ്രഗത്ഭനും ഭരണകർത്താവുമായ ഒരാൾ ബഹുമാനപ്പെട്ട തങ്ങളോടൊപ്പം കോളേജ് സന്ദർശിക്കാൻ വന്നു. ഉസ്താദ് ക്ലാസ് കഴിഞ്ഞ് ഇറങ്ങുകയാണ്. അദ്ദേഹം വിനയത്തോടെ അടുത്തേക്ക് വന്ന് സലാം പറയാൻ തുടങ്ങി. പക്ഷെ, അയാളോട് ഒരക്ഷരം പോലും സംസാരിക്കുകയോ അയാളെ ശ്രദ്ധിക്കുകയോ ചെയ്യാതെ ശൈഖുനാ മുമ്പോട്ടു നീങ്ങി.ഇത് കണ്ടവരല്ലാം സ്തംഭിച്ചുപോയി എന്നാൽ ശൈഖുനായുടെ ഭാഷയിൽ അയാൾ ഒരു സുന്നിയല്ല. സുന്നി അല്ലാത്തവർ ആരായിരുന്നാലും തനിക്ക് അവർ ആദരണീയരല്ല.

ഒരു ആബിദായ പണ്ഡിതൻ ഒരിക്കൽ എന്നോട് പറഞ്ഞു. ഞാൻ ശൈഖുനായുമായി അൽപസമയം സംസാരിച്ചു. ആദ്യമായാണ് ഞങ്ങൾ തമ്മിൽ ബന്ധപ്പെടുന്നത്. ''നമുക്ക് അൽപം സംസാരിക്കാം.'' എന്നു പറഞ്ഞ് എന്നെയും കൂട്ടി ഒരു റൂമിലേക്ക് പോയി. അങ്ങിനെ കുറേസമയം ഞങ്ങൾ സംസാരിച്ചു. ഇടക്ക് പലപ്പോഴും ശൈഖുനായുടെ കണ്ണ് നിറയുകയും, എന്നെ പൊത്തിപ്പിടിച്ച് സങ്കപ്പെടുകയും ചെയ്തിരുന്നു. ഞങ്ങൾ സംസാരിച്ച വിഷയം തസവ്വുഫ് ആയിരുന്നു. അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ജിവിക്കുന്ന ആളുകളോട് മഹാനവർകൾക്കുള്ള ബഹുമാനം വലുപ്പം നോക്കാതെയായിരുന്നു.

## രഹസ്യമായ ധർമ്മം

മഹാനവർകളുടെ ധർമ്മം രഹസ്യവും വലിയതുമായിരുന്നു എന്ന് അനുഭവസ്ഥരിൽനിന്ന് അറിയുന്നു. ബഹുമാനപ്പെട്ടവരുടെ അടുത്തവീട്ടിൽ കുറച്ചുകാലമായി താമസിച്ചിരുന്ന ഒരു വിധവ പറയുന്നു: ബഹുമാനപ്പെട്ടവർക്ക് വസ്ത്രവും മറ്റു പല വസ്തുക്കളും ജനങ്ങൾ പാരിതോഷികമായി ധാരാളം നൽകാറുണ്ട്. അവയെല്ലാം ആവശ്യക്കാരെ വിളിച്ച് അവർക്ക് നൽകാറാണ് പതിവ്. പണം വേണ്ടവർക്ക് പണവും മറ്റു സാധനങ്ങളും ആവശ്യംപോലെ കൊടുക്കുമായിരുന്നു.

മഹാനവർകളുടെ മുമ്പിൽചെന്ന് സഹായം ചോദിക്കുവാനും ഇല്ലായ്മ പറയുവാനും എല്ലാവർക്കും കഴിയുകയില്ല അതിനാൽ എല്ലാവർക്കും ഈ ഔദാര്യം മനസ്സിലായികൊള്ളണമെന്നില്ല. അവരുടെ ആഗ്രഹവും അറിയപ്പെടാതിരിക്കൽ തന്നെയായിരുന്നു എന്ന് വ്യക്തമാകുന്നു. അതുകൊണ്ട് ആക്ഷേപത്തിന് സ്ഥാനമില്ല.

## സർവ്വാംഗികൃതൻ

നബി(സ) പറയുന്നു: അല്ലാഹു ഒരു അടിമയെ സ്നേഹിച്ചാൽ ജിബ്രീൽ (അ)നോട് അവൻ പറയും; ഞാൻ ഇന്ന അടിമയെ സ്നേഹിക്കുന്നു. നീയും സ്നേഹിക്കുക.'' അപ്പോൾ മഹാനായ മലക്ക് സ്നേഹിക്കുന്നു; ആകാശലോകത്തുള്ളവരോട് പരസ്യപ്പെടുത്തുന്നു. ''അല്ലാഹു സ്നേഹിച്ച ആളെ നിങ്ങളും സ്നേഹിക്കണം.'' അങ്ങിനെ മലക്കുകൾ ആ അടിമയെ സ്നേഹിക്കുന്നു. അതോടെ ഭൂമിയിലെ സൃഷ്ടികൾക്കിടയിൽ അയാൾക്ക് ഒരു സ്വീകാര്യത ബഹുമാനം എന്നിവ ഉണ്ടായിത്തീരുന്നു. ഇത് ബുഖാരി മുസ്ലിം രിവായത്ത് ചെയ്ത ഹദീസാണ്.



അത്തരം ആളുകളോട് സ്വാലിഹീങ്ങളായ ജനങ്ങൾക്ക് കൂടുതൽ ബഹുമാനവും അടുപ്പവും സ്നേഹവും ഉണ്ടാകുന്നു. അവരെ കാണുവാനും അവരുടെ ദുആ കിട്ടുവാനും അവർക്ക് ഖിദ്മത്ത് ചെയ്യുവാനും ജീവിതകാലത്തും മരണശേഷവും ആളുകൾ ആഗ്രഹവും ആവേശവും കാണിക്കുന്നു. അത് അവരുടെ മഹത്വത്തിന്റെ ലക്ഷണമാണ്. കഴിഞ്ഞുപോയ പലമഹാന്മാരിലും ഈ അനുഭവം കാണാൻ കഴിയും. അഹ്മദ്ബ്നു ഹംമ്പൽ (റ)വിന്റെ മയ്യിത്ത് നിസ്കാരത്തിന് ഒരു വമ്പിച്ച ജനാവലി സംബന്ധിച്ചു. എണ്ണം നിജപ്പെടുത്താൻ കഴിയാത്തതിനാൽ അവർ സമ്മേളിച്ച സ്ഥലം അളന്നുനോക്കിയപ്പോൾ ഇരുപത്തിമൂന്ന് ലക്ഷം ആളുകൾ ഉണ്ടായിരുന്നു എന്ന് കണക്കാക്കപ്പെട്ടു. മരണവാർത്ത അറിഞ്ഞതനുസരിച്ച് പിന്നെയും ജനങ്ങൾ പ്രവഹിച്ചതിനാൽ ഒരു വമ്പിച്ച ജനാവലി മറമാടിയ ശേഷവും നിസ്കരിച്ചു.

മുഗൈറതുബ്നു ഹകീം(റ) വഫാത്തായ ദിവസം അവരിലേക്ക് ജനങ്ങൾ ഒഴുകിയെത്തിയതിനാൽ കഅ്ബയുടെ തവാഫ് വരെ സ്തംഭിച്ചുപോയിരുന്നു. (തദ്കിറ: 366) ഈ രണ്ടു സംഭവങ്ങളും തദ്കിറത്തിൽ ഇമാം ഖുർതുബി രേഖപ്പെടുത്തിയിട്ടുണ്ട്. അവരുടെ നിസ്കാരത്തിൽ പങ്കെടുത്ത് ബർക്കത്ത് സിദ്ധിക്കുക എന്ന ആവശ്യം മാത്രമാണ് ജനങ്ങൾ അങ്ങോട്ടൊഴുകാനുള്ള

കാരണം എന്നും മഹാനവർകൾ പറയുന്നു. ഇതിനു തുല്യ മെന്നുതോന്നിപ്പിക്കുന്ന സംഭവങ്ങളാണ് മഹാനവർകളുടെ വഫാത്തിനോട് അനുബന്ധിച്ച് നമുക്ക് കാണാൻ കഴി ഞ്ഞത്. ഇവിടത്തെ ഭരണാധികാരിയോ, ഒരു വലിയ സമ്പ ന്നനോ ആയതുകൊണ്ടല്ല, ജനങ്ങൾക്കിടയിൽ ഈ സ്ഥാനം നേടാൻ അവർക്ക് കഴിഞ്ഞത്; അല്ലാഹുവിന്റെ ദീൻ കൈകാര്യം ചെയ്യുന്ന മുത്തഖിയായ ഒരു പണ്ഡിതൻ എന്നതുകൊണ്ട് മാത്ര മാണ്. ഇത് അല്ലാഹുവിൽ നിന്ന് ലഭിക്കുന്ന അനുഗ്രഹംകൊണ്ട ല്ലാതെ വിലക്കെടുത്താൽ കിട്ടാത്ത സമ്പത്താണ്. ഇതെല്ലാം മന സ്സിലാക്കാൻ കഴിവുള്ള മഹാന്മാർ നേരത്തെതന്നെ മനസ്സിലാ ക്കിയിരുന്നു.

മഹാനായ ശൈഖ് മർഹൂം ചാപ്പനങ്ങാടി ബാപ്പു മുസ്ല്യാർ (ന:മ) മൂന്നോ നാലോ പ്രാവശ്യം ശൈഖുനായെ സംബന്ധിച്ച് സംസാരിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. അപ്പോഴൊന്നും 'ഇ.കെ.' എന്ന പ്രസിദ്ധമായ ആ രണ്ടക്ഷരമോ സ്വന്തം പേരോ ഉച്ചരിക്കു വാൻ അവർ തയ്യാറായില്ല. 'ബഹുമാനപ്പെട്ടവർ' എന്ന് മാത്ര മാണ് അപ്പോഴൊക്കെ ഉപയോഗിച്ച വാക്ക്. സംസാരത്തിന്റെ സാഹചര്യത്തിൽ നിന്നാണ് അത് ശംസുൽ ഉലമായെ സംബ ന്ധിച്ചായിരുന്നു എന്ന് മനസ്സിലാക്കാൻ കഴിഞ്ഞത്. അത് അവർക്കുള്ള മഹബ്ബത്തിന്റെ ശക്തിയാണ് തെളിയിക്കുന്നത്. ശൈഖുനാ ഉമർ മുസ്ല്യാരും (ന:മ) വളരെയധികം ബഹുമാനി ച്ചുകൊണ്ടേ പറഞ്ഞിരുന്നുള്ളൂ. ഇവരെല്ലാം ഹൃദയംകൊണ്ട് മന സ്സിലാക്കാൻ കഴിവുള്ള മഹാൻമാരാണ്. അനുഭവങ്ങൾ പലതും അതിന്ന് തെളിവാണ്. ഇത്തരം മഹാൻമാരുടെ ഹൃദയത്തിൽ ശംസുൽഉലമാക്ക് സ്ഥാനം നേടാൻ കഴിഞ്ഞിട്ടുണ്ട് എന്നതാണ് സത്യം.

പ്രശംസിക്കേണ്ടവരെല്ലാം മഹാനവർകളെ പ്രശംസിക്കുക തന്നെ ചെയ്തു. അണ്ടോണ മൊയ്തീൻ മുസ്ല്യാർ ആദ്യമായി പട്ടിക്കാട് കോളേജിൽ ചേർന്ന് പഠിക്കുന്ന കാലം ഞങ്ങൾ നാട്ടു കാരും ബന്ധുക്കളും കൂട്ടുകാരും ആയിരുന്നതിനാൽ നാട്ടിൽ വരുമ്പോഴൊക്കെ ധാരാളം സംസാരിക്കും. അപ്പോഴെല്ലാം പ്രധാ നമായി അവർ പറയാറുള്ളത് ശംസുൽ ഉലമായുടെ അഗാധപാ ണ്ഡിത്യത്തെ കുറിച്ചായിരുന്നു. 'ഖുർആനിലും ഹദീസിലും അവി ടുത്തെ വ്യാഖ്യാനങ്ങൾ അത്ഭുതം നിറഞ്ഞതായിരുന്നു.' അ തിൽ ചിലകാര്യങ്ങളെല്ലാം എനിക്ക് പറഞ്ഞുതന്നത് ഞാൻ ഓർമ്മി ക്കുകയും പറയുകയും ചെയ്യാറുണ്ട്. ഇവർക്കൊക്കെയും വഴി കാട്ടിയത് ശംസുൽ ഉലമയായിരുന്നു. ഇത് പറയാൻ കാരണം അദ്ദേഹം കിതാബിൽ വലിയ സമർത്ഥനായിരുന്നു. ഉസ്താദ് അബ്ദുല്ല മുസ്ല്യാർ ഒരിക്കൽ പറയുന്നതുകേട്ടു; 'മൊയ്തീന് തിരിയാത്ത ഒരു മഹല്ലും ഇല്ല, ഏതും മനസ്സിലാകും'' അങ്ങിനെ യുള്ളവർക്കാണല്ലോ അറിവിന്റെ ആഴം മനസ്സിലാക്കാൻ കഴി യുക. മാത്രമല്ല, ശംസുൽ ഉലമാ അദ്ദേഹത്തിന്റെ ശൈഖു മായിരുന്നു. ഒരിക്കൽ ഒരു കിതാബുമായി എന്റെ അടുത്ത് വന്ന് വളരെ സന്തോഷത്തോടെ പറഞ്ഞു: ''ഈ കിതാബ് ശൈഖുനാ ഉണ്ടാക്കിയ, അയിലക്കാട്ടെ ശൈഖിന്റെ മൗലി ദാണ്. ഇതിന്റെ ഇജാസത്ത് എനിക്ക്തന്നിരിക്കുന്നു. ഏതോ രണ്ടുവരിബൈത്ത് ആവർത്തിച്ച് പറയണമെന്ന് കൽപ്പിക്കുകയും ചെയ്തിട്ടുണ്ട്.'

## ശൈഖുനാ എപ്പോഴും ദാകിറായിരുന്നു

ഹദീസിൽ പറയുന്നു: ''ഒരാൾ അല്ലാഹുവിനെ സ്നേഹിച്ചു എന്നതിന്റെ അടയാളമാണ് അവന്റെ ദിക്റിനെ സ്നേഹിക്കൽ. അല്ലാഹുവിന്ന് നന്ദികാണിക്കുന്ന ഒരു ഹൃദയവും അവനെ പറ ഞ്ഞുകൊണ്ടിരിക്കുന്ന ഒരു നാവും മനുഷ്യന്ന് അല്ലാഹു നൽകുന്ന അനുഗ്രഹത്തിൽ പെട്ടതാണ്. ദിക്ർ വർദ്ധിപ്പിക്കുവാൻ ഖുർആ നിലും ഹദീസിലും ധാരാളം സ്ഥലത്ത് പറഞ്ഞതായി കാണാം. അത് പാപമോചനത്തിന്റെ മാർഗ്ഗമാണ്. മനസ്സിന് സമാധാനം ഉണ്ടാക്കുന്നു. വമ്പിച്ച പ്രതിഫലം അതുവഴി അല്ലാഹു നൽകുന്നു. എല്ലാവസ്തുക്കൾക്കും ശുദ്ധീകരണ ഉപകരണങ്ങൾ ഉണ്ട്. എന്നാൽ ഹൃദയശുദ്ധീകരണം ദിക്ർ കൊണ്ടാകുന്നു. ഭക്ഷണ ത്തിന്റെ കൂടെ വന്നുചേരുന്ന തകരാറുകൾ ദിക്ർ നീക്കം ചെയ്യുന്നു.'' (ഹ:ശ)

''നിങ്ങൾ കഴിക്കുന്ന ഭക്ഷണം ദിക്ർ കൊണ്ടായിരിക്കുക. ''(ഹാവി 1/384)

''നിങ്ങളുടെ ഭക്ഷണത്തെ നിസ്കാരം കൊണ്ടും ദിക്ർകൊണ്ടും ദഹിപ്പിക്കുക. ഓരോ ഭക്ഷണത്തിന് ശേഷവും രണ്ട് റക്അത്ത് നിസ്കരിക്കുക, അല്ലെങ്കിൽ നൂറ് തസ്ബീഹ് ചൊല്ലുക. അതുമല്ലെങ്കിൽ ഒരു ജുസുഅ് ഖുർആൻ ഓതുക. ഇത് ചെയ്യാതെ ഭക്ഷണം കഴിച്ച് ഉറങ്ങിയാൽ ഹൃദയം ദുഷിക്കും.'' (റൂഹുൽബയാൻ 2/166).

ഇതെല്ലാം സദാസമയത്തും നാം ദാകിരീങ്ങളാകാൻ പ്രേരി പ്പിക്കുന്നു. ശൈഖുനായുടെ ജീവിതത്തിൽ ഇത് യഥാർത്ഥ്യമാ ക്കപ്പെട്ടിരുന്നു. സാദാത്തീങ്ങളോട് വലിയ അടുപ്പവും ആദരവു മായിരുന്നു.. റസൂൽ (സ) പറയുന്നു. ''എന്റെ കുടുംബത്തെ സ്നേഹിക്കുക എന്നതല്ലാതെ നിങ്ങളിൽനിന്ന് ഞാൻ ഒരു പ്രതി ഫലവും തേടുന്നില്ല.''

മഹാനവർകളുടെ ശ്രേഷ്ടകളെ ഒരു ലേഖനത്തിൽ ചുരു ക്കാൻ അസാധ്യമാണ് എങ്കിലും ബർത്തിനായി ചിലത് എഴുതി യതാണ്.

അല്ലാഹു ശൈഖുനായെ പോലെയുള്ള മഹാൻമാരോ ടൊപ്പം നമ്മെയും സ്വർഗത്തിൽ ഒരുമിച്ച് കൂട്ടട്ടെ, ആമീൻ.

○



*പി.പി. ഇബ്രാഹിം മുസ്‌ല്യാർ പാറന്നൂർ*

(പ്രസിഡണ്ട് കോഴിക്കോട് ജില്ലാ ജംഇയ്യത്തുൽ ഉലമാ)

# ശൈഖുൻ മുർശിദുൻ

ഒരു ഗുരുവിനുണ്ടായിരിക്കേണ്ട ഗുണങ്ങളെല്ലാം ഒത്തിണങ്ങിയ മഹാനായിരുന്നു ശംസുൽ ഉലമാ.

മജ്ലിസിൽ ഇരുന്ന് ശിഷ്യത്വം സ്വീകരിക്കാനുള്ള ഭാഗ്യം എനിക്കുണ്ടായിട്ടില്ല. ശൈഖുനായുടെ പിതൃസഹോദരപുത്രിയാണ് എന്റെ ഭാര്യ. ഈ ബന്ധത്തിലൂടെ കുട്ടികളോട് കാണിക്കുന്ന വാത്സല്യത്തിൽ പലപ്പോഴും അത്ഭുതം തോന്നിയിട്ടുണ്ട്. ഞങ്ങളുടെ മഹല്ല് ജുമുഅത്ത് പള്ളി ഉദ്ഘാടനത്തിനുവന്നപ്പോൾ ഞങ്ങളുടെ വീട്ടിൽ കയറിയിരുന്നു. പോകാനൊരുങ്ങിയപ്പോൾ കുട്ടികളെയെല്ലാം വിളിച്ചു തലോടി തന്റെ സഹോദരിയോട് പറഞ്ഞു. ''ഞാൻ പോകുകയാണ്. എനിക്ക് കാഴ്ച കുറഞ്ഞുകൊണ്ടിരിക്കുന്നു.'' ''പാപിക്കായി ദുആ ചെയ്യണെന്ന്'' ഭാര്യ ആവശ്യപ്പെട്ടപ്പോൾ ഭഅതെപ്പോഴും ഉണ്ടാകും. നിന്നെയും മക്കളെയും ഇൽമിന്റെ അഹ്‌ലുകാരിൽപെടുത്തട്ടെ. ഭഭ അപ്പോൾ എന്റെ കാര്യം, ദീർഘനിശ്വാസത്തോടെ പുഞ്ചിരിച്ചു.

ഞാൻ പലപ്പോഴും പല മസ്അലകളും പഠിക്കാൻവേണ്ടി പോവാറുണ്ടായിരുന്നു. ഒഴിവ് സമയമാണെങ്കിൽ അതിന്റെ ഭാഗങ്ങളെല്ലാം വിശദീകരിച്ചുപറഞ്ഞു തരുമായിരുന്നു. ഒരു കാര്യം അറിയാൻ ചെന്നാൽ നൂറ് അറിവുമായി തിരിച്ചുപോരാമായിരുന്നു. ഗോളശാസ്ത്രത്തിൽ ശൈഖുനായുടെ ആഴം കണ്ടെത്താൻ ആർക്കും സാധ്യമല്ലായിരുന്നു. ഞങ്ങൾവെല്ലൂർ ബാഖിയാത്തിൽ പഠിക്കുന്ന കാലത്ത് ഒരിക്കൽ ശൈഖ് ആദം ഹസ്രത്തിന്റെയും മറ്റു ഉസ്താദുമാരെയും സിയാറത്ത് ചെയ്യാൻ ഉള്ളാൾ തങ്ങൾ ബാഖിയാത്തിൽ വന്നിരുന്നു. പലകാര്യങ്ങൾ പറഞ്ഞ കൂട്ടത്തിൽ ശൈഖുനായെ സംബന്ധിച്ച് പറഞ്ഞു. ഞാനും ആലിക്കുട്ടിമുസ്‌ലിയാരും (കരുവൻ തിരുത്തി) മുസ്‌ല്യന്മാരായത് ഇ.കെ.യുടെ ശറഹുത്തഹ്ദീബ് കേട്ടതിനാലാണ്.

ആദർശനേതാവ് മാത്രമായിരുന്നില്ല ശൈഖുനാ രാഷ്ട്രനായകൻ കൂടിയായിരുന്നു. ആദ്ദേഹത്തിന്റെ അചഞ്ചലമായ ആദർശധീരതയും അസാമാന്യമായ ബുദ്ധികൂർമ്മതയും അസൂയാർഹമായിരുന്നു. പ്രമാദമായ ശബാനു വിവാഹമോചനക്കേസിലും ശരീഅത്ത് കൈകടത്തലിലും തന്റെ അഭിപ്രായം രേഖപ്പെടുത്തിക്കൊണ്ട് സമസ്തയുടെ 60ാം വാർഷിക യോഗത്തിലും 70ാം വാർഷിക മഹാസമ്മേളനത്തിലും കേന്ദ്രഗവൺമെന്റിന്നും കേരള സർക്കാരിന്നും നൽകിയ താക്കീത് നമ്മുടെ ചെവികൾ ഇപ്പോഴും കേട്ടുകൊണ്ടിരിക്കുകയാണ്.

പ്രൗഢഗംഭീരമായിരുന്നു ആ ശബ്ദങ്ങൾ. ഇന്ത്യയിലെ മുഴുവൻ നേതാക്കളും കൂടി ശബ്ദിച്ചാലും തുല്യമാവാത്ത ശബ്ദം. അറബിക്കടലിനെയും മണൽത്തരികളെയും കോരിത്തരിപ്പുണ്ടാക്കിയ ഗർജ്ജനങ്ങളായിരുന്നു അവ. മഞ്ചേരിയിൽ നസറാണികൾ ഈ മഹാപണ്ഡിതൻ ജീവിച്ചിരുന്ന കാലത്തോളം ഞങ്ങളുടെ മിഷനറി പ്രവർത്തനത്തിന് ഞങ്ങളില്ലെന്ന് ഉറക്കെ പ്രഖ്യാപിച്ചത് വെറുതെയായിരുന്നുവെന്നാർക്കെങ്കിലും തോന്നുന്നുവോ?

ആ മഹാനുഭവന്റെ ആദർശങ്ങൾ പഠിക്കുകയും പകർത്തുകയുമാണ് നമ്മുടെ പ്രാഥമിക ധർമ്മങ്ങൾ. അതിനല്ലാഹു നമ്മെ അനുഗ്രഹിക്കുമാറാകട്ടെ. ആമീൻ.

○



# പ്രതിസന്ധികളെ അതിജീവിച്ച ശൈഖുനാ

*സി.കെ.എം.സാദിഖ് മുസ്‌ലിയാർ*

എന്റെ സമുദായത്തിലെ പണ്ഡിതന്മാർ ഇസ്രായില്യരിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകതുല്യരാകുന്നു എന്ന നബിവചനം ഈസമുദായത്തിലെ പണ്ഡിതന്മാർക്കുള്ള സമുന്നതമായ സ്ഥാനം നമുക്ക് മനസ്സിലാക്കിതരുന്നു. പണ്ഡിതന്മാരുടെ മഹത്വങ്ങൾ വിവരിക്കുന്നതിന്നായി ഈ തിരുമൊഴി സ്ഥാനത്തും, അല്ലാതെയും പലരും ഉദ്ധരിക്കുന്നതായി നാം കേൾക്കാറുണ്ട്. പ്രവാചകന്മാർ ആദരിക്കപ്പെടും പ്രകാരം പണ്ഡിതന്മാരും ആദരിക്കപ്പെടേണ്ടവരാണെന്നാണ് അവരുടെ വിശദീകരണം. എന്നാൽ ഈ ഹദീസ് മുഖേന പണ്ഡിതന്മാരിൽ അർപ്പിതമാകുന്ന ഭാരിച്ച ഉത്തരവാദിത്വങ്ങളെ സംബന്ധിച്ച് പലരും ഇന്ന് അജ്ഞരാണ് പ്രബോധനരംഗം സജീവമായി തീരുന്നതിന് പ്രവാചകന്മാരിൽ ഉണ്ടായിരിക്കേണ്ട ഗുണങ്ങൾ ഇസ്ലാമിക ഗ്രന്ഥങ്ങളിൽ സവിസ്ഥരം പ്രതിപാദിക്കപ്പെട്ടതുപോലെതന്നെ അവരുടെ അനന്തരാവകാശികളായ പണ്ഡിതന്മാരിലും ചില ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടത് അനിവാര്യമാണ്.

ഇഹ്‌യാ ഉലുമുദ്ധീൻ പോലുള്ള വിശിഷ്ട ഗ്രന്ഥങ്ങളിൽ അവ സവിസ്ഥരം പ്രതിപാദിക്കപ്പെട്ടിട്ടുമുണ്ട് സൂര്യനെ വലതുകയ്യിലും ചന്ദ്രനെ ഇടതുകയ്യിലും വെച്ചുതന്നാൽപോലും ഇസ്ലാമിക പ്രബോധനരംഗത്തു നിന്നും മാറിനിൽക്കാൻ സാദ്ധ്യമല്ലെന്ന് പ്രവാചകശ്രേഷ്ഠൻ ഉച്ചൈസ്ഥരം ഖുറൈശി പ്രമുഖരോട് പ്രഖ്യാപിച്ച സംഭവം പ്രസിദ്ധമാണല്ലോ. പ്രകോപനങ്ങൾ സൃഷ്ടിച്ചും പ്രലോഭനങ്ങൾ നൽകിയും സത്യമാർഗ്ഗത്തിൽനിന്നും പ്രവാചകരെ പിന്തിരിപ്പിക്കാൻ കാലാകാലങ്ങളിൽ ശ്രമങ്ങൾ നടന്നതായുള്ള നിരവധി സംഭവങ്ങൾ ഇസ്ലാമിക ചരിത്രത്തിൽ നമ്മുക്ക് ദർശിക്കാൻ കഴിയും മുൻകാലപണ്ഡിതന്മാരുടെ ചരിത്രങ്ങൾ ചികഞ്ഞുനോക്കിയാലും പുതിയ തലമുറക്ക് ധാരാളം ഇത്തരത്തിലുള്ള മാതൃകാസംഭവങ്ങൾ കണ്ടെത്തുവാൻ കഴിയും. ലോകത്തേറ്റവും പരീക്ഷണങ്ങൾക്ക് വിധേയരാകുന്നവർ പ്രവാചകന്മാരും അവരെ പിൻപറ്റി ജീവിക്കുന്ന സച്ചരിതരായ അനുയായികളുമായിരിക്കുമെന്ന തിരുവചനവും കൂടി മേൽ ഹദീസിനോടൊപ്പം ചേർത്തിവായിക്കേണ്ടതാണ്. അഥവാ ഈ ലോകത്ത് ഏറ്റവും പ്രയാസങ്ങൾ നേരിടേണ്ടവർ പ്രവാചകരും അവരുടെ അനന്തരാവകശികളാണെന്നു വിശേഷിപ്പിക്കപ്പെട്ട പണ്ഡിതന്മാരുമാണെന്ന് അപ്പോൾ മനസ്സിലാക്കാൻ പ്രയാസം കാണുകയില്ല. മേൽതിരുവചനങ്ങളുടെ സൂചനകളോട് പൂർണ്ണമായും താദാത്മ്യം പുലർത്തുന്നതായിരുന്നു ശൈഖുനാ ശംസുൽ ഉലമായുടെ ജീവിതം സമസ്തകേരള ജംഇയ്യത്തുൽ ഉലമായുടെ സെക്രട്ടറി ബഹു: ചെറുശ്ശേരി സൈനുദ്ദീൻ മുസ്ല്യാർ പരാമർശിച്ചത്പോലെ ശൈഖുനാ ഈ നൂറ്റാണ്ടിന്റെ മുജദ്ദീദിന്റെ ലക്ഷണങ്ങൾ ഒത്തുകൂടിയ ഒരു മഹൽ വ്യക്തിയായിരുന്നു. നാനാഭാഗത്തുനിന്നുമുള്ള വിമർശനത്തിന്റെ ഒളിയമ്പുകൾക്കെതിരെ ശൈഖുനാ തന്ത്രപൂർവ്വം ചെറുത്തുനിന്നു. സ്വന്ത

**പെരിന്തൽമണ്ണയിൽവെച്ച് ശൈഖുനാ നൂരിഷാത്വരീഖത്തിന്നെതിരെ ചെയ്ത പഠനാർഹമായ പ്രസംഗത്തിൽ നൂരിഷാ ത്വരീഖത്തിലടങ്ങിയിട്ടുള്ള പൊള്ളത്തരങ്ങൾ ജനങ്ങളെ ബോദ്ധ്യപ്പെടുത്തിക്കൊണ്ട് ഇങ്ങിനെ പ്രസ്താവിച്ചു. ഞാൻ ഹൈദ്രാബാദിൽ പോയി രഹസ്യമായി ഈ ശൈഖിനെ ബൈഅത്ത് ചെയ്തിട്ടുണ്ടെന്ന് ഇവിടെ ആരോ പ്രചരിപ്പിച്ചിരിക്കുന്നുണ്ടെന്നുകേട്ടു. അവരോട് എനിക്ക് പറയാനുള്ളത് അത് ശുദ്ധ കളവാണ്. കളവ് പറയുന്നവരുടെ ത്വരീഖത്ത് കള്ളത്ത്വരീഖത്തുമാണ്. ജനങ്ങൾ ഇളകിചിരിച്ചു. അതോടെ കേരളത്തിലെ പല പള്ളികളിലും നടന്നുവന്നിരുന്ന ത്വരീഖത്തിന്നെ സംബന്ധിച്ച തഅ്ലീം പരിപാടി നിർത്തിവെക്കാൻ നൂരിഷാക്കൾ നിർബന്ധിതരായി.**

ക്കാരും ബന്ധുക്കാരും സഹപ്രവർത്തകരുമൊക്കെ പല കാരണങ്ങളാലും ശൈഖുനായെ എതിർത്തുകൊണ്ടിരുന്നു. പക്ഷെ, എത്രതന്നെ നഷ്ടങ്ങളനുഭവിച്ചാലും താൻ മനസ്സിലാകിയ സത്യത്തെ മറ്റുള്ളവരുടെ തൃപ്തിക്കുവേണ്ടി അല്ലെങ്കിൽ ഭൗതിക നേട്ടങ്ങൾക്കുവേണ്ടി അടിയറവെക്കാൻ ഒരിക്കലും ശൈഖുന തയ്യാറായിട്ടില്ല. മാത്രമല്ല തന്റേതായ അഭിപ്രായത്തിൽ ചില്ലറ ഭേദഗതിക്ക് ശൈഖുനാ തയ്യാറായിരുന്നെങ്കിൽ ഒരുപാട് ഭൗതികനേട്ടങ്ങൾ ശൈഖുനാക്ക് ലഭിക്കുമായിരുന്നു. ഈ യാഥാർത്ഥ്യം ബോധ്യപ്പെടുന്നതിന്നായി ഒരു സംഭവം നമുക്ക് അനുസ്മരിക്കാം

ജാമിഅ നൂരിയ്യയുടെ സുവർണ്ണകാലഘട്ടത്തിലായിരുന്ന ഹൈദ്രാബാദുകാരനും ഒരു മുൻ സർക്കാരുദ്യോഗസ്ഥനുമായ നൂരിഷാസാഹിബ് ഒരു പുതിയ പ്രസ്ഥാനവുമായി കേരളത്തിലെത്തിയത് ശൈഖുനായുടെയും സമസ്തയുടെയും ജാമിഅ നൂരിയ്യയുടെയും ഒരുപാട് ബന്ധുക്കളെ അ യാൾ വലവീശിപ്പിടിച്ചിട്ടിരുന്നു. ജാമിഅ നൂരിയ്യയുടെ പവിത്രമായ പരിപാടികളിലും ടിയാൻ വലിഞ്ഞുകേറി. മണിക്കൂറുകളോളം നീട്ടി പ്രസംഗിച്ചു സമസ്തയിലെ പ്രഗത്ഭരായ പണ്ഡിതന്മാർക്കും ക്ഷണിക്കപ്പെട്ട മാന്യവ്യക്തികൾക്കും പ്രസംഗിക്കാനവസരം നൽകാത്തവിധം ആ പ്രസംഗം നീണ്ടുകൊണ്ടിരുന്നു. ഉറുദുവിൽ നടത്തിയിരുന്ന പ്രസംഗം ഭാഷാന്തരം ചെയ്യപ്പെട്ടപ്പോൾ മണിക്കൂറുകൾ തന്നെ നഷ്ടപ്പെടുകയായിരുന്നു. നൂരിഷാസാഹിബ് ഇല്ലാത്ത ഒരു പരിപാടിയും കേരളത്തിൽ നടത്തപ്പെടാതായി. എന്നാൽ ശൈഖുനാ നേരത്തെതന്നെ ഇദ്ദേഹത്തെ സംശയത്തോടെയാണ് വീക്ഷിച്ചിരുന്നത്. അദ്ദേഹത്തിന്റെ പല ചെയ്തികളെയും ശൈഖുനാക്ക് ശക്തിയായ എതിർപ്പുണ്ടായിരുന്നു. സന്ദർഭം കിട്ടുമ്പോൾ അത് പ്രകടിപ്പിക്കുവാനും ശൈഖുനാ മടികാണിച്ചിരുന്നില്ല. ജാമിഅ നൂരിയ്യയുടെ മെയിൻ ബീൽഡിംങിന്റെ നിർമ്മാണം നടന്ന് കൊണ്ടിരിക്കുമ്പോൾ നൂരിഷാസാഹിബും പരിവാരങ്ങളും സ്ഥലത്തുവന്നു. തത്സമയം റഹ്മാനിയ മസ്ജിദിൻരെ തെക്കെ ചെരുവിൽ ശൈഖുനാ ദർസ് നടത്തിക്കൊണ്ടിരിക്കയായിരുന്നു. നൂരിഷാ സാഹിബിന്റെ മുരീദുമാരിൽ ഒരാൾ വന്നു. ശൈഖുനായോട് നൂരിഷ എത്തിയ സന്തോഷവാർത്ത അറിയിച്ചു. അദ്ദേഹത്തെ സ്വീകരിക്കുവാൻ ശൈഖുനായെ ക്ഷണിക്കുകയും ചെയ്തു. ശൈഖുനാ ആ ക്ഷണം നിരസിച്ചു. ദർസ് നടത്തിക്കൊണ്ടിരിക്കുമ്പോൾ നിർത്തിവെച്ച് പോരുന്നതിന് ശരിയല്ലെന്ന് മറുപടിയും പറഞ്ഞു: ദർസ് സാധാരണയിൽ കൂടുതൽ നീണ്ടുപോയി. അവസാനം ശൈഖുനായെ കാണുവാൻ നൂരിഷ സാഹിബ് ഇങ്ങോട്ടുവന്നു. ശൈഖുനായുടെ ദർസ് പിന്നെയും നീണ്ടുപോയി. അതിനിടക്ക് ഉറുദുവിൽ നൂരിഷയോടെ ഇരിക്കാൻ ആവശ്യപ്പെട്ടു. കിതാബിൽ ഒരുഭാഗത്ത് കൈവെച്ച് കൊണ്ട് 'യഹാൻ തക്' എന്നു പറയുന്നതു കേട്ടു. ഇവിടെ എത്തിയാൽ സബ്ഖ് നിർത്താമെന്നായിരുന്നു ആ വാക്കിന്റെ വിവക്ഷ. സമസ്ത ഔദ്യോഗികമായി തീരുമാനിക്കുന്നതിന്റെ മുമ്പ്തന്നെ ശൈഖുനാക്ക് നൂരിഷ പ്രസ്ഥാനത്തിനോട് എതിർപ്പുണ്ടായിരുന്നതായി നമുക്ക് മനസ്സിലാക്കാൻ കഴിയും.

നൂരിഷാത്വരീഖത്ത് പിഴച്ച പ്രസ്ഥാനമാണെന്നും അതുമായി സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തകരും ബന്ധപ്പെടരുതെന്നുമുള്ള തീരുമാനം സമസ്തക്ക് പൊതുവായും ശൈഖുനാക്ക് വ്യക്തിപരമായും ഒരുപാട് നഷ്ടം വരുത്തുന്നതായിരുന്നു. സമസ്തയും ജാമിഅയുമെല്ലാം ഈ തീരുമാനത്തോടെ തൂഫാനിൽ മുങ്ങിപ്പോകുമെന്ന് വരെ പ്രചരിപ്പിക്കപ്പെട്ടിരുന്നു. താൻ പ്രിൻസിപ്പാളായി ജോലിനോക്കുന്ന സ്ഥാപനത്തിന്റെ ഭൂരിപക്ഷം പ്രവർത്തകരിലും ഈ ത്വരീഖത്ത് സ്വാധീനം ചെലുത്തിയിരുന്നു. അവർക്കനുകൂലമായി ഒരു തീരുമാനമെടുക്കുവാൻ ശൈഖുനാ തയ്യാറായിരുന്നെങ്കിൽ ഒരുപാട് ഭൗതീക നേട്ടങ്ങൾ ശൈഖുനാക്ക് ലഭിക്കുമായിരുന്നു. ഭൗതികനേട്ടങ്ങളേക്കാൾ വലുത്. സമുദായത്തിന്റെ ഈമാനിനെ കാത്ത് സൂക്ഷിക്കലാണെന്ന് മനസ്സിലാക്കിയ ശൈഖുനാ നൂരിഷാപ്രസ്ഥാനത്തിന്റെ തൊലിയൂരിച്ച് സമുദായത്തിന് കാണിച്ചു കൊടുക്കുകയാണുണ്ടായത്. പെരിന്തൽമണ്ണയിൽവെച്ച് ശൈഖുനാ നൂരിഷാത്വരീഖത്തിന്നെതിരെ ചെയ്ത പഠനാർഹമായ പ്രസംഗത്തിൽ നൂരിഷാ ത്വരീഖത്തിലടങ്ങിയിട്ടുള്ള പൊള്ളത്തരങ്ങൾ ജനങ്ങളെ ബോദ്ധ്യപ്പെടുത്തിക്കൊണ്ട് ഇങ്ങിനെ പ്രസ്താവിച്ചു. ഞാൻ ഹൈദ്രാബാദിൽ പോയി രഹസ്യമായി ഈ ശൈഖിനെ ബൈ അത്ത് ചെയ്തിട്ടുണ്ടെന്ന് ഇവിടെ ആരോ പ്രചരിപ്പിച്ചിരിക്കുന്നുണ്ടെന്നുകേട്ടു. അവരോട് എനിക്ക് പറയാനുള്ളത് അത് ശുദ്ധ കളവാണ്. കളവ് പറയുന്നവരുടെ ത്വരീഖത്ത് കള്ളത്ത്വരീഖത്തുമാണ്. ജനങ്ങൾ ഇളകിചിരിച്ചു. അതോടെ കേരളത്തിലെ പല പള്ളികളിലും നടന്നുവന്നിരുന്ന ത്വരീഖത്തിന്നെ സംബന്ധിച്ച തഅ്ലീം പരിപാടി നിർത്തിവെക്കാൻ നൂരിഷാക്കൾ നിർബന്ധിതരായി. പലരും പ്രസ്തുത ത്വരീഖത്തിൽനിന്നും തൗബ ചെയ്തു മടങ്ങി. പള്ളികളിൽ നിന്നും ഒളിസങ്കേതങ്ങളിലേക്ക് അവരുടെ പ്രവർത്തനസ്ഥലം മാറ്റപ്പെട്ടു. സുന്നീസ്ഥാപനങ്ങളുടെയും സംഘടനകളുടെയും പ്രവർത്തനങ്ങളിൽ അവർക്കുണ്ടായിരുന്ന സ്ഥാനങ്ങൾ നഷ്ടപ്പെട്ടു. സുന്നികളുടെ സ്റ്റേജുകളിൽനിന്നും അവർ അകറ്റപ്പെട്ടു. സുന്നത്ത് ജമാഅത്തിന്റെ സംരക്ഷണത്തിന്നായി ശൈഖുന നടത്തിയ ഈ ജിഹാദ് എന്നെന്നും സ്മരിക്കപ്പെടും. ○





ഖുവ്വത്തുൽ ഇസ്‌ലാം അറബി മദ്രസ്സ തളിപറമ്പ്

# ഖുവ്വത്തും ശംസുൽ ഉലമയും

**പി. പി.എസ്. മുല്ലക്കോയ തങ്ങൾ**
(മാനേജർ, ഖുവ്വത്തുൽ ഇസ്‌ലാം അറബി മദ്രസ&കോളേജ്)

കേരളത്തിൽ ആദ്യകാലത്തുണ്ടായ അപൂർവ്വം മദ്രസകളിൽ ഒന്നാണ് തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം അറബി മദ്രസ. 1917-ൽ കണ്ണൂർ എ. എൻ. കോയക്കുഞ്ഞി സാഹിബിന്റെയും മറ്റും പരിശ്രമ ഫലമായി പൊന്നാനി മഖ്ദൂം കുഞ്ഞിബാവ മുസ്ല്യാർ (നമ) അവർകളുടെ പ്രാർത്ഥനയോട് കൂടി ഇരുപത്തിരണ്ട് വിദ്യാർത്ഥികളെ കൊണ്ടാണ് ആരംഭിച്ചത്. 1939 ഫിബ്രുവരി 19-ാം തീയ്യതി ചേർന്ന പൊതുയോഗത്തിൽ വെച്ചാണ് ഖുവ്വത്തുൽ ഇസ്‌ലാം അറബി മദ്റസ എന്ന് നാമകരണം ചെയ്യപ്പെട്ടതും മദ്റസാ മാനേജരായി വി. എം. അബ്ദുൽ അസീസ് സാഹിബിനെ തീരുമാനിച്ചതും 1943 മെയ് 15- ാം തീയ്യതി ബഹു: പാങ്ങിൽ അഹ്മദുകുട്ടി മുസ്ല്യാർ (ന.മ)രുടെ മഹനീയ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ വെച്ചാണ് മഹാനവർകൾ എഴുതി തയ്യാറാക്കിയ വഖ്ഫാധാരം വായിച്ച് മനസ്സിലാക്കി കൊടുക്കുകയും റജിസ്റ്റർ ചെയ്യാൻ തീരുമാനിക്കപ്പെട്ടതും. 1943 മെയ് 19-ാം തീയ്യതി തളിപ്പറമ്പ് രജിസ്ട്രാഫീസിൽ 1281-ാം നമ്പറായി പ്രസ്തുത വഖ്ഫാധാരം രജിസ്റ്റർ ചെയ്തു. അന്ന് മദ്റസയുടെ സദർമുഅല്ലിം കെ.എം. അബൂബക്കർ ലബ്ബയായിരുന്നു.

1948 ആഗസ്റ്റ് 15-ാം തിയ്യതിയാണ് ശൈഖുനാ ഖുവ്വത്തിന്റെ സദർ മുദർരിസായി ചാർജ് ഏറ്റെടുത്തത്. വെല്ലൂർ ബാഖിയാത്തു സ്വാലിഹാത്ത് അറബിക് കോളേജിൽ നിന്ന് ശൈഖുനാ കണ്ണ്രോഗം നിമിത്തം പിരിയുകയും പഴയങ്ങാടി മാടായിപള്ളിയിൽ കുറച്ച് മാസം ഖതീബും മുദർരിസുമായി സേവനം അനുഷ്ഠിക്കുകയും ചെയ്തിരുന്നു. തദവസരത്തിൽ പഴയങ്ങാടി ഭാഗത്ത് വേരൂന്നിയിരുന്ന ഖാദിയാനിസം തുടങ്ങിയ പിഴച്ച പ്രസ്ഥാനങ്ങൾക്കെതിരെ പ്രസംഗവേദികളിൽ ശൈഖുനാ കൊടുങ്കാറ്റായി മാറി. ഇതിന്ന് മുമ്പ് ബഹു: പാങ്ങിൽ എ.പി.അഹമ്മദ്കുട്ടി മുസ്ല്യാർ (ന.മ) മാടായി പള്ളിയിൽനിന്ന് ഖാദിയനിസത്തിനെതിരായി സംസാരിച്ചിരുന്നുവെങ്കിലും ശൈഖുനാ ശംസുൽ ഉലമയുടെ പ്രസംഗം മുഖേനയാണ് പള്ളികളിലും മറ്റും ഒന്നിച്ച് നിന്നിരുന്നവരെ വേർതിരിച്ച് നിർത്താൻ സാധിച്ചത്. അതോട്കൂടെ ഖാദിയാനികൾക്കും അഹ്‌ലുൽ ഖുർആൻ കാർക്കും അവരുടെ പള്ളിയിൽ മാത്രം ഒതുങ്ങി നില്ക്കേണ്ടിവന്നു.

ശൈഖു ഇ.കെ.യുടെ മാടായി പ്രസംഗം കേൾക്കാൻ തളിപ്പറമ്പ് നിന്നും പരിസര പ്രദേശത്ത് നിന്നും ധാരാളം ആളുകൾ പങ്കെടുത്തിരുന്നു. അതിൽപെട്ട ഒരാളാണ് തളിപ്പറമ്പിലെ അന്നത്തെ സുന്നീ നേതാക്കളിൽ ഒരാളായ മർഹൂം സയ്യിദ് ത്വാഹാതങ്ങൾ. അദ്ദേഹം പ്രസ്തുത വിവരം മദ്റസാ മാനേജർ വി. എം. അബ്ദുൽ അസീസ് സാഹിബിനെയും മദ്റസാ സദർ കെ. എം. അബൂബക്കർ ലബ്ബയേയും അറിയിക്കുകയുണ്ടായി. അതനുസരിച്ച് ശൈഖുനായുടെ പ്രസംഗം കേൾക്കുവാൻ മാനേജറും സദറും പോകുകയും അവിടെനിന്ന് ഖുവ്വത്തുൽ ഇസ്‌ലാം മദ്രസയിൽ വർഷത്തിൽ നടത്തപ്പെടാറുള്ള വഅള് പരിപാടിയിലേക്ക് ക്ഷണിക്കുകയും ക്ഷണം സ്വീകരിച്ച്കൊണ്ട് തളിപ്പറമ്പിൽ വഅള് പരമ്പര നടത്തുകയും ചെയ്യുകയുണ്ടായി. (1367 ശഅ്ബാൻ മാസമായിരുന്നു വഅള് നടത്തിയിരുന്നത്) തദവസരത്തിൽ ശൈഖുനായെ ഖുവ്വത്തിലേക്ക് സദർ മുദരിസായി ക്ഷണിക്കുകയും ക്ഷണം സ്വീകരിച്ചുകൊണ്ട് 1948 ആഗസ്റ്റ് 15-ാം തീയതി ചാർജ് ഏറ്റെടുക്കുകയും ചെയ്തു.

1948 ആഗസ്റ്റ് 22-ാം തീയ്യതി ബഹു: സമസ്ത പ്രസിഡണ്ട്

മൗലാനാ മുഹമ്മദ് അബ്ദുൽ ബരി (ന.മ) അവർക ളാണ് മദ്റസാ ഉപരിപഠന ക്ലാസ് ഉദ്ഘാടനം ചെയ്തത്. തദവസരത്തിൽ ബഹു: ചെറുചാലിൽ ഖുതുബി മുഹമ്മദ് മുസ്ല്യാർ (ന.മ) വി. മമ്മാലികുട്ടി മുസ്ല്യാർ (ന.മ) തളിപ്പറമ്പ് സയ്യിദലി കുഞ്ഞികോയ തങ്ങൾ (ന.മ) ജ: എ. എൻ കോയകുഞ്ഞി സാഹിബ് (ന.മ) മുതലായവർ സംബന്ധിക്കുകയും പ്രസംഗത്തിലും മറ്റും പങ്കെടുക്കുകയും ചെയ്തിരുന്നു. പിറ്റെദിവസം ളുഹർ നിസ്കാരാനന്തരം ദർസിൽ ഉണ്ടായിരുന്ന ഉയർന്ന വിദ്യാർത്ഥികൾക്ക് മൗലാനാ ഖുതുബി മുഹമ്മദ് മുസ്ല്യാർ (ന.മ) അവർകൾ മഹല്ലി ഓതിക്കൊടുത്തുകൊണ്ട് ക്ലാസിന് തുടക്കം കുറിച്ചു.

ശൈഖുനാ ചാർജ് ഏറ്റെടുത്തതോട് കൂടി വളരെയധികം പ്രശസ്തിയാർജിച്ച സ്ഥാപനമായി മാറി. വെല്ലൂർ ബാഖിയ്യാത്തുസ്സ്വാലിഹാത്ത് അറബിക്കോളേജിന്റെയും മറ്റും സിലബസ് അനുസരിച്ചാണ് പാഠ്യപദ്ധതി തയ്യാറാക്കപ്പെട്ടത്. ശൈഖുനാ 31-12-53 വരെ (അഞ്ചേകാൽ വർഷം) സദർ മുദരിസായി സേവനം അനുഷ്ഠിച്ചിരുന്നു. ഇവിടുന്ന് പിരിയുന്നതിന്റെ മുമ്പ് തന്നെ തന്റെ ശരീക്കും ശിഷ്യനുമായ കൂട്ടിലങ്ങാടി എൻ.കെ.ബാപ്പു ഉസ്താദിനെ രണ്ടാം മുദർരിസായി കൊണ്ട് വരികയും ശൈഖുനാ പിരിയുന്നതോട് കൂടി ഒന്നാം മുദരിസായി ചാർജ് ഏൽപിക്കുകയും ചെയ്തു. ബാപ്പു ഉസ്താദ് സമസ്ത സിക്രട്ടറി കൂറ്റനാട് K.V മുഹമ്മദ് മുസ്ല്യാരുടെ ഉസ്താദും കൂടിയാണ്.

ശൈഖുനാ ദർസിൽ നിന്ന് വിരമിച്ചതിന് ശേഷം രണ്ട് വർഷക്കാലം പ്രസ്തുത സ്ഥാപനത്തിൽ പ്രത്യേക ശ്രദ്ധ പതിപ്പിക്കുകയും ചെയ്തിരുന്നു.

ശൈഖുനാ ഇ.കെ.യുടെ കാലത്ത് നൂറ്റിയഞ്ച് മുതഅല്ലിമുകൾ ഓതിപഠിച്ചിരുന്നു. അതിൽ പ്രമുഖരായി ഉള്ളാൾ സയ്യിദ് അബ്ദുറഹ്മാൻ കുഞ്ഞിക്കോയ തങ്ങൾ, മർഹൂം കെ.കെ. ഹസ്രത്ത്, മർഹൂം കൊയ്യോട് മുഹ്‌യദ്ദീൻ കുട്ടി മുസ്ല്യാർ, മർഹൂം കരുവൻതിരുത്തി എ. വി. ആലിക്കുട്ടി മുസ്ല്യാർ, മർഹൂം മടവൂർ സി. എം. വലിയുള്ളാഹി, മർഹൂം ഇ.കെ. ഹസ്സൻ മുസ്ല്യാർ, തൃക്കരിപ്പൂർ എ. അബ്ദുള്ള മുസ്ല്യാർ, കുമ്പള. എ. ആലിക്കുട്ടി മുസ്ല്യാർ, മർഹൂം ഇ.കെ. ആലിമുസ്ല്യാർ, മർഹൂം ഇ.കെ. അബ്ദുള്ള മുസ്ല്യാർ തുടങ്ങിയ പലരും ഉണ്ടായിരുന്നു.

**ഈമാനും ഇസ്ലാമും**

പ്രസ്തുത സ്ഥാപനത്തിന്റെ മാനേജർ വി. എം. അബ്ദുൽ അസീസ് സാഹിബ് പരിശുദ്ധ ഹജ്ജ് കർമ്മത്തിന്ന് പോകുന്നത് കാരണം 1951 ജൂലൈ 16-ാം തിയ്യതി മൗലാനാ ഖുതുബി മുഹമ്മദ് മുസ്ല്യാരുടെ അദ്ധ്യക്ഷതയിൽ നാട്ടുകാരുടെ ഒരു സുപ്രധാന യോഗം വിളിച്ച് ചേർക്കുകയുണ്ടായി. പ്രസ്തുതയോഗത്തിൽ അൽ-ബയാൻ മാസിക മാനേജർ കെ.പി. ഉസ്മാൻ സാഹിബ് സ്വാഗതം സ്വാഗതം പറയുകയും മൗലാനാ വി. മമ്മാലിക്കുട്ടി മുസ്ല്യാർ (പരപ്പനങ്ങാടി മുദർരിസ്), കാടേരി അബൂൽകമാൽ മുഹമ്മദ് മുസ്ല്യാർ (ന:മ:) കാസർഗോഡ് ഖാസി എ.പി. അവറാൻകുട്ടി മുസ്ല്യാർ (ന:മ:) തുടങ്ങിയവർ മാനേജറെ സംബന്ധിച്ചും സ്ഥാപനത്തെ സംബന്ധിച്ചും സംസാരിക്കുകയും ചെയ്തതിനുശേഷം മാനേജർ ഹജ്ജ് കഴിഞ്ഞ് തിരിച്ച് വരുന്നത് വരെ മദ്രസയുടെ ചാർജ് ഏൽപിക്കേണ്ട കാര്യം അദ്ധ്യക്ഷൻ സദസ്യരോട് ഉണർത്തുകയും സദസ്സിൽ ഉള്ള ഒരാൾ ഒരു പ്രമേയം അവതരിപ്പിക്കുകയും ചെയ്തു.

അവതാരകൻ മാനേജറെ സംബന്ധിച്ചും മറ്റും പുകഴ്ത്തിപ്പറഞ്ഞ പ്രസ്തുത പ്രമേയത്തിൽ മാനേജറെ ഒഴിവിൽ പുതുതായി ഒരു മാനേജരെ തെരഞ്ഞെടുക്കപ്പെടണമെന്ന് ആവശ്യപ്പെടുകയുണ്ടായി. പ്രമേയത്തിന്റെ ഉള്ളടക്കം മനസ്സിലാക്കിയ അദ്ധ്യക്ഷൻ മാനേജരെ സംബന്ധിച്ച് നാട്ടുകാർക്കും വിശിഷ്യാ പ്രമേയം അവതരിപ്പിച്ചയാൾക്കും അഭിപ്രായ വ്യത്യാസമില്ലെങ്കിൽ മാനേജറുടെ ഒഴിവിൽ ഒരു തെരഞ്ഞെടുപ്പ് നടത്തി പുതുതായി മാനേജരെ തെരഞ്ഞെടുക്കേണ്ടതിന്റെ ആവശ്യമെന്ത് എന്ന് ചോദിക്കുകയുണ്ടായി തൽഫലമായി ശറഹിന്ന് യോജിച്ച നിലയിൽ അദ്ധ്യക്ഷൻ കൽപിക്കുന്ന ഏതൊരു കാര്യവും സ്വീകരിക്കാൻ തയ്യാറാണെന്ന് സദസ്യർ വിളിച്ചു പറയുകയും സദസ്സിൽ വെച്ച് അദ്ധ്യക്ഷൻ ഖുതുബി മുഹമ്മദ് മുസ്ല്യാർ (ന:മ:) ഇവിടുത്തെ സദർ മുദരിസായ ശംസുൽ ഉലമാനെ ഏൽപ്പിക്കുന്ന കാര്യം അഭിപ്രായപ്പെടുകയും സദസ്സിലുള്ള ഒരു പ്രമുഖവ്യക്തി പിന്താങ്ങുകയും ചെയ്തതനുസരിച്ച് തക്ബീർ ധ്വനികളോട് കൂടി ഐക്യകണ്ഠേന പാസ്സാക്കുകയും ചെയ്തു. താക്കോൽ വാങ്ങുന്നതിന്റെ മുമ്പ് ശൈഖുനാ ഇ.കെ.യും മൂന്ന് തവണ സദസ്യരോട് ഞാൻ ഏറ്റെടുത്ത് നടത്തുന്നതിൽ വല്ല അഭിപ്രായ വ്യത്യാസമുണ്ടോയെന്ന് ചോദിച്ച് `ഇല്ല'യെന്ന് ഉറപ്പ് വരുത്തിയതിന് ശേഷം താക്കോൽ ഏറ്റ് വാങ്ങുകയും ചെയ്തു. ശേഷം മാനേജർ ഹജ്ജ് യാത്ര ചോദിക്കുകയും അദ്ധ്യക്ഷൻ ഉപസംഹാര പ്രസംഗത്തോച് കൂടി കൂട്ടപ്രാർത്ഥന നടത്തുകയും രാത്രി ഒരു മണിക്ക് യോഗം പിരിയുകയും ചെയ്തു.

മാനേജർ ഹജ്ജിന് പോയതിന് ശേഷം മാനേജരെ സംബന്ധിച്ചും വഹ്ഹാബാരത്തെ സംബന്ധിച്ചും മറ്റും ആക്ഷേപിച്ച് കൊണ്ട് ഇസ്ലാം സംഘം എന്ന പേരിൽ ഒരു നോട്ടീസ് പ്രത്യക്ഷപ്പെടുകയും അതിനുത്തരമായി ഈമാൻ സംഘമെന്ന പേരിൽ മറ്റൊരു നോട്ടീസ് പ്രത്യക്ഷപ്പെടുകയുമുണ്ടായി. ഇങ്ങനെ പല തവണകളായി പ്രത്യക്ഷപ്പെട്ട നോട്ടീസോടുകൂടി ജനങ്ങൾ രണ്ട് ചേരികളായി. അവസാനം കേസിൽ കലാശിച്ചു. തന്നെയുമല്ല കുടുംബകലഹവും മറ്റും അരങ്ങേറുകയും ചെയ്തു. ഈ സന്ദർഭത്തിൽ ശൈഖുനാ വളരെയധികം തെറികളും മറ്റും ഏൽക്കേണ്ടിവന്നു. തെറിപ്പറഞ്ഞവരിൽ പലർക്കും വലിയ പരീക്ഷണങ്ങൾ അവരുടെ വേർപ്പാടിന് മുമ്പ് തന്നെ തരണം ചെയ്യേണ്ടതായും വന്നിട്ടുണ്ട്.

കുഴപ്പങ്ങളെല്ലാം നടക്കുന്നതിന് മദ്ധ്യേ മാനേജർ തിരിച്ച് വരികയും മാനേജർക്ക് സ്ഥാപനത്തിന്റെ ചാർജ്ജ് ഏൽപിച്ചു കൊടുക്കുകയും ചെയ്തു. അവസാനം ബഹു:സയ്യിദ് അബ്ദുറഹിമാൻ ബാഫഖീതങ്ങൾ (ന:മ:) തലശ്ശേരി ആമു രജിസ്ട്രാർ തുടങ്ങിയ പ്രമുഖ വ്യക്തികളുടെ മധ്യസ്ഥപ്രകാരം കേസ് രാജിയാവുകയും ചെയ്തു. അതോടുകൂടി അന്നത്തെ പ്രശ്നങ്ങൾ തീർന്നു. എല്ലാവരും പരസ്പരം മസ്ലഹത്തായതിന് ശേഷം മാത്രമാണ് ശംസുൽ ഉലമാ ഇവിടുന്ന് പിരിഞ്ഞത്. അള്ളാഹു മഹാനവർകൾക്ക് മഗ്ഫിറത്തും മർഹമത്തും പ്രദാനം ചെയ്യുമാറാകട്ടെ-ആമീൻ.





# മഹാരഥന്റെ മായാത്ത കാല്പാടുകൾ

*മുഹമ്മദ് കുട്ടി ഹസ്റത്ത്*
അതിരാപട്ടണം തമിഴ്നാട്

ഏകദേശം മുക്കാൽ നൂറ്റാണ്ട് കാലം കേരളത്തിലെ ഇസ്‌ലാമത വിശ്വാസികളിൽ നിറഞ്ഞുനിന്ന മഹാപണ്ഡിതനാണ് ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്‌ലിയാർ. ഈ വിനീതന് മഹാനവർകളുമായി അടുത്തബന്ധം പുലർത്തുവാനും പല അത്ഭുത സംഭവങ്ങൾ ദർശിക്കുവാനും സാധിച്ചിട്ടുണ്ട്.

1977ൽ തമിഴ്നാട്ടിലെ മുസ്‌ലിംകളെ അലട്ടിക്കൊണ്ടിരുന്ന വലിയൊരു പ്രശ്നം പ്രസ്തുത പ്രശ്ന പരിഹാരിത്തിന് ഇ.കെ. തമിഴ്നാട്ടിൽ വരുമ്പോൾ ഈ വിനീതനും കൂടെയുണ്ടായിരുന്നു. ആ യാത്രയിലുണ്ടായ അനുഭവം ഇവിടെ അയവിറക്കുകയാണ്.

മഹാനവർകൾ വീട്ടിൽ നിന്നും യാത്രപുറപ്പെട്ട് യാത്രാവസാനംവരേയും ഒന്നിച്ചുള്ള ഒരു നിമിഷവും നഷ്ടപ്പെടാതെ ഇബാദത്തിലും വിശിഷ്യാ അസ്മാഅ് ബദർ ഓത്തിലും ഇസ്‌ലാമിക വിജ്ഞാന ശാഖകളിലെ ചില കാര്യങ്ങൾ സംസാരിക്കുന്നതിലും മാത്രമാണ് ചിലവഴിച്ചത്. ആ യാത്രാവേളയിൽ പല അത്ഭുതങ്ങളും മഹാനവർകളിൽനിന്നും എനിക്ക് ദർശിക്കാൻ സാധിച്ചിട്ടുണ്ട്. യാത്രാവേളയിൽ ശൈഖുന കക്കിടിപ്പുറം അബൂബക്കർ മുസ്‌ലിയാരെകുറിച്ചും വടകര മമ്മദ് ഹാജി തങ്ങളെ കുറിച്ചും ദീർഘനേരം എന്നോട് സംസാരിച്ചു ചില വിഷയങ്ങൾ ഓർക്കുമ്പോൾ ഇപ്പോഴും ഉൾപുളകമണിയുന്നു. ശൈഖുനാ കക്കിടിപ്പുറവുമായി ഞാൻ അടുത്ത് ബന്ധമുള്ളത് മനസ്സിലാക്കിയപ്പോഴാണ് പ്രസ്തുത സംസാരിത്തിന് തുടക്കം കുറിച്ചത്. പ്രസ്തുത ദിവസം തന്നെ മുത്തുപ്പേട്ട ദാവൂദുൽ ഹഖീം(റ) അവർകളുടെ മഖ്ബറ സിയാറത്തിന് വേണ്ടി ശൈഖുനായോട് കൂടെപോകുകയും ചെയ്തു. ദീർഘനേരത്തെ സിയാറത്തിന് ശേഷം ശൈഖുന ഞങ്ങളോട് പറഞ്ഞു. ''ഇനി എനിക്ക് ദാവൂദുൽ ഹഖീം(റ) തങ്ങളുമായി ഒറ്റക്ക് ചിലകാര്യങ്ങൾ പറയാനുണ്ട്.'' അങ്ങിനെ ആ പുണ്യ ഖബറിന്ന് അഭിമുഖമായി ഇരുന്നു, ദീർഘസംഭാഷണത്തിന് ശേഷം ഞങ്ങൾക്കെല്ലാം നേരിൽ കാണാൻ കഴിഞ്ഞ വലിയൊരൽഭുതമുണ്ടായി. സംസാരശേഷിയില്ലാത്ത സഹയാത്രികൻ സംസാരശേഷിയുള്ള സാധാരണമനുഷ്യനെപോലെ സംസാരിക്കുന്ന കാഴ്ച! സംഭവം, ദർശിച്ചവരെയെല്ലാം അക്ഷരാർത്ഥത്തിൽ കോരിത്തരിപ്പിച്ചു. പ്രസ്തുത യാത്രയിൽ ഞാൻ നേരിൽ ദർശിച്ചതാണിത്.

1977ൽ നടന്ന പ്രസ്തുത സമ്മേളനം തമിഴ് നാട്ടിലെ മുഴുവൻ പണ്ഡിതൻമാരേയും കുഴക്കിയ വലിയൊരു പ്രശ്നപരിഹാരത്തിന് വേണ്ടിയായിരുന്നുവെന്ന് സൂചിപ്പിച്ചുവല്ലോ? പ്രസ്തുത പരിപാടിയിൽ തമിഴ്നാട്ടിലെ മുഴുവൻ അറബിക്കോളേജിലെയും പണ്ഡിതൻമാരെയും ഒരുമിച്ചുകൂട്ടി പണ്ഡിതൻമാർക്ക് മാത്രമായി നടന്ന യോഗപരിപാടിക്ക് മണിക്കൂറുകളുടെ ദൈർഘ്യം നിശ്ചയിച്ചിരുന്നുവെങ്കിലും അരമണിക്കൂറിനുള്ളിൽ വിഷയങ്ങളെല്ലാം

**1977ൽ തമിഴ്നാട്ടിലെ മുസ്‌ലിംകളെ അലട്ടിക്കൊണ്ടിരുന്ന വലിയൊരു പ്രശ്നം പ്രസ്തുത പ്രശ്ന പരിഹാരിത്തിന് ഇ.കെ. തമിഴ്നാട്ടിൽ വരുമ്പോൾ ഈ വിനീതനും കൂടെയുണ്ടായിരുന്നു. ആ യാത്രയിലുണ്ടായ അനുഭവം ഇവിടെ അയവിറക്കുകയാണ്.**

എല്ലാവർക്കും വ്യക്തമായി ബോധ്യപ്പെടുത്തി സമ്മതിപ്പിച്ചു അങ്ങിനെ ആ വലിയ പ്രശ്നത്തിന് തിരശ്ശീല വീഴ്ത്തിയത് മഹാനവർകളായിരുന്നു. തുടർന്നു നടന്ന പൊതുസമ്മേളനത്തിൽ മണിക്കൂറുകളോളം നീണ്ടുനിന്ന പ്രസംഗം പരിഭാഷപ്പെടുത്തിയത് ഈ വിനീതനായിരുന്നു. ശൈഖുനായുടെ പ്രസംഗം അല്പം ദീർഘിച്ചപ്പോൾ യോഗാദ്ധ്യക്ഷൻ പറഞ്ഞു. നിർത്തൂ.. ഇനിയും ആളുകൾ പ്രസംഗിക്കാനുണ്ട്. ഈ വാക്ക് ശൈഖുനായുടെ മനസ്സിനെ വേദനിപ്പിച്ചു. ഉടനെ പ്രസംഗം അവസാനിപ്പിക്കുകയും ചെയ്തു. ആ വാക്ക് അയാളുടെ നാശത്തിന്റെ തുടക്കമായിരുന്നു. ഇപ്പോൾ അയാൾ ബിദ്ഈ പ്രസ്ഥാനക്കാരന്റെ കരാളഹസ്തങ്ങളിൽ അകപ്പെടുകയും അദ്ദേഹത്തിനുണ്ടായിരുന്ന ഉന്നത സ്ഥാനങ്ങളെല്ലാം നഷ്ടപ്പെട്ട് ആരാലും വെറുക്കപ്പെടുന്ന ഒരാളായി മാറുകയും ചെയ്തിരിക്കുന്നു. ഉലമാക്കളെക്കുറിച്ച് ആരെങ്കിലും പറയുമ്പോൾ വളരെ ചിന്തിച്ചു വേണം പറയാൻ അല്ലെങ്കിൽ പരിണാമഫലം മോശമായിരിക്കും അള്ളാഹു കാത്തുരക്ഷിക്കട്ടെ! ആമീൻ.

ബഹുമാനപ്പെട്ടവരുമായി പലപ്പോഴും ബന്ധപ്പെടാൻ അവസരം ലഭിച്ചിട്ടുണ്ട്. അതെല്ലാം വലിയ നേട്ടമായി ഇന്നും സ്മരിക്കുന്നു. ചില കിതാബുകൾ എത്ര ആവർത്തിച്ച് നോക്കിയിട്ടും മനസ്സിലാകാതെ മഹാനവർകളെ സന്ദർശിച്ചാൽ വളരെ പെട്ടെന്ന് ലളിതമായ രീതിയിൽ മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ട്. പലവിഷയങ്ങളും അറിയാൻ പലകിതാബുകൾ പരതിയിട്ടും രക്ഷയില്ലാതെ ആ പണ്ഡിതനെ സന്ദർശിച്ചാൽ വിഷയം നിഷ്പ്രയാസം മനസിലാക്കുവാനും പിന്നീട് ഏത് കിതാബ് നോക്കിയാലും അതെ ആശയം ആ കിതാബിലെല്ലാം ദർശിക്കാൻ കഴിയുകയും ചെയ്യും. ഇതെല്ലാം ആ വിജ്ഞാന സാഗരത്തിൽ ദർശിച്ചതായ ചില സവിശേതകളാണ്. ○



കെ.വി.എം. പന്താവൂർ

# ആത്മജ്ഞാനിയായ ശംസുൽഉലമ

‘ത്വരീഖത്തിന്റെ ഹഖാഇബുകൾ" ഈ.കെ.ക്കു പച്ച വെള്ളം! വ്യാജൻമാരെ തുരത്താൻ ഉണ്ടകളുതിർക്കുമ്പോൾ ആ തോക്കിലെ "ഹാഖാഇഖുകൾ ഗർജ്ജിച്ചിരുന്നത്, കാതുള്ളവർ കേട്ടു. 'കുളത്തിലെ ഔലിയ' യെ കുളത്തിലിറക്കിയ സംഭവം ഉണ്ടായത് ഈയടുത്താണ്. "കുളത്തിൽ ഇരിക്കുക തവളയാടാ, കയറിപ്പോടാ" എന്ന ഈ.കെ.യുടെ ഗർജ്ജനം കുറിക്ക് കൊണ്ടു. തലശ്ശേരിക്കടുത്ത കല്ലായിക്കാരോട് ചോദിച്ചാലറിയാം വിശദീകരണം.

> **വ്യാജൻമാരെ തുരത്താൻ ഉണ്ടകളുതിർക്കുമ്പോൾ ആ തോക്കിലെ 'ഹാഖാഇഖുകൾ ഗർജ്ജിച്ചിരുന്നത്, കാതുള്ളവർ കേട്ടു. 'കുളത്തിലെ ഔലിയ' യെ കുളത്തിലിറക്കിയ സംഭവം ഉണ്ടായത് ഈയടുത്താണ്. 'കുളത്തിൽ ഇരിക്കുക തവളയാടാ; കയറിപ്പോടാ' എന്ന ഈ.കെ.യുടെ ഗർജ്ജനം കുറിക്ക് കൊണ്ടു.**

സത്യത്തിന്റെ വട്ട മുഖം, ശാന്തിയുടെ - 'ഥുമു- അ്നീനത്തിന്റെ' - വട്ടത്താടി, നെറ്റിയിൽ തൗഹീദിന്റെ മുത്തുപതിച്ച നിസ്കാര മുദ്ര, പാണ്ഡിത്യ കിരീടമായ തൂവെള്ള തലപ്പാവ്. [വാലില്ലാത്തതല്ല - വാലില്ലാതിരുന്നാൽ കൊതുകും പിറുക്കയും വിടില്ലല്ലോ], 'യഖീനി'ന്റെ 'നൂറാനിയ്യത്ത്; കോളിരമ്പുന്ന കണ്ണുകൾ, ഖൽബിലെ കെടാ വിളക്കിൽ നിന്ന് നാവാകുന്ന തിരിയിലൂടെ പുറത്തേക്ക് ഒഴുകുന്ന 'ഹിക്മത്തിന്റെ വെളിച്ചം തൂകുന്ന മൊഴി മുത്തുകളുടെ അകമ്പടി - ഇതൊക്കെയാണ് "ഈ കെ" യെന്ന രണ്ടക്ഷരം കേട്ടാലെന്റെ മനസ്സിലോടിയെത്തുന്ന ഓർമ്മക്കുരുന്നു കുമിളകൾ!.

'ജാമിഅനൂരിയ്യ'യെന്ന പൂവാടിയിൽ, 'ഈകെ' തോട്ടക്കാരനായി വാഴുന്ന കാലം, ആ പൂവാടിയിലെ ഒരു തേന്മാവായി വിളങ്ങിയിരുന്ന 'ബോർഡിംഗ് മദ്രസാ'യിൽ, അധ്യാപകനാകാൻ എനിക്കു കിട്ടിയ ഭാഗ്യം നിസ്തുലം! ആ തേന്മാവിലിരുന്നാണ് ഞാൻ, ജ്ഞാന സൂര്യനെ അടുത്തു കണ്ടത്. കണ്ണഞ്ചിപ്പോയി. ചെങ്കണ്ണുള്ള എനിക്കെങ്ങിനെ സൂര്യനെ അടുത്തു നിന്നു നോക്കാനാകും? കണ്ണുപൊട്ടിപ്പോകുമോ എന്ന് ഭയന്നു. പക്ഷെ, ഈ ചെങ്കണ്ണുകാരന്നാവശ്യമായ ചികിത്സ നൽകിയപ്പോൾ ഞാൻ ഞാനായി. എന്നെ ഞാനാക്കിയ ആത്മ ജ്ഞാനിയായ 'ഈകെ' യെ മാത്രമേ ഞാനറിയൂ.

ഈച്ചയാർക്കാത്ത ഖൽബുള്ള 'ഈകെ' വ്രണങ്ങളിൽ മാത്രം കണ്ണു വെച്ച്, അവ തെരെഞ്ഞ് പിടിച്ച്, ചലംകുടിച്ച് കൊഴുത്ത് വീർക്കുന്ന ഈച്ചകളുടെ നടുവിൽ, "ഈചര"ന്മാർ അധികമില്ല. "ഈകെ"മാരാവട്ടെ, അതിലും ദുർല്ലഭം! പക്ഷെ എന്ത് ചെയ്യാൻ? 'പെണ്ണു പെറ്റീടുന്നു, മണ്ണു സാപ്പിടുന്നു - ഇതല്ലെ ദുനിയാവ്? "മാ, വലത്തും ഫലിത്തുറാബ് - മാ, വജത്തും ഫലിൽ ഖറാബ്!" ഭൂമി ഒരു പെരുമ്പാമ്പ്! അതിന്റെ പുറത്ത് ചിതറിക്കിടക്കുന്ന അരിമണികൾ കൊത്തിത്തിന്നുന്ന കോഴികൾ നമ്മൾ! പാമ്പ് അതിന്റെ വായയെന്ന, ഖബ്ർ തുറക്കും. നമ്മെ പിടിക്കും, സാപ്പിടും. അത് വരെ നാം അരിമണി കെത്തിതിന്നു. അത്ര മാത്രം. ഒരു നിമിഷം കൊണ്ടെല്ലാം അട്ടിമറിയും! കഥ കഴിയും!

പാമ്പിന്നു ഈച്ചകളും, ഈച്ചരന്മാരും 'ഈകെ' കളും തുല്യം! മൃത്യൂ കണ്ണ് പൊട്ടിയ ഒട്ടകമാണെന്ന് സുഹൈർ പാടിയിട്ടുണ്ട്. കണ്ടതിന്റെ മേലൊക്കെയും ചെന്ന് കയറും. ദുഷ്ടനും, ശിഷ്ടനുമൊന്നും മൃത്യുവിന്റെ മുമ്പിൽ വ്യത്യസ്തരല്ല.

പൊട്ടനാമീയൊട്ടകത്തിൽ
മട്ടിലല്ലേ വന്നു
മൃത്യു കഷ്ടം! 'ഈകെ' യെ
പിടിച്ച് വിഴുങ്ങുന്നു.

ഇത് ക്ഷമ 'ഹറാമാ'യ ഘട്ടമല്ലെ? 'ഈകെ'യെ തിന്ന ഖബറിനെ അടിച്ചൊതുക്കൽ നമുക്ക് വുജൂബല്ലെ? സോറി! മറന്നു!

ഈഔകെയെ ഖബർ തിന്നില്ല. കാരണം, രാജാവ് ചെന്നേടം രാജധാനിയാണ്. പാപി ചെന്നേടമേ പാതാളമാവൂ. മജിസ്ട്രേട്ടിരിക്കുന്ന കക്കൂസും കോടതിയാണ്, ഈഔകെ കിടക്കുന്ന ഖബറും സ്വർഗ്ഗപൂങ്കാവനമാണ്. അല്ലെങ്കിൽ വരക്കലെത്തുമോ? വരക്കൽ തിരക്കിട്ടുദിച്ച ജ്ഞാന സൂര്യൻ വരക്കൽ വലിയ്യിനെ വ രച്ച വരയിൽ നിർത്തുന്ന കാഴ്ച ഞാനവിടെ കണ്ടു.

നിങ്ങളൊന്ന് ചെന്ന് നോക്കൂ. നിങ്ങൾക്കും അതവിടെ കാണാം. ജ്ഞാനസൂര്യനും, വരക്കലെ 'നൂറാനിയത്തും ഒന്നിനൊന്ന് മികച്ചും, ഉദിച്ചും വിലസുന്നതവിടെ കാണാം. 'ഈഔകെ'യവിടെ വരക്കലിന്നാഭരണം! വരക്കൽ 'ഈഔകെ'യ്ക്ക് വാലുള്ള തലപ്പാവും! "ആടെന്തറിഞ്ഞു അങ്ങാടി" കോഴിയെന്തറിഞ്ഞു കോഴിക്കോട്? കോഴിക്കൂടൊഴികെ! അങ്ങോട്ടൊഴുകുന്ന ജനം നിലാവെളിച്ചത്ത് വിട്ടാക്കിയ കോഴിക്കുഞ്ഞുങ്ങൾ പോലെ അമ്പരന്നു നോക്കുന്നു. ഇതൊക്കെയെന്ത് ഇന്ദ്രജാലം!

യമനിലെ 'ഹളറമൗത്തി'ൽ നാരായ വേരുള്ള ഈഔകെ പടർന്ന് പന്തലിച്ചു. ഒടുവിൽ, വരക്കലേക്ക് നീണ്ട വന്നപ്പോൾ കണ്ണുള്ളവർ കണ്ടു - അത് ഖാദിരിയ്യാ ത്വരിഖത്തിന്റെ ശൈഖായ പിതാവിന്റെ പുത്രൻ പിതാവിൽ ചെന്നെത്തിയതാണെന്ന്. "വകുല്ലു- ഫസ്‌ലിൻ - ഇലാഅസ്‌ലിൻ-ലഹു- യസിലു..." ആലിന്റെ കൂരലിൽ മുളച്ച് ആളാണ് ഈഔകെ ത്വരീഖത്തിന്റെ ഹഖാഇഖുകൾ ഈഔകെക്കു പച്ചവെള്ളം! വ്യാജന്മാരെ തുരത്താൻ ഉണ്ടകളുതിർക്കുമ്പോൾ, ആ തോക്കിലെ ഹഖാഇഖുകൾ ഗർജ്ജിച്ചിരുന്നത്.കതുള്ളവർ കേട്ടു. കുളത്തിലെ ഔലിയയെകുളത്തിലിറക്കിയ സംഭവം ഉണ്ടായത് ഏതാനും മാസം മുമ്പ്! കുളത്തിൽ ഇരിക്കുക തവളയാടാ, കയറിപ്പോടാ എന്ന ഈ കെയുടെ ഗർജ്ജനം കുറിക്ക് കൊണ്ടു. തലശ്ശേരിക്കടുത്ത കല്ലായിക്കാരോട് ചോദിച്ചാലറിയാം വിശദീകരണം....!

കാലത്തോട് കവി ചോദിച്ചു. " കഷ്ടം ! നീ പെറുന്നതൊക്കെ ചീരാപ്പൊലിക്കുന്ന വൃത്തികെട്ട ചണ്ടിപ്പണ്ടാരങ്ങളെ മാത്രം. പക്ഷെ, നീ പെട്ടെന്ന് കഴുത്തിൽ കയറി പിടിക്കുന്നതാവട്ടെ, കൊള്ളാവുന്നവരെ! ഹാ ! കാലമേ, നീ മച്ചിയാണോ! ജ്ഞാനസൂര്യൻമാരെ പ്രസവിക്കാൻ നിനക്കെന്തിത്ര മടി? ഇരുട്ടിന്റെ മറവിൽ ഇഴഞ്ഞ് നടക്കുന്ന വിഷജന്തുക്കളെ പെറ്റ് കൂട്ടുന്നതെന്തിന്?

മറുപടിയില്ലാത്ത ചോദ്യം. യുഗപുരുഷൻമാർ ചുകന്ന മാണിക്ക്യംപോലെ ദുർല്ലഭം! അവർ വന്നാൽ ആരും എതിരേല്ക്കാറില്ല. പക്ഷെ അവർ സ്ഥലം വിടുമ്പോൾ, ആകാശവും ഭൂമിയും കരയും. കരഞ്ഞ ചരിത്രമേയുള്ളൂ. കണ്ണ് പോകുമ്പോഴെ കണ്ണിന്റെ പുണ്യമറിയാറുള്ളൂ. പിന്നെ അവരെ പ്രശംസിച്ചാൽ കൂടെ കൂടാൻ ആളുണ്ടാവും. മറിച്ചു വിമർശിച്ചാൽ കേൾക്കാനാളെ കിട്ടില്ല. ആ വിമർശകനെ വിമർശിക്കാനേ ആളുണ്ടാകൂ.

തന്മൂലം വിമർശകരും പ്രശംസകരാകും. ഇതാണവരുടെ പ്രധാന ലക്ഷണം. ഈ ലക്ഷണം നൂറു ശതമാനവും സമ്മേളിച്ചത്, കഥാ പുരുഷനിൽ മാത്രമല്ലെ? ഹൃദയത്തിൽ കൈവെച്ച് ചിന്തിക്കൂ - ബിദ് അത്തുകാരേ.....!

സൂര്യൻ ഇരുട്ടിൽ വീണാലും ഇരുട്ട് സൂര്യന്ന് മേൽ വീണാലും കേട് ഇരുട്ടിന്നാണെന്ന് നിങ്ങളോർക്കണം. ഈഔകെയുടെ നിര്യാണം ഈഔകെക്ക് അനുഗ്രഹം! എന്നാൽ ഈഔകെയെന്ന സൂര്യനസ്തമിച്ചപ്പോൾ ഇരുട്ടിലാണ്ടത് ഈഔകെയെ എതിർക്കുന്ന നാറികൾ! ബിദ് അത്തു കാർ! O



## ആദൃശ്ശേരി മുഹമ്മദ് മുസ്‌ലിയാർ

# അത്ഭുതകരമായ ദീർഘവീക്ഷണം

ശംസുൽ ഉലമയുമായി ഒരുമിച്ച് അനവധി സദസ്സുകളിൽ സംബന്ധിക്കാൻ അവസരം ലഭിച്ചിട്ടുണ്ട്. 1961ൽ മഹാനവർകളുടെയും എന്റെയും പ്രഥമഹജ്ജ് യാത്ര തന്നെ ഒന്നിച്ചായിരുന്നു. ആ ഹജ്ജ് വേളയിൽ നുസ്റത്തുൽ മസാക്കീൻ വിശുദ്ധ ഹറമിൽ മഹാനവർകളുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം സംഘടിപ്പിക്കുകയുണ്ടായി. കേരളീയരായ നിരവധി ഹജ്ജാജികൾ പങ്കെടുത്ത പ്രസ്തുതയോഗത്തിൽ പ്രസംഗിക്കാൻ അദ്ദേഹം എന്നോട് നിർദ്ദേശിച്ചു. അക്കാലത്ത് ഹറമിൽ വെച്ച് വിദേശികൾക്കും പ്രസംഗിക്കാമായിരുന്നു. ചെമ്മാട്ട് ദാറുൽ ഹുദാ ഇസ്ലാമിക് അക്കാദമി സെക്രട്ടറി ഡോ: ബാപ്പുട്ടി ഹാജി അടക്കം നിരവധി പ്രമുഖർ ഞങ്ങളോടൊപ്പം ഉണ്ടായിരുന്നു.

അദ്ദേഹം പൂച്ചക്കാട്ട് ദർസ് നടത്തുന്ന കാലം അവിടെ ഒരു ഉറൂസ് പരിപാടിയിൽ പ്രസംഗിക്കാൻ എന്നെ ക്ഷണിച്ചു. ഞാൻ ആ പരിപാടിയിൽ സംബന്ധിക്കുകയും മഹാനവർകൾ വിവരിച്ചുതന്ന രീതിയിൽ തന്നെ പ്രസംഗിക്കുകയും ചെയ്തു. ആ വർഷത്തെ റമസാനിനു ശേഷം മർഹൂം നന്തിയിൽ മുസ്‌ലിയാർ ശംസുൽ ഉലമയെ സമീപിക്കുകയും അറബിക്ക് കോളേജിന്റെ പ്രിൻസിപ്പാൾ സ്ഥാനം ഏറ്റെടുക്കാൻ അപേക്ഷിക്കുകയും ചെയ്തു. അത് പ്രകാരം അദ്ദേഹം നന്തി ദാറുസ്സലാം അറബിക് കോളേജിന്റെ പ്രിൻസിപ്പാൾ സ്ഥാനം ഏറ്റെടുത്ത് അന്ത്യം വരെ ആ സ്ഥാനത്ത് തുടരുകയും ചെയ്തു.

ശംസുൽ ഉലമാ നന്തി കോളേജിന്റെ പ്രിൻസിപ്പാളായി ചാർജ്ജെടുത്ത പിറ്റേ വർഷം കോളേജ് അങ്കണത്തിൽ ഒരു മത പ്രസംഗ പരിപാടി സംഘടിപ്പിച്ചിരുന്നു. അതിൽ അഞ്ച് ദിവസം പ്രസംഗിക്കാൻ എന്നെയാണ് നിശ്ചയിച്ചത്. പരിപാടിയിൽ സംബന്ധിക്കാനായി ഞാൻ കോളേജിലെത്തി. ശംസുൽ ഉലമായുടെ റൂമിൽ ചെന്നു. അപ്പോൾ കണ്ട കാഴ്ച എന്നെ അൽഭുത സ്തബ്ധനാക്കി. മഞ്ചേരിയിൽ ക്രിസ്ത്യാനികൾക്കെതിരെ ഖണ്ഡന പ്രസംഗത്തിനുള്ള ഒരുക്കത്തിലായിരുന്നു. ഇംഗ്ലീഷിലുള്ള നിരവധി ക്രിസ്തീയ ഗ്രന്ഥങ്ങൾ മേശപ്പുറത്ത് നിരത്തി വെച്ചിരിക്കുന്നു. അതിൽ നിന്നുള്ള പ്രധാന പോയിന്റുകൾ തന്റെ ഡയറിയിൽ കുത്തിക്കുറിച്ചുകൊണ്ടിരിക്കുന്നു. എന്റെ പരിപാടി കഴിഞ്ഞതിനുശേഷം ഞാനും അദ്ദേഹത്തോടൊപ്പം മഞ്ചേരിയിലേക്ക് പുറപ്പെട്ടു. മഞ്ചേരിയിലെത്തി പരിപാടി ആരംഭിച്ചു. വ്യത്യസ്ത മതവിഭാഗങ്ങൾ ഉൾകൊള്ളുന്ന വലിയൊരു ജനസമുദ്രം അവിടെ ഒരുമിച്ച് കൂടിയിരിക്കുന്നു. മഹാനവർകൾ പ്രസംഗം ആരംഭിച്ചത് ഇങ്ങനെയായിരുന്നു. ''ഞങ്ങൾ ഒരു മതത്തെയും വിമർശിക്കാറില്ല. ഇത് നിങ്ങൾ ഞങ്ങളെക്കൊണ്ട് ചെയ്യിപ്പിച്ചതാണ്.'' തുടർന്നു അദ്ദേഹം സുമാർ രണ്ട് മണിക്കൂറോളം പ്രസംഗിച്ചു. ശേഷം ''ഞാനീ പറഞ്ഞത് ശരിയല്ലെന്ന് തെളിയിക്കുവാൻ ധൈര്യമുള്ള വല്ലവനും ഉണ്ടെങ്കിൽ അവനെ ഞാൻ സ്റ്റേജിലേക്ക് ക്ഷണിക്കുന്നു'' എന്ന ശൈഖുനയുടെ വെല്ലുവിളി അവിടെ കൂടിയിരുന്നവരെ രോമാഞ്ചമണിയിച്ചു. ആ രംഗം ഇന്നും എന്റെ മനോമുകുരത്തിൽ മായാതെ മങ്ങാതെ കിടക്കുന്നു.

മറ്റൊരവസരം ശംസുൽ ഉലമയുടെ കൂടെ യാത്രയ്ക്കുള്ള ഒരു അറിയിപ്പ്. എനിക്ക് ലഭിച്ചു. ശൈഖുനയും മർഹൂം നന്തിയിൽ മുസ്‌ലിയാരും ഞാനും കൂടി യാത്ര പുറപ്പെട്ടു. രാമനാട്ടുകര എത്തിയപ്പോൾ നമുക്ക് പോകാൻ പറ്റിയ റോഡ് ഏതാണെന്ന് മഹാൻ എന്നോട് തിരക്കി. യാത്ര എങ്ങോട്ടാണെന്നതിനെ പറ്റി ഒരു നിശ്ചയവുമില്ലാതിരുന്ന ഞാൻ നമുക്ക് എവിടേക്കാണ് പോകേണ്ടത് എന്ന് ചോദിച്ചു. ശൈഖുന പറഞ്ഞു. ''നമുക്ക് ഒ. കെ. സൈനുദ്ദീൻ മുസ്‌ലിയാരെ ഒന്നു കാണണം. അദ്ദേഹത്തെ നമുക്ക് നന്തി കോളേജിലേക്ക് മുദരിസായി ക്ഷണിക്കണം. നിങ്ങളുടെ ഉസ്താദു കൂടിയായതുകൊണ്ടാണ് നിങ്ങളെയും കൂടെ കൂട്ടിയത്.'' ഹജ്ജ് കഴിഞ്ഞ ഉടനെ ആകയാൽ അദ്ദേഹം വീട്ടിലായിരിക്കുമെന്ന് കരുതി അവിടേക്കുള്ള റോഡ് കാണിച്ചുകൊടുത്തു. ഞങ്ങൾ ഒ. കെ. ഉസ്താദിന്റെ വീടിന്ന് മുമ്പിലെത്തി. ശംസുൽഉലമയെ കണ്ടയുടൻ ഒ.കെ പെട്ടെന്ന് കാറിനടുത്തേക്ക് വന്നു. അദ്ദേഹത്തെ മുസാഫഹത്ത് ചെയ്തു. ആദരപൂർവ്വം റൂമിൽ കൊണ്ടുപോയി ഇരുത്തി. കുറെ കാര്യങ്ങൾ സംസാരിച്ച ശേഷം ശംസുൽഉലമ ആഗമനഉദ്ദേശം അറിയിച്ചു. പക്ഷെ അദ്ദേഹം മറ്റൊരു സ്ഥലത്ത് ദർസ് ഏറ്റതിനാൽ ആ ശ്രമം വിജയിച്ചില്ല. തിരിച്ചുപോരുമ്പോൾ ശൈഖുന നന്തിയിൽ മുദരിസാവാൻ പറ്റിയ ഒരാളെ എന്നോട് തിരക്കി. കൈപ്പറ്റ കുഞ്ഞിമൊയ്തീൻ കുട്ടി മുസ്‌ലിയാർ അതിന് യോഗ്യ

നാണെന്ന് അറിയിച്ചതിന്റെ അടിസ്ഥാനത്തിൽ അദ്ദേഹത്തെ മുദരിസായി നിയമിക്കുകയായിരുന്നു. ശംസുഉലമ പതി നായിരക്കണക്കിന് ശിഷ്യന്മാരിൽ പ്രമുഖനായ ഒ.കെ സൈനുദ്ദീൻ കുട്ടി മുസ്ലിയാർ അവർകളുടെ ശിഷ്യനാണ് ഇപ്പോൾ നന്തി ദാറുസ്സലാമിൽ മുദരിസായ ചാലിയം അബ്ദുറഹ്മാൻ മുസ്ലിയാർ ഈയുള്ളവന്റെ സതീർത്ഥ്യനും കൂടിയാണ് അദ്ദേഹം.



നന്തി ദാറുസ്സലാമിൽ ശംസുഉലമയെ സന്ദർശിക്കുവാൻ ഒരു ദിവസം വിനീതൻ ചെന്ന് അദ്ദേഹത്തിന്റെ റൂമിന് സമീപം എത്തിയപ്പോൾ അവിടെ മുദരിസായ നെല്ലിക്കുത്ത് ഇസ്മായീൽ മുസ്ലിയാർ മഹാനുമായി സംസാരിച്ചു കൊണ്ടിരിക്കുകയായിരുന്നു. സംസാരം ഒരു മണിക്കൂറോളം നീണ്ടുനിന്നു. ഒടുവിൽ ഇസ്മായീൽ മുസ്ലിയാർ പുറത്തിറങ്ങി. അദ്ദേഹം എന്നോടു പറഞ്ഞു. ''ഞാൻ സബഖുകൾ നടത്തുമ്പോൾ പല ഭാഗങ്ങളിലും സംശയങ്ങൾ ഉയർന്നുവന്നു. സംശയമുള്ള ഭാഗങ്ങൾ 'മഹാനോട് ചോദിച്ച്' സംശയ നിവാരണം വരുത്തുകയായിരുന്നു.'' ഇങ്ങനെ നിരവധി പ്രമുഖരായ പണ്ഡിതന്മാർ ദൈനംദിനം ശൈഖുനയെ സന്ദർശിക്കുകയും ആ അഗാധവിജ്ഞാന സാഗരത്തിൽ നിന്ന് ആവോളം കരസ്ഥമാക്കിക്കൊണ്ട് സായൂജ്യമടയുകയും ചെയ്യുമായിരുന്നു.

വിശുദ്ധ ഖുർആനും തിരുഹദീസും പണ്ഡിതന്റെ മാഹാത്മ്യത്തെ സംബന്ധിച്ച് ആവർത്തിച്ചു പറയുന്നുണ്ട്. ''എന്റെ സമുദായത്തിലെ പണ്ഡിതന്മാർ ഇസ്രായേലി സമുദായത്തിലെ പ്രവാചകന്മാർക്ക് സമാനരാണെന്ന്'' നബിവചനം അന്വർത്ഥമാക്കുന്ന വിധത്തിലായിരുന്നു ശൈഖുനയുടെ പാണ്ഡിത്യവും ജീവിതരീതിയും. അംബിയാക്കൾക്ക് അവരുടെ പ്രബോധനം സാധൂകരിക്കാനുതകും വിധം അല്ലാഹു പല അസാധാരണ കഴിവുകളും അവർക്ക് നൽകിയിട്ടുണ്ട്. അത്പോലെ സ്മര്യപുരുഷനിൽ പ്രവാചകതിരുമേനി വിശേഷിപ്പിച്ച ഉഖ്റവിയ്യായ പണ്ഡിതന്റെ പല അടയാളങ്ങളും വ്യക്തമായതായി കാണാൻ കഴിഞ്ഞിരുന്നു.

ശംസുൽ ഉലമയുടെ വീട്ടിലുണ്ടായിരുന്ന രണ്ട് മുന്തിയ ഇനം കാളകളെ അദ്ദേഹത്തിന്റെ മകൻ കുറ്റിക്കാട്ടൂരിലുള്ള മറ്റ് രണ്ട് കാളകളുമായി മാറ്റം ചെയ്തു. പകരമായി കിട്ടിയ കാളകളുമായി വയലിലിറങ്ങിയ പൂട്ടുകാരൻ പൂട്ടാൻ അരംഭിച്ചു അൽപ്പം കഴിഞ്ഞപ്പോൾ ഒരു കാളമടിയനായി നിലത്ത് വീണുകിടന്നു. എത്ര എഴുന്നേൽപ്പിക്കാൻ ശ്രമിച്ചിട്ടും കാള കിടന്ന കിടപ്പിൽ തന്നെ. ഇപ്രകാരം പലപ്രാവശ്യം ആവർത്തിച്ചു. അവസാനം പൂട്ടുകാരൻ അദ്ദേഹത്തിന്റെ മുമ്പിലെത്തി ആവലാതി ബോധിപ്പിച്ചു. ശൈഖുന മുറ്റത്തിറങ്ങി തൊഴുത്തിലെത്തി പ്രസ്തുത കാളയുടെ കണ്ണിലേക്ക് അൽപ്പനേരം നോക്കി. ശേഷം പൂട്ടുകാരനോട് പറഞ്ഞു. ''ഇനി നീ ഇതിനെ പൂട്ടാൻ കൊണ്ട് പോയ്ക്കോ അവൻ ഇനി കിടക്കുകയില്ല'' ശൈഖുന പറഞ്ഞത് പ്രകാരം പൂട്ടുകാരൻ കാളയുമായി പാടത്തിറങ്ങി പൂട്ട് പുനരാരംഭിച്ചു. യാതൊരു പ്രശ്നവുമില്ലാതെ കാള സുഖമായി തന്റെ ജോലിയ്ക്ക് വഴങ്ങിക്കൊടുക്കുന്നു. ആ കാളയെ പൂട്ടുകാരൻ എനിക്ക് കാണിച്ചു തന്നിട്ടുണ്ട്. ഞാൻ ശംസുൽഉലമയുടടെ വീട്ടിൽ പോകുമ്പോഴെല്ലാം പ്രസ്തുത കാളയെ നോക്കാറുണ്ടായിരുന്നു.

പട്ടിക്കാട് ജാമിഅ നൂരിയയിൽ അദ്ദേഹം പ്രിൻസിപ്പാളായിരുന്ന കാലം അവിടെ മുത്വവലിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിക്ക് ചില കാരണവശാൽ നാല് ദിവസത്തെ ഭക്ഷണം മുടക്കി. നാല് ദിവസം കഴിഞ്ഞ് വിദ്യാർത്ഥി ശൈഖുനയെ സമീപിച്ച് തന്റെ ശിക്ഷ പിൻവലിക്കാൻ അപേക്ഷിച്ചു. ശൈഖുന ആ വിദ്യാർത്ഥിയുടെ മുഖത്ത് അൽപ്പനേരം നോക്കിയതിനുശേഷം പറഞ്ഞു. ''നീ ഈ സ്ഥാപനത്തിൽ നിന്നുപോകണം നിനക്ക് ഇവിടെ സ്ഥാനമില്ല.'' പ്രസ്തുത വിദ്യാർത്ഥിയെ പുറത്താക്കിയ വിവരം കോളേജിലെ മറ്റ് വിദ്യാർത്ഥികൾ അറിഞ്ഞു. ഞങ്ങളുടെ കൂട്ടത്തിൽ ബുദ്ധിമാനും സമർത്ഥനുമായ ഈ വിദ്യാർത്ഥിയെ തിരിച്ചെടുക്കാൻ അദ്ദേഹത്തോട് ശുപാർശ ചെയ്യണമെന്നാവശ്യപ്പെട്ട് വിദ്യാർത്ഥികൾ കോട്ടുമല ഉസ്താദിനെ സമീപിച്ചു. കോട്ടുമല ഉസ്താദ് മഹാനവർകളുടെ മുമ്പിലെത്തി കാര്യം ഉണർത്തി. ഉടൻ അദ്ദേഹത്തിന്റെ മറുപടി '' നിങ്ങൾ എന്താ ഈ പറയുന്നത് അവനിൽ നിന്ന് അല്ലാഹു ഈമാനിനെ ഊരിക്കളഞ്ഞിരിക്കുന്നു. പിന്നെ എന്തിനാണവൻ നമുക്ക്'' കോളേജിൽ നിന്നു പോയി കുറച്ചു ദിവസം കഴിഞ്ഞ് പട്ടിക്കാട് ചുങ്കത്ത് നടന്ന ഖാദിയാനികളുടെ ഒരു യോഗത്തിൽ ഈ വിദ്യാർത്ഥി പ്രസംഗിക്കുകയുണ്ടായി. മഹാനവർകളുടെ അൽഭുതകരമായ ഇത്തരം ദീർഘദർശനം പലപ്പോഴും സംഭവിച്ചിട്ടുണ്ട്.

ഒരു ദിവസം വാഴൂരിൽ ഒരു പരിപാടി കഴിഞ്ഞ് തിരിച്ചു വരുന്ന മധ്യേ കുറ്റിക്കാട്ടൂരിൽ ഇറങ്ങി ശംസുൽഉലമയെ കാണാൻ ചെന്നു. (അദ്ദേഹം അന്ന് മകളുടെ വീട്ടിലായിരുന്നു താമസം) ശംസുൽഉലമ സമസ്തയുടെ ഒരു മീറ്റിങ്ങിൽ പങ്കെടുക്കാൻ കോഴിക്കോട്ട് പോയി എന്ന വിവരമാണ് എനിക്ക് ലഭിച്ചത്. ഞാൻ അദ്ദേഹത്തിന്റെ അവസ്ഥയെ കുറിച്ച് അന്വേഷിച്ചു. അപ്പോൾ മകൾ പറഞ്ഞത് ''ഞങ്ങൾ ഏത് പാതിരാ സമയത്ത് ബാപ്പയുടെ റൂമിൽ കടന്നാലും ബാപ്പ നിസ്കാരത്തിലോ ഔറാദിലോ ആയിരിക്കും.'' ഇതിൽ നിന്ന് അദ്ദേഹത്തിന്റെ ഇബാദത്തിന്റെയും ഇലാഹീ സാമീപിത്തിന്റെയും അവസ്ഥ നമുക്ക് മനസ്സിലാക്കാമല്ലോ. ആ കർമ്മയോഗി തെളിയിച്ചു തന്ന വീഥിയിലൂടെ സഞ്ചരിക്കാൻ നാഥൻ നമ്മെ അനുഗ്രഹിക്കട്ടെ. ആമീൻ.



ഇബ്രാഹിം പുത്തൂർ ഫൈസി



# പ്രസിദ്ധി ആഗ്രഹിക്കാത്ത വിശ്വപണ്ഡിതൻ

പ്രസിദ്ധരിൽ പ്രസിദ്ധൻ എന്നാലോ പ്രസിദ്ധി ആഗ്രഹിക്കാത്ത വിശ്വപണ്ഡിതൻ. ഇതായിരുന്നു ശംസുൽ ഉലമാ. പ്രസ്താവനകളിറക്കി പ്രസിദ്ധി നേടാൻ വെമ്പുന്നവരുണ്ട്. ക്യാമറയുടെ കണ്ണിൽ പെടാൻ ആർത്തിപൂണ്ട് ഓടുന്നവരും പത്രക്കാർക്ക് പതിനായിരങ്ങൾ കൊടുത്താണ് വിലകുറഞ്ഞ പ്രസിദ്ധി ചിലർ വിലക്കു വാങ്ങുന്നത്.

ശംസുൽഉലമാ പത്രകോളങ്ങളിൽ പേരുവരാൻ ആഗ്രഹിച്ചില്ല. അസ്ഥാനത്ത് അർത്ഥരഹിതമായ പ്രസ്താവനകൾ ഇറക്കിയുമില്ല. അനിവാര്യഘട്ടങ്ങളിൽ അത്യാവശ്യം ചില വാക്കുകൾ മാത്രമായിരുന്നു അവിടുത്തെ പ്രസ്താവനകൾ. അതിന്നുമൂല്യമുണ്ടായിരുന്നു. ജനസഹസ്രങ്ങൾ അതംഗീകരിക്കുകയും പ്രമാണമാക്കുകയും ചെയ്തിരുന്നു. ഒന്നല്ലെങ്കിൽ ഒന്ന് പ്രസിദ്ധീകരിക്കട്ടെ എന്ന നിലക്ക് പത്രമാപ്പീസുകളിലേക്ക് പ്രസ്താവനക്കെട്ടുകൾ എത്തിക്കുന്നവരെ ബഹുജനം മനസ്സിലാക്കിയിട്ടുണ്ട്.

> **ഇടയ്ക്കിടക്ക് പ്രസ്താവനകളിറക്കി പത്രക്കോളങ്ങളിൽ പ്രത്യക്ഷപ്പെടാതെ തന്നെ ശംസുൽഉലമാ ജനകോടികളുടെ മനസ്സിനെ കീഴടക്കി. ചിലരെ പത്രക്കാർ വളർത്തുന്നു. ചിലർ പത്രങ്ങളെ അവഗണിച്ചു വളരുന്നു. പാണ്ഡിത്യവും സേവനവും കൊണ്ട് പത്രക്കാരുടെ പിൻബലമില്ലാതെ തന്നെ വളരാമെന്ന് തെളിയിച്ച പണ്ഡിതനാണ് ശംസുൽ ഉലമാ.**

ഇടയ്ക്കിടക്ക് പ്രസ്താവനകളിറക്കി പത്രക്കോളങ്ങളിൽ പ്രത്യക്ഷപ്പെടാതെ തന്നെ ശംസുൽഉലമാ ജനകോടികളുടെ മനസ്സിനെ കീഴടക്കി. ചിലരെ പത്രക്കാർ വളർത്തുന്നു. ചിലർ പത്രങ്ങളെ അവഗണിച്ചു വളരുന്നു. പാണ്ഡിത്യവും സേവനവും കൊണ്ട് പത്രക്കാരുടെ പിൻബലമില്ലാതെ തന്നെ വളരാമെന്ന് തെളിയിച്ച പണ്ഡിതനാണ് ശംസുൽ ഉലമാ.

പ്രഭാതവേളയിൽ പള്ളിയിലെ, മുഅദ്ദീൻ, വിജയത്തിലേക്ക് വരാൻ ആഹ്വാനം ചെയ്തപ്പോൾ അതിന്നുത്തരം നല്കിക്കൊണ്ടാണ് ശംസുൽ ഉലമാ കണ്ണടച്ചത്. ബാങ്കിലെ അവസാനപദം "ലാ ഇലാഹ ഇല്ലല്ലാഹ്, ശൈഖുനായുടെയും അവസാന വചനമായിരുന്നു അപ്പോൾ യഥാസമയം ശൈഖുനായുടെ മരണവാർത്ത റിപ്പോർട്ട് ചെയ്യാൻ ഒരു പത്രത്തിനു കഴിഞ്ഞില്ല. തലേദിവസത്തെ സ്ഥിതി അനുസരിച്ച് അവിടുന്ന് സുഖം പ്രാപിക്കുന്നു. എന്നായിരുന്നു ചില പത്രങ്ങളിൽ വന്ന റിപ്പോർട്ട് എന്നിട്ടും ജനലക്ഷങ്ങൾ വെള്ളിമാടുകുന്നിലേക്ക് ഒഴുകി. ആ നിലക്കാത്ത പ്രവാഹം കണ്ട് എല്ലാവരും അന്ധാളിച്ചു . പ്രത്യേകിച്ചും പത്രക്കാർ.

ഉൽപാദനശേഷിയുള്ള നല്ല ഭൂമി അത് മഴവെള്ളം വലിച്ചെടുക്കും. അതിൽ കൃഷിയും സസ്യലതാദികളും തഴച്ചു വളരും. ഉറച്ചു കഠിനമായ മറ്റൊരുഭൂമി അത് മഴവെള്ളം തടഞ്ഞു നിർത്തുന്നു. അതിൽ നിന്ന് മനുഷ്യർ കുടിക്കും മൃഗങ്ങളെ കുടിപ്പിക്കും, കൃഷി നനക്കും. അങ്ങിനെ ജനങ്ങൾക്കത് പ്രയോജനപ്പെടും. പാഴ്ഭൂമിയിൽ മഴവർഷിച്ചാൽ അത് വെള്ളം തടഞ്ഞുവെക്കുകയോ സസ്യലതാദികൾ അതിൽമുളക്കുകയോ ഇല്ല.

വൈജ്ഞാനികമായി മനുഷ്യരെ ഈ മൂന്നുവിഭാഗം ഭൂമിയോടാണ് നബി(സ) ഉപമിച്ചിട്ടുള്ളത്. ഒരു വിഭാഗം മനുഷ്യർ അറിവ് സമ്പാദിക്കുകയും അതനുസരിച്ചു പ്രവർത്തിക്കുകയും തങ്ങൾ പഠിച്ച അറിവ് മറ്റുള്ളവർക്ക് പകർന്നുകൊടുക്കുകയും ചെയ്യുന്നു. ഉൽപാദനശേഷിയുള്ള നല്ല ഭൂമിപോലെയാണിവർ. പക്ഷെ അതനുസരിച്ചു അവർ ജീവിക്കുന്നില്ല.. എങ്കിലും അവർ അറിവ് പഠിപ്പിക്കുയും അപരന്ന് അത് ഉപകാരപ്പെടുകയും ചെയ്യുന്നു. മഴവെള്ളം തടഞ്ഞു നിർത്തുന്ന ഉറച്ച ഭൂമിപോലെയാണിവർ. അറിവ് പഠിക്കാത്തവരും പഠിപ്പിച്ചവരിൽ നിന്ന് അറിവ് കേട്ടു മനസ്സിലാക്കി പ്രവർത്തിക്കാത്തവരുമാണ്

മറ്റൊരു വിഭാഗം. ഇവർ പാഴ്ഭൂമിക്ക് തുല്യമാണ്.

ഇതിൽ പ്രഥമ വിഭാഗത്തിൽപെട്ടജ്ഞാന ധന്യനായിരുന്നു ശൈഖുനാ ശംസുൽ ഉലമാ. അവിടുന്ന് ധാരാളം വിജ്ഞാനം ഉൾകൊണ്ട് ജ്ഞാനപ്രചോദിതവും ഭക്തി ധന്യവുമായ ജീവിതം നയിച്ചുകൊണ്ട് ലക്ഷോപലക്ഷം ജനങ്ങൾക്ക് വിജ്ഞാനം പകർന്നുകൊടുത്തു. അവിടുത്തെ അരുമ ശിഷ്യന്മാർ തന്നെയുണ്ട് പരസഹസ്രം. തന്റെ ജിഹ്വയിൽ നിന്ന് വിജ്ഞാനം പലപ്പോഴായി കേട്ടു പഠിപ്പ ബഹുജനം വേറെയും.

അഹ്ലുസ്സുന്നത്തിവൽ ജമാഅത്തിന്റെ ശത്രുക്കൾ ക്ക് എന്നും പേടിസ്വപ്നമായിരുന്നു. ശൈഖുനാ. ക്രൈസ്തവ മിഷനറി പ്രവർകർക്കും സമകാലീനസമൂഹത്തിൻ സുന്നീആവേശവും അഭിനിവേശവും വളർത്തുന്നതിൽ ശൈഖുനായുടെ ഭാഗഭാഗിത്വം അവകാശപ്പെടാൻ മറ്റൊരു പണ്ഡിതനുമില്ല അവിടുത്തെ പ്രസംഗത്തിൽനിന്ന് കുറിപ്പെഴുതി എടുത്തു സുന്നിസം പഠിച്ചചിലർ പിന്നീട് അദ്ദേഹത്തെ 'ഇമിറ്റേഷൻ' സുന്നി, ആക്കി എങ്കിലും മുസ്‌ലിം സമൂഹം സുന്നീ ആദർശ പണ്ഡിതനായി അംഗീകരിച്ചത് ശൈഖുനായെതന്നെയായിരുന്നു.

ഭൂമിയിൽ അല്ലാഹുവിന്റെ സാക്ഷികൾ സത്യവിശ്വാസികൾ. ഒരു വ്യക്തി അല്ലാഹുവിങ്കലും ആകാശലോകത്തും പ്രിയങ്കരനാണെന്നതിന്റെ തെളിവ് സത്യവിശ്വാസികൾ അദ്ദേഹത്തെ സ്നേഹിക്കുക എന്നതാണ്. നബി വചനം ഇതിന് സാക്ഷ്യമാകുന്നു. ഈ മാനദണ്ഡംവെച്ചു ചിന്തിച്ചാൽ ശൈഖുനാ അല്ലാഹുവിന്റെ പൊരുത്തം സമ്പാദിച്ച സമുന്നതപണ്ഡിതനാണെന്ന് ഏവർക്കും ബോദ്ധ്യപ്പെടും. ഒരു ജനാസഃ ഒരു നോക്കുകാണുവാനും അന്തിമോപചാരം അർപ്പിക്കാനും ഒഴുകി എത്തിയ സത്യവിശ്വാസികളായ ജനലക്ഷങ്ങൾ വിളിച്ചറിയിച്ചതാണ് ഈ സത്യം.

അച്ചടക്ക രാഹിത്യവും അനുസർണക്കേടും അണുവോളം പൊറുപ്പിക്കാത്ത ആദർശശാലിയായിരുന്നു ശൈഖുനാ. ഒരിക്കൽ അവിടുന്നു പറഞ്ഞു.

ഇന്ന് സമൂഹംത്തെ ബാധിച്ച മാരകവ്യാധിയാണ് അച്ചടക്ക രാഹിത്യം. അനുസരണക്കേട് അതിന്റെ കൂടപ്പിറപ്പാകുന്നു. ഇസ്‌ലാം പഠിപ്പിച്ച ഉന്നതമൂല്യങ്ങൾക്കെതിരാണ് ഇവ രണ്ടും. അർഹിക്കുന്നതിനെ നിഷേധിക്കലും സത്യത്തെ നിരാകരിക്കലുമുണ്ടവയിൽ. ദീൻ(മത) നസ്വീഹത് (ഗുണകാംക്ഷ) ആണ് എന്ന് നബി(സ) പറഞ്ഞിരിക്കുന്നു. ആർക്കെല്ലാം നസ്വീഹത്? ആരോടെല്ലാം ഗുണകാംക്ഷ? അല്ലാഹുവിന്ന് അവന്റെ റസൂലിന്ന് അവന്റെ ഗ്രന്ഥത്തിന് മുസ്‌ലിം നേതാക്കൾക്ക് ബഹുജനങ്ങൾക്കും എന്നാണ് നബി(സ) അരുളിയത്. അല്ലാഹുവിനോടുള്ള ഗുണകാംക്ഷ അവിടുത്തെ അനുസരിക്കൽ ഗ്രന്ഥത്തിന്നു (ഖുർആൻ) ഈ ഗുണകാംക്ഷ അതിലുള്ളത് അംഗീകരിക്കലും അനുസരിക്കലും തന്നെ. മുസ്‌ലിം നേതാക്കൾക്കുള്ള ഗുണകാംക്ഷ അവരെ അനുസരിക്കൽ. ബഹുജനഗുണകാംക്ഷങ്ങളുടെ കാര്യത്തിൽ നന്മ അഭിലഷിക്കലും.

ഇസ്‌ലാം വിഭാവനം ചെയ്ത ഉന്നതമൂല്യങ്ങളാണ് അനുസരണവും അച്ചടക്കവുമെന്ന് ഇത് തെളിയിക്കുന്നു. അതിനാൽ അവ രണ്ടുമില്ലാത്തവരെ സമൂഹത്തിലും സംഘടനയിലും പൊറുപ്പിക്കാൻ കഴിയില്ല. സംഘടനാതലത്തിൽ ചിലർ അച്ചടക്കരാഹിത്യം പ്രോത്സാഹിപ്പിച്ചപ്പോൾ അവരെ സമസ്തയിൽ നിന്ന് പുറത്തക്കിയ പശ്ചാതലത്തിലാണ് ശൈഖുനാ ഇപ്രകാരം പറഞ്ഞത്. ○



വി.ഇമ്പിച്ചി മുസ്‌ല്യാർ വെട്ടിക്കാട്ടിരി
(സമസ്ത മുശാവറ മെമ്പർ)

# ഞങ്ങളുടെ ഉസ്താദ്

തഹ്സീലിനായി വെല്ലൂരിൽ പോകുന്നതിന് മുമ്പ് തന്നെ ശംസുൽ ഉലമയെ ക്കുറിച്ച് കേൾക്കാൻ സാധിച്ചിരുന്നു. പക്ഷെ, ഓതിപ്പടിക്കുന്ന കാലമായതു കൊണ്ട് മഹാനവർകളുമായി എനിക്ക് ബന്ധപ്പെടാൻ കഴിഞ്ഞിരുന്നില്ല.

വെല്ലൂരിൽ ഞങ്ങൾ ഫൈനൽ ക്ലാസ്സിൽ പഠിക്കുന്ന കാലം. കോളേജിൽ മുദ ർരിസ്സിന്റെ ഒഴിവിലേക്ക് ഒരാളെ ആവശ്യമായിവന്നു. പ്രിൻസിപ്പാളായിരുന്ന ശൈഖ് അബ്ദുറഹീം ഹസ്റത്ത് ശംസുൽ ഉലമായെ കത്തയച്ചു വരുത്തി, പ്രസ്തുത ഒഴി വിൽ മുദർരിസായി സേവനമനുഷ്ടിക്കാൻ ആവശ്യപ്പെടുകയും മഹാനവർകൾ വൈമനസ്യം കൂടാതെ പ്രസ്തുത സ്ഥാനം ഏറ്റെടുക്കുകയും ചെയതു. ശംസുൽ ഉലമാ ബാഖിയാത്തിൽ നിന്ന് തഹ്സീലായി രണ്ടു വർഷത്തിന് ശേഷമാണ് പ്രസ്തുത സംഭവം നടക്കുന്നത്.

ശൈഖ് അബ്ദുൽ റഹീം ഹസ്റത്തും (ന.മ) ശംസുൽ ഉലമയും തമ്മിൽ വലിയ ബന്ധമായിരുന്നു. ശംസുൽ ഉലമയെ സംബന്ധച്ച് പലപ്പോഴും ഞങ്ങളോട് മഹാനവ ർകൾ സംസാരിക്കാറുണ്ടായിരുന്നു. മഹാനവർകളോട് ശംസുൽ ഉലമാ കാണിച്ചി രുന്ന ആദരവും, ബഹുമാനവും ഗുരുശിഷ്യ ബന്ധത്തിന്റെ മകുടോദാഹരണമായി രുന്നു. അന്ന് ശൈഖുനാ ആദം ഹസ്റത്ത് കോളേജിലെ സ്വദർ മുദർരിസായിരുന്നു.

ഒരു വർഷത്തോളം ശംസുൽ ഉലമ അവിടെ മുദർരിസായി ജോലി ചെയ്തു. അന്ന് ഞാനടക്കം മുപ്പത്തിയാറ് മലയാളികൾ ഫൈനൽ വിദ്യാർത്ഥികളായി ഉണ്ടാ യിരുന്നു. അതിഗഹനവും, സങ്കീർണ്ണവുമായ 'ശറഹുൽ മവാഖിഫ്' ആയിരുന്നു മഹാ നവർകളിൽ നിന്നും ഞങ്ങൾ ഓതിപഠിച്ചത്. വളരേ ചെറുപ്പമായിരുന്നു വെങ്കിലും അതിഗഹനമായ പ്രസ്തുത കിതാബ് ദർസ് നടത്തുമ്പോൾ അമ്പതു വർഷത്തെ പരിജയ സമ്പത്ത് വിളിച്ചോതുന്ന വിധത്തിലായിരുന്നു മഹാനവർകളുടെ ക്ലാസ്സ്. മഹാനുഭവന്റെ തദ്‌രീസിന്റെ ശൈലിതന്നെ മറ്റുള്ളവരുടെതിൽ നിന്നും വ്യത്യസ്തമാ യിരുന്നു.

പിൽക്കാലത്ത് പ്രശസ്തരായ ഒന്നനവധി പണ്ഡിത പ്രതിഭകൾ അന്ന മഹാന വർകളിൽ നിന്നും ഓതിപ്പടിച്ചവരായിരുന്നു. നന്തിക്കോളേജ് മുദരിസായിരുന്ന മർഹും വെളിമുക്ക് മുഹമ്മദ് കുട്ടി മുസ്‌ല്യാർ (ന.മ) , മർഹൂം കുഞ്ഞി ഇബ്രാഹീം മുസ്‌ല്യാർ , മർഹൂം പാണക്കാട് പൂക്കോയതങ്ങൾ, (സയ്യിദ് അബ്ദുൽ ജബ്ബാർ ശിഹാബ് തങ്ങ ളുടെ പിതാവ്) മർഹും പൊൻമള മൊയ്തീൻ മുസ്‌ല്യാർ, മർഹും ചളവറ മമ്മു മു സ്‌ല്യാർ, മർഹും: കുന്നത്തുള്ളി മുഹമ്മദലി മുസ്‌ലിയാർ. ഒ.കെ സൈനുദ്ദീൻ കുട്ടി മുസ്‌ല്യാർ തുടങ്ങി മുപ്പത്തിയാറോളം കേരളക്കാർ ആ ഗണത്തിൽ പെടുന്നു.

ബാഖിയാത്തിൽ വന്നതോടു കൂടി മഹാനവർകളുമായുള്ള ബന്ധത്തിന് ആരംഭം കുറിക്കുകയായിരുന്നു. വഫാത്ത് വരേ ആ ബന്ധത്തിന് അനുദിനം ദൃഢത കൈ വന്നു കൊണ്ടേയിരുന്നു. ബാഖിയാത്തിൽ താമസിച്ചിരുന്ന കാലത്തും മഹാനവ ർകൾ വലിയ സംസാരപ്രിയനായിരുന്നില്ല. മിതമായി മാത്രമേ സംസാരിച്ചിരുന്നുള്ളു. മിക്കപ്പോഴും മഹാനവർകളുമായി ഞാൻ ബന്ധപ്പെട്ടിരുന്നു. അസറിന്റെ ശേഷം ചില ദിവസങ്ങളിൽ ശംസുൽ ഉലമ സായാഹ്നസവാരിക്ക് ഇറങ്ങുകയും കോട്ടമൈതാനി പോലുള്ള സ്ഥലങ്ങൾ സന്ദർശിക്കുകയും ചെയ്യുമ്പോൾ ഈ വിനീതനും ഒന്നിച്ചു ണ്ടാകാറുണ്ടായിരുന്നു. അത്തരം സന്ദർഭങ്ങളിൽ പല ഗഹനമായ വിഷയങ്ങളും സം സാരത്തിൽ വരികയും അതെക്കുറിച്ചെല്ലാം ശംസുൽ ഉലമ വ്യക്തവും സത്യസന്ധ



വുമായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയും ചെയ്യുമായിരുന്നു.

ബാഖിയാത്ത് വിട്ടതിന് ശേഷമാണ് മഹാനവർകൾ സമസ്തയിലേക്ക് കടന്നു വരുന്നത്. അക്കാലത്ത് വാളാഞ്ചേരിയിൽ വെച്ച് മൗദൂദികൾക്കെതിരിൽ മഹാനവർകൾ ശ്രദ്ധേയമായ ഒരു ഖണ്ഡന പ്രസംഗം നട

ത്തുകയുണ്ടായി. ശംസുൽ ഉലമക്ക് ഖണ്ഡന വിഷയത്തിലുള്ള അതുല്യവും അനിതര സാധാരണവുമായ പ്രാഗൽഭ്യം വിളിച്ചോതുന്നതായിരുന്നു പ്രസ്തുത പ്രസംഗം. തുടർന്നങ്ങോട്ട് പുത്തനാശയക്കാർക്കെതിരെ നിരന്തരം ഖണ്ഡന സംവാദ പ്രഭാഷണങ്ങളിൽ മുഖ്യനായി പങ്കെടുക്കുകയും, അത്തരക്കാരുടെ പൊള്ളത്തരങ്ങൾ തുറന്നു കാണിക്കുകയും ചെയ്യുന്നതിൽ മഹാനവർകൾ എന്നും മുൻപന്തിയിലായിരുന്നു.

പട്ടിക്കാട് കോളേജിന്റെ രൂപീകരണത്തിന് മുമ്പ് താഴക്കോട്, പട്ടിക്കോട് തുടങ്ങിയ സ്ഥലങ്ങളിൽ വെച്ച് പുത്തനാശയക്കാരെ നേരിട്ടുള്ള സംവാദത്തിന് ശംസുൽ ഉലമ വെല്ലുവിളിക്കുകയും, തദവസരങ്ങളിൽ അവർ ക്ഷണം സ്വീകരിച്ചെങ്കിലും വാദപ്രതിവാദത്തിന് നിശ്ചയിക്കപ്പെട്ട ദിവസം വന്നപ്പോൾ ജാള്യതയോടെ വഹാബികൾ ഹാജരാകാതിരിക്കുകയുമാണ് ചെയ്തിരുന്നത്. അവരുടെ നിസ്സഹകരണം മൂലം നടക്കാതെ പോയ സംവാദങ്ങൾക്ക് പകരമെന്നോണം പെരിന്തൽ മണ്ണയിൽ അതിവിപുലമായ ഒരു സുന്നി സമ്മേളനം സംഘടിപ്പിക്കുകയുണ്ടായി. അവരുടെ ശവമഞ്ചത്തിന് അവസാനത്തെ ആണിയും അടിച്ചു കയറ്റിയ ശംസുൽ ഉലമയുടെ അന്നത്തെ പ്രസംഗത്തിലെ ഓരോ പദങ്ങളും ഗർജ്ജനമെന്ന പദത്തെ തികച്ചും അന്വർത്ഥമാക്കുന്ന തരത്തിലായിരുന്നു.

ഏതൊരു വിഷയത്തിലും മഹാനവർകൾക്ക് പ്രത്യേകം തഹ്ഖീഖ് തന്നെയുണ്ടയിരുന്നു. സമകാലിക പണ്ഡിതൻമാ



രിൽ നിന്നും മഹാനവർകളെ ശ്രദ്ധേയനാക്കിയത് ഒരു പക്ഷെ, വിവിധ വിഷയങ്ങളിൽ അദ്ദേഹത്തിന് മാത്ര അവകാശപ്പെട്ട അഭിപ്രായങ്ങളായിരുന്നു. ഈ നൂറ്റാണ്ടിലെ മുജദ്ദിദാകാൻ നൂറ് ശതമാനം അർഹനാണ് മഹാനവർകൾ എന്നതിൽ സംശയത്തിന് അവകാശമേയില്ല. അനിഷ്ടങ്ങൾ ഉണ്ടായാലും ശരി വക്രതയില്ലാതെ കാര്യങ്ങൾ യഥാവിധി വെട്ടിത്തുറന്ന് പറയുവാൻ യാതൊരു വൈമനസ്യവും മഹാനവർകൾക്കുണ്ടായിരുന്നില്ല. എത്രതന്നെ പ്രഗത്ഭരായിരുന്നാലും അവർക്കു മുമ്പിൽ തന്റെ അഭിപ്രായങ്ങൾ ഭയാശങ്ക കൂടാതെ പ്രകടിപ്പിക്കുകയും അതിൽ തന്നെ ഉറച്ചു നിൽക്കുകയും ചെയ്യുന്ന മഹാനവർകളുടെ സ്വഭാവം ആ വ്യക്തിത്വത്തിന്റെ മാറ്റുകൂട്ടിക്കൊണ്ടേയിരുന്നു. കണ്ണിയത്ത് ഉസ്താദ് അധ്യക്ഷത വഹിച്ചിരുന്ന മുശാവറയോഗങ്ങളിൽ യുക്തി ഭദ്രമായ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും ശംസുൽ ഉലമ മുന്നോട്ടുവെക്കുമ്പോൾ കണ്ണിയ്യത്ത് ഉസ്താദ് ആവേശപൂർവ്വം ശംസുൽ ഉലമായുടെ തീരുമാനം ശിരിവെക്കുമായിരുന്നു.മാന്യതയും സൗമ്യതയും മുറ്റി നിന്ന സംസാരമായിരുന്നു ശംസുൽ ഉലമയുടേത്. സുന്നത്ത് ജമാഅത്തിന്റെ തനതായ രൂപം പ്രസംഗ-പ്രവർത്തനങ്ങളിലൂടെയും, കരുത്തുറ്റ രചനയിലൂടെയും കൈരളിക്ക് വ്യക്തമാക്കി ത്തന്നത് ശംസുൽ ഉലമാ തന്നെയായിരുന്നു. ആ മഹാനുഭാവൻ സുതരാം വെട്ടിത്തെളിയിച്ചു തന്ന ആ പാത പിൻപറ്റാൻ അല്ലാഹു നമുക്കേവർക്കും തൗഫീഖ് നൽകുമാറാകട്ടെ. ആമീൻ.



# മരിക്കാത്ത മൊഴികൾ

♦ പരിശുദ്ധാത്മാക്കളെ വാർത്തെടുത്തെങ്കിൽ മാത്രമേ ഈ ദീൻ നിലനിൽക്കുകയുള്ളൂ.

♦ സമസ്തയുടെ ശക്തി രാജ്യത്തെ മുഴുവൻ കക്ഷികളും മനസ്സിലാക്കണം. ഗവണ്മെന്റ് മതത്തിൽ കയ്യിടരുത്. ദീനിൽ നിങ്ങൾ വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അത് മുസ്‌ലിം സമുദായത്തിലെ വഞ്ചകന്മാർ വഴിയാണ്.

♦ ഞങ്ങൾ എപ്പോഴും ഈ രാജ്യത്തെ ഗവണ്മെന്റിന് പിന്തുണ പ്രഖ്യാപിച്ചുകൊണ്ടാണ് ഏത് രംഗത്തും പ്രവർത്തിക്കുന്നത്.

♦ ഈ രാജ്യത്തെ പോലീസുകാർ ഞങ്ങളെ പ്രശംസിക്കും. കാരണം ഞങ്ങൾ ഒരു വിരൽ അനക്കിയാൽ അടങ്ങുന്നവരാണ് ഞങ്ങളുടെ ആളുകൾ.

♦ ഈ സംഘടനയുടെ ഉള്ളിൽ ആരെങ്കിലും ചാരപ്രവൃത്തി നടത്തുന്നുണ്ടെങ്കിൽ അവരെ ഞങ്ങൾ അറസ്റ്റ് ചെയ്യും അതിന് പോലീസ് സഹായം വേണ്ട. അല്ലാഹുവിന്റെ ഔലിയാക്കൾ ആരിഫീങ്ങൾ അത് ചെയ്യും. ചെയ്തിട്ടുമുണ്ട്.

♦ സുന്നത്ത് ജമാഅത്തിനെ ആക്രമിക്കാൻ ചിലർ നോക്കി അന്ന് ഔലിയാക്കളുടെ നേതൃത്വത്തിൽ മുസ്‌ലിം സൈന്യം അവരെ ആട്ടിയോടിച്ചു.

♦ ഇവിടെ മുസ്‌ലിംകൾ നാമമാത്രമായി അവശേഷിക്കുകയാണെങ്കിൽ ഇവടന്ന് കെട്ടുകെട്ടേണ്ടി വരും

♦ അഹ്‌ലുസുന്നത്തി വൽജമാഅത്തിന്ന് മാത്രമേ സാമുദായിക മൈത്രി ഈ രാജ്യത്ത് നിലനിർത്താൻ സാധിക്കുകയുള്ളൂ.

♦ വർഗ്ഗീയത ഈ രാജ്യത്ത് ആപത്താണെന്ന് നാം മനസ്സിലാക്കണം. പഞ്ചാബിലും മറ്റും സ്ഥലങ്ങളിലും നടമാടുന്ന അക്രമങ്ങൾക്ക് കാരണം വർഗീയതയല്ലാതെ മറ്റൊന്നുമല്ല.

♦ ഇപ്പോൾ ജമാഅത്തെ ഇസ്‌ലാമി "സിയോ" (SIO) ആയിരിക്കുന്നു. കുറച്ച് കൂടി കൂട്ടിയാൽ സിയോണിസ്റ്റായി. അല്ലാഹു അവരെക്കൊണ്ട് അവർക്ക് തന്നെ ഒരു പേര് നൽകിയിരിക്കുന്നു.



# അസ്തമിക്കാത്ത സൂര്യൻ

ഇ.കെ.അബ്ദുള്ള മുസ്‌ലിയാർ
(മുദർരിസ് പുന്ന ജുമാമസ്ജിദ്)

**1417** റബീ ഉൽ ആഖിർ നാലിന് നമ്മോട് വിടപറഞ്ഞ ഒരു മഹാ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്‌ലിയാർ. ആ സൂര്യൻ നമ്മുടെ കൺമുമ്പിൽനിന്ന് മറഞ്ഞിട്ടുണ്ടെങ്കിലും അതിന്റെ പ്രഭാകിരണങ്ങൾ നമ്മിൽ അലയടിച്ചുകൊണ്ടിരിക്കുന്നു. ഭൗതികശരീരം നമ്മിൽ നിന്ന് അകന്നെങ്കിലും ലോകത്തിന്റെ എല്ലാ മുക്കുമൂലകളിലും അതിന്റെ രശ്മികൾ തെളിഞ്ഞുകൊണ്ടിരിക്കുന്നു. ഉന്നത പണ്ഡിതലോകം പ്രത്യക്ഷമായോ പരോക്ഷമായോ ശംസുൽ ഉലമായുടെ ശിഷ്യഗണങ്ങളാണ്. നേരിട്ട് ശിഷ്യത്വം സ്വീകരിച്ചവർ ആയിരക്കണക്കാണെങ്കിൽ അല്ലാത്തവർ ലക്ഷക്കണക്കാണ്. ഇത്രയധികം ശിഷ്യസമ്പത്തുള്ള മറ്റൊരു പണ്ഡിതനെ നമുക്ക്



ശൈഖുനാ ശംസുൽ ഉലമയുടെ ഖബർ

കാണാൻ സാധ്യമല്ല. എന്നാൽ ശൈഖുനാ വെള്ളവും വളവും കൊടുത്തു സംരക്ഷിച്ച പ്രസ്ഥാനം നമ്മുടെ മുന്നിൽ തലയുയർത്തി നിൽക്കുന്നത് കണ്ട് സമാശ്വസിക്കുകയല്ലാതെ ആ വിടവ് നികത്താൻ മറ്റൊരു വ്യക്തിയെ നാം കാണുന്നില്ല. ഓരോ നൂറ്റാണ്ടുകളിലും ഓരോ മുജദ്ദിദുണ്ടാകുമെന്ന തിരു വചനത്തിന്റെ സാരാംശങ്ങൾ ശൈഖുനായിൽ കൂടി പ്രത്യക്ഷപ്പെട്ടു എന്നൊരാൾ പറഞ്ഞാൽ അത് അതിശയോക്തിയാവുകയില്ല എന്ന് നമുക്ക് മനസ്സിലാക്കാം. കാരണം ദീനിനെ താറുമാറാക്കുകയും അതതിന്റെ അടിത്തറക്ക് കോടാലി വെക്കുകയും ചെയ്തുകൊണ്ടിരുന്ന പുത്തൻ പ്രസ്ഥാനക്കാരെ ഖണ്ഡനം കൊണ്ടും വാദപ്രതിവാദം കൊണ്ടും പ്രസംഗങ്ങൾ കൊണ്ടും ലേഖന പരമ്പര കൊണ്ടും തകർത്ത് തരിപ്പണമാക്കിയത് മറ്റാരുമായിരുന്നില്ല. ഗൾഫ് പര്യടന വേളയിൽ മുസ്‌ലിം രാജ്യങ്ങളിലെ ക്രൈസ്തവ മിഷനറി പ്രവർത്തനത്തിന്റെ പൊള്ളത്തരങ്ങളും ഇസ്‌ലാമിന്റെ അന്തസ്സത്തയും തുറന്നു കാട്ടിയപ്പോൾ ആലിമുൽ ആലം അഥവാ വിശ്വപണ്ഡിതൻ എന്നു അറബ്‌ലോകം ശൈഖുനായെ വിശേഷിപ്പിച്ചത് നാം മറന്നിട്ടില്ല. അപാര ബുദ്ധി വൈഭവം കൊണ്ടും അഗാധപാണ്ഡിത്യം കൊണ്ടും ഏതൊരു വൻ ശക്തിയേയും മുട്ടുകുത്തിക്കാൻ ശൈഖുനാക്ക് പ്രയാസമുണ്ടായിരുന്നില്ല. ഇ. കെ.യുടെ അവിടേക്ക് ഞങ്ങളില്ല. ഞങ്ങളോട് എതിർക്കുന്നത് രണ്ട് ആലിമീങ്ങളും രണ്ട് ജാഹിലീങ്ങളുമാണ് ആലിമുകൾ. പതി അബ്ദുൽ ഖാദർ മുസ്‌ലിയാരും ഇ. കെ. അബൂബക്കർ മുസ്‌ലിയാരുമാണ്. ഇത് ശത്രുക്കൾ വരെ സമ്മതിച്ച കാര്യമാണ്.

എം. ഇ. എസ്. ഉടലെടുത്ത ആദ്യത്തിൽ എസ്. വൈ.



ശൈഖുനായുടെ പിതാവ് കോയക്കുട്ടുമുസ്‌ലിയാരുടെ ഖബർ

എസ്സിന്റെ മാനാഞ്ചിറയിൽ ചേർന്ന സമ്മേളനം ഉത്ഘാടനം ചെയ്തുകൊണ്ട് ''ഡോക്ടർമാർ മലത്തിൽ കൃമികളുണ്ടോ എന്ന് പരിശോധിക്കട്ടെ'' ദീൻ കാര്യം കൈകാര്യം ചെയ്യാൻ ഇവിടെ ഞങ്ങളുണ്ട്'' എന്ന ശൈഖുനായുടെ ധീരപ്രഖ്യാപനം കേട്ട

ശ്രോദ്ധാക്കളുടെ ത്കബീർ ഇന്നും കർണ്ണപുടങ്ങളിൽ അലയടിച്ചുകൊണ്ടിരിക്കുകയാണ്.

## കുടുംബം

കേരളത്തിലെ ഇസ്‌ലാമിന്റെ ആദ്യകാലത്തു തന്നെ യമനിൽ നിന്ന് ഇസ്‌ലാമിന്റെ പ്രചരണാർത്ഥം കേരളത്തിൽ വരികയും ദീനീ പ്രചരണ രംഗത്ത് ശ്രദ്ധ കേന്ദ്രീകരിക്കുകയും ചെയ്ത പുരാതന പണ്ഡിത കുടുംബത്തിന്റെ ഒരംഗമാണ് ശൈഖുനാ. വരക്കൽ മുല്ലക്കോയ തങ്ങളുടെ പൂർവ്വീകന്മാരായ സാദാത്തുകളായി സഹവർത്തിക്കുകയും അവരുമായി ആത്മീയ ബന്ധം സ്ഥാപിക്കുകയും അവരുടെ ശിഷ്യത്വം സ്വീകരിക്കുകയും ചെയ്തുകൊണ്ട് പുതിയങ്ങാടി സാദാത്തുക്കളുടെ തറവാടിന്നടുത്തുള്ള തട്ടാൻകണ്ടി എന്ന വീട്ടിൽ താമസമുറപ്പിക്കുകയും മുല്ലക്കോയ തങ്ങൾ അടക്കമുള്ള സാദാത്തീങ്ങൾക്ക് ഖുർആൻ പഠിപ്പിക്കുകയും കിതാബുകൾ ദർസ് നടത്തിക്കൊടുക്കുകയും ചെയ്തിരുന്ന കോയട്ട് മൊല്ല എന്നറിയപ്പെട്ട മുഹമ്മദ് കോയ എന്നവർ ശൈഖുനായുടെ പിതാമഹനാരിൽപെട്ട ഒരാളാണ്. അദ്ദേഹം മരണപ്പെട്ടപ്പോൾ നമ്മുടെ ഉസ്താതദും നമ്മുടെകൂടെ തന്നെ കിടക്കട്ടെ എന്ന് പറഞ്ഞ്കൊണ്ട് സാദാത്തീങ്ങളുടെ ഖബർസ്ഥാനിൽ തന്നെ മറമാടി. മുല്ലക്കോയ തങ്ങളുടെ ഖബറിന്റെ തൊട്ടടുത്ത് പടിഞ്ഞാറു ഭാഗത്താണ് ആ മഹാൻ അന്ത്യവിശ്രമം കൊള്ളുന്നത്. അദ്ദേഹത്തിന്റെ മകൻ അബൂബക്കർ എന്നവർ പറമ്പിൽ കടവിലെ അരിയിൽ എന്നവീട്ടിൽ താമസിച്ചു. അദ്ദേഹത്തിന്റെ ഖബർ പൂർവ്വപിതാക്കൾ അന്ത്യവിശ്രമം കൊള്ളുന്ന പറമ്പിൽപള്ളി ഖബർസ്ഥാനിൽ പടിഞ്ഞാറുഭാഗത്താണ്. അദ്ദേഹത്തിന്റെ മകൻ കോയട്ടി മുസ്ല്യാരാണ് ശൈഖുനായുടെ പിതാവ്. അവർ പറമ്പിൽപള്ളഇയുടെ കിഴക്കുഭാഗം അന്ത്യവിശ്രമം കൊള്ളുന്നു. ശൈഖുനായുടെ മാതാവ് അടിയോളിൽ അബൂബക്കർ എന്നവരുടെ മകൾ ബീവിക്കുട്ടി ഉമ്മ എന്നവരാണ്. ഇവരുടെ പരമ്പരയും പൂർവ്വീകമായി പിതാവിന്റെ പരമ്പരയിലേക്ക് ചേരുന്നതാണ്. ഇവരും ശൈഖുനായുടെ സഹോദരന്മാരായ ഉസ്മാൻ മുസ്‌ലിയാർ. ഇ.കെ.ഹസ്സൻ മുസ്ലിയാർ, ആലിമുസ്‌ലിയാർ എന്നിവരും അന്ത്യവിശ്രമംകൊള്ളുന്നത് പറമ്പിൽപള്ളി പരിസരത്തുതന്നെ. ഇവരുടെ പൂർവ്വപിതാക്കളുടെയും അശ്ശഹീദുഅലിയ്യുൽ ബക്കരി എനിവരുടെയും മറ്റു നിരവധി പുമ്യാത്മാക്കളുടെയും അന്ത്യവിശ്രമസ്ഥലമായ പറമ്പിൽപള്ളി പുരാതനമായ ഒരു തീർത്ഥാടന കേന്ദ്രമാണ്. വിദൂരസ്ഥലങ്ങളിൽനിന്നും സിയാറത്തിന്നെത്തുന്നവർ നിരവധിയാണ്.



ശൈഖുനായുടെ മാതാവ് ബീവിക്കുട്ടി ഉമ്മയുടെ ഖബർ

## അഗാധമായ ബുദ്ധിവൈഭവം

ശൈഖുനായെ പിതാവ് സ്കൂളിൽ ചേർത്തി പഠിപ്പിച്ചു. അഞ്ചാംതരം പാസായപ്പോൽ സ്കൂൾ പഠനം നിർത്തി ദർസില് ചേർക്കാൻ തീരുമാനിച്ചു. ഇതറിഞ്ഞ പ്രധാനാദ്ധ്യാപകൻ പിതാവിനെ സമീപിച്ചുപറഞ്ഞു. 'നിങ്ങളുടെ കുട്ടിയുടെ പഠനം നിർത്തരുത്. ആ കുട്ടിയുടെ ബുദ്ധിശക്തി നിങ്ങൾക്ക് മനസ്സിലായിട്ടില്ല. കുട്ടിയെ തുടർന്ന് പഠിക്കാൻ അനുവദിക്കണം. ചുരുങ്ങിയകാലം കൊണ്ട് അവൻ ഒരുയർന്ന സ്റ്റേജിലെത്തും. അപ്പോൾ പിതാവ് പറഞ്ഞു കുട്ടിയുടെ ബുദ്ധിശക്തി ഞാൻ മനസ്സിലാക്കിയത്കൊണ്ടാണ് അവന്റെ പഠനം നിർത്താനുദ്ദേശിച്ചത്. ഭൗതിക തിരമാലകളിലേക്ക് അവന്റെ ബുദ്ധി തിരിഞ്ഞാൽ അവൻ നഷ്ടപ്പെടും. അങ്ങിനെ ആ പഠനം നിർത്തി ദർസിലേക്കയെച്ചു.

മറ്റൊരു സംഭവം, ശൈഖുനയും സഹോദരൻ ഉമർ മുസ്ലിയാരും കടവത്ത് ദർസിൽ ഓതുന്ന സന്ദർഭം, കിത്താബുകൾ ഓതുമ്പോൾ അമുല്യശറഹുകളും തഹ്ഖീഖാത്തുകളും എഴുതി കിതാംബുകൾ നന്നാക്കുന്ന പതിവ് ശൈഖുനാക്കുണ്ടായിരുന്നു. അതിൽ പല ഭാഗങ്ങളിലും തന്റെ സ്വന്തം തഹ്ഖീഖാത്തുകളും എഴുതി വെക്കും. ഓതിയ കിതാബുകളെല്ലാം ഇങ്ങിനെ നന്നാക്കിയിരുന്നു. ഓതിക്കഴിഞ്ഞാൽ ആ കിതാബുകൾ വിൽക്കുകയും ചെയ്യും. അങ്ങിനെ വിൽക്കമ്പോൾ അനുജൻ ഉമർ മുസ്‌ലിയാർ പണമുണ്ടാക്കി കിതാബുകൾ ശൈഖുനായിൽനിന്നും വാങ്ങിവെക്കും. അങ്ങിനെ ശേഖരിച്ച ഖുതുബി, മുഖ്തസർ, ജംഉൽ ജവാമിഅ് , മഹല്ലി മുതലായ കിതാബുകൾ ഇപ്പോഴും ഉമർ മുസ്‌ലിയാരുടെ കിതാബു ശേഖരത്തിലുണ്ട്. ഒരു ദിവസം ജ്യേഷ്ഠനോട് ചോദിച്ചു: ഓതിയ കിതാബുകൾ എന്തിനാണ് ഇങ്ങിനെ വിറ്റു കളയുന്നത്? എന്തെങ്കിലും സംശയം വരുമ്പോൾ പിന്നീട് എടുത്ത് നോക്കാമല്ലോ. അപ്പോൾ ശൈഖുനായുടെ മറുപടി സംശയങ്ങളെല്ലാം തീർത്തു ഓതാൻ സാധിക്കുമെങ്കിൽ ഓതിയാൽ മതി എന്നായിരുന്നു.



സമസ്ത: കേരള ജംഇയ്യത്തുൽ ഉലമ സ്ഥാപകൻ അശ്ശൈഖ് വരക്കൽ മുല്ലക്കോയ തങ്ങളുടെ (ഖ:സി) ഖബർ

ശൈഖുനാ കണ്ണിയത്തിന്റെ ദർസിൽ താമസിക്കുന്ന കാലത്താണ് സ്കൂൾ പുസ്തകങ്ങൾ വായിച്ചു എസ്.എസ്.എൽ.സിയും അതിനു മുകളിലുള്ള പരീക്ഷകളും പാസ്സായത്. ഓതുമ്പോൾ ചില തഹ്ഖീഖാത്തുകൾ കണ്ണിയത്ത് ഉസ്താദ് പറയുകയും അതേ വിഷയത്തിൽ ശൈഖുനായുടെ ബുദ്ധിയിൽനിന്ന് തെളിഞ്ഞുവന്ന പോയന്റുകളെ ശൈഖുനാ അവതരിപ്പിക്കുകയും ചെയ്യു

മ്പോൾ ശൈഖുനായുടെ അവതരണംകൊണ്ട് തൃപ്തിപ്പെടുകയും ഞാനും നീയും ഇതിൽ മുജ്തഹിദുകളാണ്. അതുകൊണ്ട് ഒരു മുജ്തഹിദിന്ന് മറ്റൊരു മുജ്തഹിദിനെ തഖ്ലിദ് ചെയ്യാൻ പാടില്ല. നീ വെല്ലൂരിലേക്കോ മറ്റോ പോവുക എന്ന് പറയുകയും ചെയ്തശേഷമാണ് ശൈഖുനാക്ക് വെല്ലൂരിൽ പോകാനുള്ള ആഗ്രഹം ഉടലെടുത്തത്. തന്റെ ആഗ്രഹം പിതാവിനോടുണർത്തിയപ്പോൾ പിതാവിന്റെ ആത്മീയ ഗുരുവും പ്രശസ്ത പണ്ഡിതനുമായ മർഹും അഹ്മദ് കോയ ശാലിയാത്തിയുടെ സന്നിധിയിൽ മകനെ ഹാജരാക്കി പിതാവ് ഇങ്ങിനെ പറഞ്ഞു: ഇവൻ കുറെ കിതാബുകളെല്ലാം ഓതിയിട്ടുണ്ട്. ഇനി അവന്നു വെല്ലൂരിൽ പോകേണമെന്ന് ഒരു ആഗ്രഹം പറയുന്നുമുണ്ട്. ഞാൻ എന്ത് ചെയ്യണം? എന്ന് ചോദിച്ചു: അപ്പോൾ ശാലിയാത്തി ശൈഖുനായോട് ചോദിച്ചു: നീ ഖുലാസ ഓതിട്ടുണ്ടോ?

ശൈഖുന: ഓതിട്ടുണ്ട്, ദർസ് നടത്തിട്ടുമുണ്ട്. ശാലിയാത്തി പറഞ്ഞു: ദർസ് നടത്തൽ പോകട്ടെ നീ ഓതിട്ടുണ്ടോ? ശൈഖുന: ഉണ്ട്. അങ്ങിനെ ഒരു കടലാസും പെൻസിലും ശൈഖുനാക്ക് കൊടുത്തു. ''ജബർ മുഖാബില''യുടെ ഭാഗത്ത് നിന്ന് ഒരു കണക്ക് പറഞ്ഞുകൊടുത്തു. ഞാൻ വിസർജ്ജനം കഴിഞ്ഞു വരുമ്പോഴേക്കും ഈ കണക്ക് ചെയ്ത് വെക്കുക. എന്ന് പറഞ്ഞ് ശാലിയാത്തി വിസർജ്ജനത്തിന് പോയി മടങ്ങിവന്നു ചോദിച്ചു: നീ ആ കണക്ക് ചെയ്തോ? ശൈഖുന: ചെയ്തു. ശാലിയാത്തി: അതെഴുതിയ കടലാസ് എവിടെ? ശൈഖുന: ഞാൻ എഴുതികുട്ടീട്ടില്ല. മനഃക്കണക്ക് ചെയ്തിരിക്കയാണ് അതിന്റെ ഉത്തരം ഇതാണെന്ന് പറഞ്ഞു ഉത്തരം പറഞ്ഞുകൊടുത്തു. സംതൃപ്തരായ ശാലിയാത്തി പിതാവിനോട് പറഞ്ഞു: ഇവനെ വെല്ലൂരിലേക്കൊന്നും അയക്കേണ്ടതില്ല എങ്കിലും അവൻ പോയിവരട്ടെ. അവിടത്തെ സനദും മറ്റും നല്ലതാണ്. അതുകേട്ട പിതാവ് ശൈഖുനയെ വെല്ലൂരിലേക്കയച്ചു.



പണ്ഡിത ജ്യോതിസ്സിന് ജന്മം നൽകിയ എഴുത്തശൻകണ്ടി തറവാട്

മറ്റൊരു സംഭവം: വെല്ലൂരിൽ ശൈഖ് ആദ് ഹസ്റത്തിന്റെ ശിഷ്യത്വം സ്വീകരിച്ചു പഠിക്കുന്ന കാലത്ത് സിലബസ് അനുസരിച്ച് മത്ഖൂലാത്തിൽ ശൈഖുന പരീക്ഷക്ക് എഴുതിയ ഉത്തരക്കടലാസ് ശൈഖ് ആദം ഹസ്റത്ത് സൂക്ഷിച്ചുവെക്കുകയും പിന്നീട് ഉപരിപഠനത്തിന്നായി എത്തുന്ന വിദ്യാർത്ഥികൾക്ക് അത് കാണിച്ചു കൊടുക്കുകയും ഇത് എന്റെ കുട്ടി അബൂബക്കർ എഴുതിയ ഉത്തരക്കടലാസാണ്. എന്നാൽ ഉത്തരക്കടലാസല്ല ഖുതുബി പോലെയുള്ള കിതാബുകൾക്ക് ഒരു ശറഹും കൂടിയാണ് എന്ന് പറയുകയും ചെയ്യുമായിരുന്നു. ഇത് ശൈഖുനയുടെ സഹോദരൻ ഇ.കെ.ഹസ്സൻ മുസ്ലിയാർ വിവരിച്ച അനുഭവമാണ്.

ശൈഖുനായുടെ ഓർമ്മശക്തിയും അപാരമായിരുന്നു. ഞങ്ങൾ മുത്വവ്വലിൽ പഠിക്കുമ്പോൾ തുഹ്ഫ, ഖാളി, സദ്റ മുതലായവയെല്ലാം ശൈഖുനായുടെ സബ്ഖുകളായിരുന്നു. അതിൽ ചില ഭാഗങ്ങൾ വിശദീകരിക്കുമ്പോൾ ചില കിതാബിന്റെ ഉദ്ധരണികളും അതിന്റെ ശറഹും ഹാമിശും പേജ് നമ്പ്ര് സഹിതം പറയുമ്പോൾ അത്ഭുതപ്പെട്ടുപോകുമായിരുന്നു. തൗഹീദിനെ സംബന്ധിച്ചു വിശദീകരിക്കുമ്പോൾ ഉദ്ധരിച്ച ചില ബൈത്തുകൾ മുപ്പത്തിമൂന്ന് കൊല്ലങ്ങൾക്ക് ശേഷം ഒരു പഴയ കയ്യെഴുത്ത് കോപ്പിയിൽ കാണാനിടയായപ്പോൾ ശൈഖുനായുടെ ഓർമ്മശക്തിയിൽ വിസ്മയം തോന്നി.

ശൈഖുനായുടെ ആത്മീയമായ കാഴ്ചപ്പാടും അപാരമായിരുന്നു. പല ത്വരീഖത്തുക്കളും സ്വീകരിക്കുകയും അതിലെല്ലാം പൂർണ്ണത കൈവരിക്കുകയും ചെയ്തിട്ടുണ്ട്. ശൈഖുനായുടെ സഹോദരൻ അശൈഖ് കമാലുദ്ദീൻ ഉമറുൽ ഖാദിരിയ്യിൽ നിന്ന് ഖാദിരിയ്യ: ത്വരീഖത്തുംബർ സാനിയ്യ: മുതലായ മറ്റുപല ത്വരീഖത്തുകളും സ്വീകരിച്ചിരുന്നു. ഇതിൽനിന്ന് അഹം ഭാവവും അഹങ്കാരവും ശൈഖുനായെ ബാധിച്ചിട്ടില്ല എന്ന് വ്യക്തമാണ്. സ്വന്തം അനുജനിൽനിന്ന് ത്വരീഖത്തുകൾ സ്വീകരിക്കുമ്പോൾ



വരക്കൽ മഖാമും പള്ളിയും

ഇത്രയും മഹത്തായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായ ഞാൻ എങ്ങിനെ അനുജനെ ശൈഖായി അംഗീകരിക്കും എന്ന് ആ മഹാമനസ്സിൽ ഉദയം ചെയ്തിട്ടില്ല. സൈഫുൽ ഇസ്ലാം മർഹും ഹസൻ മുസ്ലിയാർ (ന:മ) മരണപ്പെട്ടപ്പോൾ ''ഇനി നമുക്ക് ആരുണ്ടെടോ'' എന്നു നിറഞ്ഞ കണ്ണുകളോടു കൂടി എന്നോട് ചോദിച്ചപ്പോൾ ഞാൻ സത്യത്തിൽ നടുങ്ങിപ്പോയി. അവൻ പോയാലും ഞാനുണ്ടല്ലോ എന്നതല്ലായിരുന്നു ശൈഖുനായുടെ ഹൃദയതലത്തിൽ നിന്നും ഉയർന്നത്. ഒരവസരത്തിൽ മർഹും ഹസൻ മുസ്ല്യാരോട് പറഞ്ഞു: എടോ ഇന്ന് ആരാണ് ആലിമുള്ളത് ? ഇന്നുള്ളത് ജാഹിലുകൾ അത് രണ്ട് വിധം. ''തംയീസുള്ള ജാഹിൽ തംയീസില്ലാത്ത ജാഹിൽ'' ഇങ്ങിനെയുള്ള വാക്കുകളും മറ്റും അഹങ്കാരമെന്നത് ശൈഖുനായിൽ ഇല്ലായിരുന്നു. എന്നതിന്റെ സ്പഷ്ഠമായ തെളിവുകളാണ്. എന്റെ ഉസ്താദും ജ്യേഷ്ഠ സഹോദരനുമായ ശൈഖുനായുടെ വേർപാട് വ്യക്തിപരമായി എന്നെ വളരെയധികം മാനസികമായി വേദനിപ്പപ്പിരിക്കുകയാണ്. ഇതൊരു ഭംഗിവാക്കല്ല. അല്ലാഹു ശൈഖുനയുടെ ഹഖ് ബർക്കത്ത്കൊണ്ട് നമ്മളെ ഇരുലോകത്തും ഖൈയിറൽ ഉൾപ്പെടുത്തട്ടെ. ആമീൻ.

O



# വിജ്ഞാനത്തിന്റെ പ്രകാശം

**അബൂഉമൈറ കോട്ട അബ്ദുൽഖാദിർ മുസ്ല്യാർ**

ഇമാം മാലിക് (റ), ശൈഖ് മുഹ്‌യിദ്ദീൻ അബ്ദുൽ ഖാദിർ ജീലാനി (റ) മുതലായ മഹാത്മാക്കളുടെ വിയോഗത്തിന് സാക്ഷ്യം വഹിച്ച റബീഉൽ ആഖിർ മാസത്തിൽ തന്നെയാണ് സമസ്തകേരള ജംഇയ്യത്തുൽ ഉലമായുടെ രണ്ട് അഭിമാനസ്തംഭങ്ങളായിരുന്ന കണ്ണിയത്ത് ഉസ്താദിന്റെയും ഇ.കെ.ഉസ്താദിന്റെയും വിയോഗമുണ്ടായത്. സുന്നത്ത് ജമാഅത്തിലെ മുജ്തഹിദായ ഇമാമും ഖുതുബുൽ അഖ്താബും അനുസ്മരിക്കപ്പെടുന്ന മാസത്തിൽ സുന്നത്ത് ജമാഅത്തിലെ ഏറ്റവും വലിയ സംഘടനയായ സമസ്തയുടെ നെടുംതൂണുകളായിരുന്ന രണ്ട് പ്രഗത്ഭ മതപണ്ഡിതന്മാരെയും മുസ്ലിംലോകം അനുസ്മരിക്കുകയായി.

'ശംസുൽ ഉലമാ' എന്ന ബഹുമാനപ്പേര് ഇന്ത്യക്കകത്തും പുറത്തും മുസ്ലിം മതപണ്ഡിതന്മാരിൽ ചിലർക്ക് വിളിക്കപ്പെട്ടിരുന്നുവെങ്കിലും അവരാരും പ്രസ്തുത പേരിൽ ഇ.കെ.ഉസ്താദ് പ്രസിദ്ധപ്പെട്ടിരുന്നത്പോലെ അറിയപ്പെട്ടിരുന്നില്ല. കഴിഞ്ഞ മുപ്പത് വർഷങ്ങൾക്കിങ്ങോട്ട് ഇ.കെ.എന്നോ അബൂബക്കർ മുസ്ല്യാർ എന്നോ പറയാതെ ശംസുൽ ഉലമാ എന്നു മാത്രം പറഞ്ഞാൽ അത് കേട്ടവരെല്ലാം പെട്ടെന്ന് മനസ്സിലാക്കിയിരുന്നത് സമസ്തകേരള ജംഇയ്യത്തുൽ ഉലമാ ജനറൽ സിക്രട്ടരിയെ മാത്രമായിരുന്നു. അത്രത്തോളം ഇ.കെ.ഉസ്ദാദ് അക്ഷരാർത്ഥത്തിൽ തന്നെ പ്രസ്തുത പേരിന് അർഹരായിരുന്നു. സമസ്തയുടെ വാർഷിക സമ്മേളനങ്ങളിലും ബഹുമാന്യർ പങ്കെടുത്ത എല്ലാ സംരംഭങ്ങളിലും 'ശംസുൽ ഉലമാ' ആയി പ്രശോഭിച്ചിരുന്നത് ശംസുൽ ഉലമാ തന്നെയായിരുന്നു.



ബഹുമാന്യരുടെ ദീർഘദൃഷ്ടിയും ഔചിത്യദീക്ഷയും ശരിക്ക് മനസ്സിലാക്കാത്ത ചിലരുടെ ഭാഗത്തുനിന്ന് അടുത്തകാലത്തായി ചില അപശബ്ദങ്ങൾ കേൾക്കുവാനിടയായി. അവയിലൊന്ന് സൂര്യന് ഗ്രഹണം പറ്റി എന്നതാണ്. വാസ്തവത്തിൽ ഭൂമിയിലെ പണ്ഡിത സൂര്യന് ഗ്രഹണം പറ്റിയിട്ടില്ല. പ്രകൃതി നിയമമനുസരിച്ചു ആകാശത്തിലെ സൂര്യന് ഗ്രഹണം പറ്റിയാലും അതുകൊണ്ട് സൂര്യന് യാതൊരു ന്യൂനതയും ബാധിക്കാനില്ല. ഗ്രഹണത്തിന് മുമ്പെന്നപോലെ ഗ്രഹണവേളയിലും സൂര്യൻ അതിദീപ്തിയോടെ തിളങ്ങിക്കൊണ്ടിരിക്കുകയാണ്. സൂര്യഗ്രഹണവും ചന്ദ്രഗ്രഹണവും ഒരുപോലെ അല്ലെന്ന് ജ്യോതിശ്ശാസ്ത്രം തെളിയിച്ചിട്ടുണ്ട്. സയൻസ് പഠിച്ചില്ലെങ്കിലും അത് മനസ്സിലാക്കാൻ നൈസർഗ്ഗികബോധം മതിയാകും. സ്വയം പ്രകാശമല്ലാത്ത ചന്ദ്രൻ ഭൂമിയുടെ നിഴലിൽപ്പെടുമ്പോൾ പൂർണ്ണമായോ ഭാഗികമായോ പ്രകാശം അണഞ്ഞുപോകുന്നതാണ്. ചന്ദ്രഗ്രഹണം. സ്വയം പ്രകാശമില്ലാത്ത ഉപഗ്രഹത്തിലേക്ക് ദൃഷ്ടി പതിയുമ്പോൾ തിളങ്ങിക്കൊണ്ടിരിക്കുന്ന സൂര്യനെ ശരിക്ക് കാണാൻ സാധിക്കാതെയാകുന്നതാണ് സൂര്യഗ്രഹണം. ശംസുൽ ഉലമായെ സംബന്ധിച്ചു അസംബന്ധം പറഞ്ഞവർക്ക് സംഭവിച്ചതും അത് തന്നെയാണ്.

സൗരയൂഥത്തിലെ ഗ്രഹങ്ങൾക്കും മറ്റും പ്രകാശം ലഭിക്കുന്നത് സൂര്യനിൽ നിന്നാണെന്നത്പോലെ ഇന്ന് ജീവിച്ചിരിപ്പുള്ളവരിലും മരിച്ചുപോയവരിലും പെട്ട ആയിരക്കണക്കിന് പണ്ഡിതന്മാർക്ക് വിജ്ഞാനത്തിന്റെ പ്രകാശം പരന്നുകിട്ടിയത് ശംസുൽ ഉലമായിൽ നിന്നാണ് പ്രഗത്ഭ മതപണ്ഡിതന്മാർ പലരും ശംസുൽ ഉലമായുടെ ശിക്ഷണത്തിൽ വളർന്നവരാണ്. ധാരാളം വിദ്വാന്മാർ ശംസുൽ ഉലമായുടെ ശിഷ്യന്മാരുടെ പക്കൽനിന്നോ അല്ലെങ്കിൽ അവരുടെ ശിഷ്യന്മാരുടെ പക്കൽനിന്നോ പഠിച്ചവരാണ്. പരമ്പരാഗതമായി ശൃംഖല ലോകാവസാനംവരെ തുടർന്നുപോകുന്നു. ശിഷ്യഗണങ്ങളുടെ പരമ്പരയിൽപെട്ട ലക്ഷക്കണക്കിന് പണ്ഡിതന്മാർ ദീനീസേവനരംഗത്ത് പ്രവർത്തിക്കുകയും ആരാധനാകർമ്മങ്ങളിലും പുണ്യകർമ്മങ്ങളിലും വ്യാപൃതരാവുകയും ചെയ്യുമ്പോഴെല്ലാം ഗുരുനാഥന്മാരുടെ ഗുരുനാഥനായ ശംസുൽ ഉലമായുടെ ഏടിൽ നന്മകൾ വരക്കപ്പെട്ടു

കുമ്പള സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണ് ഇ.കെ.ഉസ്താദിനെ ആദ്യമായി കണ്ടത്. തൊട്ടടുത്ത പ്രദേശത്ത് മതപ്രസംഗപരിപാടി കഴിഞ്ഞു കോഴിക്കോട്ടേക്ക് മടങ്ങാൻ കുമ്പള റെയിൽവെ സ്റ്റേഷനിൽ വന്ന ഇ.കെ.ഉസ്താദ് ഫ്ളാറ്റ്ഫോറത്തിൽ നിൽക്കുകയായിരുന്നു. ഉടനെ സ്റ്റേഷൻ മാസ്റ്റർ അകത്തുനിന്ന് കസേരകൊണ്ടുവന്ന് ഇരിക്കാൻ വെച്ചുകൊടുത്തു. സ്റ്റേഷൻ മാസ്റ്റർ ഒരു അമുസ്ലിമായിരുന്നു. യാത്രക്കാർ മുഴുവനും അതുകണ്ട് ആശ്ചര്യപ്പെട്ടു. എല്ലാവരുടെയും നോട്ടം ഇ.കെ.ഉസ്താദിലേക്കായിരുന്നു.

കൊണ്ടിരിക്കുന്നതാണ്. മരണത്തോടെ അറ്റ്പോകാത്ത മൂന്ന് സൽക്കരമ്മങ്ങളെ സംബന്ധിച്ചു നബി (സ) തങ്ങൾ പ്രസ്താവിച്ചത് അതിലേക്ക് മതിയായ തെളിവാണ്.

ഇ.കെ.ഉസ്താദ് വെല്ലൂർ ബാഖിയാത്തിൽ മുദരിസായി സേവനരംഗത്ത് പ്രവർത്തിക്കാനും മതപണ്ഡിതന്മാരെ വാർത്തെടുക്കാനും തുടങ്ങിയപ്പോൾ ഈയുള്ളവൻ ജനിച്ചിരുന്നില്ല. കുമ്പള സ്കൂളിൽ പഠിച്ചുകൊണ്ടിരുന്ന കാലത്താണ് ഇ.കെ.ഉസ്താദിനെ ആദ്യമായി കണ്ടത്. തൊട്ടടുത്ത പ്രദേശത്ത് മതപ്രസംഗപരിപാടി കഴിഞ്ഞു കോഴിക്കോട്ടേക്ക് മടങ്ങാൻ കുമ്പള റെയിൽവെ സ്റ്റേഷനിൽ വന്ന ഇ.കെ.ഉസ്താദ് ഫ്ളാറ്റ് ഫോറത്തിൽ നിൽക്കുകയായിരുന്നു. ഉടനെ സ്റ്റേഷൻ മാസ്റ്റർ അകത്തുനിന്ന് കസേരകൊണ്ടുവന്ന് ഇരിക്കാൻ വെച്ചുകൊടുത്തു. സ്റ്റേഷൻ മാസ്റ്റർ ഒരു അമുസ്ലീമായിരുന്നു. യാത്രക്കാർ മുഴുവനും അതു കണ്ട് ആശ്ചര്യപ്പെട്ടു. എല്ലാവരുടെയും നോട്ടം ഇ.കെ.ഉസ്താദിലേക്കായിരുന്നു. ഞാൻ പള്ളിദർസിൽ ഓതിപ്പഠിച്ചുകൊണ്ടിരുന്ന കാലത്താണ് ഇ.കെ.ഉസ്താദ് മഞ്ചേരി കോടതിയിൽ മുത്തന്നൂർ പള്ളിക്കേസ് വാദിച്ചിരുന്നത്. കോടതിയിൽ ന്യായാധിപരേയും നിയമജ്ഞന്മാരേയും അമ്പരപ്പിച്ച ഇ.കെ.ഉസ്താദിന്റെ വാഗ്വിലാസം മനസ്സിലാക്കുക ദർസ് വിദ്യാർത്ഥികളായിരുന്ന ഞങ്ങൾക്ക് കൗതുകമായിരുന്നു. കേസിന്റെ വിശദാംശം പ്രസിദ്ധീകരിച്ചിരുന്ന 'ദിനപ്രഭ' പത്രത്തിന് വേണ്ടി ഞങ്ങൾക്ക് നെട്ടോട്ടമായിരുന്നു. പത്രത്തിന്റെ പ്രതികൾ എത്തിയ ഉടനെ വിറ്റഴിയുന്നുണ്ടായിരുന്നു. പണ്ഡിതന്മാർക്കിടയിലും സാമാന്യജനങ്ങൾക്കിടയിലും വർത്തമാനം പള്ളിക്കേസിനെപ്പറ്റി തന്നെയായിരുന്നു. ഒടുവിൽ വിചാരണക്ക് ഹാജരായ ഒരു മുജാഹിദ് മൗലവി താൻ സുന്നിയാണെന്നും ശാഫിഈയാണെന്നും കോടതിയിൽ തുറന്നുപറഞ്ഞത് പത്രം മുഖേന പ്രചരിച്ചു. സുന്നിയും ശാഫിഈയുമാണെന്ന് തുറന്ന് സമ്മതിച്ചെങ്കിലല്ലാതെ ഇവിടെ മുസ്ലിം സമൂഹത്തിൽ ജീവിക്കാൻ സാധിക്കില്ലെന്ന് ബോധ്യപ്പെടുത്തുന്ന നിലവാരത്തിലേക്ക് സുന്നത്ത് ജമാഅത്തിനെ ഉയർത്തിയത് ഇ.ക.തന്നെയാണെന്ന് എല്ലാവരും പറഞ്ഞുപോയി. ഖാദിയാനികളും ക്രൈസ്തവമിഷനറികളും ദുർബലവിശ്വാസികളായ സാമാന്യമുസ്ലിംകളെ ഇസ്ലാമിൽനിന്ന് വ്യതിചലിപ്പിക്കുന്നത് തടയുവാൻ അവരുടെ ഹീനശ്രമങ്ങൾക്ക് ശംസുൽ ഉലമാ കടിഞ്ഞാണിട്ടത് ചാരിതാർത്ഥ്യജനകമായ ദീനീസേവനമാണ്. അതിന്റെ പേരിൽ മുസ്ലിം സമുദായത്തിലെ എല്ലാ വിഭാഗവും ശംസുൽ ഉലമായെ പ്രശംസിച്ചിട്ടുണ്ട്.

മതപ്രസംഗത്തിന്റെയും ഖണ്ഡനപ്രസംഗത്തിന്റയും വാദപ്രതിവാദത്തിന്റെയും സ്റ്റേജുകളിൽ ശംസുൽ ഉലമാ ശ്രദ്ധയാകർഷിച്ച വ്യക്തിയായി പ്രശോഭിച്ചിരുന്നതും ചരിത്രം സൃഷ്ടിച്ചതും ഇന്നത്തെ യുവതലമുറ കണ്ടതും അനുഭവിച്ചതുമില്ല. സമസ്ത കേരള ജംഇയ്യത്തുൽ ഉലമയും അതിന്റെ കീഴ്ഘടകങ്ങളായ സമസ്തകേരള ഇസ്ലാംമത വിദ്യാഭ്യാസ ബോർഡും മറ്റും പൂർവ്വോപരി ശക്തി ആർജിച്ചത് ശംസുൽ ഉലമായുടെ നേതൃത്വത്തിലായിരുന്നു. സമസ്ത 70ാം വാർഷിക സമ്മേളനത്തെപ്പറ്റി റിപ്പോർട്ട് ചെയ്ത പത്രങ്ങൾ പലതും ശംസുൽ ഉലമായെ സംബന്ധിച്ചു എഴുതിയത് 'സമസ്തയുടെ അമരക്കാരൻ' എന്നാണ്. 60ാം വാർഷിക സമ്മേളനത്തെ അപേക്ഷിച്ച് 70ാം വാർഷികസമ്മേളനത്തിന്റെ സ്ഥിതി എന്തായിരിക്കുമെന്ന് പലരും ഉറ്റുനോക്കിക്കൊണ്ടിരുന്നു. അല്ലാഹുവിന്റെ ഔലിയാക്കളിൽപെട്ട മഹാനും സമസ്തയുടെ സ്ഥാപകനേതാവുമായ വരക്കൽ മുല്ലക്കോയ തങ്ങൾ (ഖ.സി) സമസ്തയുടെ നിലനിൽപിന് വേണ്ടി ദീർഘനേരം പ്രാർത്ഥിച്ച സ്ഥിതിക്ക് സമസ്തക്ക് പോറലേൽപിക്കാൻ ആർക്കും സാധിക്കില്ലെന്നും ലോകാവസാനംവരെ സമസ്ത നിലനിൽക്കുമെന്നും കഴിഞ്ഞ എട്ട് വർഷങ്ങൾക്കിങ്ങോട്ട് ശംസുൽ ഉലമാ പലയിടങ്ങളിലും പ്രസംഗത്തിൽ ആവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്നു. അത് സാക്ഷാൽക്കരിച്ചതായി 70ാം വാർഷിക മഹാസമ്മേളനം തെളിയിച്ചു. പ്രസ്തുത സമ്മേളനത്തെ സംബന്ധിച്ചു 'മാധ്യമം' പത്രം എഴുതിയത് ഇപ്രകാരമാണ്. "കടപ്പുറത്തെ നോക്കെത്താ ദൂരത്തോളം പരന്നു കിടന്ന കൂറ്റൻ ജനാവലി ഇ.കെ.അബൂബക്കർ മുസ്ലിയാരുടെ നേതൃത്വത്തിൽ അടിയുറച്ചുനിൽക്കുന്ന സുന്നി വിഭാഗത്തിന്റെ കരുത്തും വ്യാപ്തിയും വിളിച്ചോതി"

1996 ആഗസ്റ്റ് 10ാം തിയ്യതി ശനിയാഴ്ച സമസ്ത കേരള ഇസ്ലാംമത വിദ്യാഭ്യാസ ബോർഡിന്റെ യോഗത്തിൽ വെച്ചാണ് ശംസുൽ ഉലമായെ അവസാനമായി കണ്ടത്. ശംസുൽ ഉലമാ ഇരിക്കുന്ന നിരയിൽ അവരുടെ ഇടത്തും വലത്തുമായി ഇരിക്കുന്നവരിൽ ഒരാളോട് പ്രാർത്ഥിക്കാൻ പറയലായിരുന്നു പതിവ്. അന്നത്തെ യോഗത്തിൽ അവരാരും ഹാജറായിരുന്നില്ല. അതുകൊണ്ട് ശംസുൽ ഉലമ തന്നെ പ്രാർത്ഥിച്ചു. വികാരഭരിതമായിരുന്നു അന്നത്തെ പ്രാർത്ഥന. സമസ്തയുടെ ഔദ്യോഗിക പരിപാടികളിൽ ശംസുൽ ഉലമാ വഫാത്തിന് എട്ട്ദിവസം മുമ്പ് അവസാനമായി പങ്കെടുത്ത പ്രസ്തുത യോഗത്തിൽ ശംസുൽ ഉലമാ തന്നെ പ്രാർത്ഥിക്കണമെന്നത് അല്ലാഹുവിന്റെ വിധി നിർണ്ണയമായിരുന്നു.

റഈസുൽ മുഹഖിഖീൻ കണ്ണിയത്ത് ഉസ്താദ് മരണം വരെ നീണ്ട 25 വർഷം പ്രസിഡന്റായും ശംസുൽ ഉലമാ മരണം വരെ നീണ്ട 40 വർഷം നീണ്ട ജനറൽസിക്രട്ടരിയായും നയിച്ച സംഘടന സ്ഥായിയായി നിലനിൽക്കുമെന്ന് നമുക്ക് പ്രത്യാശിക്കുകയും അതിനുവേണ്ടി പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം. സമസ്തക്ക് നേതൃത്വം നൽകുകയും അതിന് വേണ്ടി അഹോരാത്രം പ്രവർത്തിക്കുകയും ചെയ്തു മൺമറഞ്ഞ മഹാത്മാക്കൾക്ക് അല്ലാഹു (ത) മഗ്ഫിറത്തും മറ്ഹമത്തും നൽകുകയും അവരുടെ ഖബറുകളെ സ്വർഗ്ഗത്തോപ്പാക്കുകയും അവരോടൊന്നിച്ചു സ്വർഗ്ഗ പൂങ്കാവനത്തിൽ നമ്മെ ഒരുമിച്ചു കൂട്ടുകയും ചെയ്യുമാറാകട്ടെ. (ആമീൻ).



# ലക്ഷദ്വീപ് ജനതയുടെ കണ്ണിലുണ്ണി

സയ്യിദ് ഫള്‌ലുള്ള, ദ്വീപ്

**1964**ൽ ഫൈസാബാദ് ജാമിആ നൂരിയ്യ അറബിക് കോളജിന്റെ വിശാലമായ ക്ലാസ് റൂമിൽവെച്ച് ആരംഭിച്ചതാണ് ആ മഹാ പുരുഷനോടുള്ള എന്റെ ബന്ധം നാൾക്കുനാൾ ആ ബന്ധം ശക്തിപ്പെട്ടുകൊണ്ടേയിരുന്നു. ആ മഹൽജീവിതം അസ്തമിക്കുന്നത് വരെ ലക്ഷദ്വീപിലെ എല്ലാ പ്രശ്നങ്ങളിലും അവിടുത്തെ ഉപദേശ നിർദ്ദേശങ്ങൾ തേടുകയും അതംഗീകരിക്കുകയുമായിരുന്നു പതിവ്. ലക്ഷദ്വീപ് ജനതയുടെ മനസ്സിൽ ഇത്ര ആഴത്തിൽ വേരൂന്നിയ മറ്റൊരു പണ്ഡിതൻ സമീപകാലത്തിലുണ്ടായിരുന്നില്ലെന്നതാണ് സത്യം.

മറ്റു പണ്ഡിതന്മാരേക്കാളും പലവുരു ലക്ഷദ്വീപ് സന്ദർശിച്ചതും മഹാനായ ശംസുൽ ഉലമയായിരുന്നു അതും ദ്വീപുകളിലെ വിവിധ പ്രശ്നങ്ങൾക്കും വേണ്ടിയായിരുന്നു.

1973ലാണ് ശൈഖുനാ അവർകളുടെ ആദ്യത്തെ ദ്വീപ് സന്ദർശനം. ആദ്യമായി അമിനി ദ്വീപിൽ സ്ഥാപിച്ച സിദ്ധീഖ് മൗലാനാ അറബിക് കോളജിന്റെ പഠനോൽഘാടനവും ബിൽഡിംഗിന്റെ ശിലാസ്ഥാപനകർമ്മവും നിർവ്വഹിക്കാനായിരുന്നു ആ യാത്ര.

ലക്ഡീവ്സ് എന്ന ചെറിയ കപ്പലിൽ ലക്ഷദ്വീപിന്റെ പ്രിയങ്കരനായ എം.പി. സഈദ്സാഹിബിനോടൊപ്പമായിരുന്നു ആ യാത്ര. തദവസരം അമിനിദ്വീപിൽ ശൈഖുനാ അവർകൾക്ക് ലഭിച്ച സ്വീകരണം രാജകീയമായിരുന്നു

ഈ സന്ദർഭത്തിൽ രാഷ്ട്രീയ തിമിരം ബാധിച്ച് കാഴ്ച നഷ്ടപ്പെട്ട ചില വക്രബുദ്ധികൾ പലകുതന്ത്രങ്ങളും പയറ്റിയ കാര്യം വിസ്മരിക്കുന്നില്ല. ശൈഖുനാ അവർകളെ ഈ മഹത്തായ ദൗത്യത്തിൽനിന്ന് പിന്തിരിപ്പിക്കാനായി സർവ്വവിധ ശ്രമങ്ങളും അവർ നടത്തിനോക്കി. നിശ്ചയദാർഢ്യത്തിന്റെ മുമ്പിൽ ഒന്നും തന്നെ വിലപോയില്ല. അവസാനം വിരലിലെണ്ണാവുന്ന ചിലരെ കരിങ്കൊടിയുമായി ജെട്ടിയുടെ സമീപത്ത് അയച്ചു. ഇന്നും ആ വിഭാഗം എല്ലാ രംഗത്തും പരാജയത്തിന്റെ കൈപ്പുനീർ ഇറക്കി ഇരുളിൽ തപ്പുകയാണ്.

**ശൈഖുനാ അവർകളെ ഈ മഹത്തായ ദൗത്യത്തിൽനിന്ന് പിന്തിരിപ്പിക്കാനായി സർവ്വവിധ ശ്രമങ്ങളും അവർ നടത്തിനോക്കി. നിശ്ചയദാർഢ്യത്തിന്റെ മുമ്പിൽ ഒന്നും തന്നെ വിലപോയില്ല. അവസാനം വിരലിലെണ്ണാവുന്ന ചിലരെ കരിങ്കൊടിയുമായി ജെട്ടിയുടെ സമീപത്ത് അയച്ചു. ഇന്നും ആ വിഭാഗം എല്ലാ രംഗത്തും പരാജയത്തിന്റെ കൈപ്പുനീർ ഇറക്കി ഇരുളിൽ തപ്പുകയാണ്.**

ശൈഖുനാ അവർകളുടെ രണ്ടാമത്തെ യാത്ര അകത്തി ദ്വീപിലേക്കായിരുന്നു. ഇവിടങ്ങളിലെല്ലാം ശൈഖുനായുടെ ശിഷ്യഗണങ്ങളാണ് ദീനി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിവരുന്നത്. അകത്തി ദ്വീപിൽ പുതുതായി നിർമ്മിക്കപ്പെട്ട ജമാഅത്ത് പള്ളിയുടെ ശിലാസ്ഥാപനകർമ്മത്തിനായിരുന്നു വന്നത്. ശൈഖുനാ എത്തുന്ന ദിവസം അമിനി ദ്വീപിൽ നിന്ന് എനിക്കും സഹപ്രവർത്തകർക്കും കാലാവസ്ഥ മോശമായതിനാൽ അകത്തിയിലെത്താൻ പറ്റിയില്ല. ശൈഖുനാ ഇറങ്ങിയ ഉടനെ എത്തിയവിവരം അവർ എന്നെ ടെലിഗ്രാം വഴി അറിയിച്ചു. പെട്ടെന്ന് കാലാവസ്ഥ മാറി ഞാനും സഹപ്രവർത്തകരും അഗത്തയിൽ ചെന്നു. അനാരോഗ്യം കാരണം പ്രസംഗങ്ങളും മറ്റും കൂടുതലായി നടത്താൻ കഴിയാത്തതിനാൽ വിനീതനായ എന്നെ ഭാരമേൽപിക്കുമായിരുന്നു. അങ്ങിനെ അഗത്തിക്കാരുടെ ഊഷ്മള സ്വീകരണം ഏറ്റുവാങ്ങി ശംസുൽ ഉലമാ അഞ്ചു നാളുകളോളം അംഗത്തിൽ കഴിച്ചുകൂട്ടി.

ശൈഖുനാ അവർകൾ അവസാനമായി സന്ദർശിച്ചത് ആന്ത്രോത്തിലായിരുന്നു. പ്രശ്നകലുഷിതമായ സന്ദർഭമായിരുന്നു അത്. ത്വരീകത്തുകൾക്കിടയിലുണ്ടായ അഭിപ്രായഭിന്നതകൾ മൂർച്ചിച്ച് പരസ്പരം കാഫിറാക്കൽ പ്രവണതവരെ ആരംഭിച്ചു. പക്ഷം ചേർന്ന ഈ കാഫിറാക്കൽ അതിര് കവിഞ്ഞു. കാഫിറാക്കപ്പെട്ടവർ കയറുന്ന പള്ളിയിൽ കയറുന്ന വർഷം പോലും ഈ കാഫിറാക്കലിന്റെ പരിധിയിൽ കൂട്ടിച്ചേർക്കാൻ തുടങ്ങി മഹാനായ ഉബൈദുല്ലാ (റ) അന്ത്യവിശ്രമം കൊള്ളുന്ന ജുമാ മസ്ജിദിൽ കാഫിറാക്കപ്പെട്ട തുച്ഛംപേർ കോടതി വിധിയെ തുടർന്ന് ജുമുഅക്ക് പങ്കെടുക്കുന്നത് കാരണം, അതുവരെ എല്ലാവരും ഒരുമയോടെ ഒരു ഇമാമിന്റെ കീഴിൽ നിർവ്വഹിക്കപ്പെടുന്ന ജമാഅത്തിനേയും ജുമുഅയേയും വിട്ട് ഇവർ ഇറങ്ങിപ്പോയി. ജുമുഅയിൽ പങ്കെടുത്ത സുന്നത്ത് ജമാഅത്തിന്റെ വക്താക്കളെ കാഫിറാക്കി. ഇങ്ങിനെ വമ്പിച്ച ഒരു ഫിത്ന ആന്ത്രോത്തിൽ പൊട്ടിപ്പുറപ്പെട്ടിരുന്നു.

ഇതിൽ അന്തിമമായ ഒരു പ്രതിവിധി കാണുവാനായിട്ടാണ് ശൈഖുനാ അവർകളുടെ ആന്ത്രോത്ത്സന്ദർശനം. ശൈഖുനായുടെ ആന്ത്രോത്ത് സന്ദർശനത്തെ തടസ്സപ്പെടുത്താൻ ദ്വീപിലെ എല്ലാ കുട്ടിനേതാക്കളും മാസങ്ങളോളം കോഴിക്കോട്ട് തമ്പടിച്ചിരുന്നു. സമസ്തയിൽതന്നെ കാര്യം ഗ്രഹിക്കാതെ പലരും എതിർത്തിരുന്നു. ഞങ്ങൾ സമസ്ത നേതാക്കൾക്ക് കാര്യങ്ങൾ മനസ്സിലാക്കിക്കൊടുത്തപ്പോൾ അവർ ഐക്യക



# ശൈഖുന എന്ന പ്രതിഭാസം

## എസ്. എ. ഷാജഹാൻദാരിമി പനവൂർ

അറിവിന്റെ അഖില മേഖലകളെയും തന്റെ വ്യക്തിത്വത്തിലേക്കാവാഹിച്ചെടുത്തു സ്വന്തം ബുദ്ധിയും യുക്തിയും ഉപയോഗിച്ച് പാണ്ഡിത്യാംബരത്തിലെ സാക്ഷാൽ ശംസുതന്നെയായി ജീവിതാന്ത്യംവരെ ജ്വലിച്ചു നിന്ന പ്രതിഭകളിലെ ഒരു മഹാപ്രതിഭാസമായിരുന്നു ശൈഖുന.

ഇബാറത്തുകളിലെ സങ്കീർണ്ണമായ പ്രയോഗങ്ങളുടെ കുരുക്കുകളഴിച്ച് തന്റെ മുൻപിലെത്തുന്ന ജ്ഞാനാർത്ഥർക്ക് സരളമായി മനസിലാക്കികൊടുക്കുക എന്നത് ശംസുൽ ഉലമയുടെ ഒരു ശൈലിയായിരുന്നു. നേരിട്ടോ തന്റെ ശിഷ്യഗണങ്ങൾ വഴിയോ തന്റെ ശിഷ്യത്വം നേടാത്ത പണ്ഡിതൻമാർ ഇന്ന് കേരളക്കരയിൽ കുറവുതന്നെ.

മറ്റ് വിജ്ഞാന ശാഖകളിലെന്നപോലെ ഹദീസ് വിജ്ഞാനത്തിൽ തനിക്കുണ്ടായിരുന്ന അവഗാഹം അത്യപൂർവ്വം തന്നെ. യാത്രാക്ഷീണമോ ശാരീരികമായ മറ്റ് അസ്വസ്ഥതകളോ ഉണ്ടായിരുന്നാലും സ്വഹീഹുൽ ബുഖാരിയുടെ മുൻപിലെത്തുമ്പോൾ സമ്പൂർണ്ണ ആരോഗ്യവാനായിത്തീരുന്നു. ഹദീസുകളുടെ തലവാചകവും ബാഹ്യാന്തരാർത്ഥങ്ങളും സംയോജിപ്പിച്ചുകൊണ്ട് ഖുർആൻ ആയത്തുകളുടെ അകമ്പടിയോടെ അവതരിപ്പിക്കുന്നത് കേൾക്കാൻ വിദ്യാർത്ഥികളും കോളേജിലെ തന്നെ പ്രഗത്ഭരായ മറ്റു ഗുരുനാഥൻമാരും കാതുകൂർപ്പിച്ചിരിക്കുന്നു.

ഞാൻ മുമ്പ് ദർസ് വിദ്യാർത്ഥിയായിരിക്കുമ്പോൾ എന്റെ പ്രിയപ്പെട്ട ഉസ്താദ് കെ.പി. അബൂബക്കർ മുസ്ല്യാർ (കൊല്ലം ജാമിഅ: അൻവാറുൽ ഇസ്ലാമിന്റെ പ്രിൻസിപ്പാൾ) ശൈഖുനായെപ്പറ്റി പലപ്പോഴും ഞങ്ങൾക്കു പരിചയപ്പെടുത്തി തരുമായിരുന്നു.

ഇന്ത്യൻ രാഷ്ട്രീയത്തെയും മുസ്ലിം സാഹചര്യങ്ങളെയും ആഴത്തിൽ നോക്കികാണാനും അതനുസരിച്ച് യുക്തിപൂർവ്വം പ്രതികരിക്കാനും ശൈഖുനാ ശ്രദ്ധിച്ചിരുന്നു. ബിദ്അത്തുകാരോടു ശക്തമായ ആശയവൈരുദ്ധ്യത പുലർത്തിയിരുന്നാലും സമുദായത്തെ മൊത്തത്തിൽ ബാധിക്കുന്ന പ്രശ്നങ്ങളിൽ ശക്തനായ ഒരു സമുദായനേതാവിന്റെ പക്വത പ്രകടിപ്പിക്കുക എന്നത് ശൈഖുനായുടെ ശൈലിയായിരുന്നു.

മദ്ഹബിന്റെ അടിസ്ഥാനത്തിൽ നിലനിൽക്കുന്ന ഇന്ത്യയിലെ ശരിഅത്ത് നിയമത്തിനെതിരിൽ രാഷ്ട്രീയമായും മറ്റും എതിർപ്പുകൾ രൂപം കൊണ്ടപ്പോൾ സമുദായത്തിന്റെ മൊത്തത്തിലുള്ള വികാരമെന്ന നിലക്ക് ശരീഅത്ത് സംരക്ഷണത്തിന്നാവശ്യ



ണ്ഠ്യേന ഉടനെ ശൈഖുന സന്ദർശിക്കണമെന്നും പ്രശ്നപരിഹാരമുണ്ടാക്കണമെന്നും ആ യോഗത്തിൽവെച്ച് തീരുമാനിച്ചു. അങ്ങിനെയാണ് ശൈഖുനായുടെ ആന്ത്രോത്ത് സന്ദർശനമുണ്ടായത്.

അന്ത്രോത്ത് ജുമുഅത് പള്ളിയിൽ വെച്ച് ശൈഖുനാ ചെയ്ത അർത്ഥ ഗർഭമായ ആ പ്രസംഗം ചിന്തോദ്ദീപകമായിരുന്നു. വിനീതനായ ഞാനും ശൈഖുനായോടൊപ്പം ആ യാത്രയിൽ ഉണ്ടായിരുന്നു. നേരത്തെ ശൈഖുനാ അവർകൾ ആവശ്യപ്പെട്ടതനുസരിച്ച് ഇമാം റാസിയുടെ തഫ്സീർ പുതിയ പ്രിന്റുണ്ടോ എന്ന് അന്വേഷിച്ചു. അതിൽ 13-ാമത് വാല്യം 25-ാം പേജ് അടയാളപ്പെടുത്തിവെക്കാനും ആവശ്യപ്പെടുമ്പോൾ തങ്ങൾ അത് വായിക്കണമെന്നും എന്നോട് പറഞ്ഞിരുന്നു. അങ്ങിനെ

കാര്യ കാരണസഹിതം ഈ പള്ളിയെയും വിട്ട് ഇറങ്ങിപോയത് തെറ്റാണ് എന്ന് സമർത്ഥിക്കുകയും ശൈഖുനാ അവിടെ ജുമുഅക്ക് പങ്കെടുക്കുകയും ചെയ്തു തെറ്റിദ്ധരിക്കപ്പെട്ട പലതിന്റെയും നിജസ്ഥിതി അതോടെ മനസിലാക്കി. പള്ളിയേയും വിട്ട് ഇറങ്ങിപ്പോയത് തെറ്റാണെന്ന് ബോധ്യപ്പെട്ടവർ തിരിച്ച് വരികയും ചെയ്തു.

ഇതിന്ന്ശേഷം 1994 ജൂൺ മാസം അമിനിയിൽ പുതുതായി നിർമ്മിക്കപ്പെട്ട മഅ്ദനുൽ ഇസ്ലാം മദ്രസാ കെട്ടിട ഉൽഘാടന കർമ്മം നിർവ്വഹിക്കാനായി ശൈഖുനാ അവർകളെ ക്ഷണിച്ചിരുന്നു. പക്ഷെ അനാരോഗ്യം അനുവദിക്കാത്തത് കാരണം അതിന്ന് വരാൻ പറ്റിയില്ല. മഹാനവർകൾ കാണിച്ചു തന്ന മാർഗ്ഗം. പിൻപറ്റാൻ അല്ലാഹു തൗഫീഖ് നൽകട്ടെ ആമീൻ. ○

മായതൊക്കെ ചെയ്യാൻ ശൈഖുനാ രംഗത്തുണ്ടായിരുന്നു.

ഒന്നിച്ച് നിന്ന് എതിർക്കലാണ് അനിവാര്യമെന്ന് മനസ്സിലാക്കിയ ശൈഖുനാ സ്വീകരിച്ച നിലപാടുകൾ പരിപൂർണ്ണമായും സമുദായം അംഗീകരിക്കുകയായിരുന്നു. അന്ന് താൻ സ്വീകരിച്ച നിലപാടുകളെ എതിർത്തവരെ ശൈഖുനാ തെല്ലും വക വെച്ചിട്ടുമില്ല. അത്തരം ഒരു കുട്ടിക്കളിയായി മാത്രം കാണാവുന്ന ഒരു പ്രശ്നമായിരുന്നില്ല അതെന്ന് ശൈഖുനാക്ക് തികഞ്ഞബോധമുണ്ടായിരുന്നു.

സമസ്തയിലെ ഒരു വിഭാഗത്തിന്റെ വിഘടിത പ്രവർത്തനങ്ങൾ എല്ലാ അർത്ഥത്തിലും അരങ്ങ് തകർക്കുന്ന 87-90 വർഷത്തിലാണ് ഞാൻ നന്തിയിലെ വിദ്യാർത്ഥിയായിരുന്നത്. വിഘടിതരുടെ ഫിത്ത്നകൾക്കെതിരിൽ ശൈഖുനാ രംഗത്ത് വന്നപ്പോഴും കോളേജിന്റെയോ ദർസിന്റെയോ അന്തരീക്ഷത്തെ ബാധിക്കാത്ത വിധം ശരിയായ അച്ചടക്കം നിലനിർത്തുകയും പാഠ്യപദ്ധതികൾ ക്രമാനുസൃതം നടപ്പിലാക്കുകയും ചെയ്യാൻ പ്രത്യേകം ശൈഖുനാ ശ്രദ്ധിച്ചിരുന്നു.

ഒരു പണ്ഡിതൻ താൻ പ്രതിനിധാനം ചെയ്യുന്ന സമൂഹത്തോടും നേതൃത്വം കൊടുക്കുന്ന പ്രസ്ഥാനത്തോടും സ്വീകരിക്കേണ്ട ബാദ്ധ്യതകളെന്തൊക്കെയാണെന്നു ശൈഖുന പഠിപ്പിച്ച കൊടുക്കുകയായിരുന്നു. കർമ്മനിരതമായ തന്റെ ഒദ്യോഗിക ജീവിതത്തിലൂടെ സമൂഹമന:സാക്ഷിക്കു മുമ്പിൽ ശൈഖുനാ തുറന്നിട്ട തത്ത്വാധിഷ്ടിത നയം പണ്ഡിതർക്കെല്ലാം ഒരു പാഠമാണ്.

ലക്ഷക്കണക്കിന് ജനങ്ങൾ



***യുവപണ്ഡിതർക്ക് പ്രത്യേകിച്ച് നന്തി ദാറുസലാമിന്റെ സന്താനങ്ങൾക്ക് ശൈഖുനാ പങ്കുവെച്ച ഒരുപാട് മൂല്യങ്ങൾ പ്രചരിപ്പിക്കേണ്ടതായിട്ടുണ്ട്. അഹ്ലുസുന്നത്തിന്റേറ അതിന്റെ പ്രചരമാർഗമായ സമസ്തയുടെയും വഴിയിലടെ മുന്നേറുമ്പോൾ ശൈഖുനായുടെ സ്മരണകൾ നമ്മെ ഔന്നത്യത്തിലേക്ക് നയിക്കണം.***

ആർത്തിരമ്പുന്ന മഹാസമ്മേളനങ്ങളിൽ വിദേശീയരായ വിശിഷ്ടാതിഥികളടക്കം മറ്റാരൊക്കെയുണ്ടായാലും ശൈഖുനായുടെ പ്രസംഗത്തിന്നായിരുന്നു ജനം പ്രസക്തി നൽകിയിരുന്നത്. സമസ്തയുടെ ഐതിഹാസികവും അത്യുജ്ജ്വലവുമായ 60ാം വാർഷിക സമ്മേളനത്തിൽ ശൈഖുനാ ചെയ്ത പ്രസംഗം ഇന്നും പണ്ഡിത കേരളത്തിലെങ്ങും മുഴങ്ങി കേൾക്കുകയാണ്. രാഷ്ട്രീയമായും സാമൂഹികമായും മുസ്ലിം സമുദായം കൈക്കൊള്ളേണ്ട നിലപാടുകളിലേക്ക് വിരൽചൂണ്ടിക്കൊണ്ടും മുസ്ലിം രാഷ്ട്രീയക്കാരുടെ ബാദ്ധ്യതകൾ വിശദമാക്കിക്കൊണ്ടും ശരീഅത്ത് വിരുദ്ധ നയങ്ങൾ സ്വീകരിക്കുന്ന ഇന്ത്യയിലെ രാഷ്ട്രീയക്കാർക്ക് താക്കീത് നൽകിക്കൊണ്ടും ശൈഖുനാ നടത്തിയ പ്രസംഗം ശ്രദ്ധേയമർഹിക്കുന്നതുമായിരുന്നു.

പക്ഷെ താൻ പങ്കെടുത്ത ഒരൊറ്റ വേദിയിൽ പോലും വർഗ്ഗീയതയുടേയോ തീവ്രതയുടേയോ ഒരക്ഷരം പോലും ശൈഖുനാ പറയുമായിരുന്നില്ല. രാജ്യസ്നേഹവും, മതസഹിഷ്ണുതയും എന്നെന്നും കാത്ത് സൂക്ഷിക്കാൻ ശൈഖുനാ പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു.

രാഷ്ട്രീയമായി വ്യക്തമായ കാഴ്ചപ്പാടുകൾ തനിക്കുണ്ടെങ്കിലും രാഷ്ട്രീയമായ പക്ഷപാതിത്വമൊന്നും പ്രകടിപ്പിച്ചിരുന്നില്ല. ശൈഖുനായുടെ വിമർശനത്തിന് എല്ലാ രാഷ്ട്രീയക്കാരും വിധേയമായിട്ടുണ്ട്. എന്നാൽ സമസ്തക്കെതിരെയുള്ള ഏത് നീക്കത്തേയും ഗൗരവമായ ഭാഷയിൽ എതിർത്തിരുന്നു എന്നത് ഒരു യഥാർത്ഥ്യമാണ്. യമനിയൻ പാരമ്പര്യവും ഇൽമിന്റെ അക്ഷയദീപ്തിയും ത്വരീഖത്തുകളാൽ ഭക്തിദായകവുമായിരുന്ന ഒരു കുടുംബത്തിൽ കുലീനതയോടെ പിറന്നു വീഴുകയും സുന്നത്ത് ജമാഅത്തിന്റെ വിശ്വാസധാരയുടെ പ്രചരണത്തിന്റെ വഴിയിൽ മൂർച്ചയേറിയ ഖഡ്കമായി മിന്നിത്തിളങ്ങുകയും ചെയ്ത ശൈഖുന ഒരുപാട് സന്ദേശം നൽകിയിട്ടാണ് യാത്രയായത്.

യുവപണ്ഡിതർക്ക് പ്രത്യേകിച്ച് നന്തി ദാറുസലാമിന്റെ സന്താനങ്ങൾക്ക് ശൈഖുനാ പങ്കുവെച്ച ഒരുപാട് മൂല്യങ്ങൾ പ്രചരിപ്പിക്കേണ്ടതായിട്ടുണ്ട്. അഹ്ലുസുന്നത്തിന്റേറ അതിന്റെ പ്രചരമാർഗമായ സമസ്തയുടെയും വഴിയിലടെ മുന്നേറുമ്പോൾ ശൈഖുനായുടെ സ്മരണകൾ നമ്മെ ഔന്നത്യത്തിലേക്ക് നയിക്കണം.

ഇനി നമുക്ക് ചെയ്യാൻ ഒന്ന്മാത്രം. ശംസുൽ ഉലമായുടെ കാലടിപ്പാതകൾ സുന്നത്ത് ജമാഅത്തിന്റെ വഴിയടയാളങ്ങളാണെന്ന ചിന്തയാൽ പ്രവർത്തനരംഗത്ത് നാം സജീവമാവുക. ○



# പാണ്ഡിത്യത്തിന്റെ പ്രകാശഗോപുരം

**കെ.ടി.ഹംസ മുസ്‌ലിയാർ, വയനാട്**

പണ്ഡിത സാമ്രാജ്യത്തിലെ പണ്ഡിത ജ്യോതിസ്സ് എന്ന അപരനാമത്തിൽ വിശ്രുതനായ ശംസുൽ ഉലമ ആത്മീയ ജ്ഞാനത്തിന്റെ സിംഹാസനങ്ങൾ കീഴടക്കി ഉന്നത വിഹായസ്സിൽ വിരാജിച്ചിരുന്നു. ആ വിജ്ഞാന വിശാരദൻ ഭാരതത്തിലെന്നല്ല ആഗോളതലത്തിലും ഈ നാമത്തിൽ പ്രസിദ്ധനായി.

റഈസുൽ മുഹഖിഖീൻ കണ്ണിയത്ത് ഉസ്താദിന്റെ (ന.മ) പ്രധാന ശിഷ്യനായിരുന്നു ശംസുൽ ഉലമ. കണ്ണിയുത്ത് ഉസ്താദ് പല ക്ലാസകളിൽവെച്ചും ശംസുൽ ഉലമയുടെ ബുദ്ധി വൈഭവവും അഗാതജ്ഞാനവും പാണ്ഡിത്യവും കാരണത്താൽ അദ്ദേഹത്തെ പ്രശംസിച്ചത് ഞാനിന്നും സ്മരിക്കുന്നു. മാനുഷിക ബുദ്ധിക്ക് പൊടുന്നനെ കണ്ടെത്താൻ സാധിക്കാത്ത അതിസങ്കീർണ്ണമായ ഏത് പ്രശ്നവും അദ്ദേഹം കണ്ടെത്തുമായിരുന്നു.

ആധുനിക ലോകത്തുണ്ടാകുന്ന സമസ്യകൾക്ക് പൂരണം കണ്ടെത്താൻ ത്രാണിയുള്ള ശംസുൽ ഉലമയെപ്പോലുള്ള ഒരു പണ്ഡിതനില്ലെന്ന് ഓർക്കുമ്പോൾ നമുക്ക് ആത്മരോദനം അനുഭവപ്പെടുന്നു. ആധുനിക ശാസ്ത്രീയ വിഷയങ്ങൾ, ഇസ്ലാമിക തെളിവുകൾ ഉദ്ധരിച്ച് സമർത്ഥിക്കാനുള്ള അദ്ദേഹത്തിന്റെ കഴിവ് ആരെയും ആശ്ചര്യപ്പെടുത്തുന്നതാണ്. 'അപ്പോളോ' എന്ന പേടകത്തിൽ മനുഷ്യന് ചന്ദ്രനിലിറങ്ങാൻ സാധിക്കുമോ എന്നതിനെ സംബന്ധിച്ച് പണ്ഡിതന്മാർക്കിടയിൽ ചർച്ചാവിഷയമായിരുന്നു. ഈ പ്രശ്നം മഹാനവർകളോട് ഞങ്ങൾ ക്ലാസിൽ വെച്ച് ചോദിച്ചപ്പോൾ ''ഖുർആന്റെ അഗാധതയിലേക്ക് ആഴ്ന്നിറങ്ങി ഗ്രഹിച്ചാൽ മനുഷ്യൻ ചന്ദ്രനിലെന്നല്ല അതിലപ്പുറവും പാദമൂന്നാൻ കഴിയുമെന്ന്'' അദ്ദേഹം പറഞ്ഞു. ഈ സന്ദർഭത്തിൽ നമ്മുടെ ഓർമ്മയുടെ ഓളങ്ങളിൽ ഓടിയെത്തുന്നത് പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ അനുശോചന സന്ദേശത്തിൽ പറഞ്ഞ വാക്കുകളാണ്. ''രാജ്യാന്തര പ്രശസ്തിയുള്ള ശംസുൽ ഉലമ വിശുദ്ധ ഖുർ ആന്റെ ആഴങ്ങളറിഞ്ഞ പണ്ഡിതനായിരുന്നു''

പരിശുദ്ധ ഖുർആൻ തിരു സുന്നത്ത് അടക്കമുള്ള മതഗ്രന്ഥങ്ങളെയും സാദാത്തുക്കളെയും യഥാർത്ഥ ഔലിയാക്കളെയും പ്രശംസിക്കുന്നതിലും ബഹുമാനിക്കുന്നതിലും വ്യാജരെ ജനമദ്ധ്യേ തുറന്ന് കാണിക്കുന്നതിലും അദ്ദേഹത്തിന്റെ ഔത്സുക്യം എടുത്തു പറയേണ്ടതാണ്. സ്രഷ്ടാവായ അല്ലാഹു ബഹുമാനിച്ചവർക്ക് സ്ഥാനം കല്പിക്കലും അവർ നിന്ദിച്ചവരെ ഇകഴ്ത്തലും ഈമാന്റെ ഭാഗമാണെന്ന ഇസ്ലാമിക തത്വമായിരിക്കാം ഈ പ്രവാചകാനന്തരാവകാശിക്ക് ഔത്സുക്യത്തിന് പ്രേരണയേകിയത്. അത്യാവശ്യ സമയങ്ങളൊഴിച്ച് മറ്റെല്ലാ അവസരത്തിലും ദിക്റിൽ മുഴുകുകയായിരുന്നു മഹാൻ. അടുത്താണ് പല വിഷയങ്ങളിലുമുള്ള ഇജാസത്ത് അദ്ദേഹത്തിൽനിന്നും ലഭിക്കുമെന്ന് അറിവായത്. അങ്ങിനെയിരിക്കെ ഒരിക്കൽ എനിക്ക് അസ്മാഉൽ ഹുസ്നയുടെ ഇജാസത്ത് തരണമെന്ന് ആവശ്യപ്പെട്ടു. അവിടന്ന് ലഭിച്ച മറുപടി അല്ലാഹുവിന്റെ 99 ഇസ്മുകളും ഓരോന്നും ഓരോ ലക്ഷംവീതം ചൊല്ലി പൂർത്തിയാക്കിവന്നാൽ ഇജാസത്ത് തരാം എന്നായിരുന്നു. അസുമാഉൽ ബദ്റിന്റെ ഇജാസത്ത് അദ്ദേഹത്തിൽനിന്നും ലഭിച്ചത് വലിയ അനുഗ്രഹമായി പലരും പറയാറുണ്ട്. നാലു വർഷം മഹാന്റെ കീഴിൽ ജാമിഅ:യിൽ പഠിക്കാൻ അവസരം ലഭിച്ചു. ഫൈനൽ പരീക്ഷ അടുത്തപ്പോൾ ബുഖാരി ഇവിടെ നിറുത്തുകയാണ്. നിങ്ങൾ സുന്നത്ത് ജമാഅത്തിൽ അടിയുറച്ചുവിശ്വസിക്കുന്ന കാലത്തെല്ലാം ബുഖാരി ദർസ്സ് നടത്താൻ എന്റെ ഗുരുവര്യനിൽനിന്നും ലഭിച്ചപ്രാകാരം ഞാൻ ദർസ് നടത്താൻ ഇജാസത്ത് തന്നിരിക്കുന്നു.



വയനാട്ടിൽ പല മഹല്ലുകളിലും പൊതുവെ മുസ്ലിംകൾക്കിടയിലുണ്ടാവുന്ന പല പ്രശ്നങ്ങളും മഹാനവർകൾ ഒത്ത്തീർപ്പാക്കിയിട്ടുണ്ട്. കഴിഞ്ഞവർഷം ജില്ലയിലെ ഉലമാക്കളും ഉംറാക്കളും ചേർന്ന് ജില്ലയിലൊരു ഖാസി വേണമെന്നും അത് ഇവിടന്ന് നിർദ്ദേശിച്ച് തരണമെന്നും ആവശ്യപ്പെട്ടപ്പോൾ പാണക്കാട്പോയി ബഹു: ഉമറലി തങ്ങളോട് ഞാൻ പറഞ്ഞിട്ടുണ്ട് ആ കാര്യം ഏറ്റെടുക്കാൻ എന്ന് അവിടന്ന് പറയുകയും മഹാനായ തങ്ങൾ ഇന്ന് ജില്ലയിലെ തൊണ്ണൂറ്റൊമ്പത് ശതമാനം മഹല്ലുകളുടെയും ഖാസി സ്ഥാനം അലങ്കരിക്കുകയും ചെയ്യുന്നു.

അഹ്ലുസ്സുന്നത്ത് വൽജമാഅത്തിന്റെ ആശയങ്ങൾ വികലമായി ചിത്രീകരിച്ച് ന്യൂതനവാദികൾ ഉയർത്തെഴുന്നേറ്റപ്പോൾ അതിനെതിരെ അദ്ദേഹം തന്റെ വാക് വൈഭവത്തിലൂടെയും തൂലികകളിലൂടെയും പൊരുതി. ബിദഈ പ്രസ്ഥാ

നത്തെ തറപറ്റിച്ചു. മലബാറിന്റെ മലമട ക്കുകളിൽ പുസ്തകഭാണ്ഡങ്ങളുമായി ഊരുചുറ്റി മുസ്ലിംകളെ ക്രൈസ്തവവൽക്ക രിക്കാൻ ഗൂഢതന്ത്രം മെനഞ്ഞുകൊണ്ടി രിക്കുന്ന ക്രൈസ്തവമിഷണറിമാരുടെ സൈ്വരവിഹാരത്തിന് കടിഞ്ഞാണിടു കയും ക്രൈസ്തവ പാതിരിമാരെ ബൈബി ളിന്റെ പുതിയതും പഴയതും നിയമങ്ങളു ദ്ധരിച്ച് അവരുടെ വാദങ്ങളെ നിഷ്പ്രഭമാ ക്കുകയും ചെയ്തു. അവസാനം ആ വിരു ദ്ധശക്തികൾക്കെതിരെ വിജയം വരിക്കു കയും ചെയ്തു. ഇതെല്ലാം ഓർക്കുമ്പോഴെ അദ്ദേഹം ഇസ്ലാമിന് വിശിഷ്യാ അഹ്ലു സ്സുന്നത്ത് വൽജമാഅത്തിന് ചെയ്ത സേവനങ്ങൾ മനസ്സിലാവൂ. കൈരളിക്ക് മാത്രമല്ല ഇന്ത്യാരാജ്യത്തിനുപോലും അദ്ദേ ഹത്തിന്റെ സേവനങ്ങൾ വിസ്മരിക്കാൻ സാധ്യമല്ല.

സുന്നത്ത് ജമാഅത്തിന്റെ വിശ്വാസാ ചാരങ്ങളുടെ സംരക്ഷണത്തിനും വിജ്ഞാ നപുരോഗതിക്കും അദ്ദേഹം ചെയ്ത സേവ നങ്ങൾ നിസ്സീമമാണ്. മലബാറിന്റെ മടി ത്തട്ടിൽ ആത്മീയ ജ്ഞാനത്തിന്റെ ഗോപു രങ്ങളായി പരിലസിക്കുന്ന ദർസുകൾ, മദ്ര സകൾ, അറബി കോളേജുകൾ തുടങ്ങിയ ഇസ്ലാമിക സ്ഥാപനങ്ങൾക്കുവേണ്ടിയും അദ്ദേഹം ചെയ്ത സേവനങ്ങൾ സ്തുത്യർഹമാണ്. ശംസുൽ ഉലമയുടെ വ്യക്തിത്വം പൊടുന്നനെ ഗ്രഹിക്കാൻ സാധ്യമല്ല. ആ വ്യക്തിത്വ ത്തിന്റെ മുമ്പിൽ ഏത് വിദ്യാവിചക്ഷണനും നിയമജ്ഞനും മലർന്നടിച്ചു വീഴും. നബിയെ കുറ്റപ്പെടുത്തിക്കൊണ്ട് വ്യാജ ത്വരീഖത്തുകാർ രംഗപ്രവേശം ചെയ്ത പ്പോൾ അവരുടെ വിശ്വാസം പിഴച്ചതാ ണെന്നും അവർക്ക് ഇസ്ലാമിൽ സ്ഥാനമി ല്ലെന്നും മഹാൻ സമർത്ഥിച്ചത് കോടതി യിലെത്തി. ഞങ്ങൾ മുസ്ലിംകളാണെന്ന അവരുടെ വാദം ശൈഖുനാ ഖണ്ഡിച്ചു. അവരുടെ വാദം "ഞങ്ങൾ ലാഇലാഹഇ ല്ലല്ല എന്ന് പറയുന്നവരാണ്. അത് കൊണ്ട് ഞങ്ങൾ മുസ്ലിംകളാണ്." അവരുടെ വക്കീൽ ഒരു ഹിന്ദുവായിരുന്നു. കോടതി യിൽ എതിർഭാഗം വക്കീൽ ശൈഖുനാ യോട് ലാഇലാഹ ഇല്ലല്ലാ എന്നു പറഞ്ഞ വ്യക്തി മുസ്ലിമോ കാഫിറോ? ശൈഖുന മറുപടി നൽകിയില്ല. അവിടെ കൂടിയ ജനം അമ്പരന്നു. വീണ്ടും മറുഭാഗവക്കീൽ എന്താ മുസ്ല്യാരേ "ലാഇലാഹ ഇല്ലല്ലാ എന്നു പറഞ്ഞ വ്യക്തി മുസ്ലിമോ കാപിറോ" മറുപടി നൽകിയില്ല. വീണ്ടും ഇതേ ചോദ്യം അമുസ്ലീമായ വക്കീൽ ആവർത്തിച്ചപ്പോൾ നിങ്ങൾ മൂന്നുപ്രാ വശ്യം ആ വാക്യം ഉച്ചരിച്ചല്ലോ. നിങ്ങളി പ്പോൾ മുസ്ലിമോ കാഫിറോ. വക്കീലിന് ഉരിയാടാൻ സാധിക്കാതെ പരിഭ്രാന്തനായ കാഴ്ചയാണ് കാണാൻ കഴിഞ്ഞത്. ശംസുൽ ഉലമയുമായി അടുത്ത് പരിചയ മുള്ള ഒരു പണ്ഡിതനാണ് ഈ സംഭവം എന്നെ ഉണർത്തിച്ചത്. വാർത്താമാധ്യമ ങ്ങൾ ഈ വാദപ്രതിവാദം വലിയ പ്രാധാ ന്യത്തോടെ റിപ്പോർട്ട് ചെയ്തതായും അദ്ദേഹം പറഞ്ഞു. ഒരു പള്ളിക്കേസുമായി ബന്ധപ്പെട്ട് കോടതി കയറേണ്ടിവന്ന ഈയുള്ളവന് ആ കേസ്സിൽ വിജയം വരി ച്ചതിന് മഹാന്റെ ഉപദേശനിർദ്ദേശങ്ങൾ ഇന്നും കൃതജ്ഞതയോടെ ഞാനോർക്കുന്നു.

കേരളത്തിനകത്തും പുറത്തും വിജ്ഞാനപ്രഭ വിതറിക്കൊണ്ടിരിക്കുന്ന അനേകം ചന്ദ്രനക്ഷത്രാതികളെപോലുള്ള പണ്ഡിതരെയും വിശ്വമുസ്ലിംകളെയും ദു:ഖകയത്തിലാക്കി സ്രഷ്ടാവിന്റെ അലം ഘനീയമായ വിധിക്ക് മുമ്പിൽ അദ്ദേഹം കീഴടങ്ങി. ആ വിജ്ഞാനദീപത്തിന്റെ വിയോഗത്തിൽ ആഗോള മുസ്ലിം ജനസ ഞ്ചയം വിതുമ്പുകയാണ്. ഒരു പുരുഷാ യുസ്സ് മുഴുവൻ ദീനി രംഗത്തെ വിജ്ഞാന ദീപ്തമാക്കിയ ആ മഹാനുഭാവൻ തെളിയി ച്ചെടുത്ത വീഥിയിലൂടെ നാം മുന്നേറുക. അഹ്ലുസ്സുന്നത്ത് വൽജമാഅത്തിന്റെ ആശയാദർശങ്ങളുടെ സംരക്ഷകരായി കർമ്മവീഥിയിലേക്കിറങ്ങാൻ സജ്ജരാ വുക!...








*പി.എസ്.ഹൈദ്രോസ് ഫൈസി*

പാലത്തോൾ, തെക്കുംപുറം

**അൽപനേരത്തിന് ശേഷം ഉസ്താദ് വീണ്ടും സംസാരം തുടങ്ങി. എന്നോട് പറഞ്ഞു: ഇനി നമുക്ക് മഹ്ശറയിൽ വെച്ചു കാണാം.'' ഇതു കേട്ടപ്പോൾ പൊട്ടിപ്പൊട്ടി കരഞ്ഞുകൊണ്ട് ഞാൻ ശൈഖുനായുടെ ഇരുകവിളുകളിലും ചുംബിച്ചു. അവിടുത്തെ രണ്ട് കവിളുകളിലും പല സന്ദർഭങ്ങളിലും ചുംബനം ചെയ്യാൻ സൗഭാഗ്യം ലഭിച്ച എനിക്ക് ഇതിലൊരു വൈമനസ്യവും തോന്നിയില്ല.**

**1996** ഓഗസ്റ്റ് 4 ഞായർ. പകൽ രണ്ടുമണി ഞാനും രണ്ട് സുഹൃത്തുക്കളും ശൈഖുനായെ സന്ദർശിക്കുവാൻ മഹാനവർകളുടെ ഭവനത്തിലെത്തി ഞങ്ങൾ ചെന്നപ്പോൾ ശൈഖുനാ കുളിക്കുകയായിരുന്നു. കുളി കഴിഞ്ഞതിനുശേഷം, കൂടെയുള്ള സുഹൃത്തുക്കളോട് നിങ്ങളെ പിന്നീട് ബന്ധപ്പെടുത്താം എന്ന് പറഞ്ഞ് ഞാൻ ആദ്യം ശൈഖുനായുടെ അടുക്കൽ ചെന്നു. അകത്ത് കടന്ന് ഉസ്താദ് ഇരിക്കുന്ന കട്ടിലിന് സമീപം ചെന്നു നിന്നു. സലാം പറഞ്ഞു. ഉസ്താദ് സലാം മടക്കി. ഞാൻ പിടിച്ച കൈ വിടാതെ ദീർഘനേരം എന്നോട് എല്ലാ വിശേഷങ്ങളും ചോദിച്ചറിയുകയും പ്രാർത്ഥിക്കുകയും ഉപദേശിക്കുകയും ചെയ്തു. സംസാരത്തിൽനിന്നും ശൈഖുനാ വളരെ ക്ഷീണിതനാണെന്ന് ഞാൻ മനസ്സിലാക്കി. ഉസ്താദിന് സുഖമില്ലെന്ന് എനിക്കറിയാം ഉസ്താദിനെ ബുദ്ധിമുട്ടിക്കുന്നില്ല. എന്റെ കൂടെ രണ്ട്പേർ വന്നിട്ടുണ്ട്. ഉസ്താദ് അവർക്കുവേണ്ടി ദുആ ഇരക്കണം. എന്നു പറഞ്ഞു ഞാൻ കുറച്ചുസമയം ആ മുഖത്ത് നോക്കിക്കൊണ്ട് ഉസ്താദിന്റെ അടുക്കൽ മൗനിയായി നിന്നു. അൽപനേരത്തിന് ശേഷം ഉസ്താദ് വീണ്ടും സംസാരം തുടങ്ങി. എന്നോട് പറഞ്ഞു: ഇനി നമുക്ക് മഹ്ശറയിൽ വെച്ചു കാണാം.'' ഇതു കേട്ടപ്പോൾ പൊട്ടിപ്പൊട്ടി കരഞ്ഞുകൊണ്ട് ഞാൻ ശൈഖുനായുടെ ഇരുകവിളുകളിലും ചുംബിച്ചു. അവിടുത്തെ രണ്ട് കവിളുകളിലും പല സന്ദർഭങ്ങളിലും ചുംബനം ചെയ്യാൻ സൗഭാഗ്യം ലഭിച്ച എനിക്ക് ഇതിലൊരു വൈമനസ്യവും തോന്നിയില്ല.

പിന്നീട് ശൈഖുനാ പറഞ്ഞു: നിങ്ങൾ അടുത്തുതന്നെ ഒന്ന് വരണം'' ഏത് ദിവസമാണ് വരേണ്ടത് എന്ന് ആലോചിച്ചു നിന്ന എന്നോട് ശൈഖുനാ പറഞ്ഞു:... തിങ്കളാഴ്ച''. വീണ്ടും ശൈഖുനാ എന്നോട് ഇരിക്കാൻ പറഞ്ഞു: ഞാൻ ഇരുന്നപ്പോൾ അവിടുത്തെ കൈതലയിൽവെച്ച് മന്ത്രിച്ചു തന്നു. നിറകണ്ണുകളോടെ സലാം പറഞ്ഞശേഷം ഞാൻ റൂമിൽനിന്നും പുറത്തുവന്ന് എന്റെ സുഹൃത്തുക്കളെ ശൈഖുനാക്ക് പരിചയപ്പെടുത്തി. ശൈഖുനാ അവർക്ക് വേണ്ടിയും ദുആ ഇരന്നു. ശേഷം ഞങ്ങൾ പിരിഞ്ഞു. പിന്നീട് ദിവസങ്ങൾ ഒന്നൊന്നായി കൊഴിഞ്ഞുപോയി; അങ്ങിനെ ആ ദിവസം ആഗതമായി; ഓഗസ്റ്റ് 19 തിങ്കളാഴ്ച അന്നേദിവസം പ്രഭാതം പൊട്ടിവിടർന്നത് ശൈഖുനായുടെ വഫാത്ത് വാർത്തയും കൊണ്ടായിരുന്നു. ശൈഖുനാ മുൻകൂട്ടികണ്ട, അവിടുന്ന് പോകുവാൻ പറഞ്ഞ തിങ്കളാഴ്ച തന്നെയായിരുന്നു അത്.

## പ്രവചനം സ്വപ്നത്തിലൂടെ

1991ൽ ഒരുദിവസം രാത്രി ഞാൻ ശൈഖുനായെ സ്വപ്നം കണ്ടു. പട്ടിക്കാട് ജാമിഅ: നൂരിയ്യ: അറബിക് കോളേജ് മുൻ മുത്വവ്വൽ ക്ലാസ്സിൽവെച്ച് ശൈഖുനാ തുഹ്ഫത്തുൽ മുഹ്താജ് ഞങ്ങൾക്ക് ഓതിത്തരുന്നു. ഞാൻ ഉസ്താദിന് സമീപം ചെന്നു അൽപം ചെരിഞ്ഞു നിന്നു. ശൈഖുനാ അവിടുത്തെ വലത്തെ കൈമുട്ട് എന്റെ ചുമലിൽവെച്ച് എന്നോട് ചോദിച്ചു: 'ഈ വർഷം ആരെല്ലാമാണ് ഹജ്ജിന് പോകുന്നത്?'' ഞാൻ പറഞ്ഞു: എനിക്കു പോകുവാൻ അതിയായ ആഗ്രഹമുണ്ട്. പക്ഷെ എന്റെ കൈവശം പണം ഇല്ല. ഉടൻ ഉസ്താദ് തൊട്ടടുത്തുള്ള ഒരാളോട് 'ഇദ്ദേഹത്തിന്റെ പേർ അവിടെ എഴുതിവെക്കുക'' എന്ന് പറഞ്ഞു. ടെലിഫോണെടുത്ത് ഹലോ'' എന്ന് മൂന്ന് പ്രാവശ്യം വിളിച്ചു; ഇദ്ദേഹത്തിന് ഈ പ്രാവശ്യം ഹജ്ജിന് പോകുവാനുള്ള എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുക്കണം.'' എന്ന് പറഞ്ഞു. എല്ലാം ശരിപ്പെടുത്താം'' എന്ന് ഉസ്താദിനു കൊടുത്ത മറുപടി ഞാൻ കേട്ടു. ഉടൻ ഉസ്താദ് എന്നോട് പറഞ്ഞു: 'വിഷമിക്കേണ്ട എല്ലാം ഞാൻ ശരിപ്പെടുത്തിയിട്ടുണ്ട്. ഈ വർഷം തന്നെ നിങ്ങൾക്ക് ഹജ്ജിന് പോകാം.'' ഞാൻ ഉണർന്നു. ശേഷം ഒരാഴ്ച കഴിഞ്ഞു. എന്റെ മുൻസുഹൃത്ത് ഞാൻ താമസിക്കുന്ന റൂമിൽ വന്നു. സംഭാഷണങ്ങൾക്കിടയിൽ എന്നോട് പറഞ്ഞു; ഞാൻവന്നതിന്റെ പ്രധാനലക്ഷ്യം ഉസ്താദിനെ ഈ പ്രാവശ്യത്തെ പരിശുദ്ധ ഹജ്ജ് കർമ്മത്തിനായി എന്റെ സ്വന്തം ചിലവിൽ പറഞ്ഞയക്കാൻ ആഗ്രഹിക്കുന്ന കാര്യം ഉണർത്താനാണ്. ഉസ്താദ്

പാസ്പോർട്ട് എടുത്തിട്ടുണ്ടോ? ഞാൻ 'ഇല്ല' എന്ന് പറഞ്ഞു. ഉടൻ അദ്ദേഹം പാസ്പോർട്ട് എടുക്കുവാനുള്ള പണം എന്നെ ഏല്പിച്ചു. പാസ്പോർട്ട് കിട്ടിയാൽ ഉടൻ ഫോട്ടോ സ്റ്റാറ്റും ഫോട്ടോയും അയച്ചുതരണം. താമസിയാതെ വിസ അയച്ചുതരാം. അവിടെനിന്നും യാത്രക്കുള്ള എല്ലാ സൗകര്യങ്ങളും ഞാൻ ഏർപ്പെടുത്താം.' എന്ന് പറഞ്ഞു സുഹൃത്ത് പിരിഞ്ഞുപോയി. പിറ്റേദിവസം നാട്ടിൽ പോയി പാസ്പോർട്ട് എടുക്കുവാനുള്ള എല്ലാ ഏർപ്പാടുകളും ഞാൻ ചെയ്തു. താമസിയാതെ പാസ്പോർട്ട് ലഭിക്കുകയും അദ്ദേഹം പറഞ്ഞപ്രകാരം ഫോട്ടോയും മറ്റും അയച്ചുകൊടുക്കുകയും ചെയ്തു. അധികം താമസിയാതെ വിസ വരികയും 91ലെ പരിശുദ്ധ 'ഹജ്ജുൽ അക്ബറി'ൽ പങ്കെടുക്കാനുള്ള സൗഭാഗ്യം എനിക്ക് ലഭിക്കുകയും ചെയ്തു. ഉസ്താദിന്റെ പ്രവചനം അക്ഷരാർത്ഥത്തിൽ പുലർന്നു. സാമ്പത്തികമായി ഹജ്ജിന് പോകുവാൻ കഴിവില്ലാത്ത എനിക്ക് ഞാൻ ഉദ്ദേശിച്ച എല്ലാ പരിശുദ്ധ സ്ഥലങ്ങളും സന്ദർശിക്കുവാൻ സൗഭാഗ്യമുണ്ടായി.



## മുറബ്ബിയായ ശൈഖുനാ

1990ൽ ഒരു അസുഖത്തെ തുടർന്ന് ചാലക്കുടി പ്രൈവറ്റ് ഹോസ്പിറ്റലിൽ ചികിത്സയിൽ കഴിയുമ്പോൾ ഒരുദിവസം രാത്രി ഞാൻ ശൈഖുനായെ സ്വപ്നം കണ്ടു. വെള്ളുത്ത ഒരു കാറിൽ ശൈഖുനാ വരികയും ആശുപത്രിയുടെ മുകൾതട്ടിലേക്ക് തന്റെ കയ്യിലുള്ള വടിയും കുത്തിപ്പിടിച്ച് മന്ദംമന്ദം കയറി വരികയും ഞാൻ കിടക്കുന്ന കട്ടിലിൽ വന്നിരിക്കുകയും ചെയ്തു. അസുഖ വിവരങ്ങൾ ആരാഞ്ഞു: എന്നെ മന്ത്രിച്ചു. 'സാരമില്ല സുഖക്കേടെല്ലാം മാറി നാളെ കാലത്ത് ഡിസ്ചാർജ്ജ് ചെയ്തുപോകാം'' എന്നു പറഞ്ഞു. ഞാൻ ഉണർന്നു പിറ്റേദിവസം കാലത്ത് എന്നെ ചികിത്സിക്കുന്ന ഡോക്ടർ പരിശോധനയെല്ലാം കഴിഞ്ഞശേഷം ഇപ്രകാരം പറഞ്ഞു. ഇന്നു നിങ്ങൾക്ക് വീട്ടിൽ പോകാം. കുഴപ്പമൊന്നുമില്ല. ഇനി വീട്ടിൽപോയി റസ്റ്റ് എടുത്താൽ മതി.'' ഇതോടെ പതിനൊന്നു ദിവസം നീണ്ട ആശുപത്രി ചികിത്സ നിർത്തി ഞാൻ വീട്ടിൽപോയി. 21 ദിവസത്തെ റസ്റ്റിന് ശേഷം വീണ്ടും ചെറുവാളൂരിൽവന്ന് ജോലിയിൽ പ്രവേശിച്ചു. മൂന്ന് മാസം കഴിഞ്ഞപ്പോൾ വീണ്ടും ശൈഖുനായെ സ്വപ്നത്തിൽ കണ്ടു. ശൈഖുനാ പറഞ്ഞു:'' സുഖക്കേടെല്ലാം പരിപൂർണ്ണമായി മാറി അല്ലെ? ഇത് വരെയും കണ്ടില്ലല്ലോ?'' പെട്ടെന്ന് ഞാൻ ഞെട്ടി ഉണർന്നു. പിറ്റേദിവസം അതിരാവിലെ തന്നെ ശൈഖുനായെ കാണാൻ വസതിയിൽ ചെന്നു. എന്റെ സുഖക്കേടിന്റെ വിവരവും, സ്വപ്നം കണ്ടകാര്യവും, സന്ദർശിക്കാൻ വൈകിയതിന്റെ കാരണവും ഉസ്താദിനെ അറിയിക്കുകയും, ക്ഷമ ചോദിക്കുകയും ആയിരുന്നു എന്റെ ലക്ഷ്യം. ഞാൻ അവിടുത്തെ ഹള്റത്തിൽ ചെന്ന് സലാം പറഞ്ഞു. സലാം മടക്കിയതിന് ശേഷം എന്നോട് ചോദിച്ചു. 'മൂന്ന് നാലു മാസമായി സുഖക്കേടിലായിരുന്നു അല്ലേ?'' ഞാൻ സ്തംഭിച്ചുപോയി. എന്താണീ കേൾക്കുന്നത്? എന്റെ രോഗവിവരം ഞാൻ ഉസ്താദിനെ അറിയിച്ചിട്ടില്ല. എന്റെ രോഗവിവരം ഉസ്താദ് എങ്ങിനെ അറിഞ്ഞു? തുടർന്ന് ഞാൻ എന്റെ സ്വപ്നവിവരം ശൈഖുനായെ അറിയിച്ചു. ശൈഖുനാ പുഞ്ചിരിച്ചുകൊണ്ട് പറഞ്ഞു:എന്റെ യഥാർത്ഥ ശിഷ്യന്മാരെ ഞാൻ തർബിയത്ത് ചെയ്തുകൊണ്ടിരിക്കുന്നുണ്ട്. അവർക്ക് എന്ത് സംഭവിച്ചാലും ഞാൻ അറിയും'' ഞാൻ പറഞ്ഞു; ഇതു പോലെ പല സന്ദർഭങ്ങളിലും ഉസ്താദിനെ സ്വപ്നം കാണുകയും പല ഉപദേശനിർദ്ദേശങ്ങളും എനിക്ക് നൽകിക്കൊണ്ടിരിക്കുന്നതും ഞാൻ കാണുക പതിവുണ്ട്. അവിടുന്ന് സമ്മതം തരികയാണെങ്കിൽ ഇപ്പോൾ കേട്ട് കൊണ്ടിരിക്കുന്ന ഈ അപശബ്ദങ്ങൾക്ക് പ്രസംഗത്തിലൂടെ ചരിത്രങ്ങൾ വിവരിച്ചുകൊണ്ട് ഞാൻ മറുപടി പറയാം. ഞാൻ അപ്രകാരം പ്രവർത്തിക്കട്ടയോ? ശൈഖുനാ പറഞ്ഞു; വേണ്ടാ, ഇപ്പോൾ ഒന്നും പറയണ്ടാ. സത്യം പുലരും. സത്യം ജനങ്ങൾക്ക് മനസ്സിലാവുന്ന ഒരു സമയം വരും. അന്ന് അവർ സ്വയം മനസ്സിലാക്കട്ടെ. നമ്മൾ പറഞ്ഞു മനസ്സിലാക്കിക്കൊടുക്കേണ്ട. നമുക്ക് തവക്കുലാണ് ആവശ്യം. അതല്ലെ ഖുർആനിൽ അല്ലാഹു പറഞ്ഞത്. അല്ലാഹുവിൽ ഭരമേൽപ്പിക്കുന്നവന് അവൻ മതി'' എല്ലാം ക്ഷമിക്കുക. ഹഖ് വിജയിക്കും.'' അവസാനം ഞാൻ യാത്ര പറഞ്ഞുപിരിഞ്ഞു. ○

# ആ പ്രകാശധാര  നിലനിൽക്കും

**സി.മോയിൻകുട്ടി. എം.എൽ.എ**

ശംസുൽ ഉലമായെക്കുറിച്ച് എന്നും എനിക്ക് മധുരിക്കുന്ന ഓർമ്മകൾമാത്രം. എന്റെ കുടുംബം എന്നും ശംസുൽ ഉലമയുമായി ബന്ധപ്പെട്ടിരുന്നു. ഓരോ ഘട്ടത്തിലും അദ്ദേഹത്തിന്റെ ഉപദേശം തേടിയിരുന്നു. എന്നും ആ വലിയ മനുഷ്യന്റെ അനുഗ്രഹവും ഉണ്ടായിരുന്നു. കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിന്റെ പ്രചാരണം തകൃതിയായി നടക്കുന്ന സമയം കൊടുവള്ളി നിയോജകമണ്ഡലത്തിലെ ഐക്യമുന്നണി സ്ഥാനാർത്ഥിയായിരുന്നു ഞാൻ. രാഷ്ട്രീയരംഗം പിരിമുറുകി നിൽക്കുമ്പോൾ ചില തൽപര കക്ഷികൾ എനിക്കെതിരെ ഒരു ആരോപണവുമായി രംഗത്തുവന്നു. ''ഞാൻ ഇ.കെ.ക്ക് താൽപര്യമുള്ള സ്ഥാനാർത്ഥിയല്ല, ശംസുൽ ഉലമ എനിക്ക് എതിരാണ്.'' എന്നൊക്കെയുള്ള പ്രചാരണം തെരുവിൽ മാത്രമല്ല ചില പത്രമാധ്യമങ്ങളും ഈ ആരോപണത്തിന്റെ പ്രചാരകരായി. എന്റെ എതിരാളിയുടെ വിജയമായിരുന്നില്ല. എന്റെ പരാജയമായിരുന്നു ഈ തൽപരകക്ഷികളുടെ ലക്ഷ്യം.

> *ശംസുൽ ഉലമാ ചന്ദ്രികയിലേക്ക് ഫോൺ വിളിച്ച് സത്യം വിശദീകരിച്ചു. അദ്ദേഹത്തിന്റെ പ്രസ്താവന അടുത്ത ദിവസം പത്രത്തിൽവന്നു. ഈ തെറ്റിദ്ധാരണ തിരുത്താൻ അദ്ദേഹം തയ്യാറായിരുന്നില്ലെങ്കിൽ തെരെഞ്ഞെടുപ്പ് ചിത്രം മറ്റൊന്നാകുമായിരുന്നു. നിറമിഴികളോടെ മാത്രമേ എനിക്കീ സഹായം ഓർക്കാൻ കഴിയുകയുള്ളൂ.*

ഇക്കാര്യം ആരോ ശംസുൽ ഉലമായെ അറിയിച്ചു. ശംസുൽ ഉലമാ ചന്ദ്രികയിലേക്ക് ഫോൺ വിളിച്ച് സത്യം വിശദീകരിച്ചു. അദ്ദേഹത്തിന്റെ പ്രസ്താവന അടുത്തദിവസം പത്രത്തിൽവന്നു. ഈ തെറ്റിദ്ധാരണ തിരുത്താൻ അദ്ദേഹം തയ്യാറായിരുന്നില്ലെങ്കിൽ തെരെഞ്ഞെടുപ്പ് ചിത്രം മറ്റൊന്നാകുമായിരുന്നു. നിറമിഴികളോടെ മാത്രമേ എനിക്കീ സഹായം ഓർക്കാൻ കഴിയുകയുള്ളൂ.

സ്ഥാനാർത്ഥിത്വം കിട്ടിയ ഉടൻതന്നെ ഞാൻ ശംസുൽ ഉലമായെ സന്ദർശിക്കുകയും അദ്ദേഹം എന്നെ അനുഗ്രഹിക്കുകയും എനിയ്ക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. കണ്ണിയത്തിന്റെയും ശംസുൽ ഉലമയുടെയും കീഴിൽ അടിയുറച്ച് നിന്ന ഒരു വിനീത പ്രവർത്തകന് ഇതിൽപരം ആഹ്ലാദം മറ്റെന്തുണ്ട്.

സുന്നത്ത് ജമാഅത്തിന്ന് വലിയ വേരോട്ടമുള്ള ഒരു പ്രദേശത്താണ് ഞാൻ ജനിച്ചത്. ബാപ്പയുടെയും എന്റെ കുടുംബത്തിന്റേയും പശ്ചാത്തലവും ഇത് തന്നെ. മറ്റാരേക്കാളും നന്നായി അതൊക്കെ ശംസുൽ ഉലമാക്ക് അറിയാമായിരുന്നു. അണ്ടോണ ജമാഅത്ത് പള്ളി മുതവല്ലി എന്ന നിലയിലും പതിവായി ബന്ധപ്പെടാറുണ്ടായിരുന്നു. ദർസ് തുടങ്ങാൻ ശംസുൽ ഉലമായെകണ്ട് സമ്മതം വാങ്ങി മുദരിസായി അദ്ദേഹത്തിന്റെ ശിഷ്യൻ അബ്ദുൽ റസാഖ് ദാരിമിയെ അയച്ചുതന്നു.

ഒടുങ്ങാക്കാട് മഖാമിന്റെ ട്രസ്റ്റി എന്ന നിലയിലും ബന്ധപ്പെടാറുണ്ടായിരുന്നു. ട്രസ്റ്റിന്റെ പ്രവർത്തനം കാര്യക്ഷമമായി നടക്കുന്നതിൽ വലിയ സന്തോഷം പ്രകടിപ്പിക്കും. പുതിയ ഒരുപാട് പദ്ധതികൾക്ക് അദ്ദേഹവുമായി ചർച്ചചെയ്തു രൂപം നൽകിയിരുന്നു. ശംസുൽ ഉലമായുമായുള്ള ബന്ധത്തിന് നാല് പതിറ്റാണ്ടിന്റെ പഴക്കമുണ്ട്. കുട്ടിക്കാലത്ത് മുഴിക്കൽ എന്റെ ഉമ്മായുടെ വീട്ടിൽ കഴിഞ്ഞപ്പോൾ തൊട്ടടുത്ത വീട്ടിലായിരുന്നു ഈ പണ്ഡിതജ്യോതിസ്സ് താമസിച്ചിരുന്നത്. അന്നൊക്കെ ആദരപൂർവ്വം നോക്കിനിന്നിട്ടുണ്ട്. വളർന്നപ്പോൾ ശംസുൽ ഉലമാനെക്കുറിച്ചു കൂടുതൽ അറിഞ്ഞു. അണ്ടോണ ഖാസിയായിരുന്ന മർഹും അണ്ടോണ അബ്ദുല്ല മുസ്ല്യാർക്ക് ശംസുൽ ഉലമയെക്കുറിച്ച് സംസാരിക്കാൻ ആയിരം നാവായിരുന്നു. ശുഭവസ്ത്രധാരികളായ ആയിരക്കണക്കിന് പണ്ഡിതന്മാരെ വാർത്തെടുത്ത ഒരു വടവൃക്ഷമായിരുന്നു അദ്ദേഹം. മുസ്‌ലിം സമുദായത്തിന്റെ ശക്തിസ്രോതസ്സായിരുന്നു ശംസുൽ ഉലമാ. പണ്ഡിതന്മാർക്കിടയിൽ എന്നും സൂര്യനെപ്പോലെ ജ്വലിച്ചുനിന്നു ശംസുൽ ഉലമാ.

രാഷ്ട്രീയക്കാരനായിരുന്നില്ല അദ്ദേഹം. എങ്കിലും മുസ്‌ലിം ലീഗിൽ ദൗർഭാഗ്യകരമായ പിളർപ്പുണ്ടായപ്പോൾ അദ്ദേഹം വേദനിച്ചു. മുസ്‌ലിംലീഗ് ഐക്യത്തിന് വേണ്ടി ഏറെ പ്രയത്നിച്ചവരിൽ പ്രമുഖനും ശംസുൽ ഉലമ തന്നെയായിരുന്നു. സംഘടിതശക്തിയിലൂടെ മാത്രമെ മുസ്‌ലിംകൾക്ക് നേട്ടങ്ങൾ ഉണ്ടാക്കാൻ കഴിയുകയുള്ളൂവെന്ന് അദ്ദേഹം ഉപദേശിക്കാറുണ്ടായിരുന്നു. സമുദായൈക്യത്തിന്റെ വക്താവായി എന്നും തലയെടുപ്പോടെ നിലനിന്നു ആ പണ്ഡിതശ്രേഷ്ഠൻ.

പാണക്കാട് കുടുംബവുമായി മഹാനവർകൾക്കുണ്ടായിരുന്ന ബന്ധവും ശക്തമായിരുന്നു. പൂക്കോയതങ്ങലുടെ കാലം മുതലുള്ള സ്നേഹബന്ധം തെല്ലും മങ്ങലേൽക്കാതെ എന്നും തുടർന്നു. ശിഹാബ് തങ്ങളും ശംസുൽ ഉലമയും പരസ്പരം ആദരിക്കുന്നവരായിരുന്നു. ഈ രണ്ട് മഹാനേതാക്കളോടുമൊപ്പം നിരവധി വേദികൾ പങ്കിടാൻ അവസരം ലഭിച്ചിട്ടുണ്ട്. പ്രാർത്ഥന നടത്താൻ തങ്ങൾ ശംസുൽ ഉലമയെയും ശംസുൽ ഉലമ തങ്ങളെയും നിർബ്ബന്ധിക്കുമായിരുന്നു. നൂറ്റാണ്ടുകളിൽ ഒരിക്കലെ ഇത്തരം യുഗപുരുഷന്മാർ അവതരിക്കുകയുള്ളൂ. ഇനി ശംസുൽ ഉലമ പുനർജനിക്കില്ല. പണ്ഡിതന്മാരുടെ പണ്ഡിതനായിരുന്ന മഹാനവർകൾ കാണിച്ച് പാന്ഥാവ് നമ്മുടെ മുമ്പിലുണ്ട്. ആ സുര്യൻ ചൊരിഞ്ഞ പ്രകാശധാര നമ്മുടെ മുമ്പിലുണ്ട്. സത്യത്തിന്റെ, ധർമ്മത്തിന്റെ നീതിയുടെ ആ വഴിത്താരയിലൂടെ നമുക്ക് മുന്നോട്ടു പോകാം. ഈ യാത്രയിൽ നമ്മെ നയിക്കാൻ ഇനിയും കഴിവുള്ള പണ്ഡിതന്മാരെ അല്ലാഹു നമുക്ക് നൽകട്ടെ. ആമീൻ.

○



# ശൈഖുനായുടെ അന്ത്യയാത്ര

കൊടുവള്ളിയിൽ റിയാളുസ്സാലിഹീൻ കോംപ്ലക്സിന്റെ ഉദ്ഘാടന പരിപാടികൾ തകൃതിയായി നടന്നുകൊണ്ടിരിക്കുകയാണ്. ശൈഖുനാ ശംസുൽ ഉലമയാണ് കോംപ്ലക്സ് കമ്മിറ്റിയുടെ ജനറൽ സെക്രട്ടറി. പാണക്കാട് ശിഹാബ് തങ്ങൾ പ്രസിഡണ്ടും. ആഗസ്ത് 21 നാണ് ഉദ്ഘാടനം അതിന്റെ പ്രചരണവുമായി മഹല്ലുകൾ തോറും ഓടി നടക്കുകയാണ്. 17ന് രാവിലെ ഞാൻ ജോലിചെയ്യുന്ന മുക്കം ഓർഫനേജിലേക്ക് ഒരു ഫോൺ ശൈഖുനായെ വീണ്ടും ഫാത്തിമ ഹോസ്പിറ്റലിൽ അഡ്മിറ്റ് ചെയ്തിരിക്കുന്നു. ക്ഷീണം തോന്നിയപ്പോൾ ചെക്കപ്പിന് വന്നതാണ്. അപ്പോൾ രണ്ടുദിവസം കിടക്കാൻ പറഞ്ഞെന്നുമാത്രം. വേറെ കൂടുതലൊന്നുമില്ല.

ശൈഖുനാ ഇതിനുമുമ്പ് ഫാത്തിമ ആശുപത്രിയിൽ പത്ത് ദിവസം കിടന്നതാണ്. ശ്വാസതടസ്സമായിരുന്നു അസുഖം. അന്നത്തെ പരിശോധനയിൽ ഹാർട്ടിന് ചെറിയ കുഴപ്പുമുള്ളതായി ഡോക്ടർമാർ കണ്ടെത്തിയിരുന്നു. എങ്കിലും സുഖമായി ഡിസ്ചാർജ്ജായി വീട്ടിൽ വിശ്രമിക്കുകയായിരുന്നു. വിശ്രമം കൊണ്ട് വളരെ സുഖം തോന്നിയ ശൈഖുനാ ഒരിക്കൽ നന്തി കോളേജിലും പോയി തന്റെ ജോലികളെല്ലാം ചെയ്തിരുന്നതാണ്. ഇടക്കിടെ വീട്ടിൽപോയി കാണുമ്പോഴൊക്കെ ശരീരം വളരെ ഭേദപ്പെട്ടതായി കണ്ടതുമാണ്.

ഫോൺ സന്ദേശം ലഭിച്ച ദിവസം എവിടെയൊക്കെയോ രാവിലേ മുതലേ പരിപാടി പറഞ്ഞുവെച്ചതാണ്. അന്ന് ആശുപത്രിയിൽ പോവാൻ കഴിഞ്ഞില്ല. പിറ്റേന്ന് പകൽ ഓട്ടങ്ങളെല്ലാം കഴിഞ്ഞ് രാത്രി 8 മണിക്ക് കൊടുവള്ളിയിൽ എത്തിയപ്പോൾ ഞാനും യു.കെ. അബ്ദുല്ലത്തീഫ് മൗലവിയും നേരെ ഹോസ്പിറ്റലിലേക്ക് വിട്ടു. ശൈഖുനായെ കണ്ട് രോഗവിവരങ്ങളറിയണമെന്നും ഉദ്ഘാ





സംബന്ധമായ പ്രവർത്തനങ്ങൾ വിവരിച്ചശേഷം വീട്ടിലേക്ക് മടങ്ങണമെന്നുമുള്ള ഉദ്ദേശ്യത്തിലാണ് പോയത്.

ഇന്റൻസീവ് കേർ യൂനിറ്റിലായിരുന്നു ശൈഖുനാ. അംബുജാക്ഷൻ ഡോക്ടറും സിസ്റ്റർമാരും അരികിലുണ്ട്. മക്കൾ അബ്ദുസ്സലാം, അബ്ദുറശീദ്, പുതിയാപ്പിള ഉമ്മർഹാജി, പേരക്കുട്ടി ബാവ, പിന്നെ കുട്ടി ഹസ്സൻദാരിമി, സിറാജ് പുറക്കാട്, വിദ്യാഭ്യാസ ബോർഡിലെ ആലിബാവ എന്നിവരും സമീപത്തുണ്ട്. ഞങ്ങൾ അകത്തുകടന്നു. ശൈഖുനായുടെ നില കാണുന്നവരെ അസ്വസ്ഥരാക്കുന്ന വിധത്തിലാണ്. ശ്വാസതടസ്സം മൂലം ശൈഖുനാ വളരെ വിഷമിക്കുന്നു. ഓക്സിജന്റേയും ഗ്ലൂക്കോസിന്റേയും ഹാർട്ട് നിയന്ത്രണ ഉപകരണത്തിന്റേയും പൈപ്പുകൾ തലങ്ങും വിലങ്ങുമായി ശരീരത്തിൽ ഘടിപ്പിച്ചിരിക്കുന്നു. മൂത്രമെടുക്കാനുള്ള പൈപ്പ് വേറെയും. ഈ അവസ്ഥ കണ്ടപാടെ ശൈഖുനായുടെ മുഖത്തേക്കുനോക്കി സ്തബ്ധനായി നിന്നുപോയി. വടക്കുഭാഗത്തേക്ക് തലവെച്ചുകിടക്കുന്ന ശൈഖുനായുടെ ഇടതുഭാഗത്തുചെന്ന് ഗ്ലൂക്കോസ് ഘടിപ്പിച്ച ഇടതു കൈപിടിച്ച് തടവിക്കൊടുത്തുകൊണ്ടുനിന്നു. ശൈഖുനാക്ക് ബോധത്തിനോ ഓർമ്മക്കോ ഒരു തകരാറും ഉണ്ടായിരുന്നില്ല. വരുന്നവരെ പറഞ്ഞുകൊടുത്താൽ അറിയുന്നു. അധികം സംസാരിക്കുന്നില്ലെങ്കിലും സിറാജിനെ ഇടക്കൊക്കെ അന്വേഷിക്കുന്നു. സിറാജ് അടുത്തുതന്നെ കണ്ണിരൊലിപ്പിച്ചുകൊണ്ടിരിപ്പുണ്ട്. കുട്ടികളേയും ചിലപ്പോൾ വിളിക്കുന്നു.

## *ഉമർ ഫൈസി മുക്കം*

സമസ്തകേരള ജംഇയ്യത്തുൽ ഉലമ പ്രസിഡണ്ട് കയറി വരുന്നു. കൂടെ നമ്മുടെ അലവിക്കുട്ടി ഹാജിയും, പിന്നെ രാമനാട്ടുകര അബുഹാജിയും തങ്ങൾ വന്ന വിവരം പറഞ്ഞപ്പോൾ ഇരിക്കാൻ പറഞ്ഞു. ഞങ്ങൾ ഇരുന്നില്ല. നിന്ന് കുറെ മന്ത്രിച്ചുകൊടുത്തു. ശൈഖുനാ ഇടക്കിടെ എന്റെ കയ്യിലെ പിടുത്തം മുറുക്കുന്നുണ്ടായിരുന്നു. വേദന സഹിക്കുന്നതിന്റെ ലക്ഷണമായി എനിക്ക് തോന്നി. ശൈഖുനാ നല്ല പ്രയാസത്തിലാണ് വേദനിക്കുന്നു. എല്ലാവരുടെയും മുഖത്ത് അസ്വസ്ഥതയും ഉള്ളിൽ പ്രാർത്ഥനയുമാണ്.

കുറെ കഴിഞ്ഞ് ഞാൻ പുറത്തിറങ്ങി യു.കെയോട് പറഞ്ഞു: ''ഞാൻ ഇന്ന് വരുന്നില്ല, നാളെ നടക്കുന്ന പത്രസമ്മേളനത്തിലേക്ക് ഞാൻ ഇവിടെനിന്നും വന്നുകൊള്ളാം നിങ്ങൾ അത്യാവശ്യമെങ്കിൽ പോയ്ക്കോളൂ''

യു.കെ.പോയി, പുറത്തെ ബെഞ്ചിലിരുന്ന ആലിബാവയോട് കാര്യങ്ങൾ സംസാരിച്ചുകൊണ്ടിരിക്കെ അസ്ഹരി തങ്ങൾ പുറത്തുവന്നു. ''രാവിലെ യാത്ര തുടങ്ങിയതാണ് വീട്ടിൽ പോവേണ്ടിയിരുന്നു. ഈ കിടപ്പു കണ്ടിട്ട് എങ്ങിനെയാണിവിടെ നിന്നും പോവുക!'' എന്ന് പറഞ്ഞു. തങ്ങളോട് ഞാൻ പറഞ്ഞു. ''മുകളിൽ 6ാം നിലയിൽ നമുക്ക് രണ്ട് റൂമുണ്ട്. ഒന്നിൽ തങ്ങൾ വശ്രമിച്ചോളിൻ. അത്യാവശ്യമുണ്ടാവുമ്പോൾ വിളിക്കാം.'' തങ്ങൾ 612ൽ വിശ്രമിച്ചു.

ഇശാ നിസ്കാരം കഴിഞ്ഞു 1 മണിയായിക്കാണും. ഇരുന്ന ഇരുപ്പിൽ ഒന്നു തൂങ്ങി എഴുന്നേറ്റു നോക്കിയപ്പോൾ 4 മണി. ശൈഖുനായുടെ അടുക്കൽ ചെന്നു. ശൈഖുനായുടെ അസ്വസ്ഥതകളെല്ലാം മാറി നല്ല മയക്കത്തിലാണ് കണ്ണ് പകുതി തുറന്ന പാട്. അലവിക്കുട്ടി ഹാജി യാസിൻ ഓതിക്കൊണ്ടിരിക്കുന്നു. രാമനാട്ടുകര അബുഹാജി തടവിക്കൊണ്ടിരുന്നു. കുട്ടിഹസ്സൻ ദാരിമി സമീപത്ത് തന്നെയുണ്ട്. കുട്ടികളൊക്കെ അടുത്തുതന്നെയുണ്ട്. സമയം 5 മണി. അലവിക്കുട്ടിഹാജി കലിമചൊല്ലിക്കൊണ്ടിരിക്കുന്നു.ശൈഖുനാ വ്യക്തമായും ലാഇലാഹ ഇല്ലള്ളാ എന്നു പറഞ്ഞു കൊണ്ടേയിരിക്കുന്നു. ശൈഖുന വ്യക്തമായും 'ലാഇലാഹ ഇല്ലള്ളാ എന്ന് പറഞ്ഞുകൊണ്ടേയിരിക്കുന്നു. സമയം 5 മണി 5 മിനിറ്റ് പണ്ഡിതലോകത്തിന്റെ സൂര്യൻ കണ്ണടഞ്ഞു. ഇന്നാലില്ലാഹി.....

എന്ത് ചെയ്യണമെന്ന് ആർക്കുമറിയുന്നില്ല. എല്ലാവരും തരിച്ചുനിന്ന നിമിഷങ്ങൾ. സിസ്റ്റർമാർ നൽകിയ തുണിക്കഷ്ണങ്ങൾ കൊണ്ട് പ്രകാശം ചൊരിയുന്ന ആ മുഖത്ത് നോക്കി താടി കെട്ടാൻ കൈകൾക്ക് വിറയൽ. അലവിക്കുട്ടി

**ആളുകൾ വരവ് തുടങ്ങി. ഏഴു മണിയായപ്പോൾ നന്തി ദാറുസ്സലാമിലെ ഉസ്താദുമാരും വിദ്യാർത്ഥികളും കൂട്ടമായി എത്തി. വിദ്യാർത്ഥികളെ ആളുകളെ നിയന്ത്രിക്കാൻ വളണ്ടിയർമാരായി പലഭാഗത്തും നിയോഗിച്ചു. 9 മണിയായപ്പോൾ പോക്കറ്റ് റോഡ് വയനാട് റോഡുമായി മുട്ടുന്ന ജംഗ്ഷനിൽ നിന്ന് നോക്കിയാൽ അറ്റം കാണാത്ത നിര രണ്ട് ഭാഗത്തേക്കും.**

ഹാജിയുടെ ധീരമായ സാന്നിദ്ധ്യം എല്ലാ കർമ്മങ്ങളും നിർവ്വഹിക്കാൻ സഹായകമായി.

മകൻ റശീദ് കുറേ തന്റേടം കാണിച്ചു. ആലിബാവയോട് എല്ലായിടത്തേക്കും ഫോൺ ചെയ്യാൻ പറഞ്ഞു. എന്നോട് ഉമ്മറത്ത് (വീട്ടിൽ) പോവണമെന്ന് പറഞ്ഞു. ഞാനും ആലിബാവയും താഴോട്ടിറങ്ങി. ആദ്യമായി ഞാൻ മുക്കം 7137ലേക്ക് ഫോൺ ചെയ്തു. മോയിമോൻ ഹാജിയുടെ വീട്ടിലേക്ക് മകൻ അബ്ദുൽ ഗഫൂറിനെ വിവരം അറിയിച്ചു. മക്കത്തുള്ള ബാപ്പയോട് ഉടനെ വിളിച്ചറിയിക്കാൻ പറഞ്ഞു മറ്റു വേണ്ടപ്പെട്ടിടങ്ങളിലേക്കും.

5.15ന് മക്കയിൽ വിവരമെത്തി, മറ്റു ഗൾഫ് നാടുകളിലും നന്തി കോളേജ് സെക്രട്ടറി എ.വി.അബ്ദുറഹ്മാൻ മുസ്ല്യാരും മോയിമോൻ ഹാജിയും ഒരു റൂമിലായിരുന്നതുകൊണ്ട് രണ്ടു പേരും ഒരുമിച്ചറിഞ്ഞു. അവിടങ്ങളിൽ വാർത്തപരത്തി. ബാക്കി ഫോണുകളെല്ലാം ചെയ്യാൻ ആലിബാവയെ ഏൽപിച്ച് ഞാൻ വെള്ളിമാട്കുന്നിലേക്ക് വിട്ടു. ജീപ്പ് പടിക്കൽ നിർത്തിയ ശബ്ദം കേട്ട് വീട്ടിലുണ്ടായിരുന്ന ശൈഖുനായുടെ രണ്ട് പെൺമക്കൾ ആമിനാ ഹജ്ജുമ്മയും ഹലീമയും കോലായിയിൽ ആകാംക്ഷാഭരിതമായ മുഖത്തോടെ വന്നു. നേരം വെളിച്ചം വെച്ചിട്ടില്ല എന്നെ കണ്ടപാടെ ഇടറിയ ശബ്ദത്തോടെ ''എന്താണ് ആശുപത്രിയിലെ വർത്തമാനം?''......മൗനത്തിന് ശേഷം ഡിസ്ചാർജ്ജായിട്ടുണ്ട്. ഇപ്പോൾ വരും എന്നു പറഞ്ഞു. ഹലീമക്ക് കരയാൻ ഭാവം. ''എങ്ങിനെ കൊണ്ടോരാണ്?''

''സുഖമുണ്ട്. വീട്ടിൽ കൊണ്ടു പോവാമെന്ന് ഡോക്ടർ പറഞ്ഞു.'

രണ്ടുപേരും കൂടി, ''നല്ലസുഖാ!, നിങ്ങൾ മറച്ച് വെക്കാ'' എന്നും പറഞ്ഞ് കരയാൻ തുടങ്ങി.

അടുത്ത വീട്ടിലെ മാസ്റ്റർ വന്നു. ഞാൻ അദ്ദേഹത്തിന്റെ കൂടെ അദ്ദേഹത്തിന്റെ വീട്ടിലേക്ക് നടന്നു. കാര്യങ്ങളൊക്കെ പറഞ്ഞു. മയ്യിത്ത് എത്തുമ്പോഴേക്കും കിടത്താനുള്ള മുറിയും കട്ടിലും ശരിയാക്കണം. മുറ്റത്തുള്ള തേങ്ങയും മറ്റും മാറ്റണം. അപ്പോഴേക്കും മകൻ അബ്ദുസ്സലാമിന്റെ ഭാര്യയും കുട്ടികളും അവർക്ക് മരണവിവരം കിട്ടിയത് പ്രകാരം എത്തി. കുട്ടികൾ എല്ലാം തുറന്നുപറഞ്ഞു. പിന്നെ ഞാൻതന്നെ അകത്തേക്ക് കടന്ന് മാസ്റ്ററേയും മറ്റും കൂട്ടി റൂമും കട്ടിലുമെല്ലാം ശരിയാക്കി.

6 മണിക്ക് ആംബുലൻസ് വന്നു. കൂടെ. എം.സി.മായിൻ ഹാജിയുടെയും ടി.കെ.പരീക്കുട്ടി ഹാജിയുടെയും കാറുകളും. ശൈഖുന അടുത്ത കാലത്ത് പുതുതായി ഉണ്ടാക്കിയതാണീ വീട്, വീടിന്റെ നടുത്തളത്തിൽ കിടത്തി വീട്ടിൽ നിന്നും പെണ്ണുങ്ങളെല്ലാം ഒഴിവാക്കി. അവരെ മാസ്റ്ററുടെ വീട്ടിനകത്താക്കി.

ആളുകൾ വരവ് തുടങ്ങി. ഏഴു മണിയായപ്പോൾ നന്തി ദാറുസ്സലാമിലെ ഉസ്താദുമാരും വിദ്യാർത്ഥികളും കൂട്ടമായി എത്തി. വിദ്യാർത്ഥികളെ ആളുകളെ നിയന്ത്രിക്കാൻ വളണ്ടിയർമാരായി പലഭാഗത്തും നിയോഗിച്ചു. 9 മണിയായപ്പോൾ പോക്കറ്റ് റോഡ് വയനാട് റോഡുമായി മുട്ടുന്ന ജംഗ്ഷനിൽ നിന്ന് നോക്കിയാൽ അറ്റം കാണാത്ത നിര രണ്ട് ഭാഗത്തേക്കും. വലിയ പോലീസ് ഓഫീസർമാരുടെ നേതൃത്വത്തിൽ വലിയ ബറ്റാലിയൻ തന്നെ ഇറങ്ങിയിട്ടുണ്ട്.

കുന്നമംഗലത്ത് നിന്നും വാഹനങ്ങൾ മെഡിക്കൽ കോളേജ് വഴി തിരിച്ചുവിട്ടു. കോഴിക്കോട് നിന്നും വരുന്നത് ബൈപാസിലൂടെയും നടക്കാവ്, കാരന്തൂർ റോഡ് ജനനിബിഡം. പല ഉന്നത നേതാക്കൾക്കും മയ്യിത്ത് കാണാൻ വളരെ പ്രയാസം സഹിക്കേണ്ടിവന്നു.

2 മണിക്ക് കുളിപ്പിക്കാൻ എടുക്കുമെന്നും 3 മണിക്ക് മയ്യിത്ത് പുറപ്പെടുമെന്നും 4 മണിക്ക് വരക്കൽ മഖാമിന്ന് മുൻവശമുള്ള കടപ്പുറത്ത് മയ്യിത്ത് നിസ്കാരം നടക്കുമെന്നും അനൗൺസ് ചെയ്തിരുന്നു. 2 മണിക്ക് വാതിലടച്ചു മണിക്കൂറുകളോളം വരിയിൽ നിന്നവർക്കു നിരാശ. അവർ വിതുമ്പി. ചിലർക്കെങ്കിലും പ്രതിഷേധം. മയ്യിത്ത് കണ്ടവരെക്കാൾ എത്രയോ ഇരട്ടി കാണാത്തവർ. 2 ദിവസം മയ്യിത്ത് കിടത്തിയാലും വന്ന ആളുകൾ കണ്ടു തീരില്ല എന്നതായിരുന്നു രംഗം. മക്കളും പുതിയാപ്പിളമാരും മറ്റും ചേർന്ന് ശൈഖുനായുടെ വിശ്രമമുറിയിൽ വെച്ച് തന്നെ കുളിപ്പിച്ച് കഫൻ ചെയ്തു. സയ്യീദ് ഹൈദരലി ശിഹാബ് തങ്ങൾ ദുആ ചെയ്തു. മയ്യിത്ത് പുറത്തെടുത്തു. വളപ്പിൽ വെച്ചുള്ള നിസ്കാരത്തിന് സയ്യിദ് ഉമറലി ശിഹാബ് തങ്ങൾ ഇമാമത്ത് നിന്നു.

ആംബുലൻസിന്ന് മുന്നോട്ട് നീങ്ങാൻ പറ്റാത്തവിധം പോക്കറ്റ് റോഡ് ജനങ്ങളെക്കൊണ്ട് ജാമായിരിക്കുകയാണ്. വളരെ പ്രയാസപ്പെട്ട് വാഹനം നീങ്ങി. മക്കളും കുട്ടി ഹസ്സൻദാരിമിയും സിറാജും എം.സി.മായിൻ ഹാജിയും ബാവയും പുതിയാപ്പിള ഉമർ ഹാജിയും ഞാനുമാണ് ആംബുലൻസിൽ. കടപ്പുറം വരെയുള്ള റോഡുകളെല്ലാം ജനനിബിഡമാണ്. ജനങ്ങൾ അങ്ങോട്ടൊഴുകുകയാണ്. പോലീസ് വാഹനങ്ങൾ ആംബുലൻസിന്ന് വഴിയൊരുക്കാൻ വളരെ പ്രയാസപ്പെടുന്നുണ്ടായിരുന്നു.

70ാം വാർഷിക മഹാസമ്മേളനം മാസങ്ങൾക്കുമുമ്പ് നടന്ന കടപ്പുറം. അന്നു ജനലക്ഷങ്ങളെ ഉൾക്കൊള്ളാൻ കഴിയാതെ ശ്വാസം മുട്ടിയ കടപ്പുറം. അതും ശൈഖുനായുടെ സമ്മേളനം. ശൈഖുനായുടെ വിളി കേട്ടുത്തരം ചെയ്യാനെത്തിയതായിരുന്നു അന്ന് ലക്ഷങ്ങൾ. മാസങ്ങൾക്കു ശേഷം അതിലും വലിയ ലക്ഷങ്ങൾ എത്തിയിരിക്കുന്നു. സമ്മേളനനഗരിക്ക് അൽപം വടക്കുമാറി അതേ കടപ്പുറത്ത് പാണക്കാട് മുഹമ്മദലി ശിഹാബ് തങ്ങൾ കടപ്പുറത്തെ ജനാസ നിസ്കാരത്തിന് നേതൃത്വം കൊടുത്തു. സമസ്ത പ്രസിഡണ്ട് അസ്ഹരി തങ്ങൾ, കോഴിക്കോട് വലിയ ഖാസി ശിഹാബുദ്ദീൻ ഇമ്പിച്ചിക്കോയതങ്ങൾ, സമസ്ത: മുശാവറ: അംഗങ്ങൾ എല്ലാം മുൻനിരയിൽ അല്ലാഹുഹുമ്മഗ്ഫിർലഹു...... വിതുമ്പിക്കൊണ്ട് ജനനായകരും ജനലക്ഷങ്ങളും ശൈഖുനാക്കുവേണ്ടി നിസ്കരിച്ചു. വീണ്ടു ഒരിക്കൽകൂടി നിസ്കാരം നിർവ്വഹിക്കേണ്ടിവന്നു. എന്നിട്ടും ഉൾക്കൊള്ളാത്ത ജനങ്ങൾ രാത്രിവരെ ഖബറിങ്ങൽ ജമാഅത്ത് നടത്തിക്കൊണ്ടിരുന്നു.

മിൻഹാ ഖലഖ്നാകും........ ശൈഖുനാ കൺമുമ്പിൽ നിന്നും മറഞ്ഞു. ശൈഖുനായില്ലാത്ത ഭൂമി തുടങ്ങുകയായി. ശംസില്ലാത്ത ഭൂമി. വരക്കൽ മുക്കക്കോയ തങ്ങൾ! ''സമസ്ത'' കേൾക്കാൻ തുടങ്ങിയപ്പോൾ ആ പേരും കേട്ടുതുടങ്ങിയതാണ്. ''വരക്കൽ മുല്ലക്കോയ തങ്ങൾ മുതൽ ശംസുൽ ഉലമാ വരെ'' കൊടുവള്ളി അബ്ദുൾഖാദിർ സാഹിബ് അങ്ങിനെ ഒരു പുസ്തകമെഴുതിയിട്ടുണ്ട്. നന്തി കോളേജിലെ വിദ്യാർത്ഥി സമാജത്തിന്റെ പ്രസിദ്ധീകരണമാണത്. ഇപ്പോൾ അത് പൂർത്തിയായി. ആ അദ്ധ്യായം

അവസാനിച്ചു. ഇനി പുതിയ പുസ്തകം എഴുതണം. അതിൽ പുതിയത് തുടങ്ങണം. ഒരു യുഗത്തിന്റെ അവസാനം. ഹബീബ് ഹബീബിലേക്ക് ചേർന്നു. എല്ലാം മുൻകൂട്ടി കണ്ട തായിരുന്നു.

സമസ്ത സമ്മേളനം കഴിഞ്ഞു. അന്ന് സമ്മേളനത്തിൽ പങ്കെടുക്കാൻ വന്ന ഒരാൾ കടലിൽ വീണുമരിച്ചു. ആ മയ്യിത്തിന്റെ പോസ്റ്റുമോർട്ടവും നാട്ടിലെത്തിച്ചു മറവുചെയ്യുന്ന പണിയുമൊക്കെ നടക്കുകയാണ്. സമ്മേളനത്തിന് ഓടി നടന്ന് പണിയെടുത്ത ക്ഷീണം തീർക്കേണ്ട ദിവസം രാത്രിവരെ അങ്ങനെ കഴിഞ്ഞു. പിറ്റേന്ന് സ്വാഗതസംഘം ഓഫീസിൽ എത്തി. പലരേയും കണക്ക് പറഞ്ഞ് പിരിക്കാനുണ്ട്. ഉച്ചയായി. പ്രസിഡണ്ട്. അസ്ഹരി തങ്ങൾ വിളിച്ചു. മാനേജർ മൂസ മുസ്ല്യാരുമുണ്ട്. ''നമുക്ക് അടുത്ത് ഒരിടത്ത് പോവാനുണ്ട്'' എന്നു പറഞ്ഞു. ഞങ്ങൾ മൂന്നുപേരും വണ്ടിയിൽ കയറി. നേരെ വരക്കൽ മുല്ലക്കോയ തങ്ങൾ മഖാമിലേക്ക് വണ്ടിവിട്ടു. സിയാറത്ത് കഴിഞ്ഞു. മഖാം വളപ്പിൽ തന്നെയുള്ള വീട്ടിലേക്ക് കയറി. തങ്ങൻമാരുടെ വീടാണത്. മഖാമിന്റെ അവകാശികളുടെ വീട്. രണ്ട് തങ്ങൻമാർ പുറത്തുവന്നു. അവിടത്തെ പുതിയാപ്പിളമാരാണ്. ഉത്തരവാദപ്പെട്ട ആണുങ്ങൾ അവർ തന്നെയാണ്. തങ്ങൾ ആഗമനോദ്ദേശ്യം വിവരിച്ചു. വരക്കൽ തങ്ങൻമാരുടെ പരിശുദ്ധമായ പരമ്പരയും ചരിത്രവും തങ്ങൾ വിശദീകരിച്ച് കൊടുത്തു. അത്ഭുതത്തോടെ വീട്ടിനകത്തുള്ള പെണ്ണുങ്ങളും ആണുങ്ങളും ഇത് ശ്രവിച്ചു. അസ്ഹരി തങ്ങളുടെ പരമ്പരയും ഇവർ തമ്മിലുള്ള ബന്ധവും പറഞ്ഞു. ''അതുകൊണ്ട് ഈ മഖാം ഇങ്ങിനെ ഖറാബാക്കിക്കൂടാ ഇത് നന്നാക്കി എടുത്തു പരിപാലിക്കണം. ഇത് നിങ്ങൾ എനിക്ക് തരണം! നിങ്ങൾ ചോദിക്കുന്ന പണം ഞാൻ പ്രതിഫലം തരാം. ഞാൻ ഇത് നന്നാക്കി ഇമാറത്ത് ചെയ്യും''

വീട്ടുകാർക്ക് വളരെ സന്തോഷമുള്ള വാർത്ത.

''ഞങ്ങൾ കൂടി ആലോചിച്ച് ഉടനെ വിവരം തരാം'' എന്ന വാക്കിൽ മറുപടി ഒതുങ്ങി. ബീവിമാർക്ക് തങ്ങളെ സൽക്കരിക്കണം. പക്ഷെ, സമയമില്ല. തങ്ങൾക്ക് കടലിൽ വീണുമരിച്ച ആലിയുടെ വീട് സന്ദർശിക്കാൻ പോവണം.

ആഴ്ചകൾക്കുള്ളിൽ അനുകൂലമായ തീരുമാനം തങ്ങൻമാർ അറിയിച്ചു. സമസ്തയുടെ പേരിൽ മഖാമും 80 സെന്റ് സ്ഥലവും രജിസ്റ്റർ ചെയ്തു. ഇത് ശൈഖുനായുടെ താൽപര്യമായിരുന്നു. അന്ത്യവിശ്രമം കൊള്ളാൻ, യമനിൽ നിന്നും തന്റെ പൂർവ്വ പിതാവ് അന്ത്യവിശ്രമം കൊള്ളുന്ന അതേ സ്ഥലം തെരഞ്ഞെടുക്കുകയായിരുന്നു.

തന്റെ ജീവിതകാലം മുഴുവൻ അർപ്പിച്ച ഒരു മഹാപ്രസ്ഥാനത്തിന്റെ സ്ഥാപകൻ വരക്കൽ മുല്ലക്കോയ തങ്ങൾക്ക് സമീപം. ജീവിതവും മരണവും സമസ്തയിലായ ഒരു മഹാൻ ശംസുൽ ഉലമാ മാത്രം. റബ്ബേ, നീ ഞങ്ങളെ ശൈഖുനായോടുകൂടെ സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടേണമേ ആമീൻ'' ○



### മരിക്കാത്ത മൊഴികൾ

**ഏതെങ്കിലും പ്രശ്നത്തിൽ ഭിന്നിച്ചാൽ ഖുർആനിലേക്കും ഹദീസിലേക്കും മടക്കുക എന്നതിന്റെ അർത്ഥം ചിലർക്ക് മനസ്സിലായിട്ടില്ല. അങ്ങിനെ മടങ്ങിപ്പോയപ്പോഴല്ലേ കുവൈത്ത് കരാറിൽ ഭിന്നത വന്നത് തന്നെ.**



# അന്തസ്സുള്ള ജീവിതം അന്ത്യവിശ്രമവും

പി.കെ.പി.അബ്ദുൽസലാം മൗലവി

തളിപ്പറമ്പ് ഖുവ്വത്തുൽ ഇസ്‌ലാം അറബിക് മദ്രസയിൽ 15ാം വയസ്സിൽ പ്രവേശിച്ചത് മുതലാണ് ഞാൻ ശംസുൽ ഉലമയുമായി ബന്ധപ്പെടുന്നത്. മദ്രസയിലെ ഉയർന്ന ക്ലാസിലായിരുന്നു പ്രവേശനം. ഒരു വർഷം കഴിഞ്ഞപ്പോൾ ദർസിൽ പ്രവേശനം ലഭിച്ചു. സാധാരണ ഗതിയിൽ ഖതറുന്നദയാണ് പ്രധാന കിതാബായി ഞാൻ ഓതേണ്ടത്. പക്ഷേ ഉസ്താദ് ഞങ്ങളെ വിളിച്ച് സജാഈ തുടങ്ങുവാൻ പറഞ്ഞു. ഞങ്ങൽ ചെറിയ കുട്ടികളായതുകൊണ്ടുതന്നെ ആ വലിയ ക്ലാസിൽ ഇരിക്കാൻ ഭയമായിരുന്നു. പക്ഷേ മന:ശാസ്ത്രം പൂർണ്ണമായി അറിയുന്ന ആ മഹാനഭാവന്റെ ക്ലാസ് ഞങ്ങളുടെ മനസ്സിൽ പതിഞ്ഞിരുന്നു. എന്റെ വന്ദ്യപിതാവ് മർഹും തെക്കുമ്പാട് കുഞ്ഞഹമ്മദ് മുസ്‌ല്യാരു (ന.മ)മായുള്ള ബന്ധം കാരണം എനിക്ക് പലപ്പോഴും അവരുമായി ബന്ധപ്പെടാനും കാര്യങ്ങൾ കൂടിയാലോചിക്കാനും സാധിച്ചിട്ടുണ്ട്.

ചെറിയ കാര്യങ്ങൾപോലും വളരെ സൂക്ഷ്മതയോടെ മാത്രമേ ആ മഹാനുഭാവൻ വിലയിരുത്തുകയുള്ളൂ. കേവല സംസാരഭാഷപോലും ശ്രദ്ധിക്കുമായിരുന്നു. ഒരിക്കൽ 'കുട്ടൻമുഹമ്മദ് എവിടെപ്പോയി?' എന്ന് എന്നോട് ചോദിച്ചപ്പോൾ ഞാൻ പറഞ്ഞു 'മലക്കുപോയി' അപ്പോൾ ഉസ്താദിന്റെ മറുപടി ''അബ്ദുസ്സലാം മലക്കുപോയി എന്ന് പറയരുത് മലയിൽപോയി എന്നു പറയണം.''

തളിപ്പറമ്പ ഖുവ്വത്തിൽ ദർസ് നടത്തുന്ന സമയം സമൂഹത്തിലുണ്ടാകുന്ന എല്ലാ പ്രശ്നങ്ങളും സഗൗരവം കൈകാര്യം ചെയ്തിരുന്നത് ശംസുൽ ഉലമയായിരുന്നു. വിഷയത്തിന്റെ അടിവേര് പഠിച്ച്, ധിഷണാപരമായി കാര്യങ്ങൾ കൈകാര്യം ചെയ്യുന്ന രീതി അദ്ഭുതാവഹമായിരുന്നു. പ്രമാദമായ തളിപ്പറമ്പിലെ ഈമാൻ, ഇസ്‌ലാം ഗ്രൂപ്പ് വഴക്കിൽ, ഭീഷണി വകവെക്കാതെ സജീവ നേതൃത്വം നൽകിയത് ആ മഹദ് വ്യക്തിത്വമായിരുന്നു. അവിടെ അപ്പോൾ നടന്ന ഒരു പ്രസംഗത്തിൽ ഈ വിഷയവുമായി ബന്ധപ്പെട്ട് ഒരു ഇംഗ്ലീഷ് പേപ്പർ വായിച്ച് അർത്ഥം പറഞ്ഞപ്പോഴാണ് പലർക്കും അദ്ദേഹത്തിന്റെ ഇംഗ്ലീഷ് ഭാഷയിലുള്ള നൈപുണ്യം മനസ്സിലായുള്ളൂ.

സദാസമയവും ദിക്റിലും ഔറാദിലുമായിട്ടായിരുന്നു ആ മഹാനുഭാവന്റെ ജീവിതം. ഒരവസരത്തിൽ തളിപ്പറമ്പിനടുത്ത് ചപ്പാരപ്പടവ് എന്ന പ്രദേശത്ത് ശംസുൽ ഉലമയുടെ കൂടെ ഒരു പള്ളി ഉദ്ഘാടനത്തിൽ പങ്കെടുക്കുവാൻ എനിക്ക് സാധിച്ചു. ഉദ്ഘാടന പ്രസംഗം കഴിഞ്ഞ്.ശംസുൽ ഉലമ ഉടൻ പുറപ്പെടാൻ തയ്യാറെടുത്തപ്പോൾ സി.കെ.കെ.മാണിയൂരിനോട് മഗ്‌രിബ്നിസ്കാരം പാപ്പിനിശ്ശേരിയിൽ വെച്ച് നടത്താം എന്നു പറഞ്ഞു. ഞങ്ങൾ ഒരുമിച്ച് പുറപ്പെട്ടു. മഗ്‌രിബ് നിസ്ക്കാരം എന്റെ വീട്ടിൽവെച്ചു നടന്നു. മുൻതയ്യാറെടുപ്പില്ലാത്തതുകൊണ്ട് ഒരു ചെറിയ ചായസൽക്കാരം നടത്തി അതിൽ മുട്ടകൊണ്ടുള്ള ഒരു പലഹാരം ഉണ്ടായിരുന്നു. അത് ഞാൻ മുന്നോട്ട് നീക്കിയപ്പോൾ എന്നോട് ചോദിച്ചു. 'അതെന്താണ്?' മുട്ട കൊണ്ടുള്ള പലഹാരമാണെന്ന് പറഞ്ഞപ്പോൾ ആ മഹാനുഭാവൻ പ്രതികരിച്ചു. 'ഞാൻ ഇപ്പോൾ ഹയവാനും അതിന്റെ ജുസ്ഉം (ജീവനുള്ളതും അതിന്റെ ഭാഗവും) കഴിക്കാറില്ല. ഞാൻ ഇതിന്റെ കാരണം പലരിൽ നിന്നും തിരക്കിയപ്പോൾ മനസ്സിലായത് ഒരു ദിക്റിന്റെ രിയാള വീട്ടുന്ന സമയമായിരുന്നു അത് എന്നാണ്. വീട്ടിൽ ചെന്നാൽ എപ്പോഴും കാണാൻ സാധിക്കുന്നത് ചുണ്ടിൽ ദിക്റും കൈയ്യിൽ തസ്ബീഹ് മാലയുമായിരുന്നു.

സമസ്തകേരള ജംഇയ്യത്തുൽ ഉലമ കണ്ണൂർകാസർഗോഡ് ജില്ലാ സംയുക്ത കമ്മറ്റിയുടെ നേതൃത്വത്തിൽ രൂപംകൊണ്ട സംഘടനയാണ് ജാമിഅ: സഅദിയ്യ: ഇസ്‌ലാമിയ്യ: ഇതിന്റെ ആദ്യസ്ഥാപനം തൃക്കരിപ്പൂരിലുള്ള അനാഥ അഗതി മന്ദിരത്തിന്റെ ഉദ്ഘാടനം 1992 ആഗസ്ത് 2ന് ആ മഹാനുഭാവനാണ് നിർവ്വഹിച്ചത്. രണ്ടാം സ്ഥാപനമായ പാപ്പിനിശ്ശേരി വെസ്റ്റിലെ അറബിക് ആർട്സ് കോളേജ് ഉദ്ഘാടനത്തിന് ബഹുമാന്യനായ പാണക്കാട് സയ്യിദ് മുഹമ്മദ്അലി ശിഹാബ് തങ്ങളെ സമീപിക്കുകയും തങ്ങളവർകൾ 92 ഒക്ടോബർ 2 വെള്ളി രാത്രി 7 മണിക്ക് സമയം നൽകുകയും ചെയ്തു. ശംസുൽ ഉലമയ്ക്ക് രാത്രി പങ്കെടുക്കുവാനുള്ള വിഷമം അറിയിച്ചപ്പോൾ ജുമുഅക്ക് ശേഷമുള്ള ക്ലാസ്സ് ഉദ്ഘാടനം ചെയ്യാൻ ആ മഹാനുഭാവൻ സമ്മതിച്ചു. ജുമുഅക്ക് അൽപസമയം മുമ്പ് എന്റെ വീട്ടിൽ എത്തി. വുളു ചെയ്ത് പുറപ്പെടാം എന്ന് പറഞ്ഞപ്പോൾ മറുപടി വന്നു. 'എനിക്ക് വുളു ഉണ്ട്' നോക്കൂ! കോഴിക്കോട് നിന്നും കാലത്ത് എടുത്ത വുളു. ഈ പ്രായത്തിൽ ഈ സമയംവരെ നിലനിർത്തുക എന്നത് അസാധാരണം തന്നെയാണല്ലോ.

പേരിനും പെരുമക്കും വേണ്ടി അർഹതയുള്ള കാര്യങ്ങൾപോലും ചെയ്യാൻ ആ മഹദ്‌വ്യക്തിത്വം സമ്മതിച്ചിട്ടില്ല. പാപ്പിനിശ്ശേരിയിലെ കോളേജ് ഉദ്ഘാടനം തന്നെയാണ് രംഗം. എസ്.കെ.എസ്.എസ്.എഫിന്റെ പ്രവർത്തകർ തക്ബീറും ദഫുമായി ശംസുൽ ഉലമയെ അകമ്പടി സേവിക്കാനുള്ള സമ്മതം എന്നോടു ചോദിച്ചപ്പോൾ ഞാൻ സമ്മതം നല്കി. ഈ കാര്യം ശംസുൽ ഉലമയോട് പറഞ്ഞപ്പോൾ അവിടന്ന് പ്രതികരിച്ചു. ''അബ്ദുസ്സലാം അതൊക്കെ വൈകുന്നേരം തങ്ങൾ വരുമ്പോൾ ചെയ്യുക. ഇപ്പോൾ നമുക്ക് വേഗം കാറിൽ പോകാം'' തങ്ങൾക്കും ഇതുപോലെയുള്ള പരിപാടിക്ക് രൂപം നല്കിയിട്ടുണ്ടെന്ന് പറഞ്ഞപ്പോൾ വീണ്ടും മറുപടി. ''അതൊക്കെ തങ്ങൾക്കുമാത്രം ചെയ്താൽ മതി''

പക്ഷേ ഞാൻ ആശയക്കുഴപ്പത്തിലായി. എസ്.കെ.എസ്.എസ്.എഫ്. പ്രവർത്തകരെ എങ്ങിനെ സമാധിപ്പിക്കും? കാർഡ്രൈവർ ബാവയോട് പതുക്കെ പോകണം കുട്ടികൾ പിറകിൽ വരുന്നു'

എന്ന് ഞാൻ പറഞ്ഞപ്പോൾ വീണ്ടും ചോദ്യം 'എന്താ അബ്ദുസ്സലാം മുസ്‌ല്യാർ കാർ നീങ്ങാത്തത്?' ഞാൻ പറഞ്ഞു കുട്ടികൾ പിറകിൽ വരുന്നു. ഉടൻ വീണ്ടും 'അവരൊക്കെ വരട്ടെ.' ശേഷം കോളേജിലെത്തി വൻ സദസ്സിനെ സാക്ഷിനിർത്തി ശംസുൽ ഉലമാ ക്ലാസ് ഉദ്ഘാടനം ചെയ്തു. ഗ്രൂപ്പ് വിവാദം മൂർദ്ധന്യത്തിലെത്തിയ സമയമായിരുന്നു അത്. പക്ഷേ തന്റെ പിറകിലുള്ള അനുയായികളെ പെരുപ്പിച്ച് കാട്ടി പേരും പെരുമക്കും ആ മഹാനുഭാവൻ കൊതിച്ചില്ല. അതൊക്കെ വിനയത്തോടെ ഒഴിവാക്കുകയായിരുന്നു. ഇന്ന് ചിലർ ഇമേജിന് വേണ്ടി നീണ്ടുവലിഞ്ഞ് കയറുന്നതു കാണുമ്പോഴാണ് ശംസുൽ ഉലമയെന്ന ഉഗ്രവിയായ പണ്ഡിതനെ അവരിൽ നിന്നും തീർത്തും നൂറു ശതമാനവും വിഭിന്നമായി കാണുന്നത്.

ഉദ്ഘാടനം കഴിഞ്ഞ് തിരിച്ചുവരുമ്പോൾ കണ്ണൂർ മൗലാനായുടെ മഖാമിൽ സിയാറത്തിന് പോകണമെന്ന് പറഞ്ഞു. അല്പം ചിന്തിച്ചിട്ട് പറഞ്ഞു. ഇന്ന് അവിടെ ആരും ഉണ്ടാവുകയില്ല നേരെ നാട്ടിലേക്കു പോകാം. യാത്ര പുറപ്പെടാൻ പോകുന്ന സമയം എന്നോട് ചോദിച്ചു തുഹ്ഫ ഉണ്ടോ? ഉണ്ട് എന്ന് പറഞ്ഞപ്പോൾ രണ്ടാം ജുസ്അ് കൊണ്ട് വരാൻ പറഞ്ഞു.കിതാബും വാങ്ങി വണ്ടിയിൽ കയറി യാത്ര പുറപ്പെട്ടു. ഇത്കണ്ട എന്റെ ഒരു സ്നേഹിതൻ തമാശയായി എന്നോട് പറഞ്ഞു: 'ആ കിതാബ് തിരിച്ചു കിട്ടുകയില്ല.'' ഞാൻ ചിരിച്ചു. 3 മാസം കഴിഞ്ഞപ്പോൾ നന്തിയിൽ പഠിക്കുന്ന എന്റെ ഒരു ശിഷ്യൻ വശം കിതാബ് കൊടുത്തയച്ചു. അന്യന്റെ മുതലിൽ നിന്നും ഒന്നും അവിടുന്ന് ആഗ്രഹിച്ചിരുന്നില്ല.

മർഹൂം കോയ്യോട് മുഹ്‌യദ്ധീൻ കുട്ടി മുസ്‌ല്യാർ (ന.മ) മരിച്ച അവസരത്തിൽ കോയ്യോട് മഹല്ല് പ്രതിനിധി ശംസുൽ ഉലമയെ ഫോണിൽ വിളിക്കാൻ അവിടുന്ന് പറഞ്ഞിട്ടുണ്ട് എന്ന് എന്നെ അറിയിച്ചപ്പോൾ ഞാൻ ആകെ ഭയപ്പെട്ടു. എങ്ങിനെ നേരിട്ട് വിളിക്കും. നേരിട്ട് പോയാലോ? പോയാൽ നീ എന്തിനു വന്നു വിളിക്കാനല്ലേ പറഞ്ഞത് എന്ന് ചോദിച്ചാലെന്ത് പറയും. എല്ലാംകൂടി ആശയക്കുഴപ്പത്തിലായി. അവസാനം ഫോൺ ചെയ്തു. ഉടനെ ഫോണിന്റെ മറ്റേവശത്ത് നിന്ന് ശംസുൽ ഉലമയുടെ മറുപടി ''കയ്യോട്ടുകാർക്ക് ഒരാളെ കൊടുക്കണം. മുദരിസും, ഖാസിയുമാവാൻ യോഗ്യത വേണം'' ഞാൻ പറഞ്ഞു: 'യോജിച്ച ആളെ കിട്ടിയാൽ അങ്ങോട്ടയക്കാം. അപ്പോൾ അവിടുന്ന് മറുപടി അതുവേണ്ട യോജിച്ച ആളെ കിട്ടിയാൽ കോയ്യോട്ടുകാർക്ക് വിവരം കൊടുത്താൽ അവർ വന്ന് കൂട്ടിക്കൊണ്ടു പോകും. നിന്റെ സൗകര്യത്തിന് ഒന്ന് കിട്ടിയ ആളെ വിളിച്ച് പറഞ്ഞാൽ മതി'' ഞാൻ സയ്യിദ് കെ.എം.ഹാഷിം കുഞ്ഞിക്കോയ തങ്ങളെ കണ്ടുപിടിച്ച്, ശംസുൽ ഉലമയുടെ അംഗീകാരം വാങ്ങി കോയോട്ടുകാരെ അറിയിച്ചപ്പോൾ അവർക്ക് വളരെ സന്തോഷമായി.

''സമസ്ത കേരള ജംഇയ്യത്തുൽ ഉലമാ'' എന്ന ആദർശപ്രസ്ഥാനത്തെ കേസ്കൊണ്ട് തകർക്കാനും തളർത്താനും ചിലതല്പര കക്ഷികൾ ശ്രമിച്ചിരുന്നുവല്ലോ? ആ രീതിയിലുള്ള ഒരു കേസാണ് പാപ്പിനിശ്ശേരി വെസ്റ്റിലെ അറബിക് കോളേജ് കേസും. ഈ കേസിൽ ഒന്നാംപ്രതി എം.കെ.പി.മുഹമ്മദ് കുഞ്ഞിഹാജി (കാഷ്യർ)യായിരുന്നു. സമസ്തയുടെ സെക്രട്ടറി എന്ന നിലയിൽ ശംസുൽ ഉലമയേയും മറുഭാഗം കക്ഷി ചേർത്തത് ഞങ്ങളെ വിഷമിപ്പിച്ചു. എം.കെ.പി. തന്നെ നേരിൽ ശംസുൽ ഉലമയെ കണ്ട് കാര്യങ്ങൾ ധരിപ്പിക്കാൻ പോയി. ഭക്ഷണവും മറ്റ് സൗകര്യങ്ങളും ചെയ്തുകൊടുത്തതിനുശേഷം ശംസുൽ ഉലമ പറഞ്ഞു'വേണ്ടുന്നതൊക്കെ ചെയ്യാം'' ആലിബാബയേയും മാനേജർ മൂസമുസ്‌ല്യാരേയും അതൊക്കെ ചെയ്യാൻ ഏല്പിച്ചു.

തിരിച്ചു വരുമ്പോൾ ശംസുൽ ഉലമയുടെ ആശീർവാദവും പൊരുത്തവും എം കെ പി ക്ക് ലഭിച്ചു. ജീവിതത്തിലെ ഒരു സന്തോഷ മുഹൂർത്തമായി എം.കെ.പി ഇന്നും അതിനെ കാണുന്നു. ശംസുൽ ഉലമയുടെ തലയിൽ നിന്ന് ഉടലെടുക്കുന്ന ആശയങ്ങളും പോയിന്റുകളും കേസ് വാദിക്കുന്ന അഭിഭാഷകരുടെ തുണക്കെത്തിയ കാര്യം സുവിദിതമാണ്. ഒട്ടനവധി നൂലാമാലകളിൽ കുടുങ്ങിക്കഴിയുമ്പോഴും ആ മാന്യദേഹം കോളേജ് കേസിന്റെ പുരോഗതിയെ കുറിച്ച് അന്വേഷിക്കുമായിരുന്നു. ജീവിതകാലത്തിനിടയിൽ ശംസുൽ ഉലമയെ ഞങ്ങൾ കോടതി കയറ്റും എന്ന് വീരവാദം മുഴക്കിയ പലർക്കും നിരാശയാണ് അവസാനമായി കിട്ടിയത്.

സമസ്ത കേരള ജംഇയ്യത്തുൽ ഉലമയുടെ 70ാം വാർഷിക മഹാസമ്മേളനത്തിന് ദിവസങ്ങൾ മാത്രം ബാക്കി നില്ക്കേ മുശാവറ യോഗത്തിന്റെ കത്തു ലഭിച്ചു. വായിച്ചപ്പോൾ യോഗത്തിന്റെ അജണ്ട സാധാരണ പോലെത്തന്നെയായിരുന്നു. കോഴിക്കോട്ട് പോകാൻ പല അസൗകര്യങ്ങളുണ്ടായിട്ടും യാത്രതിരിച്ചു. രാവിലെ 10മണിക്ക് മുമ്പ് ഓഫീസിലെത്തി. ഓഫീസ് വരാന്തയിൽ ചെറിയ ചെറിയ ഗ്രൂപ്പായി മുശാവറ അംഗങ്ങൾ എന്തൊക്കെയോ ചർച്ച ചെയ്യുന്നു. സമ്മേളനത്തിൽ ജനങ്ങളെ ആകർഷിക്കുന്ന പ്രസംഗങ്ങൾ ഇല്ല, അറബികളുടെ വരവ്, സമ്മേളന പ്രചരണം തുടങ്ങിയ കാര്യങ്ങളാണ് ഗ്രൂപ്പ് ചർച്ചകളിൽ വിഷയീഭവിക്കുന്നത് രാവിലെ 11 മണിക്കാണ് മുശാവറ ആരംഭിക്കേണ്ടത്. സമയം ആകുമ്പോഴേക്കും വെള്ളക്കാറിൽ ശംസുൽ ഉലമ എത്തി. എന്തൊരു കൃത്യനിഷ്ഠ പലപല പ്രശ്നങ്ങളുംകൊണ്ട് കറങ്ങുന്ന ആ നേതാവ് കൃത്യം 11 മണിക്ക് തന്റെ കസേരയിൽ ഇരുന്നു. ദുആ നടന്നു. സാദാത്തുക്കളെ കൊണ്ടേ ദുആ ചെയ്യിക്കാറുള്ളൂ. ''എന്താ സൈനുദ്ധീൻ മുസ്‌ല്യാരെ പ്രശ്നം?'' ശംസുൽ ഉലമ തിരക്കിയപ്പോൾ, നേരത്തെ നടന്ന ചർച്ചകളുടെ ആകെത്തുക പലരും സദസ്സിൽ ധരിപ്പിച്ചു. ജനങ്ങളെ ആകർഷിക്കുന്ന പ്രസംഗം സമ്മേളനത്തിനില്ല എന്നതാണ് ഒരു പ്രധാനപ്പെട്ട ചർച്ച. അപ്പോൾ വന്നു ആ ആജ്ഞാ ശക്തിയുള്ള നേതാവിന്റെ മറുപടി 'സമ്മേളനം നമ്മുടേതാകണം മനസ്സിലായില്ലേ?' സൈനുദ്ധീൻ മുസ്‌ല്യാർ കൂടുതൽ സംസാരിച്ചോളൂ. വേറെ ആരാ പ്രസംഗിക്കുന്നത്?'' സദസ്സ് നിശ്ശബ്ദം ഈ വാക്കുകൊണ്ടല്ലാതെ സദസ്സിനെ നിശ്ശബ്ദമാക്കുവാൻ സാധ്യമല്ല. ആ പ്രവചന കഴിവുള്ള നേതാവ് ഉദ്ദേശിച്ചതുപോലെ 70ാം വാർഷിക മഹാസമ്മേളനം കേരളത്തിലെ മുസ്‌ലിം സമൂഹം സമസ്തയുടെ ലക്ഷ്യം, ആദർശ നിർദ്ദേശങ്ങൾ അംഗീകരിക്കുന്നവരാണന്നും,കേരളക്കര ആകാംക്ഷയോടെ കാത്തിരുന്ന പ്രഭാഷണം ശംസുൽ ഉലമയുടെ പ്രഭാഷണമാണന്നും തെളിയിച്ചു , 70 ാം വാർഷികമഹാസമ്മേളനത്തിൽ ആ മഹാത്മാവ് ചെയ്ത പ്രസംഗം ചരിത്രത്തിലെ അവിസ്മരണീയ പ്രസംഗമായിരുന്നു. സമസ്തയുടെ ലക്ഷ്യം സുന്നത്ത് ജമാഅത്തിന്റെ വിരോധികളുടെ വിതണ്ഡവാദങ്ങൾ, തുടങ്ങിയവ തന്റെ മണിക്കൂറുകൾ നീണ്ട പ്രസംഗത്തിന്റെ കാതലായ വശങ്ങളായിരുന്നു. ഇന്ത്യാരാജ്യത്തിൽ മതസൗഹാർദ്ദത്തിന്റെ പ്രസക്തി മാനാഞ്ചിറ ഉദാഹരിച്ച് സമർത്ഥിക്കുവാനും ആ അനുഗ്രഹീത പ്രഭാഷകൻ മറന്നില്ല.

ശംസുൽ ഉലമയുടെ ജീവിതം മുഴുവൻ വിജ്ഞാനം നുകരാനും പകരാനുമായിരുന്നു ചിലവഴിച്ചിരുന്നത്. മരിക്കുന്നതുവരെ നന്തി ദാറുസ്സലാം അറബിക് കോളേജിന്റെ പ്രിൻസിപ്പലായിരുന്നു ആ വ്യക്തിത്വം. പ്രിൻസിപ്പൽ സ്ഥാനം കേവലം അലങ്കാരമായി മാറ്റുന്നവരിൽ നിന്നും തീർത്തും വിഭിന്നമായിരുന്നു ശൈഖുനായുടെ പ്രിൻസിപ്പൽ സ്ഥാനം. കേവലം നാമമാത്ര പ്രിൻസിപ്പലോ, വിസിറ്റിങ് പ്രിൻസിപ്പലോ ആയിരുന്നില്ല അവിടുന്ന് മറിച്ച് ആ സ്ഥാനത്തോട് നൂറ് ശതമാനവും ആ മഹാൻ നീതി പുലർത്തിയിരുന്നു. ശ്വാസകോശ സംബന്ധമായ രോഗം തന്നെ നിരന്തരമായി വേട്ടയാടുമ്പോഴും നന്തി ദാറുസ്സലാമിൽ

എത്തി ദർസ് നടത്തുന്ന രംഗം ആരെയും കോരിത്തരിപ്പിക്കും മരണത്തിന് തൊട്ടുമുമ്പുള്ള ദിവസങ്ങളിൽ പോലും ദർസ് നടത്തിയിരുന്നു.

ദർസുകളുടെ പഠന നിലവാരവും പാഠ്യപദ്ധതികളുടെ പ്രായോഗിതയും സദാ ചിന്തിച്ച് കൊണ്ടിരിക്കുന്ന പ്രകൃതിയായിരുന്നു അവരുടേത്. ഞാനും മാണിയൂർ അഹ്മദ് മൗലവി, കെ.ടി.അബ്ദുല്ലാഹ് മൗലവി, കെ.കെ.പി.അബ്ദുല്ലാഹ് മൗലവി എന്നിവരും കണ്ണൂർ ജില്ലയിലെ സംഘടനാ കാര്യങ്ങൾ ചർച്ച ചെയ്യാൻ വീട്ടിൽ പോയപ്പോൾ പലതും ചർച്ച ചെയ്തു. കൂട്ടത്തിൽ ദർസുകളിലെ പാഠ്യപദ്ധതികളെ കുറിച്ചായി ചർച്ച. അവന്ന് പറഞ്ഞു: 'മുല്ലാഹസ്സൻ, ഖാളി തുടങ്ങിയവ നീക്കിക്കളയണം, പകരം നമ്മുടെ പൊന്നാനി ഉലമാഇന്റെ കിതാബുകൾ കുട്ടികൾക്ക് പഠിപ്പിക്കണം. അപ്പോഴേ അദബും ഗുരുത്വവും ഉണ്ടാകൂ. മുല്ലാഹസ്സനിലുള്ള ചില ഉദ്ധരണികൾ എടുത്തു പറഞ്ഞ് ആക്ഷേപിച്ചു. ഞാൻ പറഞ്ഞു കോളേജുകളിൽ അവ നീക്കിക്കളയാത്ത കാലത്തോളം ഞങ്ങൾക്ക് ദർസിൽ നിന്ന് എടുത്ത് മാറ്റുവാൻ പറ്റുകയില്ല. അപ്പോൾ ശരിയാണെന്ന് പറഞ്ഞ് പ്രതികരിച്ചു. മദ്രസാ അധ്യാപകരുടെ ക്ഷാമം ശ്രദ്ധയിൽ പെടുത്തിയപ്പോൾ മുമ്പ് നിങ്ങൾ നടത്തിയത് പോലുള്ള തസ്കിയത്ത് കേമ്പ് വീണ്ടും നടത്തുവാനും. കോളേജിൽ തന്നെ അതിന്നായി ഒരു ക്ലാസ് നടത്തുവാനും അവിടുന്ന് നിർദ്ദേശിച്ചു. ഈ കേമ്പ് മൂലം ഒട്ടനവധി മുഅല്ലിമുകളെ വാർത്തെടുക്കാൻ സാധിച്ചു. ഇന്നും അവർ വിവിധ മഹല്ലുകളിൽ സേവനമനുഷ്ഠിച്ചു വരുന്നു.

ജീവിതം മുഴുവൻ സമസ്തയുടെ സന്ദേശം പ്രചരിപ്പിക്കുവാനാണ് ഏറെ ശ്രമിച്ചത്. മരിക്കുന്നത് പോലും ആ വലിയ പണ്ഡിത പ്രസ്ഥാനത്തിന്റെ സാരഥിയായിട്ടാണ്. മുമ്പ് മിക്കവർക്കും ലഭിക്കാത്ത ഔന്നത്യം. ജീവിതകാലത്ത് ജനങ്ങളുടെ ആദരവും സ്നേഹവും പിടിച്ച് പറ്റി അഭിമാനത്തോടെ അന്തസ്സോടെ ജീവിച്ച ശൈഖുനാക്ക് മരണാനന്തരവും ആ ബഹുമതി നിലനിർത്താൻ സാധിച്ചു. പത്രറിപ്പോർട്ടില്ലാതെ കേവലം റേഡിയോ ന്യൂസിൽ മാത്രം അറിഞ്ഞ് ആ മഹാനുഭാവന്റെ ഭൗതികശരീരം അവസാനം ഒരുനോക്ക് കാണാൻ വെള്ളിമാട് കുന്നിലേക്ക് പുറപ്പെട്ട ജനാവലി ഒരുപക്ഷെ കേരള ചരിത്രത്തിലെ അപൂർവ്വരംഗങ്ങളിൽ ഒന്നായിരിക്കാം. പല പ്രാവശ്യം നടന്ന മയ്യത്ത് നിസ്ക്കാരം, ദിവസങ്ങളോളം ഖബറിനരികിൽ നിന്ന് ഉയർന്ന ഖുർആൻ പാരായണവും തഹ്ലീലും ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള പ്രാർത്ഥന, ആ മഹാനുഭാവന്റെ പേരിലുള്ള സദഖകൾ ഇതൊക്കെ ആ മഹാനുഭാവൻ ജനങ്ങളിൽ ചെലുത്തിയ സ്വാധീനത്തിന്റെ നിദർശനങ്ങളാണ്. തീർച്ച എല്ലാറ്റിലും വലിയ ഭാഗ്യം ഒരുപക്ഷേ ആ മഹാനുഭാവന് മാത്രമേ ലഭിച്ചുള്ളൂ. സമസ്തയുടെ സ്ഥാപക പ്രസിഡന്റും സൂഫിവര്യനുമായ വരക്കൽ മുല്ലക്കോയ തങ്ങളുടെ മഖ്ബറയുടെ സാമീപ്യം കരഗതമായതും ആ മഹാനുഭാവന്റെ ത്യാഗത്തിന്റെ ഫലം ഒന്നുകൊണ്ട് മാത്രമാണ്. മരണം മുന്നിൽ കണ്ടുവോ എന്ന് സംശയിക്കുന്ന രീതിയിൽ ഓരോ കാര്യങ്ങളും ആ മഹാൻ നീക്കിവെച്ചിരുന്നു.

ഒരു കാര്യത്തിൽ കേരളക്കര മനംനൊന്ത് പ്രാർത്ഥിക്കുന്നു. ശൈഖുനായുടെ അത്യാഭിലാഷമായിരുന്നു ഖുർആൻ റിസർച്ച് സെന്റർ. പല മുശാവറ യോഗങ്ങളിലും ബന്ധപ്പെട്ട ആൾക്കാരോടും എല്ലാറ്റിലുമുപരി സമസ്തയുടെ 70ാം വാർഷിക സമ്മേളനത്തിന്റെ മുഖ്യ ഇനമായി ഉയർത്തിയതും ഇത് തന്നെയാണ്. ആ സ്ഥാപനത്തിന് ശൈഖുനായുടെ 40 ാം വഫാത്ത് ദിനത്തിൽ ശിലാസ്ഥാപനം നടന്നു കഴിഞ്ഞു . പക്ഷേ ആ സ്ഥാപനത്തിലെ ഗുരുനാഥനെയാണ് നമുക്ക് നഷ്ടപ്പെട്ടത്. ശംസുൽ ഉലമയുടെ അഭിലാഷത്തിനനുസൃതമായി നല്ല രീതിയിൽ തന്നെ പ്രവർത്തനം മുന്നോട്ട് കൊണ്ടുപോകുവാനുള്ള തൗഫീഖിന് വേണ്ടി നമുക്ക് അല്ലാഹുവിനോട് പ്രാർത്ഥിക്കാം. ○



പി.കെ.അബ്ദുൾഗഫൂർ ഖാസിമി

# ഇരുപതാം നൂറ്റാണ്ടിലെ അതുല്യപ്രതിഭ

ശംസുൽ ഉലമായുടെ വ്യക്തിത്വത്തിന് ഭൂഷണമായൊരു അനുസ്മരണക്കുറിപ്പ് എങ്ങിനെ എഴുതണം? ഞാൻ ഏറെ നേരം ആലോചിച്ചിരുന്നു. ഒന്നും എഴുതാതിരുന്നാലോ? മനസ്സിന്റെ മന്ത്രം അതായിരുന്നു. പക്ഷെ അത് അനാദരവും ക്ഷണതിരസ്കാരവുമല്ലേ.

ഇസ്ലാമിന്റെ ബാലപാഠങ്ങൾ വേണ്ടുംവിധം ഓർമ്മിക്കുന്നതിന് മുമ്പായിത്തന്നെ ഇ.കെ.എന്ന രണ്ടക്ഷരം എന്റെ മനസ്സിൽ പതിഞ്ഞിരുന്നു. കുടുംബത്തിൽ പലരും പണ്ഡിതരായതായിരിക്കാം അതിനൊരു കാരണം. ശൈശവദശയിൽതന്നെ ആ വ്യക്തിത്വത്തെ നേരിൽ ദർശിച്ച് ഞാൻ സംഭ്രീതനായി. മലപ്പുറം കോട്ടപ്പടിയിൽ ജമാഅത്തേ ഇസ്ലാമീ ഖണ്ഡന സ്റ്റേജാണ് എന്റെ പ്രഥമ കാഴ്ചക്ക് കളമൊരുക്കിയത്. മൗദൂദിസാഹിബിന്റെ നവീനാശയങ്ങൾക്ക് അക്കമിട്ട് മറുപടി പറഞ്ഞ ശൈഖുനായുടെ അന്നത്തെ പ്രസംഗത്തിന്റെ പൂർണ്ണരൂപം എനിക്കോർമ്മയില്ലെങ്കിലും ചില പ്രധാന ഭാഗങ്ങൾ ഇന്നും ഓർക്കുന്നു.

ഘനഗാംഭീര്യമുള്ള ശബ്ദവും, ആശയസംപുഷ്ടമായ അവതരണവും, ഭക്തിസ്ഫുരിക്കുന്ന ആകാരവും, ഈമാൻ ജ്വലിക്കുന്ന പ്രകൃതവും എന്നെ ഹഠാദാകർഷിച്ചു. സർവ്വോപരി ഹൃദയാന്തരത്തിൽ മതിപ്പും ഭയവും അങ്കുരിച്ചു. ഈ ഭയം ശൈഖുനായുടെ വിയോഗം വരെയും എന്നെ നിഴൽപോലെ പിന്തുടർന്നു. സംസാരിക്കേണ്ടിവരുമ്പോൾ അത്യാവശ്യകാര്യങ്ങൾ പറയുകയല്ലാതെ സുഖവിവരങ്ങൾ അന്വേഷിക്കാൻപോലും ഭയമായിരുന്നു. ഞാൻ ബന്ധപ്പെട്ട മറ്റു പല പണ്ഡിതരും ഇതിന് അപവാദമായിരുന്നു. ചെറുപ്പ് കാലങ്ങളിൽ ഭയപ്പാടോടെ കണ്ടിരുന്ന, സംസാരിക്കാൻ പോലും മടിച്ചിരുന്ന പലരും പിൽക്കാലത്ത് സുഹൃത്തുക്കളെപ്പോലെയായതാണ് അനുഭവം. തുടർന്ന് ഏകദേശം മുപ്പത് വർഷക്കാലത്തോളം ശംസുൽ ഉലമയെ പല സ്റ്റേജുകളിൽവെച്ചായി കണ്ടു. പ്രഥമ കാഴ്ചയിൽ നിന്നും പറയത്തക്ക മാറ്റങ്ങളൊന്നും അന്നൊന്നും ദൃശ്യമായിരുന്നില്ല. പ്രഥമദൃഷ്ടിയിൽ നിത്യയൗവ്വനം വാർദ്ധക്യസഹജലക്ഷണങ്ങൾ ഈയടുത്തകാലം മാത്രമേ കണ്ടുതുടങ്ങിയിരുന്നുള്ളൂ. ശബ്ദഗാംഭീര്യത്തിന് ഒട്ടും കുറവ് തോന്നിയില്ല.

## കിടയറ്റ ആശയ പ്രതിബദ്ധത

1990 ജൂലൈ 7ന് കുണ്ടൂർ മർക്കസ് പ്രഥമസ്ഥാപനമായ



കുണ്ടൂർ മർകസിന്റെ വാർഷിക യോഗത്തിൽ ശൈഖുനാ ശംസുൽ ഉലമ ഉദ്ഘാടന പ്രസംഗം നടത്തുന്നു

അറബിക് കോളേജ് ശൈഖുനാ ഉൽഘാടനം ചെയ്തു. ഈ പരിപാടിയിലേക്ക് ക്ഷണിക്കാനായി ഞാൻ അദ്ദേഹത്തെ സമീപിച്ചപ്പോഴും, ഉത്ഘാടന പ്രസംഗത്തിലും പ്രത്യേകം സൂചിപ്പിച്ചത് മതവിദ്യാർത്ഥികളെക്കുറിച്ചായിരുന്നു. ''വിദ്യാർത്ഥികൾ അധികം വേണ്ടാ. ഉള്ളവർ നല്ലവരായിരിക്കണം. സ്ഥാപനത്തോടും പ്രസ്ഥാനത്തോടും കൂറുള്ളവരായിരിക്കണം. അച്ചടക്കരാഹിത്യം പൊറുപ്പിച്ചുകൂടാ..'' തുടങ്ങിയ ഒട്ടേറെ കാര്യങ്ങൾ ആവർത്തിച്ചു സൂചിപ്പിച്ചു.

ജീവിതത്തിൽ പകർത്തേണ്ടതും, സ്ഥാപനഭാരവാഹികൾ ശ്രദ്ധിക്കേണ്ടതുമായ ഒട്ടേറെ കാര്യങ്ങളണ് മഹാനുഭാവൻ അന്ന് സൂചിപ്പിച്ചത്.

അന്ന് നമ്മുടെ സ്ഥാപനങ്ങലിലെല്ലാം സാർവ്വത്രികമായിരുന്ന 'ചോറ് ഇവിടെ കൂറ് അവിടെ' എന്ന പ്രസ്ഥാനക്കാരെ നിശിതമായി വിമർശിച്ചു. പ്രസംഗാവസാനം സ്ഥാപനത്തിന്റെ പുരോഗതിക്കും വിദ്യാർത്ഥികൾ സദാചാരികളായിത്തീരാനം പ്രത്യേകം ദുആ ചെയ്തു. ആ പ്രാർത്ഥനക്ക് ഉത്തരം ലഭിച്ചുവെന്നാണ് ഞാൻ മനസ്സിലാക്കുന്നത്. കാരണം ഹ്രസ്വമായ കാലയളവിലായി സ്ഥാപനം അഭൂതപൂർവ്വമായ പുരോഗതി കൈവരിച്ചു. അവിചാരിതമായ പലവിജയങ്ങളുമുണ്ടായി. അന്ന് ശൈഖുനാ നടത്തിയ ഗദ്ഗദത്തോടെയുള്ള പ്രാർത്ഥനക്ക് ആമീൻ പറഞ്ഞവർ ഇന്ന് വിവിധ സ്ഥാപനങ്ങളിൽ ദീനീ സേവനം നടത്തിക്കൊണ്ടിരിക്കുന്നു.

## കടൽ കടന്ന അംഗീകാരം

1991ൽ കുണ്ടൂർ മർക്കസ് പ്രചരണാർത്ഥമുള്ള എന്റെ യു.എ.ഇ. സന്ദർശനമദ്ധ്യേ ഒരു അറബി വ്യാപാര പ്രമുഖനുമായി ബന്ധപ്പെടാനിടയായി. എന്റെ ആഗമനോദ്ദേശം അദ്ദേഹത്തെ ധരിപ്പിച്ചുവെങ്കിലും അദ്ദേഹം വേണ്ടത്ര ഗൗനിച്ചില്ല. ഞാൻപലതവണ ആവർത്തിച്ചെങ്കിലും അദ്ദേഹം താൽപര്യം കാണിച്ചതേയില്ല. എന്റെ കൈവശമുള്ള എല്ലാവിധ ''പിരിവുസഹായികളും'' ഞാൻ അദ്ദേഹത്തെ കാണിച്ചെങ്കിലും അദ്ദേഹം മറിച്ചുനോക്കുകപോലും ചെയ്തില്ല. അദ്ദേഹത്തിന്റെ നീരസം കണ്ടറിഞ്ഞു ഞാൻ ഒഴിവാകുന്നില്ലെന്ന് കണ്ടപ്പോൾ എന്റെ കൈവശമുള്ള ബുക്ക്ലറ്റും മറ്റു കടലാസുകളും അദ്ദേഹം വാങ്ങിച്ചു അലസമായി മറിക്കാൻ തുടങ്ങി. പുസ്തകം മറിച്ചപാടെ തന്നെ അയാൾ കണ്ടത് ശംസുൽ ഉലമായുടേയും, കെ.കെ.ഹസ്റത്തിന്റെയും ഫോട്ടോകൾ ആയിരുന്നു. ഇതോടെ അദ്ദേഹത്തിന് മാനസാന്തരമുണ്ടായി. കാര്യങ്ങൾ അന്വേഷിക്കാൻ തുടങ്ങി. ഇവർ ഇരുവരും പ്രതിനിധാനം ചെയ്യുന്ന സംഘടനയുടെ സ്ഥാപനമാണോ ഇത്? അദ്ദേഹം താൽപര്യപൂർവ്വം ചോദിച്ചു. എന്റെ മറുപടിയിൽ സന്തുഷ്ഠനായ അദ്ദേഹം നല്ലൊരു തുക സംഭാവന നൽകരുകയും ''ഇവർ ഇരുവരെയും അതിയായി പ്രശംസിക്കുകയും ചെയ്തു. ഇതേയാത്രയിൽ തന്നെ ഇതുപോലെ മറ്റൊരു അറബി സഹോദരനെ സമീപിച്ചു. യു.എ.ഇയിൽ നിന്നും സംഭാവനകൾ സ്വീകരിക്കാനാവശ്യമായ എല്ലാ രേഖകളും അന്ന് എന്റെ കൈവശമുണ്ടായിരുന്നു. ഞാൻ അതെല്ലാം അദ്ദേഹത്തിനുവച്ചുനീട്ടി. അയാൾ അതെല്ലാം സൂക്ഷ്മമായി പരിശോധിച്ചുകൊണ്ട് പറഞ്ഞു. ''എനിക്ക് നാല് തസ്കിയത്തു (സാക്ഷ്യപത്രങ്ങൾ)കൾവേണം. അതിൽ ഒന്ന് കേരളത്തിലെ ശൈഖ് ഇ.കെ.യുടേതായിരിക്കണം.'' പെട്ടെന്ന് അത് സംഘടിപ്പിക്കുന്നതിലുള്ള ബുദ്ധിമുട്ടുകളെല്ലാം ഞാൻ അദ്ദേഹത്തെ ധരിപ്പിച്ചെങ്കിലും അയാൾ അതൊന്നും ചെവിക്കൊണ്ടില്ല. പറഞ്ഞകാര്യത്തിൽ ഉറച്ചുനിന്നു. ഞാനും വിട്ടില്ല. എന്റെ ഈ നിർബ്ബന്ധബുദ്ധി കണ്ടപ്പോൾ ചെറിയൊരു തുക സംഭാവന നൽകിക്കൊണ്ട് പറഞ്ഞു. ''ഇനി അടുത്തവർഷം വരുമ്പോൾ ശൈഖ്, ഇ.കെയുടെ തസ്കിയത്ത് വേണം. അല്ലാത്തപക്ഷം ഒന്നും നൽകാൻ സാദ്ധ്യമല്ല''.

അടുത്തവർഷം ഏറെ പ്രതീക്ഷകളുമായി ഞാൻ അദ്ദേഹത്തെ സമീപിച്ചു. അപേക്ഷ സമർപ്പിച്ചു. അദ്ദേഹം മുൻവർഷത്തെ എന്റെ ഫയലുകൾ പരിശോധിച്ചുകൊണ്ട് ചോദിച്ചു. ''ശൈഖ് ഇ.കെ.യുടെ തസ്കിയത്ത് കൊണ്ടുവന്നിട്ടുണ്ടോ?'' ഞാൻ അതെയെന്ന് പറഞ്ഞ് അത് കാണിച്ചപ്പോൾ അദ്ദേഹം അതീവ സന്തുഷ്ടനാവുകയും മുൻവർഷത്തേക്കാൾ കൂടുതൽ സംഭാവന നൽകുകയും ചെയ്തു. ഇപ്പോഴും അത് തുടർന്നുകൊണ്ടിരിക്കുന്നു. ഈ രണ്ട് സംഭവങ്ങളിൽ നിന്നുമാണ് ശംസുൽ ഉലമക്ക് ഗൾഫ് നാടുകളിലുള്ള സ്വാധീനത്തിന്റെ ആഴം ഞാൻ മനസ്സിലാക്കുന്നത്.

യു.എ.ഇയിൽ നിന്നും സംഭാവനകൾ സ്വീകരിക്കാനാവശ്യമായ എല്ലാ രേഖകളും അന്ന് എന്റെ കൈവശമുണ്ടായിരുന്നു. ഞാൻ അതെല്ലാം അദ്ദേഹത്തിനുവച്ചുനീട്ടി. അയാൾ അതെല്ലാം സൂക്ഷ്മമായി പരിശോധിച്ചുകൊണ്ട് പറഞ്ഞു. ''എനിക്ക് നാല് തസ്കിയത്തു (സാക്ഷ്യപത്രങ്ങൾ)കൾവേണം. അതിൽ ഒന്ന് കേരളത്തിലെ ശൈഖ് ഇ.കെ.യുടേതായിരിക്കണം.

## മർക്കസിന്റെ രക്ഷകൻ

കുണ്ടൂർ മർക്കസിനും ജമാഅത്തിനും ശംസുൽ ഉലമായുടെ ചെറിയൊരു സേവനം വലിയൊരു നേട്ടമായി മാറി. സുന്നീ പ്രശ്നം കേരളത്തിൽ കൊടുമ്പിരിക്കൊണ്ട കാലം. കുണ്ടൂർ മർക്കസിനെ പലനിലയിലും സഹായിച്ചുകൊണ്ടിരുന്ന ഒരു അറബി സഹോദരനെ മറുപക്ഷക്കാർ പലതും പറഞ്ഞ് തെറ്റിദ്ധരിപ്പിച്ചു. ''അവർ കൊലയാളികളാണ്. കുഴപ്പക്കാരാണ്. മുസ്ലിം വിരുദ്ധപ്രവർത്തനങ്ങൾക്കാണ് സംഭാവനകൾ വിനിയോഗിച്ചുകൊണ്ടിരിക്കുന്നത്''. തുടങ്ങിയ പലതും. ശുദ്ധഗതിക്കാരനായ അറബി അതെല്ലാം വിശ്വസിക്കുകയും ചെയ്തു. ഇതോടെ മർക്കസ് പ്രവർത്തകർ ഏറെ വിഷമത്തിലായി. ഈ സന്നിഗ്ദഘട്ടത്തിലായിരുന്നു ശംസുൽ ഉലമായുടെ ഗൾഫ് സന്ദർശനം. ഈ അവസരം ശരിക്കും ഉപയോഗപ്പെടുത്തിയ മർക്കസ് പ്രവർത്തകർ ശംസുൽ ഉലമായെ ഈ അറബിയുമായി ബന്ധിപ്പിച്ചു. ഈ കൂടിക്കാഴ്ച ഏറെ പ്രയോജനകരമായി. ശൈഖുനായുടെ ഗാംഭീര്യം സ്ഫുരിക്കുന്ന പ്രസന്നവദനം കണ്ടതോടെ അറബിക്ക് മാനസാന്തരമുണ്ടായി. ഇതോടെ മറുപക്ഷത്തിന്റെ പൊയ്മുഖം വികൃതമായി. ഇന്നും അദ്ദേഹം സ്ഥാപനത്തിന്റെ ഒരു ഗുണകാംക്ഷിയാണ്.

ശംസുൽ ഉലമായുടെ പാണ്ഡിത്യത്തിന്റെ അഗാധതയെക്കുറിച്ചോ ബഹുമുഖ വ്യക്തിത്വത്തെക്കുറിച്ചോ ഞാൻ വിശദീകരിക്കുന്നില്ല. രൂക്ഷമായ വിമർശകർപോലും ഇതെല്ലാം അംഗീകരിച്ചതാണല്ലോ. ഒറ്റവാക്കിൽ പറഞ്ഞാൽ ഇരുപതാം നൂറ്റാണ്ടിലെ ഒരതുല്യപ്രതിഭയെന്ന് വിശേഷിപ്പിക്കാം.

സമസ്തയുടെ കഴിവുറ്റ സാരഥികൾ ഒന്നൊന്നായി അസ്തമിച്ചുകൊണ്ടിരിക്കുന്ന ഇരുപതാം നൂറ്റാണ്ടിലെ അന്ത്യദശത്തിൽ ശേഷിച്ചവരുടെ ആയുർ ആരോഗ്യത്തിന്നായി നമുക്ക് പ്രാർത്ഥിക്കാം. ശംസുൽ ഉലമക്ക് അല്ലാഹു മഗ്ഫിറത്തും മർഹമത്തും പ്രദാനം ചെയ്യട്ടെ. ആമീൻ. ○





**എം.കെ.കോടശ്ശേരി**

ശംസുൽ ഉലമ വിട്ടുപിരിയുന്നതിന് ഏതാനും ആഴ്ചകൾക്കു മുമ്പ് ഞാനൊരു സ്വപ്നം കണ്ടു. പഴയ ഓജസ്സും, കരുത്തും വീണ്ടെടുത്തു ശൈഖുനാ ഞങ്ങൾക്ക് ബുഖാരി ഓതിത്തരുന്നു. വ്യാഖ്യാന ശാസ്ത്രമനുസരിച്ച് മോശമായൊരു സ്വപ്നം. ഏറെ താമസിയാതെ അതു സംഭവിച്ചു ഇന്നാലില്ലാഹ്....

ചൈതന്യം ഓളംവെട്ടുന്ന മുഖം, ഇമ്പമാർന്ന സംസാര ശൈലി, സംസ്ക്കാരസമ്പന്നമായ ജീവിതരീതി, കാലത്തെ വെല്ലുന്ന മനോവീര്യം, അസാമാന്യമായ സമർത്ഥനപാടവം, ശത്രുക്കളെ നിലംപരിശാക്കുന്ന മൂർച്ചയേറിയ വിമർശനം ഗാംഭീര്യം തുടിക്കുന്ന വ്യക്തിത്വം ഇതിന്റെയൊക്കെ ഉടമയായിരുന്നു ശംസുൽ ഉലമ.

## വശ്യമായ ശൈലി

ദർസീഭാഷ എന്നൊരു ഭാഷയുണ്ട്. സാഹിത്യനിപുണരായ മുദർരിസുമാർ പോലും കിതാബും, വിദ്യാർത്ഥികളും മുന്നിലണഞ്ഞാൽ ഈ ഭാഷയുടെ അടിമകളായി മാറുന്നത് കാണാം. എന്നാൽ ഈ ഭാഷ അശേഷം സ്വാധീനിക്കാത്ത ഭാഷണമായിരുന്നു ശൈഖുനയുടേത് മാത്രമല്ല പലപ്പോഴും ആ പഴഞ്ചൻ രീതിയെ പരിഹസിക്കാറുമുണ്ട്. നാട്ടിൽ പ്രചാരമുള്ള ഏറ്റവും നൂതനമായ ശൈലിയിലാണ് ക്ലാസിലും, സ്റ്റേജിലും ആദ്ദേഹം സംസാരിക്കുക അതുല്യമായ സമർത്ഥന ശൈലി കൂടിയായിരുന്നു അത്. ശരീഅത്ത് വിവാദകാലത്ത് അദ്ദേഹം പറഞ്ഞ ഒരു വാക്ക് മലയാളമനോരമ പത്രം അതിന്റെ വാചകമേളയിൽ ചേർത്തിരുന്നു'' മനപ്പൊരുത്തമില്ലാത്ത ദമ്പതിമാർ കോടതിയെ പേടിച്ചുമാത്രം ഒരുമിച്ചു ജീവിക്കേണ്ടിവന്നാൽ ദുൻയാവിലെ നരകം ആ വീട് തന്നെയായിരിക്കും.'' എല്ലാ ശാസ്ത്രങ്ങളും അദ്ദേഹം പഠനവിധേയമാക്കി ഓരോന്നിനേയും അതാതിന്റെ സ്ഥാനത്തുതന്നെ അവരോധിക്കുകയും ചെയ്തു. ഖിബ്ലയുടെ ദിശാനിർണ്ണയസംബന്ധമായി ഒരു കൃതി തന്നെ രചിച്ച അദ്ദേഹം ഒരിക്കൽ പറഞ്ഞു.; ''എല്ലാം ശരി,




പക്ഷെ, നബി (സ)യുടെ സഹാബികൾ കുറ്റിയും കയറുമെടുത്തു എവിടെയും പോയിട്ടില്ല.'' മഴവില്ലിനെക്കുറിച്ചുള്ള ചർച്ചക്കിടയിൽ അദ്ദേഹം പറഞ്ഞു; ''അവിടെ യാതൊന്നുമില്ല, നിന്റെ കണ്ണിന്റെ തകരാറാണ്'' സ്വഹീഹുൽ ബുഖാരി ശൈഖുനായുടെ ഹരമായിരുന്നു. അതിന്റെ സൈഡുകളിൽ ഉത്തരേന്ത്യൻ പണ്ഡിതന്മാരിൽ ചിലർ ചില നിഗമനങ്ങളെല്ലാം കുറിച്ചുവെച്ചിട്ടുണ്ട്. അതെക്കുറിച്ച് രസകരമായി അദ്ദേഹം പ്രതികരിച്ചു; ''ഈ മദ്ധ്യത്തിൽ കാണുന്നതാണ് ബുഖാരിയുടെ കിതാബ് ഇടത്തോട്ടും വലത്തോട്ടും തെറ്റേണ്ട കാര്യമില്ല''.

പ്രവാചകരുടെ ഇസ്മതിന് (പാപസുരക്ഷിതത്വം) പ്രതികൂലമായ പരാമർശങ്ങൾ ആരു നടത്തിയാലും സർവ്വശക്തിയുമുപയോഗിച്ചു അദ്ദേഹം ചെറുക്കും. ഈ പരാമർശങ്ങൾ നടത്തിയവർ എത്ര വലിയവരാണെങ്കിലും പ്രശ്നമല്ല. നബി തിരുമേനിയുടെ നാവിലൂടെ വിഗ്രഹങ്ങളെ വാഴ്ത്തുന്ന വചനങ്ങൾ പ്രത്യക്ഷപ്പെട്ടുവെന്നും, സുലൈമാൻ നബി (അ) മരിച്ചു കഴിഞ്ഞശേഷം കുറേ വർഷം വടിയും കുത്തിപ്പിടിച്ചുനിന്നുവെന്നും, തുടങ്ങിയ പരാമർശങ്ങൾ ഉദാഹരണം നബി (സ) സൈനബാ ബീവിയെ വിവാഹം കഴിച്ചതുമായി ബന്ധപ്പെട്ട ചില കഥകളും ഇതിൽ എണ്ണാം.

മുഅ്ജിസത്തുകളെ നിരാകരിക്കുന്നവരെയും അദ്ദേഹം അതികഠിനമായി വിമർശിക്കുമായിരുന്നു. മരിച്ചവർ കേൾക്കില്ലെന്നതിന് തെളിവായി ചിലർ ഉദ്ധരിക്കുന്ന ആയത്തുകൾ ചിന്താശക്തി നഷ്ടപ്പെട്ട അവിശ്വാസികളെക്കുറിച്ചുള്ളതാണെന്നും സാക്ഷാൽ പരേതരെ പറ്റിയല്ലെന്നും പറഞ്ഞപ്പോൾ ഈ കുറിപ്പുകാരൻ ചോദിച്ചു: എങ്കിൽ അവരെക്കുറിച്ചു മയ്യിത്ത് എന്ന് പ്രയോഗിച്ചതിന്റെ പൊരുളെന്താണ് ? രൂപാലങ്കാര നിയമമനുസരിച്ചു മയ്യിത്ത് ഒരിക്കലും കേൾക്കില്ലെന്ന് വരുമല്ലോ? വളരെ പെട്ടെന്നായിരുന്നു മറുപടി: ''മരണവിധേയമായ ജഢം കേവലം ഭൗതിക പദാർത്ഥമാണ്. മരണശേഷം കേൾവിയും

മറ്റും സംഭവിക്കുന്നത് അതിൽ സ്ഥിതി ചെയ്തിരുന്ന റൂഹിന്നാണ്. ജഡത്തിന്നല്ല.'' ആശയസമർത്ഥനരംഗത്ത് അതുല്യമായ സിദ്ധിയായിരുന്നു ശൈഖുനായുടേത്. അനന്തരാവകാശ നിയമങ്ങൾ ചർച്ച ചെയ്യുമ്പോൾ വളരെ ഭദ്രമായി അദ്ദേഹം വിഷയങ്ങൾ അവതരിപ്പിക്കും. ഓഹരികൾ മൂന്നിൽ രണ്ട്, അതിന്റെ പകുതി, അതിന്റെ പകുതി (2/3, 1/3, 1/6) അല്ലെങ്കിൽ പകുതി, അതിന്റെ പകുതി, അതിന്റെ പകുതി (1/2, 1/4, 1/8) എന്നിങ്ങനെ ക്രമാനുസൃതമായി മനസ്സിലാക്കിയ ശേഷം അദ്ദേഹം പറയും വേണമെങ്കിൽ താഴെനിന്നും മേൽപോട്ട് തുടങ്ങാം. 1/8 1/4 1/2 1/6 1/3 2/3 ഇങ്ങിനെ. അവകാശികളെ എണ്ണുമ്പോൾ അദ്ദേഹത്തിന്റെ സമർത്ഥനം ഇങ്ങിനെയായിരുന്നു. പരേതന്റെ മുരടും, ശാഖയും പിന്നെ അവന്റെ പാർശ്വങ്ങളും ശ്രദ്ധിക്കുക. അഥവാ പിതാവും മാതാവും, മക്കളും, സഹോദരങ്ങളും ശേഷം പിതാവിന്റെയോ, മാതാവിന്റെയോ പാർശ്വങ്ങളിലേക്കു നീങ്ങുക, പിന്നെ പിതാമഹന്റെ പാർശ്വങ്ങളിലേക്ക് പിന്നെ ആണാണെങ്കിൽ ഭാര്യയുണ്ടോ എന്നും പെണ്ണാണെങ്കിൽ ഭർത്താവുണ്ടോ എന്നും ശ്രദ്ധിച്ചാൽമതി. ഇതായിരുന്നു അദ്ദേഹത്തിന്റെ വിശദീകരണരൂപം. ഇമാം മഹല്ലി, തഹ്താസാനി, സമഖ്ശരി എന്നിവരുടെ രചനകളെ അതിനിശിതമായ പഠനത്തിന് വിധേയമാക്കിയിരുന്നു അദ്ദേഹം അവരെപ്പോലും ചിലപ്പോൾ വിമർശിക്കുകയും ചെയ്തിരുന്നു.

### മനോവീര്യം

ശൈഖുനാ ഒരിക്കൽ ചോദിച്ചു; ഉമറുൽ ഫാറൂഖും സിദ്ധീഖുൽ അക്ബറും തമ്മിൽ പ്രകടമായൊരു വ്യത്യാസമുണ്ട് എന്താണത്? ആ വ്യത്യാസമല്ലേ നബി(സ) യുടെ വേർപാടിനെ തുടർന്നു കാണാൻ സാധിച്ചത്? ഉമറുൽ ഫാറൂഖ് ചഞ്ചലചിത്തനായി തളർന്നപ്പോൾ സിദ്ദീഖ് സമചിത്തതയോടെ കാര്യങ്ങൾ കൈകാര്യം ചെയ്തു. ഒടുവിൽ ഫാറൂഖ് തന്നെ പറഞ്ഞില്ലേ അങ്ങില്ലായിരുന്നെങ്കിൽ നാം നശിച്ചേനെ എന്ന്. കരുത്തുറ്റ വേരുകളുള്ള വൃക്ഷത്തെപ്പോലെയാണ് സത്യവിശ്വാസി എന്ന് ഹദീസിൽ കാണാം. അതിന്റെ വിവക്ഷയും അവന്റെ ഉയർന്ന മനോവീര്യം സമർത്ഥിക്കൽ തന്നെ.

അപാരമായിരുന്നു ശൈഖുനായുടെ മനോവീര്യം. മുസ്‌ലിം ലീഗ് രണ്ടായി ചേരിതിരിഞ്ഞു പരസ്പരം കടിച്ചുകീറുന്ന കാലത്ത് ഒരിക്കൽ ശൈഖുന ജനലക്ഷങ്ങളെ സാക്ഷി നിറുത്തി പ്രഖ്യാപിച്ചു; ''നിങ്ങൾ ഒന്നിച്ചു നീങ്ങാൻ ഭാവമില്ലെങ്കിൽ ഈ സമുദായം നിങ്ങളെ പാഠം പഠിപ്പിക്കും.'' അടുത്ത കാലത്ത് ഒരു പണ്ഡിതൻ ഈ പ്രസംഗം അനുസ്മരിച്ചുകൊണ്ട് പറഞ്ഞു; അങ്ങിനെ പറയാൻ ധൈര്യമുള്ള രണ്ടാമതൊരു പണ്ഡിതൻ നമുക്കുണ്ടോ? പ്രതിസന്ധികൾ നേരിട്ടപ്പോഴൊക്കെ ഉയർന്ന മനക്കരുത്ത് അദ്ദേഹം പ്രകടിപ്പിച്ചു. വ്യാജത്വരീഖത്തുകൾക്കെതിരിൽ, എം. ഇ. എസ്സിന്റെ ഭൗതിക വൽക്കരണത്തന്നെതിരിൽ, ശരീഅത്ത് വിരുദ്ധർക്കെതിരിൽ.. അങ്ങിനെ എന്തെല്ലാം വികല വീക്ഷണങ്ങൾക്കെതിരിൽ സമസ്ത പ്രതികരിച്ചുവോ എല്ലാറ്റിലും മികച്ചുനിന്നത് ശൈഖുനായുടെ മനക്കരുത്ത് തന്നെയായിരുന്നു. ഒടുവിൽ തന്റെ ശിഷ്യൻമാരിൽ ചിലർ തന്നെ അദ്ദേഹത്തെ കോടതികയറ്റി. എന്നിട്ടും അദ്ദേഹം പതറിയില്ല. ഈ വിഭാഗം ഇപ്പോൾ അഖിലേന്ത്യാ ലേബിളിൽ തടി രക്ഷപ്പെടുത്താൻ ശ്രമിക്കുകയാണ്. സംസ്ഥാനത്ത് കാലിടറുമ്പോൾ പലരും രക്ഷപ്പെടാൻ പയറ്റുന്ന തന്ത്രമാണല്ലോ അഖിലേന്ത്യാ വൽക്കരണം.

ഇസ്‌ലാമിക സംസ്കാരത്തിന്റെ പ്രതിരൂപമായിരുന്നു ശൈഖുനാ. സംസ്കാരമില്ലാത്തവനെ സാക്ഷിക്ക് കൊള്ളില്ലെന്ന് അദ്ദേഹം തന്റെ ശിഷ്യന്മാരെ ഉണർത്തുക പതിവാണ്. എന്ത് പ്രകോപനമുണ്ടായാലും, എത്ര പിരിമുറുക്കത്തിന്റെ സാഹചര്യമായാലും ക്ലാസ്സുകളിൽ അക്കാര്യമൊന്നും അദ്ദേഹം സ്പർശിക്കില്ല. വല്ലതും കിട്ടാൻ പലരും ശ്രമിക്കുമെങ്കിലും തന്ത്രപൂർവ്വം ഒഴിഞ്ഞുമാറും. വ്യക്തികളെ പരാമർശിക്കുന്ന സ്വഭാവവും അദ്ദേഹത്തിനില്ലായിരുന്നു. പ്രശ്നങ്ങളെ സാമാന്യവൽക്കരിച്ചു വികല വീക്ഷണങ്ങളെ രൂക്ഷമായെതിർക്കും. അത് ചെന്ന് തറക്കുന്നത് പലരുടെയും മുഖത്തായിരിക്കുമെങ്കിലും! സമകാലീന പണ്ഡിതൻമാരിൽ ഇത്രമാത്രം സാംസ്കാരിക തനിമ നിലനിറുത്തുന്നുവരെ കാണാൻ കഴിയില്ല.

ശൈഖുനായുടെ സവിശേഷ വ്യക്തിത്വം പ്രകടമായ ചില സംഭവങ്ങൾ അടുത്ത കാലത്തുണ്ടായി. സമസ്ത എന്ന പണ്ഡിത സഭ ഏതാനും പേർക്ക് രാഷ്ട്രീയമോഹം നടപ്പാക്കാനുള്ള വേദിയല്ലെന്ന് അദ്ദേഹം തെളിയിച്ചു. തനിക്കെതിരിലുള്ള വിലകുറഞ്ഞ ആക്ഷേപങ്ങളെ ശൈഖുനാ അശേഷം വകവെച്ചില്ല. മാത്രമല്ല ശരീഅത്തിന്റെ നിത്യപ്രസക്തി തന്റെ വിമർശകർക്ക് കൂടി മനസ്സിലാവും വിധം സുന്ദരമായി അവതരിപ്പിച്ചുകൊണ്ട് നാടു നീളെ അദ്ദേഹം പരിപാടികൾ നടത്തി വന്നു. ബിദഅകളുമായി വേദി പങ്കിട്ടതിന്റെ പേരിൽ അദ്ദേഹത്തിന്നെതിരിൽ കലാപം ഉയർത്തിയവർ കുവൈത്തിലെത്തി വേദി മാത്രമല്ല മനസ്സുകൂടി പങ്കുവെക്കുന്നതാണ് നാം കണ്ടത്. ഇവിടെ സൂചിപ്പിക്കുന്നത് മറ്റൊന്നാണ്. അഥവാ ഈ സംഭവത്തോട് ശൈഖുനാ സ്വീകരിച്ച സംസ്കാര പൂർണ്ണമായ സമീപനം. കുവൈത്ത് കരാർ ഒപ്പിടുകയും അതിന്റെ പേരിൽ നാടുനീളെ വാദകോലാഹലങ്ങൾ അരങ്ങ് തകർക്കുകയും ചെയ്തപ്പോഴും ശൈഖുനാ ഒരക്ഷരം മിണ്ടിയില്ല. അർത്ഥഗർഭമായ മൗനം ദീക്ഷിക്കുകയാണ് ചെയ്തത്. പക്ഷെ അദ്ദേഹത്തിന്നെതിരിൽ പ്രചരണം നടത്തിക്കൊണ്ടിരുന്നവരുടെ നാവിറങ്ങിയ കാഴ്ചയാണ് ലോകം കണ്ടത്. ഇനിയെന്തെല്ലാം കാണാനിരിക്കുന്നു

### മൃദുലഹൃദയൻ

ശംസുൽ ഉലമ ഗാംഭീര്യത്തിന്റെ പര്യായമായിരുന്നുവെന്നത് ആർക്കും എതിർപ്പില്ലാത്ത കാര്യമാണ്. ഈ മൂടുപടം പലരെയും അദ്ദേഹത്തിൽ നിന്നും അകറ്റി നിർത്തിയിട്ടുണ്ട്. എന്റെ നാട്ടിൽ ഒരു പരിപാടിക്ക് വേണ്ടി അദ്ദേഹത്തെ ക്ഷണിക്കാൻ കമ്മറ്റി തീരുമാനിച്ചിരുന്നു. ഉടൻ പ്രവർത്തകർ പറയുകയുണ്ടായി; ''എവിടെയും പോവാം, ഇ. കെ. യുടെ അടുത്ത് മാത്രം പോവാൻ പറ്റില്ല.'' ആ ഗാംഭീര്യത്തെ അഭിമുഖീകരിക്കാൻ പലർക്കും കഴിയുമായിരുന്നില്ല. ഒരിക്കൽ അവിചാരിതമായി ശംസുൽ ഉലമയുടെ മുമ്പിൽ വന്നുപെട്ട ഒരു വിദ്യാർത്ഥി അറിയാതെ പറഞ്ഞുപോയി; ''മമ്പുറത്തെ തങ്ങളേ''.. എന്നാൽ ഈ ബാഹ്യരൂപത്തിന്നപ്പുറത്ത് വളരെ നിർമ്മലമായൊരു മനസ്സ് ശൈഖുനാക്കുണ്ടായിരുന്നു. അടുത്തിടപഴകുന്നവർക്കേ അതറിയാൻ പറ്റൂ. ഉച്ചത്തിൽ സംസാരിക്കുമ്പോൾ തന്നെ ചുണ്ടുകളിൽ പുഞ്ചിരി വിരിയുന്നുണ്ടാവും. ഒരിക്കൽ ഈ വിനീതനോട് പോലും അദ്ദേഹം പറഞ്ഞതോർക്കുന്നു. ''ഞാൻ എവിടെയും ഉറച്ചു നിൽക്കുന്നവനോ, ആർക്കും വഴങ്ങുന്നവനോ അല്ല. ബാഫഖിതങ്ങളും, പൂക്കോയ തങ്ങളും പറഞ്ഞപ്പോൾ ഇവിടെ ഉത്തരവാദിത്വം ഏൽക്കേണ്ടി വന്നതാണ്.'' പാവങ്ങളോട് അദ്ദേഹത്തിന്

സവിശേഷമായൊരു സമീപനം കാണും. കോളേജിലെ രഹസ്യങ്ങൾ അറിയാനുള്ള തന്ത്രം കൂടിയായിരുന്നു അത്.

### അഹ്ലുബൈത്തിൽ അഭയം

അഹ്ലുബൈത്ത് ശൈഖുനായുടെ ജീവനായിരുന്നു. സയ്യിദ് ചേർക്കാതെ അവരുടെ പേര് പറയില്ല. കോളേജിലെ തങ്ങൻമാരെ ഒറ്റക്ക് വിളിച്ചു ദുആ ചെയ്യാൻ പറയും. സയ്യിദാണെന്ന് അറിയാതെ കോപിച്ചവരോട്, അറിഞ്ഞപ്പോൾ പൊരുത്തപ്പെടീക്കുക പോലുമുണ്ടായിട്ടുണ്ട്. കോളേജ് കമ്മറ്റി പോലും പ്രിൻസിപ്പാളോട് വല്ലതും പറയേണ്ടി വരുമ്പോൾ ഇമാം മുത്തുക്കോയ തങ്ങളെ ഏൽപിക്കുകയാണ് ചെയ്യുക. ശൈഖുനായുടെ സഹോദരന്മാരായ ഉമർഹാജി, ഹസൻ മുസ്ലിയാർ എന്നിവരും പ്രിയഭാര്യയും മരിച്ചപ്പോൾ അവർക്കു വേണ്ടി ജനാസ: നിസ്കരിക്കാൻ ശിഹാബ് തങ്ങളെയാണ് അദ്ദേഹം തിരഞ്ഞെടുത്തത്. അദ്ദേഹത്തിന്റെ അന്ത്യാഭിലാഷം പോലെ തന്നെ സ്വന്തം കാര്യത്തിലും അത് തന്നെ സംഭവിച്ചു. പാവങ്ങാട് ഭാഗത്ത് വന്നാൽ ആദ്യം ചോദിക്കുക ഹാമിദ് കോയമ്മ തങ്ങളെയായിരിക്കും. ഈയിടെ ശംസുൽ ഉലമായുടെ ഖബറിടത്തിൽ നിന്നും അദ്ദേഹം പൊട്ടിക്കരഞ്ഞ രംഗം കണ്ടുനിന്നവരെയും ഈറനണിയിച്ചിരുന്നു.

ശൈഖുനായുടെ മുഖത്ത് വിഷാദച്ഛായ ദർശിച്ച ഒരു രംഗം എനിക്കനുഭവപ്പെട്ടിട്ടുണ്ട്. ഒരേ ഒരു അവസരം മാത്രം. പിളരാൻ ഒരുങ്ങി നിൽക്കുന്ന സമസ്തയിലെ ഇരു വിഭാഗത്തേയും വിളിച്ചു അദ്ദേഹം മസ്ലഹത്ത് ശ്രമം നടത്തിയപ്പോൾ ഈ എളിയവനും അക്കൂട്ടത്തിലുണ്ടായിരുന്നു. ഇരു പക്ഷവും തന്റെ മുമ്പിലെത്തിയപ്പോൾ സയ്യിദ് അലി ബാഫഖിയോട് അദ്ദേഹം ചോദിക്കുന്നുണ്ടായിരുന്നു; "തങ്ങളേ എ. പി. യും, എം. എ.യും, ഉള്ളാൾ തങ്ങളും എവിടെ"? പലപ്പോഴും അദ്ദേഹം ചോദ്യം ആവർത്തിച്ചെങ്കിലും ശരിയായ ഉത്തരം ലഭിച്ചില്ല. "അവർ മൂന്ന് പേരും വരാനാണല്ലോ നേരത്തേ നിശ്ചയിച്ചത്.." നീരസത്തോടെ അദ്ദേഹം പറഞ്ഞുകൊണ്ടിരുന്നു. ശരിയാണ് അവർ വന്നിരുന്നുവെങ്കിൽ ചിത്രം വ്യത്യസ്ഥമായേനെ. എന്നാൽ ഈ മൂന്ന് പേരും അദ്ദേഹം വിട ചൊല്ലിയപ്പോഴും മാറ്റി നിർത്തപ്പെട്ടുവെന്നത് ഒരു ദൃഷ്ടാന്തം കൂടിയാണ്. ഒടുവിൽ രംഗം വഷളായി പോലീസിനെ വരുത്തി, അദ്ദേഹം മൊഴി നൽകാനായി എഴുന്നേൽക്കാൻ ശ്രമിച്ചു. പോലീസ് പറഞ്ഞു; ..."ഇല്ല, ഉസ്താദ് ഇരിക്കണം"... ഹ്രസ്വമായി അദ്ദേഹം കാര്യങ്ങൾ വിശദീകരിച്ചു. ഞങ്ങളിപ്പോൾ എന്തു വേണം? പോലീസിന്റെ അന്വേഷണം. "ഇവിടെ നിന്നും ഒന്ന് താഴെ ഇറങ്ങണം." അത്രമതിയോ? "മതി" എന്നാൽ വരൂ. ഇതിന്റെ ശേഷവും അദ്ദേഹം മസ്ലഹത്ത് പ്രശ്നത്തിൽ നിരാശനായിരുന്നില്ല. ഒടുവിൽ മറു വിഭാഗം കോടതിയിൽ നിന്നും സ്റ്റേ സമ്പാദിച്ചു. പിന്നീട് നടന്നതെല്ലാം ഏവർക്കും അറിയാമല്ലോ. സമസ്തയുടെയും ശംസുൽ ഉലമയുടേയും ചരിത്രത്തിലെ കറുത്ത ഏടുകളാണവ എന്ന് മാത്രം പറയട്ടെ. ഖലീഫമാരുടെയും മറ്റും കാലത്ത് പലരും അവർക്കെതിരിൽ അന്യായം ബോധിപ്പിക്കാറുണ്ടായിരുന്നുവെന്നായിരുന്നു കേസ് കൊടുത്തവരുടെ ന്യായം. പക്ഷെ ഒരു വസ്തുത അവർ അറിയാതെ പോയി. അതാത് കാലത്തെ തല തിരഞ്ഞ വ്യക്തികൾ മാത്രമാണ് ഈ അന്യായങ്ങൾ ഫയൽ ചെയ്തിരുന്നത്. ഇവിടെയും അതാണ് സംഭവിച്ചത്. ഭാവി ഇക്കാര്യം ഒന്നുകൂടി തെളിയിക്കും. തീർച്ച. ❍



കെ.പി. കുഞ്ഞിമ്മൂസ്സ

# ഐക്യത്തിന്റെ വക്താവ്

നാലുപതിറ്റാണ്ടുകൾക്ക് മുമ്പാണ് ഇ.കെ.യുടെ പരിമ ളമാർന്ന ഓർമ്മ നിലനില്കാൻ പര്യാപ്തമായ സംഭവം എന്റെ നാട്ടിൽ നടന്നത്.

പ്രവാചകൻമാർ സാധാരണ മനുഷ്യരാണെന്നും ദിവ്യ സന്ദേ ശങ്ങൾ മനുഷ്യർക്കെത്തിച്ചു കൊടുക്കുന്ന പ്രവാചകൻമാർക്ക് വെറുമൊരു ശിപായുടെ സ്ഥാനമേയുള്ളുവെന്നും വാദിക്കുന്ന വർ ഉച്ചഭാഷിണി കെട്ടി ചെറുപ്പക്കാരെ പുത്തൻ പ്രസ്ഥാനത്തി ലേക്ക് ചൂണ്ടയിടുകയായിരുന്നു. അഭ്യസ്ത വിദ്യരായ ചെറുപ്പ ക്കാർ പ്രസംഗം കേട്ടു വഴി തെറ്റു മെന്ന നിലവന്നപ്പോൾ പ്രശ്ന ത്തിന്റെ ഗൗരവവുമായി ചിലർ സമ സ്തയെ സമീപിച്ചു. മറ്റെല്ലാം നിർത്തിവെച്ച് അവിടേക്ക് കുതി ക്കാൻ പണ്ഡിതനിരയോട് ഇ.കെ. ആജ്ഞാപിച്ചു.

ഒരൊറ്റ പ്രസംഗം. വിഷയ ങ്ങളും വാക്കുകളും അദ്ദേഹത്തിൽ നിന്ന് സമൃദ്ധമായിരുന്നു എന്ന് തെളിയിച്ചു. ശാന്തമായും സരള മായും പ്രതികരിച്ച് പണ്ഡിതന്മാർ സ്ഥലം വിടുമെന്ന് കണക്കു കൂട്ടി യവർ ഇ.കെ.യുടെ വാക്കുകൾ കേട്ടു ഞെട്ടി. ശാസ്ത്രത്തിന്റെയും അഭിഭാഷകന്റെയും ഔന്നിത്യവും പ്രതിഭയും ഇ.കെ.യിൽ പലരും കണ്ടെത്തി.

പാപങ്ങളെ ചെറുത്തു നിൽക്കാനുള്ള കഴിവ് പ്രവാച കൻമാരുടെ പ്രകൃതിയിൽ തന്നെ അല്ലാഹു നിക്ഷേപിച്ചിട്ടുണ്ടെന്ന് ഇ.കെ. സമർത്ഥിച്ചു. അദൃശ്യ ലോകവുമായി സാധാരക്കാർക്കി ല്ലാത്ത പ്രത്യേക ബന്ധം പ്രവാച കൻമാർക്കുണ്ടെന്ന യാഥാർഥ്യം അദ്ദേഹം അക്കമിട്ടു നിരത്തുക യായിരുന്നു. തന്റെ സമകാലികരും സഹപ്രവർത്തകരുമായ പണ്ഡി തൻമാർ നിരന്നിരുന്ന വേദിയിൽ ഇ.കെ.യുടെ സാന്നിദ്ധ്യം ശ്രദ്ധേ യമാക്കി. അന്നാണ് അദ്ദേഹ ത്തിന്റെ മതപരമായ അറിവും പ്രസംഗ വൈദഗ്ദ്യവും സദസ്സ് മനസ്സിലാക്കിയത്.



അദ്ദേഹത്തിന്റെ ശിഷ്യരാവാൻ ഭാഗ്യം ചെയ്ത പലരും അദ്ദേഹത്തിന്റെ അവഗാഹമായ അറിവിനേയും അത് മറ്റുള്ള വർക്ക് പകർന്നു കൊടുക്കാനുള്ള കഴിവിനേയും അനന്യ സാധാ രണമെന്ന് പിന്നീട് പറഞ്ഞു. കേൾക്കുമ്പോഴൊക്കെ ഇ.കെ.യുടെ പ്രസന്ന മുഖം എന്റെ മനസ്സിൽ നിഴലിക്കും. ചരിത്രത്തിന്റെ വിഹായസ്സിൽ വെള്ളിനക്ഷത്രം പോലെ വേറിട്ടു ജ്വലിച്ചു നില്ക്കുന്ന ഇ.കെ.യുടെ സുന്ദര മുഖം.

കാലഘട്ടം കണ്ട പ്രതിഭാശാലി ഇസ്ലാമിക ചരി ത്രത്തിന്റെ തിളക്കമാർന്ന സംഭവങ്ങൾ വിവരിക്കുമ്പോൾ സദസ്സ് ആമുഖത്തേക്ക് സാകൂതം നോക്കി നിന്നു പോകും.

യൂസഫ് നബി (അ)ന്റെ ചരിത്രം ഇ.കെ. അവതരിപ്പിക്കു മ്പോൾ സദസ്സിനെ അതിലേക്കു ഏകാഗ്രതയോടെ ആകർഷി ക്കാൻ സാധിച്ചിരുന്നു.

"സുലൈഖയുടെ വീട്ടിൽ യൂസഫ് നബി(അ) താമസി ക്കുന്നു. സുന്ദരിയും രാജ്ഞിയു മാണ് സുലൈഖ. പ്രത്യേകമായ ഒരു മുറി തയ്യാർ ചെയ്തു യൂസഫ്(അ) നെ സുലൈഖ ക്ഷണിക്കുന്നു. എന്നിട്ടും ആ സംഭവം അവിടെ നടക്കുന്നില്ല. യുവാവായ യൂസഫ് നബി (അ) ന്ന് ആ സംഭവത്തിൽ നിന്ന് പിൻമാറാനുള്ള പ്രേരണയെന്ത്? പാപങ്ങളെ ചെറുത്തു നില്കാൻ പ്രവാചകൻമാർക്കുള്ള പ്രത്യേക കഴിവുതന്നെ. ആർക്കും നിഷേ ധിക്കാൻ കഴിയാത്ത ഒരു വസ്തുത. എന്നിരിക്കെ പ്രവാ ചകൻമാർ സാധാരണ മനുഷ്യ

രാണെന്ന് ആരെങ്കിലും പറയുന്നു എങ്കിൽ മുഹമ്മദ് നബി (സ)യെക്കുറിച്ച് പറഞ്ഞ വാക്യം അടിസ്ഥാനപരമായ പല തത്വങ്ങളും ഉൾക്കൊള്ളുന്ന ഒന്നാണെന്ന് ഇ.കെ. പറയുമ്പോൾ പിന്നാലെ അതിന്റെ സരളവും ഗഹനവുമായ വിശദീകരണവുമുണ്ടാകും.

'ജ്വലിക്കുന്ന ഒരു വിളക്ക്' എന്ന അർത്ഥവത്തായ ഉപമയെക്കുറിച്ച് ഇ.കെ. വിവരിച്ചതോർക്കുന്നു. "ഒരു വിളക്കിനുള്ള ഗുണങ്ങളും സവിശേഷതകളുമെല്ലാം നബി തിരുമേനിക്കുണ്ടെന്നു സാരം. എന്തെല്ലാം സവിശേഷതകളാണ് ഒരു വിളക്കിനുള്ളത്?"

"അടുത്തു നിന്നാൽ പ്രകാശം, അകലെ നിന്നാൽ ഇരുട്ട് അകൽച്ച കൂടുന്തോറും കൂടുതൽ ഇരുട്ട്. ഒരു വിളക്കിൽ നിന്ന് മറ്റൊന്നു കത്തിക്കാം. ഇതെല്ലാം ഒരു പ്രകാശ വിളക്കിന്റെ സവിശേഷതകളാണ്. ഈ സവിശേഷതകളെല്ലാമുള്ള ഒരു പ്രകാശ ദീപമാണ് മുഹമ്മദ് നബി(സ) യെന്ന് അല്ലാഹു പറയുന്നത് സോദ്ദേശ്യമാണ്.

അടുത്തു നിൽക്കുന്നവർക്ക് നബി (സ) യിൽ നിന്ന് ഈമാനിന്റെ വെളിച്ചം കിട്ടുന്നു. അകന്നു നിൽക്കുന്നവർക്ക് ആ വെളിച്ചം കിട്ടുന്നില്ല. അതുകൊണ്ട് ഈ മാനിന്റെ പ്രകാശത്തിനുവേണ്ടി നബി (സ) യുമായി അടുത്തു നിൽക്കണം. അടുത്തു നിന്നാൽ മാത്രം പോരാ ആ വിളക്കിൽ നിന്ന് വേറെ വിളക്കുൾ കത്തിക്കണം. ഖിയാമത്തു നാൾ വരെ, അങ്ങിനെ കത്തിച്ചു കത്തിച്ചു ഈമാനിന്റെ പ്രകാശം ചൊരിയുന്ന വിളക്കുകൾ കൂടുതൽ കൂടുതൽ ഉണ്ടാവണം. എങ്കിൽ മാത്രമേ ദീൻ നിലനില്ക്കുകയുള്ളു.

എന്റെ നാട്ടിൽ പ്രസംഗം കഴിഞ്ഞ് വർഷം ഇരുപത് പിന്നിട്ടപ്പോൾ കുവൈത്ത് - കാഞ്ഞങ്ങാട് മുസ്ലീം സഹകരണ സംരക്ഷണ സംഘം സോവനീറിലേക്ക് ഇ.കെ.യുടെ ലേഖനത്തിനായി എന്നെ ഏല്പിച്ചു. ജോലി ത്തിരക്കിനും ഔദ്യോഗികമായ ഭാരിച്ച ഉത്തരവാദിത്വത്തിനുമിടയിൽ അദ്ദേഹം അതിന് സമയം കണ്ടെത്തി. ചിന്താമധുരമായ ആ ലേഖനം പ്രസ്തുത സോവനീറിന് കൂടുതൽ അർത്ഥപൂർണ്ണമാക്കി.

വർഷങ്ങൾ വീണ്ടും കൊഴിഞ്ഞു വീണു. സൗദി അറേബ്യായിലെ ഹായിൽ കേരള മുസ്ലീം ജമാഅത്തിന്റെ പതിനഞ്ചാം വാർഷികത്തോടനുബന്ധിച്ചു ഒരു സോവനീർ പുറത്തിറക്കാൻ തീരുമാനിച്ചു. അതിന്റെ ഭാരവാഹികളായ ഫസലുദീനും ഖമറുദീനും എറമൂട്ടിയും ഭാരം എന്നെ ഏല്പിക്കുമ്പോൾ ശഠിച്ചു പറഞ്ഞത് ഐക്യത്തിന്റെ പ്രധാന്യത്തെകുറിച്ച് ഇ.കെ.യുടെ ലേഖനം വേണമെന്നായിരുന്നു. പ്രസംഗത്തിലും എഴുത്തിലും ഇ.കെ.യുടെ കരുത്തിന് തുല്യനായ മറ്റൊരു വ്യക്തി ഇല്ലെന്ന് എനിക്ക് ഒരിക്കൽ കൂടി ബോദ്ധ്യപ്പെടുകയായിരുന്നു. വിജ്ഞാനത്തിന്റെ ആഭണ്ഡാഗാരത്തിന് ഏതു വിഷയത്തെക്കുറിച്ചും വസ്തു നിഷ്ഠമായി വിലയിരുത്താനുള്ള കഴിവ് അപാരം തന്നെയെന്ന് അദ്ദേഹത്തിന്റെ ചില ലേഖനങ്ങൾ തെളിയിച്ചിരുന്നു.

'ഐക്യത്തിന്റെ ശൃംഖല' എന്ന ശീർഷകത്തിൽ ഹയിൽ ജമാഅത്ത് സോവനീറിൽ ഇ.കെ. എഴുതിയ ലേഖനം ആരംഭിക്കുന്നത് തന്നെ 'ഇസ്ലാമിന്റെ അടിസ്ഥാനപരമായ വിഷയങ്ങളിൽ വിട്ടു വീഴ്ച സാദ്ധ്യമല്ല എന്നാണ്. അതുകൊണ്ടാണ് എല്ലാ അഭിപ്രായങ്ങളും മാറ്റി വെച്ചുകൊണ്ട് ശരീഅത്ത് സംരക്ഷണമെന്ന മൗലിക കാര്യത്തിൽ ഞങ്ങളൊക്കെ ഒന്നിച്ചിരിക്കുന്നത് എന്നദ്ദേഹം കൂട്ടിച്ചേർത്തു. ഇബ്ലീസിന് നന്ദി പറഞ്ഞുകൊണ്ടുള്ള ഒരു കഥയോടെയാണ് ഇ.കെ. പ്രസ്തുത ലേഖനം അവസാനിപ്പിക്കുന്നത്. "ഈ ഐക്യം സർവ്വശക്തനായ അല്ലാഹു ഈ രാജ്യത്തെ മുസ്ലീങ്ങൾക്ക് കനിഞ്ഞേകിയതാണ്. ഈ ഐക്യത്തിന് കാരണക്കാരനായത് ഏതു ഇബ്ലീസായാലും ഞാനാ ഇബ്ലീസിന് നന്ദി പറയുന്നു. ഇബ്ലീസിനെ കൊണ്ടും ചിലപ്പോൾ ഗുണം കിട്ടാറുണ്ടെന്നതിന്ന് തെളിവുണ്ട്. എല്ലാ നേരവും കൃത്യമായി നമസ്കാരം നിർവ്വഹിക്കുന്ന ഒരു സാലിഹായ മനുഷ്യന്റെ കഥ ഞാനോർക്കുന്നു. ഒരു ദിവസം സുബ്ഹി നമസ്കാരസമയത്ത് അദ്ദേഹം ഉറങ്ങിപ്പോയി. 'സുബ്ഹി ഖസാ ആകുന്നതിന്ന് തൊട്ട് മുമ്പ് ഒരാൾ വന്നു വിളിച്ചുണർത്തി. അദ്ദേഹം നമസ്കാരമൊക്കെ കഴിഞ്ഞ് അന്വേഷിച്ചു. ആരാണ് എന്നെ വിളിച്ചുണർത്തിയത്.? ഉത്തരം ഉടനെ വന്നു. ഞാനാണ് ഇബലീസ്. ഇതെന്തൊരത്ഭുതം! അത്ഭുതമൊന്നുമില്ല. നിങ്ങളെ ഞാൻ ഇന്ന് സുബ്ഹി ഖസാ ആക്കിയിരുന്നുവെങ്കിൽ ഇന്ന് മുഴുവൻ അതിന്റെ പേരിൽ നിങ്ങൾ അല്ലാഹുവിനോട് തീവ്രമായ പശ്ചാത്താപത്തിലൂടെയുള്ള ആരാധനയുമായി കഴിയുമായിരുന്നു. അതെനിക്ക് സഹിക്കാൻ കഴിയുകയില്ല. അതൊഴിവാക്കാൻ വേണ്ടിയാണ് ഞാൻ കൃത്യത്തിനു തന്നെ നിങ്ങളെ ഉണർത്തിയത് - ഇബ്ലീസിന്റെ മറുപടി. ഇബ്ലീസിന്റെ ഉള്ളിലിരുപ്പ് എന്തായിരുന്നാലും ഇവിടെയിപ്പോൾ വലിയൊരനുഗ്രഹമായാണ് സംഗതി കലാശിച്ചിരിക്കുന്നത്.

ഇങ്ങിനെ ഇബ്ലീസ് വന്നു കയറിയ ഇടങ്ങളിലൊക്കെ ഇ.കെ.യെ കൊണ്ടുവന്ന് പ്രസംഗിപ്പിച്ചത് എത്ര മാത്രം അനുഗ്രഹമായാണ് കലാശിച്ചത്.

ഏറ്റവും ഒടുവിൽ, ഇ.കെ. മരിക്കുന്നതിന്റെ തലേ ദിവസം എന്റെ സഹപ്രവർത്തകൻ കെ.കെ. മുഹമ്മദ് സാഹിബിനൊപ്പം ഫാത്തിമാ ഹോസ്പിറ്റലിൽ ചെന്ന് ഇ.കെ.യെ കാണുമ്പോൾ കഴിഞ്ഞു പോയ കാലത്തെ ഓർമകളായിരുന്നു.

ഇ.കെ. നല്ല ഉറക്കിലായിരുന്നു. തൊട്ടടുത്തു നിന്ന് പരിചരിച്ചിരുന്നവർ തികഞ്ഞ ആത്മവിശ്വാസത്തോടെ സുഖവിവരങ്ങൾ വിവരിച്ചു തന്നു. ഇ.കെ.യുടെ സൗമ്യവും ദീപ്തവുമായ ആ മുഖം അവസാനമായിട്ടാണ് കാണുന്നതെന്ന് ഞാനും കെ.കെ.യും നിനച്ചില്ല.

എതിർപ്പിന്റെ കൊടുംകാറ്റുകളെയും വിമർശനത്തിന്റെ ഭൂകമ്പങ്ങളെയും പുല്ല് പോലെ അതിജീവിച്ച ഇ.കെ. ശാന്തനായി കണ്ണടച്ച വാർത്ത ആകാശവാണിയിലൂടെ കർണ്ണപുടങ്ങളിലെത്തിയപ്പോൾ അക്ഷരാർത്ഥത്തിൽ ഞെട്ടിത്തെറിച്ചുപോയി. പിന്നാലെ വന്ന പത്ര പ്രവർത്തക സുഹൃത്തുക്കളുടെ ഫോൺ വിളികൾ എന്നെ വാചാലനാക്കുകയായിരുന്നു.





# അറിവിന്റെ അക്ഷയഖനി

മരണം ചിലപ്പോൾ സ്ഥലകാലചരിത്രത്തെ മാറ്റിത്തിരുത്തും. തലമുറകളെ ഈറനണിയിക്കും അണ്ഡകടാഹങ്ങളെ തന്നെയും നിശ്ചലമാക്കും. പണ്ഡിതമരണം തന്നെ അത് പാരിന്റെ മരണമായി മാറുകയാണ്. ആയിരം പൗർണ്ണമിക്ക് ചൊരിയാൻ കഴിയാത്തത് ഒരു അറിവാളന്റെ വേർപാടിലൂടെ നമുക്ക് നഷ്ടമാകുന്നു. ശംസുൽ ഉലമയുടെ വിരഹം ഹൃദയാന്തരത്തിൽ തീരാത്ത വേദന കിനിയുന്നതങ്ങനെയാണ്.


## ആലിക്കുട്ടി മുസ്‌ലിയാർ

ജന:സിക്രട്ടറി എസ്.വൈ.എസ്. സ്റ്റേറ്റ് കമ്മിറ്റി


ശംസുൽഉലമയെ സ്മരിക്കുമ്പോൾ വിദ്യാർത്ഥിജീവിതത്തിന്റെ സുഗന്ധപൂരിത നാളുകളാണ് മുന്നിൽ തെളിയുന്നത്. ശൈഖുനായുടെ അനുഗ്രഹീത ശിക്ഷണത്തിൽ ജാമിഅ:യിൽ ജീവിച്ച നാളുകൾ ഉള്ളിലെന്നും പനിനീർപ്പെട്ടുന്നൊരോർമ്മയാണ്. ജീവിതത്തിലെ വലിയ സമ്പത്തും സൗഭാഗ്യവും എനിക്ക് ഗുരുശിഷ്യബന്ധം തന്നെ.

അത്ഭുതങ്ങളുടെ ഇതിഹാസമാണ് ശംസുൽ ഉലമ. ഇരുപതാം നൂറ്റാണ്ട് കണ്ട ഇബ്നുഹജർ അഗാധപാണ്ഡിത്യവും അസാമാന്യ ധിഷണാ വൈഭവവും തൊട്ടതൊക്കെ അവിടുന്ന് പൊന്നാക്കിത്തീർത്തു. സുന്നീലോകത്ത് ശക്തിയും ശ്രേയസ്സുമായി പതിറ്റാണ്ടുകൾ ജ്വലിച്ചുനിന്നു. സമസ്തയുടെ സൂര്യശോഭ സമുദായം ശൈഖുനായിലൂടെ ദർശിച്ചു. നമ്മുടെ സഞ്ചാരവീഥി ആ വെളിച്ചത്തിൽ വ്യക്തമായിരുന്നു.

1964ലാണ് ഈ എളിയവൻ ജാമിഅ:യിലെത്തുന്നത്. അന്ന് ശൈഖുനാ ജാമിഅ:യുടെ പ്രിൻസിപ്പാളാണ്. ജാമിഅ:യുടെ സുവർണ്ണ കാലഘട്ടമായിരുന്നു അത്. ശൈഖുനായുടെ ശിക്ഷണത്തിൻകീഴിൽ അസംഖ്യം സൂനങ്ങൾ ഫൈസിബാച്ചിൽ പൂത്തുലഞ്ഞു. മതസാംസ്കാരിക രംഗത്ത് നിറഞ്ഞുനിൽക്കുന്ന പ്രതിഭകൾ ജാമിഅ:യിൽ നിന്നും പുറത്ത് വന്നത് ഇക്കാലത്ത് തന്നെ. ചിന്താർഹവുമായിരുന്നു. ശൈഖുനായുടെ ക്ലാസ്സുകൾ തന്റെ അറിവിന്റെ ഉള്ളറ തുറക്കുന്ന ബന്ധുര പ്രപഞ്ചമായിരുന്നു.

ജംഉൽ ജവാമിഅ് തുടക്കം മുതൽ രണ്ടാം പ്രാവശ്യമായി ശൈഖുനായിൽ നിന്ന് പഠിക്കാൻ എനിക്ക് ഭാഗ്യമുണ്ടായി മുമ്പ് പഠിച്ച ഭാഗങ്ങൾ ശൈഖുനായിൽ നിന്ന് പഠിച്ചപ്പോൾ അതൊരു പുതിയ അനുഭവമായി കിതാബിലെ മുഴുവൻ കാര്യങ്ങളും ആമുഖത്തിലെ നിർവ്വചനത്തോട് ബന്ധിപ്പിച്ച ശൈഖുനായുടെ അദ്ധ്യാപനം അത്ഭുതങ്ങളുടെ ആശയധാരയായി.

മർഹൂം കുഞ്ഞലവി മുസ്‌ല്യാർ ജാമിഅ:യിൽ നിന്നും പിരിഞ്ഞശേഷം മഹല്ലി മൂന്നാം ഭാഗം ആയിരുന്നു ശൈഖുനാ ഞങ്ങൾക്ക് ഓതിത്തന്നിരുന്നത്. അതിലെ അന്തരവകാശത്തിൽ ശൈഖുനായുടെ അവതരണം ഇന്നും മനസ്സിൽ വിസ്മയം വിതറുന്നു.

ഫറാഇളിൽ രണ്ട് രേഖയുണ്ട്. എല്ലാ അനന്തരാവകാശികളും അവരുടെ ഓഹരികളും ഈ രേഖയിൽ സംഗമിക്കുന്നു. അനന്തരാവകാശത്തിലെ ഒരു മസ്അലയും ഈ രണ്ട് രേഖയിൽനിന്നും ഒഴിവാകുന്നില്ല. ഒന്ന്: പകുതി, നാലിലൊന്ന്, എട്ടിലൊന്ന്, പകുതി, അതിന്റെ പകുതി, അതിന്റെയും പകുതി. രണ്ടാമത്തെ രേഖ: ആറിലൊന്ന്, അതിന്റെ ഇരട്ടി, മൂന്നിൽ ഒന്ന് അതിന്റെ ഇരട്ടി, മൂന്നിൽ രണ്ട് ഈ രണ്ട് രേഖയിൽകൂടി എല്ലാ അവകാശികൾക്കും അവരുടെ വിഹിതം ലഭിക്കുന്ന രൂപം ശൈഖുനായുടെ വിവരണത്തിലൂടെ വിദ്യാർത്ഥി ഹൃദയത്തിൽ സ്ഥിരപ്രതിഷ്ഠ നേടിയിരുന്നു.

**അത്ഭുതങ്ങളുടെ ഇതിഹാസമാണ് ശംസുൽ ഉലമ. ഇരുപതാം നൂറ്റാണ്ട് കണ്ട ഇബ്നുഹജർ അഗാധപാണ്ഡിത്യവും അസാമാന്യ ധിഷണാ വൈഭവവും തൊട്ടതൊക്കെ അവിടുന്ന് പൊന്നാക്കിത്തീർത്തു. സുന്നീലോകത്ത് ശക്തിയും ശ്രേയസ്സുമായി പതിറ്റാണ്ടുകൾ ജ്വലിച്ചുനിന്നു. സമസ്തയുടെ സൂര്യശോഭ സമുദായം ശൈഖുനായിലൂടെ ദർശിച്ചു.**

ഉസ്താദ് എഴുന്നേറ്റ്നിന്ന് ബോർഡിൽ വരക്കും. ഓഹരി ലഭിക്കുന്ന അവകാശികളുടെ ചുവടെ അവരുടെ വിഹിതം എഴുതും. കൂട്ടേണ്ടതും കഴിക്കേണ്ടതുമെല്ലാം ചുരുങ്ങിയ വരികളിൽ ബോർഡിൽ രേഖപ്പെടുത്തും അതോടെ വിഷയം ഓരോരുത്തരിലും ആഴത്തിൽ വേരോടും അനന്തരാവകാശത്തിലെ ഏതു മസ്അലയും നിമിഷ നേരംകൊണ്ട് മനസ്സിലാക്കിയെടുക്കാനുള്ള കഴിവ് അന്നത്തെ വിദ്യാർത്ഥികളിൽ ശൈഖുനയുണ്ടാക്കി. അടിസ്ഥാന വിജ്ഞാനങ്ങൾക്ക് ഊന്നൽ നൽകിക്കൊണ്ടായിരുന്നു ഏത് സംഗതിയും ശൈഖുനാ സമർത്ഥിക്കുക.

വിഷയം ഏതാകട്ടെ ഗ്രന്ഥകാരന്റെ പരാമർശങ്ങൾക്കപ്പുറം പറന്ന് ചെന്ന് ആ വിഷയത്തിൽ തന്റെ കാഴ്ചപ്പാട് ശൈഖുനാ യുക്തമായി അവതരിപ്പിക്കും. ബുഖാരിയുടെ പ്രഥമാദ്ധ്യായത്തിന്റെ തുടക്കത്തിൽ ''തീർച്ചയായും നിങ്ങളിലേക്കും പൂർവ്വിക പ്രവാചകരിലേക്കും ദിവ്യബോധനം നൽകപ്പെട്ടതുപോലെ താങ്കൾക്കും വഹ്‌യ് നൽകപ്പെട്ടിരിക്കുന്നു'' എന്ന ആയത്ത് കൊടുത്തത് ബർക്കത്തിന് വേണ്ടിയാണെന്നാണ് പല വ്യാഖ്യാതാക്കളും പറഞ്ഞത്. ശംസുൽ ഉലമാ ഈ വാദത്തെ ഖണ്ഡിച്ചുകൊണ്ട് പറഞ്ഞു: ഈ സൂക്തം ഇമാം ഉദ്ധരിച്ചത് ബർക്കത്തിന് വേണ്ടി മാത്രമല്ല. മറിച്ച്, പൂർവ്വിക പ്രവാചകന്മാർക്കും നബി (സ)ക്കും വഹ്‌യ് ലഭിക്കുന്നതിന് ഒരേ രീതിയിൽ തന്നെയാണെന്ന് വ്യക്തമാക്കാനാണ്.

ഈ അദ്ധ്യായത്തിലെ പ്രധാന ഹദീസ് ''തീർച്ചയായും പ്രവൃത്തികൾ ഉദ്ദേശ്യങ്ങൾക്കനുസരിച്ചാണ്. ആരുടെയെങ്കിലും ഹിജ്റ: അല്ലാഹുവിലേക്കും റസൂലിലേക്കുമാണെങ്കിൽ അവന്റെ ഹിജ്റ: അല്ലാഹുവിലേക്കും റസൂലിലേക്കുമാണ്. വിവാഹം കഴിക്കാനുദ്ദേശിക്കുന്ന സ്ത്രീക്കോ മറ്റ് ഭൗതിക നേട്ടങ്ങൾക്കോ വേണ്ടിയാണെങ്കിൽ അവന്റെ ഹിജ്റ: അവൻ ലക്ഷ്യമാക്കിയത് മാത്രമാണ്.'' എന്ന ഹദീസിനെ അദ്ധ്യായത്തിന്റെ തുടക്കത്തിൽ കൊണ്ടുവന്നതിനെ പറ്റിയും ശൈഖുനാ പറഞ്ഞു: പ്രവാചകന്മാർക്ക് ലഭിക്കുന്ന വഹ്‌യ് ശറഇയ്യായ അമലുകൾ വിവരിക്കാൻ വേണ്ടിയാണെന്നതിലേക്ക് ഈ ഹദീസ് സൂചന നൽകുന്നു. എല്ലാ പ്രവാചകന്മാരും നല്ലനിയ്യത്തിന്റെ ഉടമകളായിരിക്കണമെന്നും ഈ അദ്ധ്യായത്തിൽ ഹിർഖൽ രാജാവിന്റെ ചോദ്യങ്ങൾക്ക് നബി (സ)യുടെ അന്നത്തെ കഠിനശത്രുവായിരുന്ന അബൂസുഫ്‌യാന്റെ സത്യസന്ധമായ മറുപടിയിലൂടെ അനാവൃതമാകുന്ന പ്രവാചകന്റെ മഹനീയ സ്വഭാവം ഈ വസ്തുതകൾക്ക് അടിവരയിടുന്നു.

ഈ ഹദീസിലെ ഹിജ്റ: എന്ന പദം പലായനം മാത്രമല്ല. മൂല്യച്യുതിയിൽ നിന്നുള്ള മോചനം കൂടിയാണ്. പ്രവാചകന്മാർ അവരെ അല്ലാഹു. പാപസുരക്ഷിതത്വത്തിലൂടെ വളർത്തിക്കൊണ്ടുവന്നവരാണ്. അവരുടെ ജീവിതത്തിന്റെ തുടക്കം മുതൽ ഇതുണ്ടായിരിക്കും. അദ്ധ്യായത്തിന്റെ നാമകരണത്തിൽ ഇമാം ബുഖാരികൊണ്ടുവന്ന പദത്തിൽനിന്ന് തന്നെ (ബദഅ് : തുടക്കം) ഈ ആശയം വ്യക്തമാക്കുന്നു. ബദഅ് (തുടക്കം) ദഅ്ബ് (പതിവ്) അബദ് (ശാശ്വതം) അദബ് (ധാർമ്മികത) ഈ പദങ്ങൾ ഒരേ അക്ഷരങ്ങൾ കൊണ്ടുണ്ടായതാണെന്നും പ്രവാചകന്മാരുടെ ജീവിതത്തിൽ ധാർമ്മികത തുടക്കം മുതൽ വേണമെന്നും അതവരുടെ പതിവായിരിക്കണമെന്നും ജീവിതത്തിലെ ഒരു നിമിഷത്തിലും ഇസ്മത്ത് വിട്ടുനിൽക്കാൻ പാടില്ലെന്നും അവസാന നിമിഷം വരെ നിലനിൽക്കണമെന്നുള്ള ആശയം അദ്ധ്യായത്തിന്റെ നാമകരണം സൂചിപ്പിക്കുന്നുവെന്നും അവിടുന്ന് വിശദീകരിച്ചപ്പോൾ ആ ധിഷണാവൈഭവത്തിന്റെ ആഴവും പരപ്പും വ്യക്തമാകുകയായിരുന്നു.



ഇതിന്റെ വെളിച്ചത്തിൽ പ്രവാചകന്റെ പാപസുരക്ഷിതത്വത്തിന് നിരക്കാത്ത പരാമർശങ്ങൾ ശൈഖുന ഖണ്ഡിച്ചു. ഖുർആനിലെ 35-ാം അദ്ധ്യായത്തിൽ ഇരുപത്തിമൂന്ന് ഇരുപത്തിനാല് ആയത്തുകളുടെ വ്യാഖ്യാനത്തിൽ ചില തഫ്സീറുകളിൽ വന്ന പരാമർശങ്ങൾ ഇതിൽപ്പെട്ടതാണ്. ഈ അദ്ധ്യായത്തിൽ തന്നെ ''സുലൈമാൻ നബി (അ)യെ നാം കുഴപ്പത്തിലാക്കി. അദ്ദേഹത്തിന്റെ സിംഹാസനത്തിൽ നാം ഒരു ശരീരത്തെ ഇട്ടു''വെന്ന ആയത്തിന്റെ വ്യാഖ്യാനത്തിലും കെട്ടുകഥകൾ സ്ഥലം പിടിച്ചിട്ടുണ്ട്. നബി (സ)യുടെയും സൈനബ (റ)യുടെയും വിവാഹത്തെക്കുറിച്ച് വന്ന അപവാദങ്ങളും നജ്മ് സൂറത്തിലെ ദറാനീഖ് സംഭവവും ഓറിയന്റലിസ്റ്റുകളുടെ കള്ളക്കഥകളും ശൈഖുനാ നിശിതമായി ഖണ്ഡിക്കുമായിരുന്നു.

അമ്പിയാക്കളുടെ മുഅ്ജിസത്തും ഔലിയാക്കളുടെ കറാമത്തും ബുഖാരിയിൽ വന്ന സന്ദർഭം സൂറത്തുന്നാസി ആത്തിലെ അഞ്ചാംസൂക്തം ഓതിക്കൊണ്ട് ശൈഖുനാ പറഞ്ഞു: ''ഓലിയാക്കൾ ലോകത്തെ നിയന്ത്രിക്കുന്നവരാണ്.'' ചില തഫ്സീറുകളിൽ ഈ അഭിപ്രായം പറയുന്നുണ്ട്. ഔലിയാക്കളിൽ സ്ഥാനക്കാരുമുണ്ട്. ഖുത്ബ്, അബ്ദാൻ, ഔതാദ് എന്നിങ്ങനെ ഒന്ന്, മൂന്ന്, അഞ്ച്, ഏഴ്, നാൽപത്, മൂന്നൂറ്റിപ്പതിമൂന്ന് എന്നീ തോതിൽ ഔലിയാക്കളെ തരംതിരിച്ചിരിക്കുന്നു. ഒന്നിൽ നിന്ന് ഒരാൾ മരിക്കുമ്പോൾ അഞ്ചിൽ ന്ന് ഒരാളെ പകരം വയ്ക്കും. ഇങ്ങനെ യഥാക്രമം ഏഴിൽനിന്ന് നാൽപതിൽനിന്ന് മൂന്നിൽനിന്ന് രണ്ടാളെ പകരം വെക്കും. മൂന്നിൽനിന്ന് ഒരാൾമരിക്കുമ്പോൾ മൂന്നിൽനിന്ന് മൂന്നൂറ്റിപ്പതിമൂന്നിൽ നിന്ന്. ഈ സമുദായത്തിന്റെ ആപത്തുകൾ അവരെക്കൊണ്ടാണ് തടയപ്പെടുന്നത്. മിർഖാത്തിന്റെ അവസാനത്തിലും ഈ കാര്യങ്ങൾ വിവരിച്ചിട്ടുണ്ട്.

ഓരോ വലിയ്യിനും ലിസ്റ്റിലുള്ള ഓരോരുത്തരെയും അറിയാം. അവർ പരസ്പരം ഒത്തുകൂടുകയും ചെയ്യുന്നു. ചിലപ്പോൾ ചില ആളുകൾക്ക് സ്ഥാനചലനം സംഭവിക്കും. ഒരുനാൾ വലിയ്യായാൽ എന്നും ആ സ്ഥാനം നിലനിൽക്കണമെന്നില്ല. 'അഥമുനുൽ അസ്ൽ' എന്നത് അമ്പിയാക്കളുടെ പ്രത്യേകതയാണ്. അദബുകൾ വളരെ സൂക്ഷിക്കുന്നവർക്ക് മാത്രമേ എന്നെന്നും കിട്ടിയ സ്ഥാനം നിലനിർത്താൻ കഴിയുകയുള്ളൂ. ഇന്നമൽ അഅ്മാലു ബിന്നിയ്യാത്ത്'' എന്നതിന്റെ വിവരണത്തിലും ശൈഖുനാ ഇക്കാര്യം പ്രത്യേകം പറയുമായിരുന്നു.

ഒരിക്കൽ ഒരു വിദ്യാർത്ഥി ചോദിച്ചു: ''ഈ കാലഘട്ടത്തെ നിയന്ത്രിക്കുന്ന വലിയ്യ് ആരാണ്?'' ശംസുൽ ഉലമാ പറഞ്ഞു: ''അതൊക്കെ ഇവിടെത്തന്നെയുണ്ട്.'' എന്നിട്ട് ചിരിച്ചു. പിന്നീട് പറഞ്ഞു: ''കാണാനുള്ള കണ്ണുവേണം'' രണ്ടുപ്രാവശ്യം ഈ കാലഘട്ടത്തിലെ വലിയ ഒരാളുമായി ശൈഖുനാ ബന്ധപ്പെട്ടതും തനിക്ക് ശിക്ഷണം നൽകിയതും ശൈഖുനാ പറഞ്ഞിരുന്നു. ''രണ്ടുപ്രാവശ്യം അയാളിൽനിന്നും പുളഞ്ഞുപോകുന്ന രണ്ടടി കിട്ടിയിട്ടുണ്ട്. പിന്നീട് അയാളെ കണ്ടിട്ടില്ല.''

ഖിള്ർ നബിയും മൂസാനബിയും തമ്മിലുള്ള സംഭവങ്ങൾ പല യാഥാർത്ഥ്യങ്ങളും വെളിവാക്കുന്നതായി പലപ്പോഴും വിവരിക്കാറുണ്ടായിരുന്നു. അത്തരത്തിലുള്ള മീറ്റിംഗുകൾ ഇന്ന് പലർക്കിടയിലും നടന്നു വരുന്നു.

അറിവിന്റെ അക്ഷയഖനിയായി ജീവിച്ച് വിജ്ഞാനം സമഗ്രവും വിശദവും ശാസ്ത്രീയവുമായി വരും തലമുറകൾക്ക് പകർന്നുകൊടുക്കുകയെന്ന ഭാരിച്ച കർത്തവ്യമാണ് ശൈഖുനാ തന്റെ അദ്ധ്യാപനത്തിലൂടെ സുന്ദരമായി നിറവേറ്റിയത്. സമുദായത്തിന്റെ സഞ്ചാരപഥത്തിൽ നിരവധി വർണ്ണോജ്വല വിളക്കുകൾ അവിടുന്ന് കൊളുത്തിവെച്ചിട്ടുണ്ട്. നമ്മുടെ പാത സുവ്യക്തമാണിവിടെ അതിലൂടെ പോകുക നാം മുന്നോട്ട്. ○

വിദേശ
പ്രതിനിധികൾക്ക്
നൽകിയ
സ്വീകരണത്തിൽ
ശൈഖുന ദുആ
ചെയ്യുന്നു
Xഅടയാളമിട്ടത്
സ്ഥാപകനേതാവ്
മർഹും നന്തിയിൽ
മുഹമ്മദ് മുസ്‌ലിയാർ

അരുമശിഷ്യനോട്
ഒരു കുശലം
വാർഷിക സനദ്ദാന
സമ്മേളനത്തിൽ
ശൈഖുന കണ്ണിയത്ത്
അഹ്മദ് മുസ്‌ലിയാർ
ശൈഖുന ശംസുൽ
ഉലമ,കേന്ദ്രമന്ത്രി
യായിരുന്ന ജാഫർ
ശെരീഫ്, പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ തുടങ്ങിയവർ



അനർഘമീ
പണ്ഡിത
മൊഴികൾ,
നന്തി
മുഹ്‌യുദ്ദീൻ
ജുമാ
മസ്ജിദിൽ
ശൈഖുനാ
ബുഖാരി
സബ്ഖ്
നടത്തുന്നു.



# ശിഷ്യഗണങ്ങളുടെ ഉയർച്ച ലക്ഷ്യമാക്കിയ ശൈഖുനാ

*എ. വി. അബ്ദുറഹിമാൻ മുസ്ലിയാർ*
(ജന:സി. നന്തി ദാറുസ്സലാം അറബിക് കോളേജ്)

ശിഷ്യൻമാർ ഏറ്റവും നല്ലവരായിരിക്കണം. അദബും അനുസരണയും ഉള്ളവരായിരിക്കണം. കിതാബ് ഓതി കൊടുക്കാൻ പ്രാപ്തന്മാരായിരിക്കണം. അവരുടെ വേഷഭൂഷാദികൾ 'മുതഅല്ലിമി'ന്നു നിരക്കുന്നതാകണം. ഇതൊക്കെ ആയിരുന്നു തന്റെ ശിഷ്യ ഗണങ്ങളെകുറിച്ച് ശൈഖുന ശംസുൽ ഉലമക്ക് ഉണ്ടായിരുന്ന ആഗ്രഹങ്ങളും പ്രതീക്ഷകളും അവസരം കിട്ടുമ്പോഴൊക്കെ ഈ കാര്യങ്ങളെ കുറിപ്പ് ശൈഖുന അവരെ ഉപദേശിച്ചിരുന്നു. ഇവയിൽ ഏറ്റവും പ്രാധാന്യം നൽകിയത് 'അദബി'ന്നായിരുന്നു. അദബുണ്ടെങ്കിലെ പഠിച്ചിട്ട് കാര്യമുള്ളു എന്നതാണ് ശൈഖുനായുടെ അഭിപ്രായം. അദബില്ലെന്ന് ബോധ്യമായ വിദ്യാർത്ഥികളുടെ മേൽ ശൈഖുന കർശനമായ അച്ചടക്ക നടപടികൾ സ്വീകരിച്ചിരുന്നു.

പുതിയ അദ്ധ്യയന വർഷം ആരംഭിക്കുമ്പോൾ എല്ലാ വിദ്യാർത്ഥികളെയും വിളിച്ചുകൂട്ടി ഉപദേശിക്കുക ശൈഖുനയുടെ പതിവായിരുന്നു. ആ ഉപദേശം അവരുടെ ജീവിതത്തിൽ ഉടനീളം ഓർമ്മിക്കാനും പാലിക്കാനും പോന്ന അനർഘവും അർത്ഥ ഗർഭവുമായിരിക്കും. ഒരിക്കൽ ശൈഖുന പറഞ്ഞു: 'അദബ്'എന്നത് അത്ഭുതകരമായ ഒരു സിദ്ധിയാണ്. അത് ചെറുപ്പന്നേ ശീലിക്കണം. ജീവിതത്തിൽ ഉടനീളം പാലിക്കണം. അദബില്ലെങ്കിൽ അറിവ്കൊണ്ട് പ്രയോജനമില്ല.'' ആ പദനുകലത്തിന്റെ ഘടനപോലും പ്രസ്തുത കാര്യങ്ങൾ വിളിച്ചോതുന്നുവെന്ന് ശൈഖുന സമർത്ഥിക്കുകയുണ്ടായി:

അ, ദ, ബ എന്ന മൂന്നക്ഷരങ്ങൾ ചേർന്നതാണല്ലോ അദബ്. ഈ അക്ഷരങ്ങളെകൊണ്ട് പരമാവധി അഞ്ച് അറബി




നന്തി ദാറുസ്സലാം ഹോസ്പിറ്റൽ തറക്കല്ലിടൽ കർമത്തിന് ശേഷം നടന്ന പൊതുയോഗത്തിൽ

പദങ്ങൾ ഉണ്ടാക്കാൻ കഴിയും.

1. അദബ് തന്നെ 2. ബദഅ 3. ദഅബ 4. അബദ 5.ദബഅ; ബദഅ് എന്നതിന്റെ അർത്ഥം തുടക്കം എന്നാണ്. ദഅ്ബ എന്നതിന്റെ അർത്ഥം പതിവാക്കുക എന്നാണ്. അബദ് എന്നതിന്റെ അർത്ഥം എല്ലാ കാലവും എന്നാകുന്നു. അപ്പോൾ നേരത്തേ വിവരിച്ചത് പോലെ അദബ് ആരംഭത്തിലേ ഉണ്ടാകണമെന്നും അതൊരു പതിവ് ശീലമാക്കണമെന്നും എന്നാൽ എക്കാലത്തും അദബ് ഉള്ളവനായി തീരുമെന്നും ഈ പദം തന്നെ സൂചിപ്പിക്കുന്നു. അദബില്ലാത്തവർക്ക് നൽകേണ്ട ശിക്ഷയെ കുറിച്ചാണ് അഞ്ചാമത്തെ പദം സൂചിപ്പിക്കുന്നത്. ദബഅ എന്ന വാക്കിന് വടി കൊണ്ട് അടിക്കുക എന്നാണർത്ഥം.



ഇടിയങ്ങര അപ്പവാണിഭ ഉറൂസിന് സിയാറത്തോടെ ശൈഖുന തുടക്കം കുറിക്കുന്നു. സമീപം മർഹൂം കെ.ടി. മുഹമ്മദ് കുട്ടി മുസ്‌ലിയാർ, എ.വി. അബ്ദുറഹിമാൻ മുസ്‌ലിയാർ

മറ്റൊരിക്കൽ അദബിനെ കുറിച്ചും അനുസരണത്തെകുറിച്ചും പറഞ്ഞപ്പോൾ ശൈഖുന സ്വന്തം ഒരു കഥ ഇങ്ങിനെ വിവരിച്ചു; ബാഖിയാത്തിൽ പഠിക്കുന്ന കാലം. കേരളീയരായ ധാരാളം വിദ്യാർത്ഥികൾ തന്റെ സതീർത്ഥ്യരായി പഠിച്ചുകൊണ്ടിരുന്നു. അധികപേരും സമർത്ഥരും ബുദ്ധിമാൻമാരുമാണ്. പക്ഷെ പലർക്കും അദബ് കുറവാണ്. മഹാനായ അബ്ദുറഹിം ഹസ്രത്തായിരുന്നു അന്ന് പ്രധാന ഉസ്താദ്. അദ്ദേഹം അപാരമായ അറിവിന്റെ ഉടമയായിരുന്നുവെങ്കിലും പൊടുന്നനെയുള്ള ചോദ്യങ്ങൾക്ക് മുമ്പിൽ പകച്ചു പോകുമായിരുന്നു. വിദ്യാർത്ഥികൾ അവരുടെ സാമർത്ഥ്യം പ്രകടിപ്പിക്കാനും ഹസ്രത്തിനെ ഒന്നു പരുങ്ങലിലാക്കാനുമെന്നോണം ആവശ്യമില്ലാതെ സംശയങ്ങൾ ഉന്നയിക്കാൻ തുടങ്ങിയപ്പോൾ ശൈഖുന അതിനെ സമർത്ഥമായി നേരിട്ടു. ഉരുളക്കുപ്പേരി എന്നോണം ക്ലാസ്സിൽ വെച്ച് തന്നെ മറുപടി കൊടുത്തു. ഒരു ദിവസം ക്ലാസ്സ് കഴിഞ്ഞ് ഹസ്രത്ത് ശൈഖുനായെ തന്റെ റൂമിൽ കൊണ്ടുപോയി ശിരസ്സിൽ കൈവച്ച് അനുഗ്രഹിക്കുകയും, ഉയർച്ചക്കും പ്രശസ്തിക്കും വേണ്ടി ദുആ ചെയ്യുകയും ചെയ്തു. അദബും അനുസരണയും കാണിച്ച് ഉസ്താദുമാരുടെ ഗുരുത്വവും പൊരുത്തവും സമ്പാദിച്ചാലേ ശോഭനമായ ഭാവി ലഭിക്കുകയുള്ളൂവെന്നും തന്റെ ഉയർച്ചക്കും വളർച്ചക്കും കാരണം ഉസ്താദുമാരുടെ ഗുരുത്വവും ദു ആയുമാണെന്നും ശൈഖുന അഭിമാനപൂർവ്വം പറയുമായിരുന്നു.

തന്റെ ശിഷ്യൻമാർക്ക് ഉയരാനും ശോഭിക്കാനുമുള്ള അവസരങ്ങൾ ശൈഖുന സൃഷ്ടിച്ചുകൊടുത്തിരുന്നു. തദ്‌രീസിന് കഴിവുള്ള തന്റെ ശിഷ്യൻമാർക്ക് അനുയോജ്യമായ പള്ളി ദർസുകൾ ശൈഖുന തന്നെ പലപ്പോഴും അന്വേഷിച്ച് കണ്ടെത്തുകയും അവരെ അവിടങ്ങളിൽ നിമയിച്ചു കൊടുക്കുകയും ചെയ്യുക പതിവായിരുന്നു. പ്രസംഗവാസനയുള്ള ശിഷ്യൻമാരെ പ്രോത്സാഹിപ്പിക്കുകയും അവർക്ക് അവസരങ്ങൾ സൃഷ്ടിച്ചു കൊടുക്കുകയും ചെയ്തു. സമുദായത്തിൽ ഇന്നറിയപ്പെടുന്ന പല പ്രസംഗർക്കും അത്തരം ധാരാളം അനുഭവങ്ങൾ പറയാനുണ്ടാകും. കാര്യമായും ശൈഖുനായുടെ പ്രസംഗം പ്രതീക്ഷിച്ച് പതിനായിരങ്ങൾ തടിച്ചു കൂടുന്ന യോഗങ്ങളിൽ ശൈഖുന ഒന്നുകിൽ ഉൽഘാടകനോ അല്ലെങ്കിൽ അദ്ധ്യക്ഷനോ ആയിരിക്കും. എന്നാൽ തന്റെ ശേഷം പ്രസംഗിക്കേണ്ട സുന്നത്ത് ജമാഅത്തിന്റെ പ്രവർത്തകരെ നേരത്തെ ക്ഷണിച്ച് അവരെ കൊണ്ട് പ്രസംഗിച്ചതിന്ന് ശേഷമേ ശൈഖുന പലപ്പോഴും പ്രസംഗിച്ചിരുന്നുള്ളൂ. ചുരുക്കത്തിൽ മറ്റുള്ളവരുടെ വളർച്ചയിൽ അസൂയപ്പെടാത്ത അതിന്ന് വേണ്ടി അവർക്ക് അവസരങ്ങൾ സൃഷ്ടിച്ചു കൊടുത്ത അപൂർവ്വം പ്രാസ്ഥാനിക നേതാക്കളിൽ അദ്വിതീയനായിരുന്നു ശൈഖുന.



സുന്നീ നേതൃരംഗത്ത് ശോഭിച്ച പല നേതാക്കളും ശൈഖുന അങ്ങിനെ വളർത്തിയെടുത്തവരാണ്. ഖണ്ഡന പ്രസംഗങ്ങളിലും വാദപ്രതിവാദരംഗത്ത് തിളങ്ങുകയും മുസ്‌ലിം സമുദായത്തിന്റെ സ്നേഹോദരങ്ങൾക്ക് പാത്രമായി തീരുകയും ചെയ്ത മർഹും ഇ. കെ. ഹസൻ മുസ്‌ലിയാർ, പിൽക്കാലത്ത് വിഘടിത പ്രവർത്തനം നടത്തിയ എ. പി. തുടങ്ങിയവരൊക്കെ പ്രസ്തുത ഗണത്തിൽ പെട്ടവരാണ്. ഖണ്ഡന പ്രസംഗത്തിനും മറ്റും വേണ്ടി ഇവർ തയ്യാറെടുക്കുമ്പോൾ ശൈഖുനായുടെ അടുത്ത് വരികയും ഉപദേശം തേടുകയും ചെയ്തിരുന്നു. അപ്പോഴെല്ലാം ശൈഖുന അവർക്ക് മണിക്കൂറുകളോളം നീണ്ടു നിൽക്കുന്ന സ്റ്റഡീ ക്ലാസ്സുകൾ നൽകിയിരുന്നു.

ഖണ്ഡന-മണ്ഡന രംഗങ്ങളിൽ മാത്രമല്ല, സുന്നീ പ്രവർത്തന രംഗത്തും ഉയരാൻ എ. പി. ക്ക് കളമൊരുക്കി കൊടുത്തത് ശൈഖുനയായിരുന്നു. സമസ്തയിലെ ഉന്നത് ശീർഷരായ പല നേതാക്കൻമാരും എ.പിയുടെ നിലപാടിൽ അതൃപ്തിയും അമർഷവും പ്രകടിപ്പിച്ച അവസരങ്ങളിലും ഒരു സംഘാടകനെന്ന നിലക്ക് ശൈഖുന എ. പിക്ക് പല സൌകര്യങ്ങളും ചെയ്തുകൊടുത്തിട്ടുണ്ട്. പ്രമാദമായ അരീക്കാട് സംഭവത്തെ തുടർന്ന് പലരും എ. പി. ക്കെതിരെ കുരിശു യുദ്ധം പ്രഖ്യാപിച്ച കാലത്തും എ. പിയെ രക്ഷിക്കാനുണ്ടായിരുന്ന ശക്തി ദുർഗം ശൈഖുന മാത്രമായിരുന്നു. അന്ന് സമസ്തയിലേയും സമുദായത്തിലെയും ഉന്നത നേതാക്കൾ ശൈഖുനായോട് എ.പിക്ക് കൂട്ടുനിൽക്കുന്നതിന്റെ ഔചിത്യത്തെകുറിച്ച് ചോദിച്ചപ്പോൾ ചെയ്തപ്പോൾ അവനെ എല്ലാവരും കയ്യൊഴിച്ചാൽ കഴിവുള്ള ഒരു പ്രവർത്തകൻ നമുക്ക് നഷ്ടപ്പെടുകയില്ലേ? നന്നാകുമോ എന്ന് നോക്കാം.'' എന്നായിരുന്നു ശൈഖുനായുടെ മറുപടി. പക്ഷെ പാലുകൊടുത്ത കൈക്ക് കൊത്താൻ മാത്രം ഉഗ്രവിഷം ഉള്ളിൽ സൂക്ഷിച്ചിരുന്ന കാളസർപ്പത്തേയാണ് താൻ പരിരക്ഷിച്ചതെന്ന് പിന്നീടാണ് ശൈഖുനാക്ക് ബോധ്യമായത്.

അരീക്കാട് പ്രശ്നം രൂക്ഷമായ സന്നിഗ്ധഘട്ടത്തിൽ ശൈഖുന തന്റെ ഉന്നത സ്ഥാനങ്ങളിൽ നിന്നുംഇറങ്ങിവന്ന് ഒരു സാധാരണ പ്രവർത്തകനെപോലെ തീവണ്ടിയാഫീസിൽ പോയി സ്വീകരിച്ചു കൊണ്ട് വരികയും താമസിയാതെ നന്തി ദാറുസ്സലാം സനദ്ദാന മഹാ സമ്മേളനത്തിൽ പ്രസംഗിക്കാൻ അവസരം സൃഷ്ടിക്കുകയും ചെയ്തു. പക്ഷെ ആ പ്രസംഗം ശൈഖുനാക്കും നന്തി ദാറുസ്സലാമിന്നും ആസകലം അപമാനകരമായിട്ടാണ് കലാശിച്ചത്. 'അല്ലാഹു'ദാറുസ്സലാമിലേക്ക് ജനങ്ങളെ ക്ഷണിക്കുന്നു' എന്ന ആയത്ത്' ഓതി നന്തി ദാറുസ്സലാമിനെ പ്രശംസിച്ചുകൊണ്ട് തുടങ്ങിയ പ്രസംഗം പിന്നെ വിമർശന വീഥിയിലേക്ക് വ്യതിചലിക്കുകയും അവസാനം ഒരു രാഷ്ട്രീയ പ്രസംഗമായി കത്തികയറുകയും ഒടുവിൽ ചന്ദ്രികയെ രൂക്ഷമായി വിമർശിക്കുകയും ചെയ്തു. സ്റ്റേജിലുണ്ടായിരുന്ന മർഹും ശൈഖുന കോട്ടുമല അബൂബക്കർ മുസ്‌ലിയാർ ഇറങ്ങിപോകുകയും സമസ്തയിലെ പല നേതാക്കൻമാരും അസ്വസ്ഥരാകുകയും ശൈഖുന ശംസുൽ ഉലമ തന്നെ അയാൾക്ക് വേദി നൽകിയതിൽ ഖേദിക്കുകയും ചെയ്തു.

സമ്മേളനം കഴിഞ്ഞ ഉടനെ എവിടെ നിന്നോ വന്ന ചില എ. പി. അനുകൂലികൾ സമ്മേളന നഗരിയിൽ ചന്ദ്രിക പത്രങ്ങൾ കൂട്ടിയിട്ട് തീ കൊളുത്തി. പിറ്റെ ദിവസം വാർത്ത പത്രത്തിൽ വന്നപ്പോൾ പ്രതിക്കൂട്ടിലായത് ഞാനും ഉമർ ഫൈസിയുമായിരുന്നു. ഞങ്ങളോട് കോളേജിന്റെ മുഖ്യ രക്ഷാധികാരിയായ മർഹും നന്തിയിൽ മുഹമ്മദ് മുസ്‌ലിയാർ ചോദിച്ചു. ''ഇപ്പോൾ നിങ്ങൾ എന്തു പറയുന്നു? സംഗതി ഞാൻ പറഞ്ഞ പോലെയായില്ലെ?'' ഈ ചോദ്യം ഒരു അസ്ത്രം കണക്കെ ഞങ്ങളുടെ നെഞ്ചിൽ തറച്ചു. കാരണം എ. പിയുടെ പേര് നോട്ടീസിൽ കൊടുക്കേണ്ടതില്ലെന്നും സ്ഥലത്തില്ലാത്തത് കൊണ്ട് നമുക്ക് അതൊരു സൗകര്യമാണെന്നും മുസ്‌ലിയാർ ഞങ്ങളോട് പറഞ്ഞിരുന്നു. ഇനി നിങ്ങൾക്ക് രണ്ടുപേർക്കും നിർബന്ധമാണെങ്കിൽ ചെയ്തുകൊള്ളുക. എ.പി. യെ എനിക്കറിയുന്നത് പോലെ നിങ്ങൾക്കറിയില്ല എന്നുകൂടി മുസ്‌ലിയാർ കൂട്ടിചേർത്തു. ഒടുവിൽ മുസ്‌ലിയാർ ഭയന്നത് പോലെ സംഭവിച്ചു. എ. പി. കാരണം സംഭവിച്ച വിനകൾക്കും ശൈഖുനായും നന്തിയിൽ മുസ്‌ലിയാരും പത്രദ്വാരാ ക്ഷമാപണം നടത്തേണ്ടി വരികയും ചെയ്തു.





*1989-ൽ അബൂദാബിയിലെ സുന്നിസംഘടനകൾ സംയുക്തമായി ഇന്ത്യൻ ഇസ്‌ലാമിക് സെന്റർ അങ്കണത്തിൽവെച്ച് നൽകിയ സ്വീകരണയോഗത്തിൽ ശൈഖുനാ ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്‌ലിയാർ പ്രസംഗിക്കുന്നു.*

ശൈഖുനയോട് എ. പി. കാട്ടിയ കൃതഘ്നതയും ക്രൂരതയും ചരിത്രത്തിലെ ക്രൂരപുരുഷന്മാരെ അനുസ്മരിപ്പിക്കുന്ന തരത്തിലായിരുന്നു. ശൈഖുന ഉത്തനാശയക്കാരോട് സ്റ്റേജ് പങ്കിടുന്നുവെന്ന കുറ്റം പറഞ്ഞ് സമസ്തയിൽ നിന്ന് പുറത്തുപോകുകയും സമാന്തര സംഘടനയുണ്ടാക്കുകയും ചെയ്ത എ. പി. ഒടുവിൽ സ്റ്റേജ് പങ്കിടുക മാത്രമല്ല അവർ നയിക്കുന്ന ബോർഡിൽ അംഗമാവുകയും ചെയ്തത് ശൈഖുനയുടെ ഗുരുത്വക്കേടല്ലെങ്കിൽ മറ്റെന്താണ്?

എ. പി. സംഘടന തട്ടിയുണ്ടാക്കിയതിന് ശേഷം ഒരിക്കലും പ്രസ്തുത സംഘടനയുമായി സന്ധിയാകുന്ന കാര്യം ശൈഖുന ആലോചിച്ചിരുന്നില്ല. വിഘടിത സുന്നീ സംഘടന പിരിച്ചുവിട്ട ശേഷം ഇദ്ദ് കഴിഞ്ഞാൽ എ. പി. യെ സമസ്തയിൽ എടുക്കുന്ന കാര്യം ആലോചിക്കാമെന്നായിരുന്നു ശൈഖുനായുടെ നയം. സമസ്തയുമായി സന്ധിയാകുന്നെന്നും സംഭാഷണം നടക്കുന്നുവെന്നും അവർ ഇടക്കിടെ പ്രചരിപ്പിക്കാറുണ്ട്. ഈ പ്രചരണം കൊണ്ട് രണ്ട് നേട്ടമാണ് അവർ ഉദ്ദേശിക്കുന്നത്. ഒന്ന് സ്വന്തം അണികളിൽ അതൃപ്തിയുള്ളവരെ പിടിച്ചു നിർത്തുക. രണ്ട് സാക്ഷാൽ സമസ്തയുടെ അണികളെ അനിശ്ചിതത്വത്തിലും ആലസ്യത്തിലും തളച്ചിടാൻ കഴിയുമോ എന്നു നോക്കുക. കൂടുതലും വിഘടിതരുടെ സമ്മേളനങ്ങൾ അടുക്കുമ്പോഴാണ് ഈ പ്രചരണം കൂടുതലായി കേൾക്കുന്നത്. കാരണം സമ്മേളനത്തിന് ജനം ഉണ്ടാകണമെങ്കിൽ സാക്ഷാൽ സമസ്തയുടെ ജനങ്ങൾ തന്നെ തടിച്ചു കൂടണം എന്നവർക്കറിയാം. ഇവരുടെ ഇടയിൽ തൊഴുത്തിൽ കുത്തും കിടമൽസരവും രൂക്ഷമായത് കൊണ്ടും രാജ്യത്തെ രഹസ്യാന്വേഷണ വിഭാഗത്തിന്റെ ദൃഷ്ടിയിൽപെട്ട ഭീകര സംഘടനകളിൽ പ്രവർത്തിക്കുന്നവർ ഇവരുടെ സംഘടനയുടെ പ്രവർത്തകൻമാരായത് കൊണ്ടും

ഇപ്പോൾ അനുരഞ്ജനത്തെ പറ്റി കൂടതൽ പറയാനും എഴുതാനും തുടങ്ങിയിരിക്കുന്നത് ശ്രദ്ധേയമാണ്.

ഏറ്റവും രസകരമായത് ശൈഖുന അന്ത്യഘട്ടങ്ങളിൽ ഇവരോട് അനുരഞ്ജനം ആഗ്രഹിപ്പിച്ചിരുന്നുവെന്ന പ്രചാരണമാണ്. അതിന്ന് ഒരു തെളിവായി ഇവരുടെ പത്രങ്ങൾ എഴുതിയത് ശൈഖുനായെ ആശുപത്രിയിൽ എ. പി. കാണാൻ വന്നപ്പോൾ ധാരാളം സംസാരിച്ചുവെന്നും ഒന്നിക്കാൻ ആഗ്രഹം പ്രകടിപ്പിച്ചുവെന്നുമാണ്. ഇത് വെള്ളം ചേർക്കാത്ത നുണയാണ്. കാരണം ആശുപത്രിയിൽ ശൈഖുനായെ കാണാൻ വന്ന സമയം അടുത്തുള്ളയാളാണ് ഈ ലേഖകൻ. എ.പി വരുമ്പോൾ ശൈഖുന നമസ്കരിക്കുകയായിരുന്നു. അതുകൊണ്ട്



അറബിക്കും അജമിക്കും നേതാവുതന്നെ യു.എ.ഇ. ഗവൺമെന്റിന്റെ ക്ഷണപ്രകാരം 1984-ൽ ശൈഖുനായും നന്തിദാറുസ്സലാം ട്രഷറർ സയ്യിദ് അബ്ദുൽ ഖാദർ ബാഫഖി തങ്ങളും അബൂദാബി സന്ദർശിച്ചവേളയിൽ ഒരു സ്വീകരണയോഗത്തിൽ

അടുത്തമുറിയിൽ ഇരുത്തി ഏതാനും മിനുട്ടുകൾ കഴിഞ്ഞപ്പോൾ ജനാബ് കുഞ്ഞാലിക്കുട്ടി സാഹിബും കയറിവന്നു. അദ്ദേഹത്തെയും എ. പിയുടെ അടുത്തിരുത്തി. അവർ സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക് ഞാൻ ശൈഖുനായുടെ അടുക്കൽ പോയി. രണ്ടുപേരും അടുത്ത മുറിയിൽ കാത്തിരിക്കുന്നുണ്ടെന്ന് പറഞ്ഞു. രണ്ട് പേരേയും ഒന്നിച്ചോ അതല്ല വെവ്വേറെയാണോ കൂട്ടി വരേണ്ടത് എന്ന് അന്വേഷിച്ചു. ഒന്നായിട്ട് വിളിച്ചോ. കണ്ടിട്ട് പോട്ടെ" എന്ന് എന്നോട് പറഞ്ഞു. അങ്ങിനെ രണ്ടുപേരും ഒന്നായി റൂമിലേക്ക് കടന്നുവന്നെങ്കിലും ആദ്യം എ. പി. അടുത്ത് വന്ന് സലാം ചൊല്ലി. ആ! എ. പി.യല്ലെ എനിക്ക് കുറച്ച് ശ്വാസം മുട്ടൽ വർദ്ധിച്ചു. ഒന്നു കാണിച്ചിട്ടു പോകാമെന്ന് കരുതി വന്നതാണ്. രണ്ടുദിവസം ഇവിടെ കിടക്കണമെന്ന് ഡോക്ടർ പറഞ്ഞു." വ്യക്തമായി ഇത്രയും കാര്യമെ ശൈഖുന പറഞ്ഞുള്ളൂ. ഉടനെ കുഞ്ഞാലിക്കുട്ടി സാഹിബ് അടുത്ത് വന്ന് സലാം ചൊല്ലി. "വഅലൈകുമുസ്സലാം" വ്യക്തമായി ശൈഖുന സലാം മടക്കി. തന്റെ രോഗവിവരം ആവർത്തിച്ച് പറയുകയും ചെയ്തു. 'അവിടുന്ന് വിശ്രമിച്ചോ ഞങ്ങൾ പോകാം.' അവർ പറഞ്ഞു. കൂടുതൽ ശൈഖുനായെകൊണ്ട് സംസാരിപ്പിക്കാതെ കുഞ്ഞാലികുട്ടി സാഹിബ് യാത്ര പറഞ്ഞു. അവർ ഒപ്പം പുറത്തേക്കുപോയി. യഥാർത്ഥത്തിൽ നടന്നത് ഇതാണ്.

ശൈഖുനാക്ക് ശിഷ്യഗണങ്ങളോടുള്ള സ്നേഹവായ്പിനെകുറിച്ച് എഴുതിവന്നപ്പോൾ സാന്ദർഭികമായി വിഷയത്തിൽ നിന്ന് വ്യതിചലിച്ചു പോയതാണ്. നമുക്കു വിഷയത്തിലേക്കു തന്നെ മടങ്ങാം.

ജീവിതാവസാനം വരെ ദാറുസ്സലാമിന്റെ സാരഥിയും പ്രിൻസിപ്പാളുമായിരുന്ന ശൈഖുന രോഗഗ്രസ്തനായ ഘട്ടത്തിലും ഇവിടുത്തെ കാര്യം തിരക്കുന്നതിലും ഉസ്താദുമാരെകുറിച്ചും വിദ്യാർത്ഥികളെ കുറിച്ചും എപ്പോഴും അന്വേഷിക്കുന്നതിൽ ശ്രദ്ധിച്ചിരുന്നു. ഉസ്താദുമാരൊക്കെ ഹാജറുണ്ടോ, കുട്ടികൾക്ക് ദർസ്സ് നഷ്ടപ്പെടുന്നുണ്ടോ എന്ന് ആവർത്തിച്ച് ചോദിക്കുമായിരുന്നു. ഒരുദിവസം രണ്ടും മൂന്നും പ്രാവശ്യം ഫോൺ ചെയ്ത് കാര്യം തിരക്കിയിരുന്നു.

ഇവിടുത്തെ വിദ്യാർത്ഥികൾ ശൈഖുനായെ അളവറ്റു സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. സ്വന്തം പിതാവിനേക്കാളുപരി അവർ ശൈഖുനായെ സ്നേഹിച്ചു. രോഗഗ്രസ്തനായ ശൈഖുനായെ 'ഓർത്തും പിന്നീട് വഫാതിന്' ശേഷവും അവർ ചിന്തിയ കണ്ണുനീർ അളക്കാനാവില്ല. പക്ഷെ, ഘനീഭവിച്ചു നിൽക്കുന്ന ദുഃഖത്തിനിടയിലും അവർ തങ്ങളുടെ കടമ വിസ്മരിച്ചില്ല. രോഗഗ്രസ്തനായ വേളയിൽ പ്രാർത്ഥനാനിരതമായ ദിവസങ്ങൾ തള്ളിനീക്കിയ വിദ്യാർത്ഥികൾ ശൈഖുന വഫാത്തായി ഖബറടക്കം ചെയ്യപ്പെട്ടതുമുതൽ നാൽപതു ദിവസം രാവും പകലും ഒരുപോലെ ശൈഖുനായുടെ ഖബറിന്നടുത്ത് തന്നെ ബാച്ചുബാച്ചായി തങ്ങുകയും ഇരുപത്തി നാലു മണിക്കൂറും വിശുദ്ധ ഖുർആൻ കൂട്ടമായി പാരായണം ചെയ്യുകയും ചെയ്തു. അവർ ഇന്നും എല്ലാ തിങ്കളാഴ്ച രാവും ഉസ്താതുമാരുടെ നേതൃത്വത്തിൽ ഒത്തുകൂടുകയും "യാസീൻ" പാരായണം ചെയ്ത് സർവ്വശക്തനോട് പ്രാർത്ഥിക്കുകയും ചെയ്യുന്നു. നാഥാ! ജീവിതകാലത്ത് ഞങ്ങൾക്ക് പ്രകാശം അവരിലൂടെ ചൊരിഞ്ഞു തന്നത് പോലെ വഫാതിനുശഷവും അവരുടെ ആത്മീയസന്നിധ്യവുംകൊണ്ട് ഞങ്ങളെ പ്രഭാമയമാക്കണെ. ആമീൻ.

○



തളർച്ചയറിയാതെ ദാറുസ്സലാമിന്റെ ഒരു വാർഷിക സമ്മേളനത്തിന് പതാകയുയർത്താൻ ശൈഖുനാ ശംസുൽ ഉലമാ എ.വി.യോടൊന്നിച്ച് ആവേശത്തോടെ നടന്നുപോകുന്നു.



## ഒ.പി.എം.സയ്യിദ് മുത്തുക്കോയ തങ്ങൾ

**മലപ്പുറം**

നബിതിരുമേനി (സ)യുടെ ജീവനറ്റ പുണ്യശരീരം മദീനയിലെ വീട്ടിൽ സുഖനിദ്രയിലെന്നപോലെ കിടക്കുന്നു. വിവരം കേട്ട് ഞെട്ടിയ സ്വഹാബ: കൂട്ടം കൂട്ടമായി അവിടെ വന്ന് ചേരുന്നു. അവരുടെ എണ്ണം ക്രമാതീതമായി കൂടിക്കൂടി വന്നു. പക്ഷെ, അത്ഭുതം അതല്ല. തങ്ങളുടെ വഫാത്ത്'' വലിയൊരു വിഭാഗം സ്വഹാബികൾ അംഗീകരിക്കുന്നില്ല.

നബി (സ) മരിക്കുകയോ? അങ്ങിനെ പറയുന്നവരെ ഞാൻ തൽക്ഷണം വെട്ടും. ഊരിയ വാൾകാട്ടി ഉമർ (റ) ഗർജ്ജിച്ചു. വലിയൊരു പ്രതിസന്ധി നിറഞ്ഞ നിർണ്ണായക നിമിഷമായിരുന്നു അത്. അതിന് ബുദ്ധിപൂർവ്വം പരിഹാരം കണ്ടെത്തിയത് ഹസ്രത്ത് അബൂബക്കർ (റ) ആണ്. അവിടെ കൂടിയവർ മുഴുവൻ കേൾക്കെ അദ്ദേഹം പ്രഖ്യാപിച്ചു : 'മുഹമ്മദ് നബി (സ) ദൈവദൂതനാണ്. ദൈവദൂതൻ മനുഷ്യനാണ്. മനുഷ്യന് മരണമുണ്ട്. ഇപ്പോൾ നമ്മുടെ നേതാവായ നബി(സ)യും മരിച്ചിരിക്കുന്നു. ഈ യാഥാർത്ഥ്യം നാം അംഗീകരിക്കണം'' അബൂബക്കറി (റ)ന്റെ ബുദ്ധിപൂർവ്വമായ ഈ വാക്കുകൾ കേട്ട ഉമർ (റ) ഉൾപ്പെടെയുള്ള മുഴുവൻ സ്വഹാബികളും ശാന്തരായി. നബി (സ)യുടെ 'വഫാത്ത്'' സ്ഥിരീകരിക്കപ്പെട്ടു.

ഇസ്‌ലാമിക ചരിത്രത്തിലെ വലിയൊരു പ്രതിസന്ധി കുറഞ്ഞ വാക്കുകളിലൂടെ പരിഹരിച്ച ഹസ്രത്ത് അബൂബക്കറി (റ)ന്റെ ആത്മധൈര്യവും അതോടൊപ്പം യുക്തിയും സൂചിപ്പിക്കാനാണ് പ്രസ്തുത സംഭവം ഇവിടെ ഉദ്ധരിച്ചത്. അത്പോലെ മുസ്ലിം കേരളത്തെ സംബന്ധിച്ചിടത്തോളം കാറ്റും കോളും നിറഞ്ഞ പല പ്രതിസന്ധി ഘട്ടങ്ങളിലും ശംസുൽഉലമ ഇ.കെ.യുടെ ശബ്ദത്തിനായിരുന്നു എവരും കാതോർത്തത്; നബി (സ)യുടെ വഫാത്ത് വേളയിൽ അബൂബക്കറി (റ)ന്റെ ശബ്ദത്തിന് സ്വഹാബികൾ കാതോർത്തപോലെ.

കേരളത്തിൽ ഇസ്ലാമിക വിദ്യാഭ്യാസമേഖലക്ക് പുതിയ രൂപവും ഭാവവും നൽകുകവഴി ചരിത്രം മുജദ്ദിദായി (പരിഷ്കർത്താവ്) അംഗീകരിച്ച ശൈഖ് സൈനുദ്ദീൻ മഖ്ദൂമിനോട് മൗലാനാ ഇ.കെ.യെ താരതമ്യം ചെയ്യുന്നത് തികച്ചും അനുയോജ്യമാണ്.

മഹാന്മാരായ നമ്മുടെ ഗുരുനാഥന്മാരിൽ നിന്ന് കേട്ടറിഞ്ഞ വസ്തുനിഷ്ഠമായ ചരിത്രസത്യങ്ങൾ വെച്ചുനോക്കുമ്പോൾ മൗലാനാ ഇ.കെ.യുടെ പാണ്ഡിത്യവും മഹത്വവും സൂര്യപ്രകാശം കണക്കെ നമ്മുടെ മുമ്പിൽ തെളിയുന്നുണ്ട്. ഈ നൂറ്റാണ്ടിൽ കേരള ഇസ്ലാമിക ചരിത്രത്തിൽ ഒരു മുജദ്ദിദ് പിറന്നിട്ടുണ്ടെങ്കിൽ അത് മൗലാന ഇ.കെ.തന്നെയാണ്.

**അതുല്യനായ പണ്ഡിതൻ**

അദ്ദേഹത്തിന്റ ജീവിതകാലത്ത് പലരും പറയുന്ന ഒരു സത്യം ഓർമ്മവരുന്നു: ഇക്കാലത്ത് ജീവിക്കേണ്ട പണ്ഡിതനല്ല ശംസുൽ ഉലമ. മൂന്നോ നാലോ നൂറ്റാണ്ടുകൾക്ക് മുമ്പ് അങ്ങ് അറേബ്യയിലായിരുന്നു അദ്ദേഹം. ജീവിച്ചിരുന്നതെങ്കിൽ പിൽക്കാലത്ത് ജീവിച്ച മുഴുവൻ പണ്ഡിതന്മാരുടെയും കിതാബുകളിൽ മൗലാനാ ഇ.കെ.യുടെ ഉദ്ധരണികൾ സ്ഥാനം പിടിക്കുമായിരുന്നു. ആ അർത്ഥത്തിൽ അദ്ദേഹത്തെ ഇമാം സുബ്കി, ഇമാം സുയൂഥി, ശൈഖ് ഇബ്നുൽ ഹജർ (റ) തുടങ്ങിയവരുടെ ഗണത്തിലാണ് ഉൾപ്പെടുത്തേണ്ടത്.

വൈജ്ഞാനിക, പ്രബോധന, സാംസ്കാരിക മണ്ഡലങ്ങളിൽ അദ്ദേഹം അഴിച്ചുവിട്ട കൊടുങ്കാറ്റ് ഇന്നും കെട്ടടങ്ങിയിട്ടില്ല. അഹ്ലുസ്സുന്നത്ത് വൽജമാഅത്തിനെ സംബന്ധിച്ചേടത്തോളം ഇത്രയേറെ ആജ്ഞാശക്തിയുള്ള മറ്റൊരു നേതാവ് ഈ നൂറ്റാണ്ടിൽ ഉണ്ടായിട്ടില്ല. മഹാ സമ്മേളനങ്ങളുടെ വേദികൾക്ക് ആമുഖം എന്തൊരലങ്കാരമായിരുന്നു. പ്രസംഗകലയിൽ അദ്ദേഹം തന്റേതായ ഒരു ശൈലി തന്നെ ആവിഷ്ക്കരിച്ചു. പലരും അതിനെ അനുകരിച്ചു എന്നതും സത്യമാണ്. പക്ഷെ, ഉപ്പോളം വരില്ലല്ലോ ഉപ്പിലിട്ടത്!

വർഷങ്ങൾക്ക് മുമ്പ് മലപ്പുറം ജില്ലയുടെ കിഴക്കൻ മേഖലയായ മഞ്ചേരി, നിലമ്പൂർ, എടക്കര തുടങ്ങിയ സ്ഥലങ്ങളിൽ ഫാദർ അലവിയുടെ നേതൃത്വത്തിലുള്ള ക്രൈസ്തവമിഷനറി 'മർക്കസുൽബിശാറ'' എന്ന സംഘടന രൂപീകരിക്കുകയും മുസ്ലിംകളെ ക്രൈസ്തവവൽക്കരിക്കാനായി കൊണ്ട്പിടിച്ച ശ്രമം നടത്തുകയുമുണ്ടായി. അതിനെതിരെ മൗലാന ഇ.കെ.ബൈബിളുമായി രംഗത്തിറങ്ങിയതും ക്രൈസ്തവമിഷനറിയുടെ മുഴുവൻ വാദമുഖങ്ങൾക്കും ബൈബിൾകൊണ്ട് തന്നെ മറുപടി പറഞ്ഞതും ചരിത്രസത്യമാണ്. അതിന്ശേഷം ഇന്നേവരെ അവർ പരസ്യമായി രംഗത്ത് വന്നിട്ടില്ല.

ശംസുൽ ഉലമക്ക് എന്റെ പിതാവ് മർഹൂം മലപ്പുറം സ്യയ്യിദ് ഒ.പി.എം.ചെറുകോയതങ്ങളുമായി അടുത്ത ബന്ധമായിരുന്നു. ബാപ്പയെക്കുറിച്ച് അദ്ദേഹം 'ലപ്പുറം തങ്ങൾ'' എന്നാണ് പറയുക. ബാപ്പയുടെ മരണം (1974) വരെ പട്ടിക്കാട് ജാമിഅ: നൂരിയ്യ: യുടെ വാർഷികസമ്മേളനങ്ങൾക്ക്



ബാപ്പയെ ശംസുൽ ഉലമ ക്ഷണിക്കുകയും ആ ക്ഷണം സ്വീകരിച്ച് അതിൽ പങ്കെടുക്കുകയും ചെയ്തിരുന്നു.

ബാപ്പയുടെ പിതാവും അക്കാലത്ത് മലപ്പുറം ജില്ലയിൽ 100ൽപരം മഹല്ലുകളിൽ ഖാസിയുമായിരുന്ന മർഹൂം മലപ്പുറം ഖാൻബഹദൂർ ഒ.പി.എം.മുത്തുക്കോയ തങ്ങളെക്കുറിച്ച് പറയുമ്പോൾ അദ്ദേഹം വലിയ ഭക്ത്യാദരവ് പ്രകടിപ്പിച്ചിരുന്നു. 1958 ൽ ഹജ്ജ് വേളയിൽ മദീന:യിൽവെച്ച് മരണമടഞ്ഞ അദ്ദേഹം ബ്രിട്ടീഷുകാർക്കിടയിൽ തനിക്കുണ്ടായിരുന്ന കഴിവും സ്വാധീനവുമുപയോഗിച്ച് മലബാർ കലാപത്തിന്റെ പേരിൽ അറസ്റ്റുചെയ്യപ്പെട്ട നിരപരാധികളായ ഒട്ടേറെ മുസ്‌ലിംകളെ തടവിൽനിന്ന് മോചിപ്പിച്ച ചരിത്രം ശംസുൽഉലമ ആവേശത്തോടെ പറയാറുണ്ടായിരുന്നു.

അവസാനമായി ഞാൻ ശംസുൽ ഉലമയെ കണ്ടത് രാമനാട്ടുകര തയ്യിൽ അബുഹാജിയുടെ നേതൃത്വത്തിലുള്ള നബിദിനയോഗത്തിൽ വെച്ചാണ്. കൃത്യമായി പറഞ്ഞാൽ മരിക്കുന്നതിന് 14 ദിവസം മുമ്പ് 5.8.96ന്. പക്ഷെ, വളരെ വിഷമത്തോടെ ആ യോഗത്തിൽ പങ്കെടുത്തുവെന്നല്ലാതെ ശ്വാസതടസ്സം മൂലം അവിടെ ദുആ നിർവ്വഹിക്കാൻപോലും അദ്ദേഹത്തിനു കഴിഞ്ഞില്ല. ആ വേദിയിൽവെച്ച് ശംസുൽഉലമയെ അവസാനമായി കണ്ടരംഗം ഇപ്പോഴും എന്റെ മനസ്സിലുണ്ട്. ഇനി നബി (സ)യോടൊപ്പം സ്വർഗ്ഗത്തിലും ഒരുമിച്ച് കൂടാൻ അദ്ദേഹത്തിനും നമുക്കും നമ്മുടെ ഗുരുനാഥന്മാർക്കും മാതാപിതാക്കൾക്കും സന്താനങ്ങൾക്കും അല്ലാഹു ഭാഗ്യം നൽകട്ടെ.



## കവിത

### അബൂബക്കർ സിദ്ധീഖി ഒളവട്ടൂർ

# സൂര്യൻ അസ്തമിക്കുന്നില്ല

**ഒന്ന്**

നിറം പിടിപ്പിച്ച നുണകളും
പ്രലോഭനത്തിന്റെയൊത്തിരി ദ്രവ്യങ്ങളുമായ്
പാതിരിയെത്തുന്നു.
വിശപ്പടക്കാൻ അപ്പം കൊടുത്ത്
വിശ്വാസം നേടുക
പിന്നെ
ഖുർആനിന്റെ നുറുങ്ങുകൾ പൊടിച്ചിട്ട
മാനുഷിക ബൈബിളിന്റെ വീഞ്ഞ്
പാമര ഹൃദയത്തിലേക്കൊഴിച്ചു കൊടുക്കുക
(വിശക്കുന്നവന്
മതം പരിഹാരമല്ലെന്ന
വിവേകാനന്ദ 'ദർശനം'
പാതിരി കേട്ടിരിക്കണം!)
പിന്നെയെല്ലാം സുഭദ്രം....
സ്വർഗ്ഗരാജ്യം ഭൂമിയിൽ വിടരുകയായ്.......

**രണ്ട്**

വത്തിക്കാനിൽ നിന്നൊഴുകിയ
പണപ്രവാഹത്തിൽ
ചില ദുർബ്ബലരുടെ വിശ്വാസം
ഒലിച്ചിറങ്ങിയപ്പോൾ
അഹങ്കാരിയായ പാതിരി
അടിവേരില്ലാത്ത വൃക്ഷത്തിന്റെ
ശിഖരത്തിലേറി വെല്ലുവിളിക്കാനും മടിച്ചില്ല!
ആശയത്തോടേറ്റുമുട്ടാൻ
ആമാശയം പോരന്ന്
പാവം, അറിഞ്ഞിരുന്നില്ല!
വെല്ലുവിളി വനരോദനമാകുമെന്നും
ഉത്തരമില്ലാത്ത ചോദ്യങ്ങളുപയോഗിച്ച്
ഇനിയുള്ള വലകൾ നെയ്യാമെന്നും
നിനച്ച പാതിരിക്കു തെറ്റി.....
പാതിരിയുടെ ദുർബ്ബലമായ
മാറാലക്കു മുമ്പിൽ
ജ്ഞാനസൂര്യൻ ഉദിച്ചുയർന്നപ്പോൾ
കെണിയൊരുക്കി കാത്തുനിൽക്കുന്ന ചിലന്തിയെ
മാലോകർ കണ്ടു!
സൂര്യസ്തമയത്തിനു ശേഷമേ
ഇനി രക്ഷയുള്ളൂവെന്ന് കരുതിയ
ചിലന്തി
സ്വന്തം മാളത്തിലേക്കു പിൻവലിഞ്ഞു.

**മൂന്ന്**

അസ്തമയത്തിന് ശേഷവും
ഒരായിരം ജ്ഞാനസൂര്യൻമാർ
ഉദിച്ചുയരുന്നതു കണ്ട
ചിലന്തി, മൗനവാല്മീകങ്ങളിൽ
തപസ്സു തുടരുന്നു.





# ആത്മീയ വിഹായസ്സിലെ സൂര്യതേജസ്സ്

**ശൈ**ഖുനായുടെ ആത്മീയ നിലവാരത്തെപറ്റി വലിയ മഹാൻമാരായ ഔലിയാക്കൾക്കും എപ്പോഴും അടുത്തു പെരുമാറുന്ന ചിലർക്കുമല്ലാതെ അധികം പേർക്കും മനസ്സിലായിട്ടില്ല. മുമ്പ് കഴിഞ്ഞുപോയ പല ഔലിയാക്കളും ജനങ്ങളിൽനിന്ന് രക്ഷപ്പെടാൻ പല തന്ത്രങ്ങളും ഉപയോഗിച്ചത് പോലെ ശൈഖുനയും പല തന്ത്രവും ഉപയോഗിച്ചു കൊണ്ടാണ് മരണം വരേ ജീവിച്ചത്. അതു കൊണ്ടാണ് അധിക പണ്ഡിതൻമാർക്കും ശൈഖുനായുടെ ആത്മീയ നിലവാരത്തെപറ്റി മനസ്സിലാവാതിരുന്നത്.

ഒരു അറിയപ്പെട്ട പണ്ഡിതൻ മുറബ്ബിയായ ശൈഖിനെ പറ്റി അറിയിപ്പ് കിട്ടണമെന്ന ലക്ഷ്യത്തോടു കൂടി അജ്മീറിൽ കുറേനാൾ താമസിച്ചു. ഒരു സ്ഥലത്തിന്റെ ഫോട്ടോ കാണിച്ചു കൊടുത്തു കൊണ്ട് "നീ ആ സ്ഥലത്ത് താമസിക്കുകയും ഇ.കെ അബൂബക്കർ മുസ്‌ല്യാരുടെ അടുത്തു ചെന്ന് ദുആ ചെയ്യിക്കുകയും വേണം" എന്ന് അജ്മീറിൽ നിന്ന് സ്വപ്നദർശനമുണ്ടായി

ഉടനെ അദ്ദേഹം വെള്ളിമാടുകുന്നിൽ പോയി ശൈഖുനായെ കണ്ടു ദുആ ചെയ്യാൻആവശ്യപ്പെടുകയും ശൈഖുനാ ദുആ ചെയ്യുകയും ചെയ്തു. ഈ സംഭവം ശൈഖുനാ എന്നോട് വിവരിച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞു. "അയാൾ എന്റെയടുത്തു വന്ന് ദുആ ചെയ്യിപ്പിച്ചു. പക്ഷെ ഞാൻ അജ്മീറിൽ സിയാറത്ത് ചെയ്തിട്ടു കുറേകാലമായി, അതൊന്നു ഓർമ്മിപ്പിക്കാൻ വേണ്ടിയായിരിക്കണം നിങ്ങളെ ഖാജാ തങ്ങൾ ഇങ്ങോട്ടു പറഞ്ഞയച്ചത്" എന്ന് പറഞ്ഞു കൊണ്ട് ഞാനത് മറച്ചു വെച്ചു. യഥാർത്ഥത്തിൽ അദ്ദേഹത്തിനെ ഇങ്ങോട്ട് പറഞ്ഞയച്ചത്. ഇടക്ക് ഇവിടെ വന്ന് ശുബ്ഹ:കൾ തീർക്കാൻ വേണ്ടിയായിരുന്നു".

ഇങ്ങിനെ പല വലിയ ഔലിയാക്കളും പല ആലിമുകളേയും ശൈഖുനായുടെ അടുത്ത് പറഞ്ഞയച്ചതായി വിവരങ്ങൾ എന്റെ അടുത്തുണ്ട്. പക്ഷെ അതൊന്നും ഇവിടെ പകർത്തുന്നില്ല.ചിന്തിക്കുന്നവർക്ക് ഒന്നുതന്നെ മതിയല്ലൊ! അല്ലാഹുവിന്റെ ഔലിയാക്കൾ എല്ലാവരും ഒരേ സ്വഭാവക്കാരല്ലല്ലൊ? അല്ലാഹുവിന്റെ ഇശാറത്തോടെ ഓരോരുത്തർക്കും ഓരോ വഴി സ്വീകരിക്കും. ചിലർ അർഹതയുള്ള ആളുകളെ ആത്മീയ ശിക്ഷണം ചെയ്തു വളർത്തുന്നവരാണങ്കിൽ മറ്റു ചിലർ എന്തെങ്കിലും ഹലാലായ തൊഴിലെടുത്ത് അതിന്റെ വരുമാനം കൊണ്ട് ധർമ്മം ചെയ്യുന്നവരായിരിക്കും മറ്റുചിലർ മദ്ഹബിന്റെ ഇമാമുകളെ പോലെ ശരീഅത്തിന്റെ കാവൽ ഭടൻമാരായി ജീവിക്കും. എന്നാൽ ബഹുമാനപ്പെട്ട ശൈഖുനാ ശരീഅത്തിന്റെ കാവൽ ഭടനായിരുന്നു. അതേടൊപ്പം വളരേ രഹസ്യമായി ശൈഖുനാ പലർക്കും ത്വരീഖത്ത് കൊടുക്കുകയും ആത്മീയ ശിക്ഷണം നൽകുകയും ചെയ്തതായി എന്റെ അറിവിൽ തന്നെ ഉണ്ട്. ഒരിക്കൽ എന്റെ കൂടെ ഒന്നിച്ച് സേവനം ചെയ്തിരുന്ന ശൈഖുനായുടെ മുൻഖാദിമും ആയിരുന്ന ഒരു ദാരിമിക്ക് ശൈഖുനായുടെ വീട്ടിലേക്ക് വരാൻ വേണ്ടി ഫോൺ ചെയ്തു. കാര്യം എന്താണന്ന് മനസ്സിലാക്കാൻ വേണ്ടി അദ്ദേഹം പുറപ്പെട്ട് കുറച്ച് കഴിഞ്ഞതിന് ശേഷം ഞാനും ശൈഖുനയുടെ വീട്ടിലേക്കു പുറപ്പെട്ടു.ഞാൻ എത്തുമ്പോൾ അദ്ദേഹം സ്ഥലം വിട്ടിരുന്നു.ഉടനെ ശൈഖുനാ എന്നോടു

*ഒളവണ്ണ അബൂബക്കർ ദാരിമി*

(മുദർരിസ് ദാറുസ്സലാം അറബിക് കോളേജ് നന്തി)

ചോദിച്ചു. നീ എന്താണ് ഇപ്പോൾ വന്നത്? ശൈഖുനാ പെട്ടന്ന് അദ്ദേഹത്തിന് ഫോൺ ചെയ്തപ്പോൾ എന്താണെന്നറിയാൻ വന്നതാണ് എന്ന് ഞാൻ പറഞ്ഞു. രിഫാഈ ശൈഖിന്റെ ഒരു ഓർഡർ ഉണ്ടായിരുന്നു. അവന്ന് ഒരു സംഗതി കൊടുക്കാൻ'' എന്ന് അപ്പോൾ ശൈഖുനാ എന്നോടു പറഞ്ഞു. പിന്നീട് അത് ഞാൻ അദ്ദേഹത്തോട് അന്വേഷിച്ചപ്പോൾ അത് രിഫാഇ ത്വരീഖത്തായിരുന്നു എന്നു മനസ്സിലായി. ഇങ്ങിനെ ഒരു പാട് ത്വരീഖത്തുകൾ നൽകാൻ അനുവാദമുള്ളവരായിരുന്നു. പക്ഷെ പരസ്യമായി ശൈഖുനാ അതിന് ഒരുങ്ങിയില്ല എന്ന് മാത്രം.

ശൈഖുനായുടെ ശൈഖായിരുന്നല്ലോ ബഹു: ഐലക്കാട് സിറാജുദ്ദീൻ ശൈഖ്,(ഖസി) അവരുടെ ഒരു ശൈഖുനാ ഉണ്ടാക്കിയിട്ടുണ്ട്. അതിൽ സിറാജുദ്ദീൻ ശൈഖിനെ പറ്റി ഇങ്ങിനെ പറഞ്ഞിട്ടുണ്ട്. ''ബഹുമാനപ്പെട്ടവർ ഖാദിരീയ്യത്വരീഖത്തിൽ ഖുതുബും മറ്റു അറുപതിൽ അധികം ത്വരീഖത്തുകളിൽ ശൈഖുമായിരുന്നു'' ശൈഖുനായുടെ അനുജൻ ഇ.കെ ഉമർ മുസ്ല്യാരെ സിറാജുദ്ദീൻ ശൈഖ് തന്റെ വഫാത്തിന്റെ തൊട്ട് മുമ്പ് തന്റെ അതേ സ്ഥാനത്ത് നിർത്തുകയും ഖലീഫയാക്കുകയും ചെയ്തു എന്നും മൗലിദിൽ കാണാം. അപ്പോൾ ആ ത്വരീഖത്തുകളെല്ലാം കൊടുക്കാനുള്ള അനുവാദവും അർഹതയും ഉമർ മുസ്ല്യാർക്കുണ്ടായിരുന്നു. എന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. അങ്ങിനെ ഉമർ ഹാജിന്റെ വഫാത്തിന്റെ ശേഷം ഞാൻ ശൈഖുനയുടെ അടുത്ത് ചെന്നപ്പോൾ ഉമർ മുസ്ല്യാരുടെ വഫാത്തിനെപറ്റിയും ത്വരീഖത്തിനെ പറ്റിയും ചിലകാര്യങ്ങൾ പരാമർശിച്ചതിന് ശേഷം എന്നോട് പറഞ്ഞു.''അതല്ലാം ഇവിടെ ഉണ്ട് പക്ഷെ ഞാൻ അതിന് ഒരുങ്ങുന്നില്ല എന്നുമാത്രം'' അതുകൊണ്ടാണ് ശൈഖുനാക്ക് നിരവധി ത്വരീഖത്തുകൾ കൊടുക്കുവാനുള്ള അനുവാദവും അർഹതയുമുണ്ടായിരുന്നതോടെ പരസ്യമായി ത്വരീഖത്തു കൊടുക്കുന്ന ആളാവാൻ ശൈഖുനാ ഇഷ്ടപ്പെടാത്തവരായിരുന്നു എന്ന് ഞാൻ നേരത്തെ പറഞ്ഞത്. അങ്ങിനെയായിരുന്നുവെങ്കിൽ സമസ്തയുടെ കടിഞ്ഞാൺ പിടിക്കാൻ നമുക്ക് ശൈഖുനായെ ലഭിക്കുമായിരുന്നില്ല.



ശൈഖുനാ വളരേ സൂക്ഷിച്ചു കൊണ്ടും ആലോചിച്ചു കൊണ്ടും മാത്രമായിരുന്നു സംസാരിച്ചിരുന്നത്. അതു കൊണ്ട് തന്നെ മനസ്സറിഞ്ഞ് ശൈഖുനാ വല്ലതും പറഞ്ഞാൽ അതപ്പടിപുലർന്നു കാണലാണ് പതിവ്. ശൈഖുനാ ദാറുസ്സലാമിൽ വന്നഉടനെ ഇവിടെ മുപ്പതോളം കുട്ടികളുള്ള ഒരു മുദരിസിനെ നിശ്ചയിച്ചിരുന്നു. ഞാനും അയാളും ഒരു റൂമിലായിരുന്നു താമസിച്ചിരുന്നത്. അദ്ദേഹത്തിന്റെ കുട്ടികളിൽ അഞ്ചോ ആറോ പേർ അല്ലാത്തവരൊക്കെ ചെറിയ കിതാബ് ഓതുന്നവരായിരുന്നു. ഇതറിഞ്ഞ ശൈഖുനാ അദ്ദേഹത്തോട് ''നീ വലിയ കുട്ടികളെ മാത്രം



ഇവിടെ നിർത്തിയാൽ മതി. മറ്റുള്ളവരെ മറ്റേതെങ്കിലും ദർസിൽ ഏൽപ്പിക്കുക.'' എന്നുപറഞ്ഞു. ഈ കാര്യം അദ്ദേഹം കുട്ടികളെ അറിയിച്ചപ്പോൾ കുട്ടികൾക്ക് അദ്ദേഹത്തെ വിട്ടുപോവാൻ ഇഷ്ടമില്ലായിരുന്നു. അപ്പോൾ ശൈഖുനാ പറഞ്ഞത് ''എന്നാൽ ഇവിടെ നിന്നു കൊള്ളട്ടെ. അങ്ങിനെ ഒരു മാസം കഴിഞ്ഞപ്പോൾ ആ ചെറിയ കുട്ടികൾ ഓരോന്നും അദ്ദേഹത്തോടു പോലും ചോദിക്കാതെ കോളേജിൽ നിന്ന് ചാടിപ്പോയി. വലിയകുട്ടികൾ മാത്രം ബാക്കിയായി. ഈ വിവരം ഞാൻ ശൈഖുനായെ ഉണർത്തിയെപ്പോൾ ശൈഖുനാ ഇങ്ങിനെ പറഞ്ഞു. ''ഞാൻ വളരേ കാലമായി സൂക്ഷിച്ച് മാത്രമേ സംസാരിക്കാറുള്ളു. വല്ലതും പറഞ്ഞാൽ അല്ലാഹു അതങ്ങിനെതന്നെ ആക്കാറാണ് പതിവ്''

മുമ്പ് കോളേജിൽ നിന്ന് ശൈഖുനായുടെ നിർദ്ദേശപ്രകാരം ഞാൻ ഒഴിഞ്ഞ കൊല്ലം ശവ്വാൽ പിറന്നിട്ടും എനിക്ക് ദർസായിരുന്നില്ല. അങ്ങിനെ ശൈഖുനായുടെ വീട്ടിൽ ഞാൻ ചെന്നപ്പോൾ ശൈഖുനാ ഇങ്ങിനെ പറഞ്ഞു. ''നീ ദർസ് അന്വേഷിച്ച് ഇനി എവിടെയും പോകണ്ട ദർസ് വീട്ടിൽ വന്നു കൊള്ളും''മൂന്ന് ദിവസം കഴിഞ്ഞപ്പോൾ എന്നെ ക്ഷണിക്കാൻ ഒരു മുസ്ല്യാർ വീട്ടിൽ വന്നു. ആ ദർസ് ഉറച്ചു. രണ്ടു കാല്ലവും നാല് മാസവും അവിടെ നിന്നപ്പോൾ ആ പ്രദേശത്തുള്ള ഒരു പ്രമുഖ വ്യക്തിയും ഞാനും തമ്മിൽ സ്വരചേർച്ചയില്ലാതായി. മുഹറം ആദ്യത്തിലായിരുന്നു അത്. ഈ വിവരം ശൈഖുനായോടു പറഞ്ഞപ്പോൾ ശൈഖുനാ പറഞ്ഞു. ''ബുദ്ധിമുട്ടാണങ്കിൽ ഇങ്ങോട്ടു പോരൂ മറ്റെവിടെയെങ്കിലും നിൽക്കാം.'' റംസാൻ വരേ എങ്ങിനെയങ്കിലും നിൽക്കാമെന്ന് ഞാൻ പറഞ്ഞു. ഇതിനിടെ കോഴിക്കോടിനടുത്തുള്ള ഒരു പ്രദേശത്ത് ഗ്രൂപ്പ് വഴക്ക് കാരണം കുഴപ്പമുണ്ടായപ്പോൾ ആ പ്രദേശത്തുകാർ ശൈഖുനായോട് നിങ്ങൾ തന്നെ ഞങ്ങൾക്ക് പറ്റിയ ആളെ തരണം എന്ന് പറഞ്ഞു. തരാമെന്നു പറഞ്ഞങ്കിലും പെട്ടന്ന് ആളെ കിട്ടിയില്ല അവർ വീണ്ടും വീണ്ടും വന്ന് ശൈഖുനായെ ബുദ്ധിമുട്ടിച്ചപ്പോൾ ''സഫർ പത്ത് കഴിഞ്ഞിട്ട് ആളെ തരാം'' എന്ന് അവരോട് ശൈഖുന പറഞ്ഞു. അങ്ങിനെ ഞാൻ എന്റെ ആ പ്രശ്നമുള്ള സ്ഥലത്ത് തുടരവെ ആ വ്യക്തിയുടെ ഉപദ്രവം എന്റെ മുതഅല്ലിമീങ്ങളെ കൂടി ബാധിക്കാൻ തുടങ്ങി. അപ്പോൾ റംസാൻ വരേ അവിടെ തന്നെ നിൽക്കാമെന്നു തോന്നി. ''ഇനിയും ഇവിടെ നിന്നാൽ മുതഅല്ലിമീങ്ങൾ ഓരോന്നായി പോയിത്തീരും അതു കൊണ്ട് നാളെത്തന്നെ ഇവിടുന്നു ഒഴിയണം.''അന്ന് സഫർ ഏഴ് ആയിരുന്നു. അങ്ങിനെ ഞാൻ മുതഅല്ലിമീങ്ങളോടെ അവിടെ നിന്ന് ഒഴിഞ്ഞു. സഫർ പത്തിന് ഞാൻ ശൈഖുനയുടെ വീട്ടിൽ ചെന്നു. വളരെ സന്തോഷത്തോടെ ''നിന്നെ ഞാൻ കാത്തു നിൽക്കുകയാണ് നിന്റെ ദർസിന്റെ സ്ഥിതിയെന്ത്''എന്ന് ചോദിച്ചു. ഞാൻ അവിടുന്ന് ഒഴിഞ്ഞ് വരികയാണെന്നു പറഞ്ഞപ്പോൾ''അൽഹംദുലില്ലാ'' ആളെ ആവശ്യപ്പെട്ട ആ പ്രദേശക്കാ

രോട് സഫർ പത്തു കഴിഞ്ഞിട്ട് ആളെതരാമെന്ന് പറഞ്ഞിട്ടുണ്ട്. ഇന്ന് പത്തെല്ലെ. വലിയ അത്ഭുതം തന്നെ. അതുകൊണ്ട് ആ പ്രദേശത്ത് പോയി ദർസ് ഏറ്റെടുത്ത് കൊള്ളുക'' എന്ന് ശൈഖുന പറഞ്ഞു. ഞാൻ അവിടെ രണ്ടരക്കൊല്ലം താമസിച്ചു. ഇങ്ങിനെ ശൈഖുനായുടെ വാക്കുകൾ അപ്പടി പുലർന്ന നിരവധി സംഭവങ്ങളുണ്ട്.

ബഹു: ശൈഖുനായെ സംബന്ധിച്ച് ജീവിച്ചിരിക്കുന്ന മഹാൻമാർക്കും വലിയമതിപ്പായിരുന്നു. എ പി പ്രശ്നം തുടങ്ങിയ ഉടനെ കോളേജിൽ വെച്ച് ചില വിദ്യാർത്ഥികളെകൊണ്ട് എനിക്കു ബുദ്ധിമുട്ടുണ്ടായപ്പോൾ ആ വിവരം ഞാൻ മടവൂർ സിയം വലിയുല്ലാഹിയോടു പറഞ്ഞു. അപ്പോൾ ഗൗരവത്തോടെ ''ആരൊക്കെയോ ശൈഖുനായെ പറ്റി പലതും പറയുന്നു. പക്ഷെ, ശൈഖുനയും അതുമായി യാതൊരു ബന്ധവുമില്ല.'' എന്ന് എന്നോട് പറഞ്ഞു. ശൈഖുനയുടെ അനുജനും സിറാജുദ്ദീൻ ശൈഖിന്റെ ഖലീഫയുമായിരുന്ന ഉമർ മുസ്ല്യാർ അവർകളുടെ അടുത്തു ഒരിക്കൽ ഞാൻ ചെന്നപ്പോൾ പലകാര്യങ്ങളും പറഞ്ഞ ശേഷം അവർ ഇങ്ങിനെ പറഞ്ഞു. ''ഇക്കാക്ക ഇമാം ഗസ്സാലിയെ പോലെ മാറിയിരക്കുകയാണ്.'' ഗസ്സാലി തന്റെ മാറ്റത്തിന്റെ ആരംഭത്തിൽ ചൊല്ലിയ ബൈത്ത് എന്നെ ചൊല്ലി കേൾപ്പിച്ചു. അങ്ങിനെ പലതും ശൈഖുനയെപറ്റി എന്നോടു പറഞ്ഞിട്ടുണ്ട്. ഞാനും എന്റെ ഉസ്താദും കൂടെ സുമാർ ഇരുപത് കൊല്ലം മുമ്പ് ശൈഖുനയെ കാണാൻ പോകുമ്പോൾ വഴിയിൽ വെച്ച് വടകര മമ്മദ് ഹാജിയുമായി അടുത്ത ബന്ധമുള്ള ഒരാളെ കണ്ടു മുട്ടി. അദ്ദേഹം ഞങ്ങളോട് ''ഇ. കെ അബൂബക്കർ മുസ്ല്യാരുടെ മുഖത്ത് നോക്കിയാൽ നാലുകൊല്ലത്തെ ദോഷം പൊറുക്കും എന്ന് മമ്മദ് ഹാജി ഒരു സദസ്സിൽ വെച്ച് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്.'' എന്ന് പറഞ്ഞു.



ശരീഅത്തിന്റെ ഉലൂമ് കരസ്ഥമാക്കുന്നതിലും ശൈഖുനാ മറ്റാരെപോലെയുമായിരുന്നില്ല. ഒരിക്കൽ ശൈഖുനാ എന്നോട് പറഞ്ഞു. 'ഞാൻ പഠിക്കുന്ന കാലത്ത് കിതാബിൽ വല്ല സംശയങ്ങളും നേരിടുമ്പോൾ വ്യാഖ്യാതാക്കൾ പറഞ്ഞത് എനിക്ക് തൃപ്തിയാവുകയില്ല. ഞാൻ അതിനെപ്പറ്റി ചിന്തിച്ചു കൊണ്ടിരിക്കുമ്പോൾ അതിന്റെ ശരിയായ രൂപം എനിക്ക് ദീനിന്റെ അഇമ്മത്ത് അറിയിച്ചു തരും. ഇങ്ങിനെ ഉറപ്പ് വരുത്തിയ ഇൽമാണ് എന്റെ അടുത്തുള്ളത്.'' ഞങ്ങൾ തുഹ്ഫ: ഓതുമ്പോൾ മിൻഹാജിലെ ഇബാറത്തിനെപ്പറ്റി ഇബ്നുഹജർ തങ്ങൽ ഇശ്ക്കാലാക്കിയ സ്ഥലം വന്നപ്പോൾ ശൈഖുന പറഞ്ഞു. ''ഇബ്നു ഹജർ തങ്ങളെ! ഞാൻ ഇമാം നവവി (റ.അ) യോട് ചോദിച്ചപ്പോൾ അവർ പറഞ്ഞു അതിന്റെ അർത്ഥം ഇങ്ങിനെയാണ്. ഈ അർത്ഥം നിങ്ങൾ വെക്കാത്തത് കൊണ്ടാണ് നിങ്ങൾക്ക് ഇശ്ക്കാൽ വന്നത്.'' ഇത് അന്ന് ക്ലാസിലുള്ള നൂറോളം വരുന്ന വിദ്യാർത്ഥികൾ കേട്ടതാണ്.

ഒരിക്കൽ ബുഖാരി ഓതുമ്പോൾ വ്യാഖ്യാതാക്കൾ പറഞ്ഞ വ്യാഖ്യാനത്തെപറ്റി അതൊന്നും ശരിയല്ല എന്ന് പറഞ്ഞു അല്പം മൗനമായി. പെട്ടെന്ന് ശൈഖുനാ ഒരു അർത്ഥം പറഞ്ഞു. ഈ അർത്ഥം ബുഖാരി ഇമാം ഇപ്പോൾ എന്നോട് പറഞ്ഞതാണ്. ഞാൻ റൂമിൽ നിന്ന് ഇങ്ങോട്ട് വരുമ്പോൾ ഇത് മനസ്സിലാക്കിയിരുന്നില്ല''. ഇതും അക്കാലത്തുള്ള മുഥവ്വൽ വിദ്യാർത്ഥികൾ മുഴുവനും കേട്ടതാണ്. ഒരിക്കൽ ബുഖാരി ദർസ് കഴിഞ്ഞ ഉടനെ ഞാൻ റൂമിലേക്ക് ചെന്നപ്പോൾ എന്നോട് പറഞ്ഞു. ''ഞാൻ പറഞ്ഞുതന്നത് പോലെ തന്നെ മനസ്സിലാക്കണം. അതാണ് ബുഖാരി ഇമാമിന് ഇഷ്ടം, അത് തന്നെയാണ് നബി (സ.അ) തങ്ങൾക്കും അതുന്നെയാണ് അല്ലാഹുതആലാക്കും ഇഷ്ടം''. യഥാർത്ഥത്തിൽ ശൈഖുനായുടെ ബുഖാരിയിലുള്ള സനദാണ് ആ വിവരിച്ചത്. ഇങ്ങിനെ ഹദീസിന്റെയും ഫിഖ്ഹിന്റെയും മറ്റും വലിയ ഇമാമുകളിൽ നിന്നുള്ള അറിയിപ്പുകളാണ് ശൈഖുനായുടെ ഇൽമിന്റെ പ്രധാന അവലംബം. അത് കൊണ്ട് തന്നെ ചില വിഷയങ്ങളിലൊക്കെ ശൈഖുനായുടെ അർത്ഥങ്ങളും അഭിപ്രായങ്ങളും സാധാരണ പണ്ഡിതന്മാർ പറഞ്ഞു വരാറുള്ളതിന് എതിരാവാറുണ്ട്. ആളെ മനസ്സിലാക്കാതെ ചിലർ ശൈഖുനായെ വിമർശിക്കാറുമുണ്ട്. ചുരുക്കത്തിൽ ശൈഖുനാ മുഹ്യുദ്ദീൻ ശൈഖ് രിഫാ ഈ ശൈഖ് അജ്മീർ ശൈഖ് പോലെയുള്ള വലിയ ഥരീഖ്തിന്റെ ഇമാമുകളോടും ബദ്‌രീങ്ങൾ ഇമാം ബുഖാരി, ഇമാം നവവി പോലെയുള്ള ശരീഅതിന്റെ വലിയ ഇമാമുകളോടു വളരെ അടുത്ത ബന്ധം സ്ഥാപിക്കുകയും അവരിൽ നിന്ന് നേരിട്ട് ഹഖീഖതിന്റെ ഉലൂമും ശരീഅത്തിന്റെ ഉലൂമും കരസ്ഥമാക്കുകയും അവരുടെ അംഗീകാരത്തിനും ബഹുമാനത്തിനും പാത്രമാവുകയും ചെയ്തവരായിരുന്നു. ചില ഉദാഹരണങ്ങൾ മാത്രമാണ് മേൽ വിവരിച്ച സംഭവങ്ങൾ.

ഇത്ര വലിയ സ്ഥാനത്തിലേക്ക് ശൈഖുനാ ഉയരാൻ പലർക്കുമില്ലാത്ത പല കാരണങ്ങളും ശൈഖുനാക്കുണ്ട്. ഒന്നാമതായി ശൈഖുനായുടെ കുടുംബഗുണം തന്നെ. അത് ഞാൻ വിവരിക്കേണ്ടതില്ല. അത് പോലെ മനുഷ്യനെ ഉയർച്ചയിൽ നിന്നും തടയുന്ന അസൂയ, അഹംഭാവം, ലോകമാന്യം പോലെയുള്ള ഹൃദയരോഗങ്ങളിൽ നിന്നും ശൈഖുന ചെറുപ്പം മുതൽക്കേ മുക്തനായിരുന്നു. ഇത് നിഗമനമല്ല. ബഹു: ശൈഖുനയുടെ അനുജൻ ഉമർ മുസ്ല്യാർ എന്നോട് ഒരിക്കൽ പറഞ്ഞിട്ടുണ്ട്! ഓതുന്ന കാലത്തേ ഇക്കാക്കക്ക് ഹസദും കിബ്റും ഇല്ലായിരുന്നു. അതാണ് ഇത്ര വലിയ ഉയർച്ച ഉണ്ടാവാൻ കാരണം.

ഇൽമുഥരീഖത്തിലും ഇൽമുശരീഅത്തിലും ബഹ്റായിരുന്നിട്ടുപോലും ഗ്രന്ഥരചനയിൽ ശൈഖുന താല്പര്യം കാണിക്കാതിരുന്നത് ലോകമാന്യവും ധനമോഹവും ശൈഖുനാക്കില്ലാത്തതിന്റെ വ്യക്തമായ തെളിവുകളാണ്. എന്നോട് ഒരിക്കൽ

പറഞ്ഞു. "എടോ ഞാൻ പണം ഉണ്ടാക്കാൻ വിചാരിച്ചാൽ എനിക്ക് ഒരു പ്രയാസവുമില്ല." ചെറിയ പണ്ഡിതന്മാർ പോലും ഗ്രന്ഥങ്ങൾ ഉണ്ടാക്കുന്നതും വലിയ പണവും പേരും അവർക്ക് ലഭിക്കുന്നതും നമുക്ക് ഈ ലോകത്ത് കാണാമല്ലോ. സിറാജുദ്ദീൻ ശൈഖിന്റെയും അജ്മീർ ശൈഖിന്റെയും ശൈഖ് പള്ളിയിലെ മുഹമ്മദ് ബ്നു അലാഉദ്ദീൻ എന്നവരുടെ മൂന്ന് മൗലിദും രാസാലത്തുൽ മാറദീനിയും അല്ലാതെ അധികമൊന്നും ശൈഖുനാ ഉണ്ടാക്കിയിട്ടില്ല. അതിൽ അജ്മീർ മൗലീദ് ഖാജാതങ്ങൾ ഉണ്ടാക്കാൻ പറഞ്ഞത് കൊണ്ടാണ് ശൈഖുനാ ഉണ്ടാക്കിയത് എന്ന് എന്നോട് പറഞ്ഞിട്ടുണ്ട്. അത് പോലെ മഗാഇഖുകളെയും അഹ്‌ല്ബൈത്തിനെയും ഉസ്താദുമാരെയും മറ്റു ബഹുമാനിക്കേണ്ട മുഴുവൻ വസ്തുക്കളെയും അതിരറ്റു ബഹുമാനിക്കുന്ന സ്വഭാവം ശൈഖുനാക്ക് ചെറുപ്പം മുതൽക്കേ ഉണ്ടായിരുന്നു. പലപ്പോഴായി എന്നോടും പലരോടും ശൈഖുനാ ഉപദേശിക്കാറുണ്ട്. "ഉസ്താദുമാരുടെ ഗുരുത്വവും പൊരുത്തവും ശരിക്കും കൈവരിക്കണം ഞാൻ ജീവിക്കുന്നതുതന്നെ അതു കൊണ്ടാണ് എന്നു പറഞ്ഞുകൊണ്ട് ശൈഖുനാ തുടരുന്നു. ഒരിക്കൽ വെല്ലൂരിൽ വെച്ച് സദ്റ എന്ന കിതാബ് ഓതിക്കൊണ്ടിരിക്കുമ്പോൾ ഉസ്താദിന്റെ വിവരണത്തിൽ പല ബുദ്ധിമാന്മാരായ വിദ്യാർത്ഥികളും ഇശ്ക്കാലാക്കാറുണ്ട്. ഉസ്താദിന്റെ അനുവാദ പ്രകാരം അവകൾക്ക് ഞാൻ മറുപടിയും പറയാറുണ്ട്. ഒരു ദിവസം ഉസ്താദ് വലിയ കുടുക്കിൽ പെട്ടു. ഉടനെ തന്നെ വളരെ വ്യക്തമായ നിലക്ക് ഞാൻ മറുപടി പറഞ്ഞപ്പോൾ കുടുക്കഴിഞ്ഞു. ഉസ്താദിന് എന്നോട് വലിയ തൃപ്തിയായി. ക്ലാസ് കഴിഞ്ഞപ്പോൾ എന്നോട് അവിടെ ഇരിക്കാൻ പറഞ്ഞു. എന്റെ തലയിൽ കൈവെച്ച് എനിക്ക് വേണ്ടി കുറേ ദുആ ചെയ്തു." ശൈഖുനാക്കു ഉസ്താദ്മാരോടുള്ള ബഹുമാനവും ഉസ്താദ്മാർക്ക് ശൈഖുനായോടുള്ള പൊരുത്തവും ഇതിൽ നിന്നു മനസ്സിലാക്കാം.

മുസ്‌ലിംലീഗ് ശൈഖുനായോട് എതിരായ കാലത്തായിരുന്നു ഹസൻ മുസ്‌ലിയാരുടെയും ഉമർമുസ്‌ലിയാരുടെയും മരണം. അപ്പോഴും ശൈഖുനാ ശിഹാബ്തങ്ങളെകൊണ്ട് അവർക്ക് രണ്ട് പേരുടെയും മയ്യിത്ത് നിസ്കരിപ്പിച്ചത് അഹ്‌ല്ബൈതിനോടുള്ള അപാരമായ ബഹുമാനത്തിന്റെ വ്യക്തമായ ഉദാഹരണമാണ്. ഞങ്ങളോട് പലപ്പോഴും ശൈഖുനാ പറയാറുണ്ട്. മശാഇഖുമാരെ മുറുകെ പിടിക്കണം. അവർ എന്തു പറഞ്ഞാലും അപ്പടി ചെയ്യണം. എന്ന് പറഞ്ഞുകൊണ്ട് ഒരിക്കൽ ശൈഖുനാ തുടർന്നു. "സിറാജിദ്ദീൻ ശൈഖ് കിണറ്റിൽ ചാടാൻ പറഞ്ഞാൽ ഉടനെ ചാടണം."

لو جاز أن يسجد المخلوق للبشر

سجدت وجه سراج الدين بالبشر

(പടപ്പുകൾ മനുഷ്യന് സുജൂദ് ചെയ്യൽ അനുവദനീയമായിരുന്നെങ്കിൽ സിറാജുദ്ദീൻ ശൈഖിന്റെ മുമ്പിൽ ഞാൻ സുജൂദിൽ വീഴുമായിരുന്നു.) പത്തുകൊല്ലം മുമ്പാണ് ഇത് പറഞ്ഞത്. അതിനെല്ലാം പുറമെ അപാരമായ ബുദ്ധിശക്തിയും ഓർമ്മശക്തിയും ഉള്ളവരായിരുന്നു ശൈഖുന എന്ന് എല്ലാവർക്കും അറിയുന്ന കാര്യമാണല്ലോ. അതോടൊപ്പം അദ്ധ്വാനിച്ചു പഠിക്കലും ശൈഖുനായുടെ സ്വഭാവമായിരുന്നു.

ചുരുക്കത്തിൽ കുടുംബമഹിമയും ഹൃദയ ശുദ്ധിയും മശാഇഖുകളോടും അഹല്ബൈത്തിനോടും ഉസ്താദുമാരോടുമുള്ള അതിരറ്റ ബഹുമാനവും അപാരമായ ബുദ്ധിശക്തിയും ഓർമ്മശക്തിയും അദ്ധ്വാനിച്ചു പഠിക്കലും എല്ലാം കൂടി ഒരു വ്യക്തിയിൽ സമ്മേളിച്ചപ്പോൾ ഇത്ര ഉയർച്ച ലഭിച്ചതിൽ അതിശയോക്തിയില്ല. ഇതെല്ലാം കൂടി ഒരാളിൽ ഒരുമിച്ചുകൂടാൻ വലിയ പ്രയാസമാണ്.

ശൈഖുനായുടെ യഥാർത്ഥ മുഹിബ്ബീങ്ങളിൽ സർവ്വശക്തൻ നമ്മെ ഉൾപ്പെടുത്തുകയും പരലോകത്തിൽ ശൈഖുനായോട് കൂടെ നമ്മെ അവൻ ഒരുമിച്ചുകൂട്ടുകയും ചെയ്യട്ടെ. ○



# ഉമറാക്കളുടെ മാർഗദർശി

*പി. കെ. കെ. ബാവ,*
എം. എൽ. എ

ഓർക്കുമ്പോൾ മനസ്സിന് നൊമ്പരം. ശംസുൽ ഉലമാ ഇ. കെ. അബൂബക്കർ മുസ്‌ലിയാരുടെ വിയോഗം ഒടുങ്ങാത്ത നൊമ്പരമായി എന്റെ മനസ്സിനെ മഥിക്കുന്നു.

മുസ്‌ലിം കേരളത്തിന് അത് പോലൊരു പണ്ഡിത വര്യന്റെ നേതൃത്വം അനിവാര്യമായൊരു ഘട്ടമാണിത്. സമുദായത്തിൽ ഇന്നും പ്രഗത്ഭരായ പണ്ഡിതന്മാരുണ്ട്. എങ്കിൽപോലും പണ്ഡിതന്മാരുടെ പണ്ഡിതനായ ഇ. കെ. ഒന്നേ ഉണ്ടായിരുന്നുള്ളൂ.

എവിടെയോ വായിച്ചത് ഞാനോർക്കുന്നു. ലോകമുസ്‌ലിം പണ്ഡിത സംഘടനയായ 'റാബിത്വ'യുടെ സെക്രട്ടറി ഒരിക്കൽ ഇ. കെ. യെ തേടിവന്ന കഥ. അദ്ദേഹം ഇ. കെ. യെ കുറിച്ച് പറഞ്ഞുവത്രെ 'ശൈഖുനാ ഇൽമിന്റെ ബഹ്റാണ്; നമുക്ക് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ ആഴവും പരപ്പും അറിയാൻ കഴിഞ്ഞിട്ടില്ല.'' ഇതിൽപരം അംഗീകാരം മറ്റെന്തുണ്ട് ഒരു പണ്ഡിതന് ലഭിക്കാൻ! പ്രഗത്ഭരായ ഉലമാക്കൾ സംശയം തീർക്കാൻ പാഞ്ഞെത്തിയിരുന്നത് വെള്ളിമാട്കുന്നിലെ ശംസുൽ ഉലമായുടെ വസതിയിലായിരുന്നു. പാണ്ഡിത്യത്തിന്റെ നിറകുടമായിരുന്നു ശംസുൽ ഉലമാ. വിജ്ഞാനത്തിന്റെ പ്രകാശഗോപുരമായിരുന്നു അത്. കേരളത്തിനകത്തും പുറത്തുമുള്ള പണ്ഡിതന്മാർക്ക് ഗുരുതുല്യനായിരുന്നു ഈ മഹൽ വ്യക്തിത്വം. ഒരിക്കൽ ഉത്തരേന്ത്യക്കാരനായ ഒരു പണ്ഡിതൻ ഇങ്ങിനെ പറഞ്ഞു: ''സഞ്ചരിക്കുന്ന ഒരു വിശ്വവിജ്ഞാന കോശമാണ് ശംസുൽ ഉലമാ.''

ഇസ്‌ലാമിക കാര്യങ്ങളിൽ ആധികാരികമായി 'ഫത്‌വാ' ഇറക്കാൻ പ്രാപ്തനായിരുന്നു കേരളത്തിന്റെ 'ശംസ്'•സങ്കുചിതത്വമാണ് നമ്മെ നയിക്കുന്ന വികാരം. നാം സ്വയം നമ്മിലേക്ക് ഒതുങ്ങുകയാണ്. ഇടുങ്ങിയ വേലിക്കെട്ടിനപ്പുറം എന്ത് നടക്കുന്നുവെന്നറിയാൻ നമുക്ക് താല്പര്യമില്ല. നമുക്ക് ചുറ്റും നടക്കുന്ന സംഭവ വികാസങ്ങൾ പഠിക്കാനും അറിയാനും നാം ഉൽസാഹിക്കില്ല. ശംസുൽ ഉലമാ പക്ഷെ, ഒരിക്കലും അങ്ങിനെയായിരുന്നില്ല. മറ്റു മതങ്ങളെക്കുറിച്ചും മതഗ്രന്ഥങ്ങളെക്കുറിച്ചും നല്ല പാണ്ഡിത്യമുണ്ടായിരുന്നു ശംസുൽ ഉലമാക്ക് എന്ന് എത്ര പേർക്കറിയാം.

വിശാലഹൃദയനായിരുന്നു ശംസുൽ ഉലമാ. സങ്കുചിത ചിന്താഗതികൾ വെടിഞ്ഞ് വിശാലവീക്ഷണത്തോടെ പ്രശ്നങ്ങൾ പഠിക്കാനും പരിഹരിക്കാനും എന്നും അദ്ദേഹത്തിന് കഴിഞ്ഞു. കേരളത്തിലെ മതസാമൂഹ്യ-സാംസ്കാരിക രംഗങ്ങളിൽ അരനൂറ്റാണ്ടുകാലം നിറഞ്ഞു നിന്ന വ്യക്തിത്വമായിരുന്നു ഇ. കെ.

പ്രമുഖ പത്രമായ 'അൽഇത്തിഹാദ്' ഒരിക്കൽ എഴുതി: ''ശൈഖുനായെപ്പോലെ ഒരു പണ്ഡിതൻ ഹിന്ദുസ്ഥാനിലല്ല, അറബ് ജനതക്ക് ആവേശം പകരാൻ ഞങ്ങളുടെ നാട്ടിലാണ് ജീവിക്കേണ്ടിയിരുന്നത്,'' അറബ് ലോകത്തെ പല പ്രശസ്ത പണ്ഡിതന്മാരും ഇ. കെ.യുടെ പാണ്ഡിത്യത്തെ പല ഘട്ടങ്ങളിലും പ്രശംസിച്ചിരുന്നതായി ആദരണീയനായ പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ ഒരിക്കൽ പറഞ്ഞ കാര്യം ഞാൻ ഓർക്കുന്നു.

അറിവും കരുത്തും ആജ്ഞാശേഷിയും കൊണ്ട് സമുദായ മദ്ധ്യത്തിൽ ശക്തികേന്ദ്രമായി പ്രശോഭിച്ച ഈ പണ്ഡിത ജ്യോതിസ്സ് ഓർമ്മയുടെ യവനികക്കുള്ളിൽ മറഞ്ഞു. എങ്കിലും.......

പക്ഷെ, ആ പ്രകാശധാര നമുക്ക് മുമ്പിലുണ്ട്, ആ പാന്ഥാവിലൂടെ മുന്നോട്ട് പോകാൻ നമുക്ക് കഴിയണം. പണ്ഡിതന്മാരുടെ ഉപദേശനിർദ്ദേശങ്ങൾ ചെവികൊള്ളാത്ത ഒരു സമൂഹത്തിന്റെ മുമ്പിൽ ഇരുളടഞ്ഞ വഴിത്താര മാത്രമാണുണ്ടാവുക. മുസ്‌ലിം സമുദായം അങ്ങിനെ ആയിക്കൂടാ.

പണ്ഡിതന്മാരെ ആദരിക്കാനും പാണ്ഡിത്യത്തെ മാനിക്കാനും ഈ സമുദായത്തിന് കഴിയും. ഉയർച്ചയുടെ മാനദണ്ഡം പാണ്ഡിത്യം മാത്രമാണെന്ന് വിശ്വസിച്ച ഇ. കെ. ഒരു ബഹുഭാഷാ പണ്ഡിതനായിരുന്നു.

മുഖം നോക്കാതെ അഭിപ്രായം പറയാനുള്ള ആർജ്ജവവും ശംസുൽ ഉലമാ കാണിച്ചു. ഏറെപേർക്ക് അവകാശപ്പെടാനാവാത്ത വ്യക്തിത്വമാണ് ഇ. കെ. യിൽ നമുക്ക് കാണാൻ കഴിയുക. സത്യം ഉറക്കെ വിളിച്ചു പറയാൻ ഇ. കെ. യുടെ മുമ്പിൽ തടസ്സമൊന്നുമുണ്ടായിട്ടില്ല. സത്യത്തിന് നേരെ മുഖം തിരിഞ്ഞു നില്ക്കുന്നവരെ അദ്ദേഹം തട്ടിമാറ്റി. സുന്നത്ത് ജമാഅത്തിന്റെ ആശയാദർശങ്ങൾ പ്രചരിപ്പിക്കാനും നിലനിർത്താനും ഒരു പുരുഷായുസ്സ് അദ്ദേഹം ചെലവഴിച്ചു. സത്യത്തിന്റെ മുഖം വികൃതമാണെങ്കിൽ പോലും ആ വൈകൃതത്തിൽ സൗന്ദര്യം കണ്ടെത്താൻ അദ്ദേഹത്തിന് കഴിഞ്ഞു.

എത്രയെത്ര മഹാന്മാരാണ് കാലയവനികക്കുള്ളിൽ മറഞ്ഞത്. വരക്കൽ മുല്ലക്കോയ തങ്ങൾ, കണ്ണിയത്ത് അഹ്മദ് മുസ്ല്യാർ, സയ്യിദ് അബ്ദുറഹ്മാൻ ബാഫഖി തങ്ങൾ, പാണക്കാട് പി. എം. എസ്. എ. പൂക്കോയ തങ്ങൾ, ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാർ, നന്തി മുഹമ്മദ് മുസ്‌ലിയാർ അങ്ങിനെ നീളുന്നു ആ പട്ടിക. സമുദായത്തിന്റെ ഈ സാരഥികളോടുള്ള നമ്മുടെ സ്നേഹം, ആദരവ് എല്ലാം പ്രകടിപ്പിക്കേണ്ട അവസരമാണിത്. സമുദായ ഐക്യത്തിന് ആക്കം കൂട്ടി നമുക്ക് ഈ മഹാന്മാരെ സ്മരിക്കാം. നിസ്സാരമായ ഭിന്നിപ്പുകൾക്ക് വിട നല്കി സ്നേഹത്തിന്റെ ദിനങ്ങൾ കണ്ടെത്താം. സർവ്വ ശക്തൻ നമ്മെ തുണക്കട്ടെ! ഇത്തരം പണ്ഡിതന്മാരെ മാതൃകയാക്കി ജീവിക്കാൻ റബ്ബ് നമ്മെ അനുഗ്രഹിക്കട്ടെ!! ആമീൻ



## കൊടുവള്ളി അബ്ദുൽഖാദിർ

# അവസാനത്തെ അദ്ധ്യക്ഷ പ്രസംഗം

1996 ആഗസ്ത് 10ാം തിയതി ജീവിതത്തിലെ മറക്കാനാവാത്ത ദിവസം ഞാൻ ശംസുൽ ഉലമായെ അവസാനമായി കണ്ട ദിവസം. പിന്നീട് ഒമ്പത് ദിവസം മാത്രമേ അദ്ദേഹം ദുനിയാവിൽ ജീവിച്ചിരുന്നുള്ളു

ആഗസ്ത് മാസത്തിലെ രണ്ടാം ശനിയാഴ്ചയായിരുന്നു അത്. അന്നാണ് കേരള ഇസ്ലാമത വിദ്യാഭ്യാസ ബോർഡിന്റെ എക്സിക്യൂട്ടീവ് കമ്മിറ്റിയോഗം. എല്ലാ മാസത്തിലേയും രണ്ടാം ശനിയാഴ്ച എക്സിക്യൂട്ടീവ് യോഗം നടക്കും. റമളാൻ മാസത്തിൽ യോഗം നടക്കാറില്ല.

യോഗത്തിൽ പങ്കെടുക്കുന്നത് വിവരിക്കാനാവാത്ത അനുഭൂതി നൽകുന്ന സംഗതിയാണ്. മഹാന്മാരായ പണ്ഡിതന്മാരുടെ മുഖത്ത് നോക്കിയിരിക്കുന്നത് തന്നെ മഹത്തായൊരു അമലാണല്ലോ. മാതാപിതാക്കളുടെ മുഖത്തേക്ക് നോക്കിയിരിക്കുന്നതും കഅബാലയത്തെ നോക്കിയിരിക്കുന്നതും പുണ്യമുള്ള കാര്യമാണല്ലോ. ഈയൊരു ചിന്തയോടും കൂടിയാണ് വെള്ളിയാഴ്ച രാത്രി തിരുവനന്തപുരത്ത് നിന്നും വണ്ടികയറുന്നത്.



സമസ്ത:കേരള ഇസ്ലാംമത വിദ്യാഭ്യാസബോർഡ് പ്രസിഡണ്ട് ബഹു: ടി.കെ.ബാവമുസ്ല്യാരുടെ അദ്ധ്യക്ഷതയിലാണ് യോഗം ചേരുക. അദ്ദേഹത്തിന്റെ ദുആക്ക് ആമീൻ പറയാൻ കഴിയുക എന്നതും വലിയൊരു സൗഭാഗ്യമായിട്ടാണ് എനിക്കു തോന്നിയിട്ടുള്ളത്.

യോഗത്തിൽ പങ്കെടുക്കാനെത്തുന്നവരൊക്കെ സമൂഹത്തിൽ ഉന്നത പദവികൾ അലങ്കരിക്കുന്നവരാണ്. അവരോടൊപ്പം ഏതാനും മണിക്കൂറുകൾ ചിലവഴിക്കുകയെന്നതും ആഹ്ലാദകരമാണ്. എക്സിക്യൂട്ടീവ് കമ്മറ്റിയംഗങ്ങളല്ലാത്ത ധാരാളം പണ്ഡിതന്മാരും, നേതാക്കളും, പ്രവർത്തകരും രണ്ടാം ശനിയാഴ്ച ഫ്രാൻസീസ് റോഡിലെ സമസ്ത: ബുക്ക് ഡിപ്പോയിൽ എത്തിച്ചേരും. നേതാക്കളെക്കാണുന്നതും, സമ്മേളനങ്ങൾ നിശ്ചയിക്കുന്നതും, അനേകം പരിപാടികൾക്ക് തിയ്യതി കുറിക്കുന്നതുമെല്ലാം അന്നുതന്നെ.

രാത്രി 8.35ന് തിരുവനന്തപുരത്ത് നിന്ന് പുറപ്പെടുന്ന കണ്ണൂർ എക്സ്പ്രസ്സിലാണ് എന്റെ യാത്ര. ബർത്തിൽ കയറിക്കിടന്നാൽ പിറ്റേദിവസം യോഗസ്ഥലത്ത് വെച്ചുകാണാൻ സാദ്ധ്യതയുള്ള മുഖങ്ങളൊക്കെ മനസ്സിൽ തെളിഞ്ഞുയരും.

ഏറ്റവുമാദ്യം തെളിഞ്ഞുവരുന്നമുഖം ഏതെന്നറിയാമോ?

മഹാനായ ശംസുൽ ഉലമാ(ഖ:സി) അവർകളുടെ മറക്കാനാവാത്ത മുഖം.

സ്നേഹവും വാത്സല്യവും ഗൗരവവും ഗാംഭീര്യവും എല്ലാം എല്ലാം ഒത്തുകൂടിയ അത്യാകർഷകമായ മുഖം.

നാളെ ആ മുഖം കാണാം. സംസാരം കേൾക്കാം ആ ചിന്ത വരുന്നതോടെ മനസ്സിൽ വല്ലാത്തൊരനുഭൂതി പടർന്നുകയറും.

നാളെ എന്തൊക്കെയായിരിക്കും പറയുക? പ്രധാന വിഷ

യങ്ങൾ ചർച്ചക്ക് വരുമ്പോൾ രംഗം ചൂടുപിടിക്കും. ചില പ്പോൾ സംവാദത്തിലേക്ക് നീങ്ങും.

അപ്പോഴായിരിക്കും ശംസുൽ ഉലമാ സംസാരിക്കാൻ തുടങ്ങുക. നർമ്മം പുരട്ടിയ പദങ്ങൾ വാരി വിതറുന്ന തോടെ സഭാതലത്തിൽ ചിരി പടരും.

ഓർത്തോർത്ത് ചിരിക്കാൻ വക നൽകുന്ന ഫലിതങ്ങൾ പൊട്ടിക്കും. അപ്പോഴായിരിക്കും വാക്കുകളിലെ മുനകളുടെ മൂർച്ച നാമറിയുക.

ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന പദപ്രയോ ഗങ്ങൾ. ശ്രോതാക്കളുടെ മനസ്സിനകത്ത് ആ പദങ്ങൾ പ്രകാശം പരത്തുന്നു. യോഗം കഴിഞ്ഞു പിരിഞ്ഞുപോകുമ്പോൾ, എല്ലാ വരും ചിന്തിക്കുന്നത് ശംസുൽ ഉലമായുടെ വാചകങ്ങളായി രിക്കും.

ഒരു കാര്യത്തെ കുറിച്ചു പൊതുചർച്ച വന്നാൽ രംഗം ചൂടു പിടിക്കാൻ അധികസമയം വേണ്ടല്ലോ. ആളിക്കത്തുന്ന അഗ്നി യിൽ വെള്ളമൊഴിച്ചതുപോലെയായിരിക്കും ശംസുൽ ഉലമാ യുടെ വിശദീകരണം. പിന്നെയാർക്കും ശബ്ദമില്ല. നാവില്ല.

എക്സിക്യുട്ടീവ് യോഗത്തിൽ ഒരു ചർച്ചയും ആവശ്യമി ല്ലാതെ നീണ്ടുപോവില്ല. ഒട്ടനേകം മദ്രസകളും, റൈഞ്ചുകളും, വ്യക്തികളും മറ്റു സ്ഥാപനങ്ങളുടെ ബന്ധപ്പെട്ട നൂറ് കൂട്ടം പ്രശ്നങ്ങളുമാണ് ചർച്ചയ്ക്കു വരിക. അനേകം കത്തുകളും, ആരോപണങ്ങളും, ആവലാതികളും, അപേക്ഷകളും, അന്വേ ഷണ റിപ്പോർട്ടുകളും വായിക്കുകയും ചർച്ച ചെയ്യുകയും തീരു മാനമെടുക്കുകയും വേണം.

സംസ്ഥാനത്തിന്റെ വിദൂര ദിക്കുകളിൽ നിന്നുവന്ന ചില കടലാസുകൾ വായിച്ചുകേൾക്കുമ്പോൾ, എത്രനേരം ചർച്ച ചെയ്താലാണ് ഈ പ്രശ്നത്തിനൊരു പരിഹാരം കണ്ടെത്താനാവുകയെന്നായിരിക്കും പലരുടേയും ചിന്ത.

ശംസുൽ ഉലമാക്ക് അതൊന്നും പ്രശ്നമല്ല. ചില കട ലാസുകൾ വായിച്ചുതീർന്നാൽ വലിയ ചർച്ചക്കൊന്നും ഇടകൊ ടുക്കാതെ അദ്ദേഹം ഒരു പ്രസ്താവന നടത്തും, തീർന്നു, വികാ രത്തിന്റെ എല്ലാ പിരിമുറുക്കവും അയഞ്ഞു.

പാണ്ഡിത്യത്തിന്റെയും, പാരമ്പര്യത്തിന്റെയും മഹിമ നേരി ട്ടനുഭവപ്പെടുന്ന നിമിഷങ്ങൾ! വാക്കുകളിൽ വിവരിക്കാനാവാത്ത എത്രയെത്ര സന്ദർഭങ്ങൾ.

1996 ആഗസ്ത് 10ാം തിയ്യതി ശനിയാഴ്ച നടന്ന യോഗ ത്തെക്കുറിച്ചാണല്ലോ പറഞ്ഞു വന്നത്.

ബുക്കി ഡിപ്പോയുടെ മുറ്റത്തെത്തിയപ്പോൾ, പതിവിന് വിപ രീതമായി വാഹനങ്ങൾ വളരെക്കുറവ്. യോഗം പതിനൊന്നിന് തുടങ്ങുകയേ ഉള്ളൂ. വാഹനങ്ങളെത്താൻ സമയമുണ്ട്. പണി നടന്നുകൊണ്ടിരിക്കുന്ന മൂന്നുനില കെട്ടിടം, അതിൽ ചിലരൊക്കെ കൂടിയിരുന്നു സംസാരിക്കുന്നു.

അല്പം കഴഞ്ഞപ്പോൾ, ചിലരൊക്കെ രോഗം കാരണം വരില്ലെന്നറിഞ്ഞു. മറ്റുചിലർ നാട്ടിലില്ല. കേട്ടപ്പോൾ ദുഃഖം തോന്നി.

പിന്നാലെ വന്നു മറ്റൊരു വാർത്ത, ശംസുൽ ഉലമ യോഗ ത്തിനു വരുന്നു. ഒരുതരം അമ്പരപ്പോടെയാണ് ആ വാർത്ത കേട്ടത്. ഏതാനും ദിവസം അദ്ദേഹം ആസ്പത്രിയിലായിരുന്നു.

അതിനുശേഷംവീട്ടിൽ വന്നു വിശ്രമിക്കുകയാണ്. രോഗ ത്തിന് അല്പം ആശ്വാസമുണ്ടെന്നേയുള്ളൂ. ചികിത്സ തുടരുക യാണ്. രോഗശയ്യയിൽ നിന്നെഴുന്നേറ്റ് മീറ്റിങ്ങിനു വരികയാണ്.

ചിരിപ്പിക്കുകയും ചിന്തിപ്പിക്കുകയും ചെയ്യുന്ന പദപ്രയോഗങ്ങൾ. ശ്രോതാക്കളുടെ മനസ്സിനകത്ത് ആ പദങ്ങൾ പ്രകാശം പരത്തുന്നു. യോഗം കഴിഞ്ഞു പിരിഞ്ഞുപോകുമ്പോൾ, എല്ലാവരും ചിന്തിക്കുന്നത് ശംസുൽ ഉലമായുടെ വാചകങ്ങളായിരിക്കും.



കടലാസുകൾ വായിക്കുമ്പോൾ സഭാതലം വികാരഭരിതമായി പ്പോകും.

ഉത്തരവാദപ്പെട്ട തലങ്ങളിലിരിക്കുന്നവരുടെ സഭ്യമല്ലാത്ത പ്രവർത്തനം, ശാന്തമായ മഹല്ലിൽ അഭ്യന്തര കലഹത്തിന്റെ തീജ്ജ്വാലകളുയർത്തിയ തീപ്പൊരു, പോലീസ് വന്നു മദ്രസ പൂട്ടേണ്ടിവന്ന സംഭവം, വന്ദ്യവയോധികന്മാർക്ക് കോടതി കയ റേണ്ടിവന്ന ഗതികേട്, ആരാരുമറിയാതെ മദ്രസകളുടെ അംഗീക രണം മാറ്റിയ മുഅല്ലിംകളുടെ നടപടി അങ്ങിനെ പ്രശ്നങ്ങളുടെ നീണ്ട പട്ടിക.

ഇതാണ് അമ്പരപ്പിനു കാരണം.

എല്ലാവരും ആകാംക്ഷയോടെ നോക്കി നിൽക്കുമ്പോൾ ആ വെളുത്ത കാറ് ഗെയിറ്റ് കടന്നുവന്നു. ബുക്ക് ഡിപ്പോ മുറ്റത്ത് കാറ് വന്നുനിന്നു. കാറിനുചുറ്റും നേതാക്കളും പ്രവർത്ത കരും തടിച്ചുകൂടി.

കാറിന്റെ പിൻസീറ്റിൽനിന്നും മഹാനായ ശംസുൽ ഉലമ പുറത്തേക്കിറങ്ങി. വളരെ പ്രയാസപ്പെട്ടാണ് ശ്വാസമയക്കുന്നത്. നല്ല ക്ഷീണം.

അടുത്തകാലം വരെ ബുക്ക് ഡിപ്പോ കെട്ടിടത്തിന്റെ മുകൾ തട്ടിലായിരുന്നു മീറ്റിംഗ് കൂടുക. ഈയിടെയായി ഗ്രൗണ്ട് ഫ്ളോറിലെ ഒരു മുറിയിലാണ് മീറ്റിംഗ്. ആ മുറിയിലേക്ക് ശംസുൽ ഉലമാ നടന്നു വന്നത് പരസഹായത്തോടു കൂടിയായിരുന്നു.

അദ്ദേഹം അദ്ധ്യക്ഷസ്ഥാനത്ത് വന്നിരുന്നു. ഫാത്തിഹ വിളിച്ചു. ഫാത്തിഹായും സൂറത്തുകളും ഓതി തീർന്നപ്പോൾ അദ്ദേഹം തന്നെ ദുആ ഇരന്നു.

കമ്മറ്റിയോഗത്തിൽ സാധാരണ ശംസുൽ ഉലമാ ദുആ ചെയ്യാറില്ല. അങ്ങിനെ അദ്ദേഹം അദ്ധ്യക്ഷം വഹിക്കുകയും ദുആ നിർവ്വഹിക്കുകയും ചെയ്തു. തളർന്ന സ്വരത്തിലാണ് ദുആ ചെയ്തുകൊണ്ടിരുന്നത്.

സമയമൊട്ടും കളയാതെ മൂസ മുസ്ല്യാർ റിപ്പോർട്ട് വായന തുടങ്ങി. അതെല്ലാം ശംസുൽ ഉലമ ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരുന്നു. കാത്കൊണ്ട് റിപ്പോർട്ട് കേൾക്കുന്നുണ്ടെങ്കിലും കണ്ണുകളെല്ലാം ശംസുൽ ഉലമയുടെ മുഖത്തായിരുന്നു.

എല്ലാവരും ഒരുതരം ഉൾക്കണ്ഠയോടെയാണ് നോക്കിക്കൊണ്ടിരിക്കുന്നത്. എത്രയോ യോഗങ്ങളിൽ അനേകതവണ അദ്ദേഹത്തെ ഇത്പോലെ നോക്കിയിരുന്നിട്ടുണ്ട്. അന്നൊന്നും ഇത്രയും ഉത്ക്കണ്ഠ തോന്നിയിട്ടില്ല.

കാഴ്ച കുറഞ്ഞത് കാരണം ആളുകളെ കണ്ടാൽ ചോദിച്ചറിയണം. ശബ്ദം കേട്ടാലും മനസ്സിലാവും. യോഗം നടന്നുകൊണ്ടിരിക്കുമ്പോഴും ഈ ചോദ്യം വരാം.

സദസ്സിന്റെ വലത്തെ അറ്റത്തിരിക്കുന്ന ആളിനെ നോക്കിക്കൊണ്ട് ശംസുൽ ഉലമ ചോദിച്ചു: അതാരാണ്?'' ആ കസേരയിലുണ്ടായിരുന്ന ജാമിഅ നൂരിയ്യായുടെ ആക്ടിംഗ് പ്രിൻസിപ്പാൾ, കെ.കെ.അബ്ദുള്ള മുസ്ല്യാർ എഴുന്നേറ്റു നിന്നു വിനയാന്വിതനായി മറുപടി പറഞ്ഞു.

'ഇത്കെ.കെ.അബ്ദുള്ളള മുസ്ല്യാരാണ്'' തൊട്ടടുത്ത സീറ്റിലുണ്ടായിരുന്ന എന്നെ നോക്കിക്കൊണ്ടായിരുന്നു അടുത്ത ചോദ്യം.

'അതാരാ?''

അത്......കൊടുവള്ളി അബ്ദുൽ ഖാദിർ'' കെ.കെ.അബ്ദുള്ള മുസ്ല്യാർതന്നെ ആ ചോദ്യത്തിനും ഉത്തരം നൽകി. ഭഭങ്ങാ.....'' ശംസുൽ ഉലമായിൽ നിന്ന് ഒരു മൂളൽ മാത്രം. അല്പനേരം അദ്ദേഹം നിശ്ശബ്ദനായി ഇരുന്നു.

പെട്ടെന്ന് മുഖഭാവം മാറി. പൂനിലാവ് തെളിയും പോലെ മുഖം പ്രസന്നമായി. ഏതോ സന്തോഷകരമായ ചിന്ത ആ മനസ്സിനെ ആഹ്ലാദഭരിതമാക്കിയിരിക്കുന്നു. ഒരു പുഞ്ചിരിയോടെ സംസാരിക്കാൻ തുടങ്ങി.

വലിയൊരു അത്ഭുതം സംഭവിച്ചിരിക്കുന്നു. അത്ഭുതം തന്നെ...! പുതിയങ്ങാടിയിലെ മഖാമും... പള്ളിയും...അതിന്റെ പരിസരവും സമസ്ത:വാങ്ങിയിരിക്കുന്നു.... അത് സമസ്ത:ക്ക് കിട്ടിയിരിക്കുന്നു. അവിടെ സ്ഥാപനങ്ങളുണ്ടാക്കണം.... എനിക്ക് ഗുളിക കുടിക്കാൻ നേരമായി.... ഞാൻ പോവട്ടെ.....''

മഹാനവർകൾ, സീറ്റിൽ നിന്ന് മെല്ലെ എഴുന്നേൽക്കുന്നു. ഏതാനും വാചകങ്ങൾ മാത്രമേ അദ്ദേഹം പറഞ്ഞുള്ളൂ. അവസാനത്തെ അദ്ധ്യക്ഷ പ്രസംഗമായിരുന്നു. അവസാനത്തെ പ്രസംഗവും അതുതന്നെ ആ വാക്കുകൾ അതുൾക്കൊള്ളുന്ന സാരം, അതിഗംഭീരമാണത്. നമ്മുടെ അടിത്തറ പുതിയങ്ങാടിയിലാണ്. അവിടെ വമ്പിച്ച വിജ്ഞാനവികസന പ്രവർത്തനങ്ങൾ നടക്കണം. ഇതാണ് അന്ത്യസന്ദേശം.

ഈ സന്ദേശം ഹാജറുള്ളവർ ഹാജറില്ലാത്തവർക്ക് എത്തിച്ചുകൊടുക്കണം വമ്പിച്ചദൗത്യം ഏൽപിച്ചുകൊടുത്തുകഴിഞ്ഞു. ഈ ദൗത്യം ഏല്പിക്കാനാണ്. രോഗാവസ്ഥയിലായിരുന്നിട്ടും അന്നവിടേക്ക് വന്നത്. ദൗത്യം നിർവ്വഹിച്ച മനസ്സമാധാനത്തോടെ കസേരയിൽ നിന്ന് എഴുന്നേറ്റു കഴിഞ്ഞു.

യോഗത്തിൽനിന്നും എഴുന്നേറ്റുകഴിഞ്ഞു.

അവസാനത്തെ യോഗം

അവസാനത്തെ പ്രസംഗം

ഇനിയൊരു മീറ്റിങ്ങിൽ പങ്കെടുക്കാൻ ഇങ്ങോട്ടൊരു മടക്കമില്ല.

തിരിച്ചുപോക്ക്.

കാറിന്നടുത്തേക്ക്. എല്ലാവരും പിന്നാലെ ചെന്നു.

ബുക്ക് ഡിപ്പോ ജീവനക്കാർ

പ്രസ്സിലെ പ്രവർത്തകർ

സുന്നി അഫ്ക്കാർ പ്രവർത്തകർ

സംഘടന നേതാക്കളും പ്രവർത്തകരും എല്ലാവരും നോക്കിനിൽക്കേ, കാറിന്റെ പിൻവാതിൽ തുറക്കപ്പെട്ടു. ശംസുൽ ഉലമ കാറിൽ കയറി.

എല്ലാവരും ഉൽക്കണ്ഠാകുലരായി നോക്കിനിൽക്കെ ആ വെളുത്തകാർ അകന്നുപോയി.

അത് മടക്കമില്ലാത്ത യാത്രയാണെന്ന് ആരറിഞ്ഞു !

യോഗം പിന്നേയും തുടർന്നു. അപ്പോൾ എനിക്ക് ഒരഭിപ്രായം പറയാൻ തോന്നി.

'ബോർഡിന്റെ അടുത്തയോഗം പുതിയങ്ങാടിയിൽ കൂടണം'

സദസ്സിൽനിന്ന് പല അഭിപ്രായങ്ങൾ പൊങ്ങിവന്നു.

'പുതിയങ്ങാടിയിൽ ആദ്യം നടക്കേണ്ടത് മുശാവറ യോഗമാണ്. അതിനു ശേഷം ബോർഡ് യോഗം.'

എങ്കിൽ രണ്ട് യോഗവും ഒരേദിവസം വിളിക്കാം.''

ചർച്ചക്ക് വിരാമമിട്ടുകൊണ്ട് മൂസ മുസ്ല്യാർ ഇങ്ങിനെ പറഞ്ഞു.

'ശംസുൽ ഉലമയുമായി ചർച്ച ചെയ്തു. വേണ്ടതെന്താണെന്നുവെച്ചാൽ ചെയ്യാം''

അന്ന് യോഗം പിരിയുമ്പോൾ എല്ലാ മനസ്സുകളും പുതിയങ്ങാടിയിലായിരുന്നു. ഒരുമാസം കഴിഞ്ഞ് രണ്ടാം ശനിയാഴ്ച പുതിയങ്ങാടിയിൽ ഒരുമിച്ച് കൂടാമെന്ന പ്രതീക്ഷയോടെ എല്ലാവരും പലവഴി പിരിഞ്ഞു.

ഒരുമാസം വേണ്ടിവന്നില്ല. കൃത്യം ഒമ്പത് ദിവസം കഴിഞ്ഞ് മഹാനായ ശംസുൽ ഉലമ പുതിയങ്ങാടിയിലേക്ക് നീങ്ങി.

ഒറ്റക്കല്ല. ലക്ഷക്കണക്കായ മുഹിബ്ബീങ്ങളുടെ അകമ്പടിയോടെ. ചരിത്രമുറങ്ങുന്ന കടൽ തീരത്തുകൂടി, പുതിയങ്ങാടിയിലെ മഖ്ബറയിലേക്ക്.

അല്ലാഹുവേ! ഞങ്ങളുടെ ശംസുൽ ഉലമയേയും ഞങ്ങളേയും സ്വർഗ്ഗാവകാശികളിൽ പെടുത്തേണമേ!

ആമീൻ. O



എം.എ.ഖാസിം മുസ്ല്യാർ
മുദർറ്റിസ്, പുത്തൂർ

# തുമ്മിയാൽ തെറിക്കുന്ന മൂക്കോ?

**1982** ലാണ് ഞാനാദ്യമായി ശൈഖുനയുമായി ബന്ധപ്പെടുന്നത്. കർണ്ണാടക ജംഇയ്യത്തുൽ ഉലമായുടെ ഒന്നാം വാർഷിക മഹാസമ്മേളനം ഉദ്ഘാടനം ചെയ്യാനെത്തിയതായിരുന്നു ശൈഖുനാ. സ്വാഗതം പറയാനുള്ള ചുമതലയാണ്, അന്നീ എളിയവനുണ്ടായിരുന്നത്. കാരണം സ്വാഗതസംഘം ജനറൽ കൺവീനറും ജംഇയ്യത്തുൽ ഉലമായുടെ സെക്രട്ടറിയും അന്ന് ഞാനായിരുന്നു.

കേട്ടറിവുകളുടെ അടിസ്ഥാനത്തിലാണ് ഞാനാ മഹാനുഭാവനെ പ്രതീക്ഷിച്ചുകൊണ്ടിരുന്നത്. കേട്ടതിൽ പലതും ഇന്നോർക്കുമ്പോൾ അത്ഭുതം മാത്രമല്ല, വിശ്വസിച്ച് പോയിരുന്നെങ്കിൽ കഠിന അപകടത്തിൽപെട്ട് പോകുമായിരുന്നു എന്നു കൂടി ബോധ്യമാകുന്നു. സ്നേഹവാത്സ്യങ്ങളോ, ബഹുമാനാദരവുകളോ ഇല്ലാത്ത പരുക്കൻ സ്വഭാവത്തിന്റെ ഉടമയാണദ്ദേഹം എന്നതാണ് കേൾവികളിൽ പ്രധാനം. വലിയ സമ്പാദ്യത്തിന്റെ ഉടമയും ജന്മിയും കൂടിയാണദ്ദേഹം തെങ്ങിൻ തോട്ടങ്ങളും പടുകൂറ്റൻ കെട്ടിടങ്ങളും ബസ്സും ലോറിയും മറ്റുമൊക്കെ സമ്പാദ്യത്തിന്റെ ഇനങ്ങൾ മാത്രമാണ്.

കേൾവി ഇങ്ങിനെയൊക്കെയാണെങ്കിലും ഒറ്റ നോട്ടത്തിൽ എനിക്കത് ബോധ്യമായിരുന്നില്ല. ആർക്കും അടുത്ത് ചെല്ലാൻ ഭയം തോന്നുന്ന ഗാംഭീര്യം നിറഞ്ഞ മുഖം. ആവശ്യത്തിന് മാത്രമുള്ള സംസാരം ഇടതടവില്ലാത്ത ഓത്തും ദിക്റും അടുത്തിരിക്കാനോ മുന്നിൽ നടക്കാനോ ധൈര്യം തോന്നാത്ത തേജസ്സ്. വർണ്ണിക്കാൻ കഴിയാത്ത മഹത്വം ലാളിത്യമുറ്റി നിൽക്കുന്ന പ്രകൃതിവിനയമുള്ള പെരുമാറ്റം ആരെയും പെട്ടെന്ന് മനസ്സിലാക്കാനുള്ള കഴിവ് ഇതൊക്കെയാണ് ഞാനവരിൽ കണ്ടത്. ഇതൊക്കെയാണെങ്കിൽ കൂടി ഞാൻ ബന്ധപ്പെടുകയോ സംസാരിക്കുകയോ ചെയ്തില്ല. അങ്ങിനെ വേണമെന്ന് എനിക്ക് തോന്നിയതുമില്ല. ഒരുപക്ഷെ ഒറ്റനോട്ടത്തിൽ അതൊന്നും എനിക്ക് മനസ്സിലാക്കാൻ സാധിക്കാത്തതുകൊണ്ടായിരിക്കാം.

പിന്നീട് ഞാൻ ശൈഖുനായെ കാണുന്നത് അവരുടെ വീട്ടിൽവെച്ച് തന്നെയാണ്. കർണ്ണാടകയിലെ കാർക്കള താലൂക്കിൽ നടക്കുന്ന സുന്നീ മഹാസമ്മേളനത്തിന് ക്ഷണിക്കാനായിരുന്നു ഞാനവിടെ പോയത്. എന്റെ സുഹൃത്ത് അബൂബക്കർ മൗലവിയും അന്നെന്റെ കൂടെയുണ്ടായിരുന്നു.

ഒരുപാട് പണ്ഡിതന്മാർ, നാട്ട് നേതാക്കൾ, രാഷ്ട്രീയ നേതാക്കൾ, മഹത്തുക്കൾ മുതലായവരുടെ സന്ദർശനങ്ങൾകൊണ്ട് വീർപ്പ് മുട്ടിയ ആ വീട്ടുവളപ്പിൽ ആരുമല്ലാത്ത ഞാനും സുഹൃത്തും കടന്ന് കാല് വെക്കുന്നതിനെക്കുറിച്ച് ചിന്തിക്കുമ്പോഴൊക്കെ ഉൾക്കിടിലമുണ്ടായിക്കൊണ്ടേയിരുന്നു. ഞങ്ങൾ രണ്ടുപേരും വെള്ളിമാടുകുന്നിൽ ബസ്സിറങ്ങി ശൈഖുനായുടെ വീട് അന്വേഷിച്ചു. കാണിച്ചു തന്ന വഴിയിലൂടെ നീങ്ങുമ്പോൾ എന്റെ മനസ്സിൽ തെളിഞ്ഞുവന്നത് പടുകൂറ്റൻ മണിമന്ദിരമായിരുന്നു. അത്യാധുനിക സൗകര്യങ്ങളാലലങ്കൃതമായ മുറികൾ, പാർക്ക് ചെയ്യുന്ന കാറുകൾ പോയ് മടങ്ങുന്ന ആൾതിരക്ക് ഇങ്ങിനെ പലതും.

പക്ഷെ ഞങ്ങൾ ചെന്നെത്തിയത് ഒരുസാധാരണ വീടിന്റെ മുന്നിലായിരുന്നു. ഞങ്ങൾ മംഗലാപുരത്ത് നിന്ന് വരുന്നവരാണെന്നും വന്ന ആവശ്യം ഇന്നതാണെന്നും പറഞ്ഞപ്പോൾ അവിടെന്ന് എന്റെ പേരെന്താണെന്വേഷിച്ചു. ഖാസിം എന്ന് പറഞ്ഞപ്പോൾ നിങ്ങളല്ലേ മംഗലാപുരം യോഗത്തിൽ സ്വാഗതം പറഞ്ഞതെന്നുകൂടി ചോദിക്കുകയുണ്ടായി. ഇതുകേട്ടപ്പോൾ അവിടുത്തെ ഓർമ്മശക്തി എന്നെ അത്ഭുതപ്പെടുത്തി. ആയിരക്കണക്കിന് സ്വാഗതങ്ങളും പ്രസംഗങ്ങളും കേട്ടു മടുത്ത പണ്ഡിതപ്രതിഭ എന്നെയും എന്റെ പ്രസംഗത്തെയും ഓർമ്മയിൽ സൂക്ഷിച്ചുവെച്ചത് എന്നെ അദ്ദേഹത്തോട് വളരെയേറെ അടുപ്പിച്ചു. തിയ്യതി ചോദിച്ച് കലണ്ടറിൽ കുറിച്ച് ഞങ്ങളോട് പോയ്ക്കൊള്ളാൻ നിർദ്ദേശിച്ചപ്പോൾ വീണ്ടുമെനിക്കത്ഭുതമുണ്ടായി. യാത്രാ സൗകര്യങ്ങൾ, താമസ സൗകര്യം മറ്റ് ആവശ്യങ്ങളൊന്നും അവിടെന്ന് ചോദിക്കുകയോ പറയാത്തതിലോ ആയിരുന്നു അത്. തിരിച്ച് വരുമ്പോൾ ഞങ്ങൾക്ക് ഒന്നും പരസ്പരം പറയാനുണ്ടായിരുന്നില്ല. എങ്കിലും ഞാനെന്റെ മനസ്സിലുറപ്പിച്ച് വെച്ചത് തീർച്ചയായും അദ്ദേഹം ഈ പരിപാടി

യിൽ സംബന്ധിക്കുകയില്ല എന്നായിരുന്നു. ഞങ്ങളുടെ ക്ഷണം മതിയാക്കാത്തത് കൊണ്ട് പെട്ടെന്ന് സ്ഥലം കാലിയാക്കാനുള്ള പ്രേരണയായിരിക്കും കലണ്ടറിൽ കുറിക്കാനുണ്ടായ കാരണം. അവിടെന്ന് സമ്മതിച്ചിരിക്കുകയാണ് എന്ന് സഹപ്രവർത്തകരോട് പറഞ്ഞെങ്കിലും വന്നുചേരുമെന്നുള്ള പ്രതീക്ഷയും എനിക്കുണ്ടായിരുന്നില്ല. ചില പ്രസംഗകരെ ക്ഷണിക്കാൻ പോയതിലുള്ള അനുഭവമാണ് അതിനെന്നെ പ്രേരിപ്പിച്ചത്.



കാർക്കളയിലുള്ള കോട്ട ബാഗിലിൽ വൈകുന്നേരം നടക്കാനിരിക്കുന്ന സമ്മേളനത്തിന്റെ ഒരുക്കങ്ങൾ പൂർത്തിയായിക്കൊണ്ടിരിക്കുന്നതിനിടയിൽ ഒരു വിദ്യാർത്ഥി പന്ത്രണ്ട് മണി സമയത്ത് എന്നോടു പറഞ്ഞു. ശൈഖുനാ തോടാറിൽ വന്നിരിക്കുന്നു. നിങ്ങളെ അങ്ങോട്ട് ചെല്ലാനും പറഞ്ഞിരിക്കുന്നു. ഇത് കേൾക്കുമ്പോൾ എനിക്ക് വേദന തോന്നി. കാരണം തോടാർ, ഞാൻ ജോലി ചെയ്യുന്ന സ്ഥലമാണ്. ഞാൻ താമസിക്കുന്ന റൂമിന്റെ താക്കോൽ എന്റെ കൈയ്യിലാണിരിക്കുന്നത് പള്ളിയിലുള്ള വിദ്യാർത്ഥികളൊഴികെ പള്ളിപരിസരത്ത് വീടുകൾപോലും വളരെ വിരളം.

സെക്കന്റുകൾ പോലും താമസിക്കാതെ ഞാൻ ഉടനെ പുറപ്പെട്ടു എന്നെ ശകാരിക്കാതിരിക്കില്ല എന്നത് ഉറപ്പുതന്നെയാണ്. പള്ളിയുടെ മുമ്പിൽ കാർ ഇറങ്ങുമ്പോൾ എന്റെ റൂമിന്റെ വാതിൽ തുറന്നതുകൊണ്ട് ഞാൻ സന്തോഷിച്ചു. അത് തുറന്നിരുന്നില്ലാ എങ്കിൽ ഏകദേശം ഒരുമണിക്കൂർ നേരം ശൈഖുനാ എന്തു ചെയ്യുമായിരുന്നു എന്ന് ചിന്തിക്കാൻ ഇന്നും എനിക്ക് സാധ്യമാവുന്നില്ല.

വളരെ നീണ്ട യാത്ര ചെയ്ത് ക്ഷീണിച്ച് പരവശനായ ശൈഖുനാ രാവിലത്തെ നാസ്തക്ക്പോലും ഹോട്ടലുകളിൽ കയറാതെയാണ് അവിടെനിന്ന് വന്നെത്തിയത്. വസ്ത്രം മാറി വിശ്രമിക്കാനോ, കുളിക്കുവാനോ പ്രാഥമികാവശ്യങ്ങൾ നിർവ്വഹിക്കാനോ, കഴിയാതെ അവിടന്ന് തീർച്ചയായും വിഷമിക്കേണ്ടിവരുമായിരുന്നു. ഇതൊക്കെ ഓർത്തായിരുന്നു എനിക്ക് പരിഭ്രമം.

പക്ഷെ അന്നത്തെ എന്റെ ശിഷ്യനായിരുന്ന ബി.കെ.അബ്ദുൽ ഖാദർ മുസ്ലിയാർ (ഇന്നയാൾ ബംബ്രാണമുദരിസാണ്) റൂമിന്റെ പൂട്ട് തച്ചുടച്ചുകൊണ്ട് ശൈഖുനാക്ക് വേണ്ട സൗകര്യങ്ങൾ ചെയ്തു കൊടുത്തു. ഞങ്ങൾ റൂമിൽ കടക്കുമ്പോൾ അവിടന്ന് വളരെ ശാന്തനായി എന്റെ വിരിപ്പിൽ കിടക്കുകയായിരുന്നു. അവിടെന്ന് ഞങ്ങളോട് ചോദിച്ചത് "നിങ്ങൾക്കൊക്കെ അവിടെ തിരക്കുകൾ ഉണ്ടായിരിക്കുമല്ലോ. പിന്നെന്തിനാണ് ഇവിടെ ഓടിവന്നിരിക്കുന്നത് നിങ്ങളെ ഇവിടെ വരാൻ പറഞ്ഞോ ? ചോദിക്കുക മാത്രമേ ഞാൻ ചെയ്തിട്ടുള്ളത് എന്നായിരുന്നു.

ഞാനത്ഭുതപ്പെട്ടു ഇത്രയും വലിയ മനുഷ്യന് ഇത്രയും വിനയമോ? ഞങ്ങൾ ചെയ്തു കൊടുത്തതൊന്നും മതിയാകാതെ ശുണ്ഠിപിടിക്കുന്നതിന് പകരം വശ്യവും ശാന്തവുമായ പെരുമാറ്റം എന്റെ ഹൃദയത്തെ വല്ലാതെ സ്വാധീനിച്ചു. താമസിക്കുവാനും വിശ്രമിക്കുവാനുമായി സർവ്വ സൗകര്യങ്ങളുമുള്ള സ്ഥലം ഞങ്ങൾ തയ്യാർ ചെയതിരിക്കുകയാണ്. നമുക്കവിടെ ചെന്ന് ഭക്ഷണവും മറ്റ് കാര്യങ്ങളൊക്കെ ചെയ്യാവുന്നതാണന്ന് എന്റെ സുഹൃത്ത് ബി. എം. ഇച്ചിലങ്കോട് സാഹിബ് അവർകളാണ് ശൈഖുനയോട് പറഞ്ഞത്. അപ്പോൾ അവിടെത്തെ മറുപടി വളരേ ശ്രദ്ധേയമായിരുന്നു. 'എനിക്ക് ഇതിൽ കൂടുതൽ യാതൊരു സൗകര്യവും ആവശ്യമില്ല ഇവിടെയാണ് നമ്മുടെ കുട്ടികളുള്ളത് (മുതഅല്ലിമീങ്ങൾ) അത് എനിക്ക് മതി നിങ്ങൾക്ക് പോയി നിങ്ങളുടെ ജോലി നോക്കാം.

ശേഷം വളരേ ശാന്തനായ് അവിടെത്തന്നെ താമസിക്കുകയും രാവിലെ കുമ്പൂൽ തങ്ങളുടെ വീട്ടിൽ കൊണ്ട് വിടാൻ പറയുകയും ചെയതു. ഞങ്ങൾ ചെയ്തു കൊടുത്ത സൗകര്യത്തിലോ ഭക്ഷണത്തിലോ മറ്റ് കാര്യങ്ങളിലോ യാതൊരതൃപ്തിയും കാണിക്കാതെ യാത്രതിരിക്കുമ്പോൾ അവിടെന്ന് എന്റെ റൂമിൽ ചിലവ് ചെയത മണിക്കൂറുകൾ ഞാനോർത്തു.



## മരിക്കാത്ത മൊഴികൾ

♦ ഇബ്നു അബ്ബാസിനെ തൊട്ടു എന്നു പറഞ്ഞു തട്ടിവിടുന്ന പലകാര്യങ്ങളും ഇബ്നു അബ്ബാസ് അറിഞ്ഞുകാണില്ല.

♦ ഒരു ആലിമാണങ്കിലും മുതഅല്ലിമാണെങ്കിലും ഒരു കരുത്തുള്ള അവലംബം വേണം.

♦ മുറബ്ബിയായ ശൈഖുമാർ ഉണ്ടായേ തീരൂ. പക്ഷെ ഞാനാണ് സൂര്യൻ എന്ന് പറഞ്ഞത് കൊണ്ട് ഒരാളും സൂര്യനാവില്ല.(വെളിച്ചം വിതറാനാവില്ല).



എന്നോട് ഒരു ശിഷ്യനെപ്പോലെയാണ് അവിടെന്ന് പെരുമാറിയിരുന്നത്. ഉത്തര കാസറഗോഡും മംഗലാപുരം ഭാഗങ്ങളിൽ എവിടെ പരിപാടികൾ നടക്കുമ്പോഴും എന്നെ അറിയിക്കാറ് പതിവായിരുന്നു.

പ്രവർത്തകരെയും പ്രവർത്തനത്തെയും കുറിച്ച് എന്നോട് പലതും ചോദിക്കാറുണ്ടായിരുന്ന ശൈഖുനാ, കുമ്പളവിട്ട് വടക്ക് ഭാഗത്തേക്ക് പോകുമ്പോൾ കാറ് നിരുത്തി എന്നെ വിളിച്ച് സംസാരിക്കുകയും ചിലപ്പോൾ റൂമിൽ കയറിവരികയും ചെയ്തിരുന്നു. രണ്ട് രാത്രി രണ്ട് പരിപാടികൾ കാസറഗോഡ് ഭാഗത്ത് തുടർച്ചയായ് വന്ന ഒരു പകൽ മുഴുവനും എന്റെ കൂടെ താമസിക്കുന്നതിനിടയിൽ ഒരിക്കൽപോലും സമയം കളയാൻ അവിടന്ന് തയ്യാറായിരുന്നില്ല.

ഒരിക്കൽ ഞാനൊരു വാഹനാപകടത്തിൽപെട്ട് ആശുപത്രിയിലായ വാർത്ത അറിഞ്ഞശേഷം ഈ ഭാഗത്തുനിന്ന് പോകുന്ന പലരോടും എന്റെ ആരോഗ്യനില അന്വേഷിച്ചിരുന്നു. ആരിക്കാടിയിൽ ജോലിചെയ്യുന്ന ഒരു മുഅല്ലിമിന്റെ പക്കൽ എനിക്ക് സലാം പറഞ്ഞയക്കുകയും എനിക്കുവേണ്ടി കുറെ പ്രാർത്ഥിക്കുകയും ചെയ്തത് ഞാനിന്നും ഓർത്തുപോകുന്നു. പിന്നീടെന്നെ ആദ്യമായി കാണുമ്പോൾ തന്നെ പറഞ്ഞത് ഇപ്രകാരമായിരുന്നു. തീരെ ആരോഗ്യം പോര അല്ലെങ്കിൽ നിങ്ങളെ കാണാൻ ഞാൻ വരുമായിരുന്നു.

ദീർഘമായ പരിചയത്തിന്റെയും ബന്ധങ്ങളുടെയും ഇടയിൽ എനിക്കത്ഭുതമായി തോന്നിയത് അവിടത്തെ അനിതര സാധാരണമായ ധൈര്യവും മനക്കരുത്തുമാണ്. ശത്രുത കാരണമായ് അവരോട് തെറ്റിപ്പിരിഞ്ഞവർ പല ആരോപണങ്ങളുന്നയിച്ചപ്പോഴും കളവുകൾ മാത്രം പ്രചരിപ്പിച്ചപ്പോഴും ഒരുവേള സമസ്തതന്നെ തുലഞ്ഞുപോകുമോ എന്ന് ഞങ്ങളൊക്കെ ചിന്തിച്ചപ്പോഴും യാതൊരു കുലുക്കവും കൂസലുമില്ലാതെ നൽകിക്കൊ

ണ്ടിരുന്ന ആ നേതൃത്വം എത്ര ശക്തമായിരുന്നു എന്ന് ഞാനോർത്തുപോവുന്നു. നമ്മുടെ ചേരിയിലുള്ളത് സത്യസന്ധരും സൂഫീവര്യരും വയസ്സുള്ളവരുമാണ്. പ്രവർത്തനപരിചയവും സംഘടനാ പാടവവും വശമില്ലാത്തവരും അള്ളാഹുവിനെയല്ലാതെ ജനഹിതത്തെ കണക്കിലെടുത്തവരുമാണ്.

അതുകൊണ്ടുതന്നെ നയങ്ങളും പ്രഖ്യാപനങ്ങളും പ്രവർത്തനങ്ങളും എതിർകക്ഷികളെപ്പോലെ ജനങ്ങളുടെ ഇഷ്ടക്കൊത്ത് നീങ്ങണമെന്ന് ഞങ്ങളിൽ നിന്ന് പലരും മഹാനവർകളെ കഴിയും വിധത്തിലുണർത്തിയെങ്കിലും അവിടെന്ന് കൂട്ടാക്കിയില്ല. അള്ളാഹുവിനും ദീനിനും വേണ്ടി പ്രവർത്തിക്കുന്ന നാം അവന്റെ ഇഷ്ടം മാത്രം കണക്കിലെടുത്താൽ മതി. മറിച്ച് ജനങ്ങൾക്കു വേണ്ടിയും സ്വന്തത്തിനു വേണ്ടിയും ചെയ്യുന്നതിന്റെ അവസാനഫലം പരാജയം മാത്രമാണ്. നിങ്ങൾക്കത് സാധ്യമല്ലെങ്കിൽ നിങ്ങളുടെ പാട്ടിന് പോകാം. അതൊരു സിംഹഗർജ്ജനമായിരുന്നു.

എതിർ കക്ഷിക്കാരുടെ കാടുകയറിയ പ്രവർത്തനങ്ങളും കൃത്രിമമായ വാത്സല്യപ്രകടനങ്ങളിലൂടെ മുതഅല്ലിമീങ്ങളെ വശീകരിക്കാൻ ശ്രമിക്കുന്നതും മുതഅല്ലിമീങ്ങൾക്കായി പ്രത്യേകം പ്രാർത്ഥനകളും സ്റ്റഡി ക്ലാസ്സുകളും സംഘടിപ്പിച്ച് തെറ്റിദ്ധാരണ പരത്തുന്നതും നമ്മുടെ പക്ഷത്തുള്ള പണ്ഡിതരോടും മഹാൻമാരോടും അനാദരവുകൾ കാണിക്കുകയും ചെയ്യുന്ന കാഴ്ചകൾ അലോസരപ്പെടുത്തിയപ്പോൾ സംഭവം ശൈഖുനായെ ഉണർത്താൻ പലരും എന്നെ ഉത്തരാവാദപ്പെടുത്തി. തടടിസ്ഥാനത്തിലാണ് ഞങ്ങൾ ശൈഖുനായുടെ വീട്ടിൽ കയറിച്ചെന്നത്. മുഖഭാവം കാണുമ്പോൾ തന്നെ പറയാൻ വിചാരിച്ചതൊക്കെ മറക്കുകയും ചെയ്തു. മറുപക്ഷം മുതഅല്ലിമീങ്ങളോടു കാണിക്കുന്ന ബഹുമാനാദരവുകളുട ബാഹ്യരൂപം ഞാൻ ശൈഖുനായോടു വിവരിച്ചു കൊണ്ട് നമുക്ക് പറ്റിയ അമളിയെ ഉണർത്തിയെപ്പോൾ അവിടെന്നു പറഞ്ഞത്. ഇങ്ങിനെയായിരുന്നു.'നിങ്ങളെന്താണ് ഖാസിം മുസ്ല്യാരെ പറയുന്നത്. കുട്ടികളെ മശാഇഖൻമാരെ പോലെ കാണണെമെന്നോ. വഅൻസിലുന്നാസ മനാസിലഹും എന്നല്ലേ പറഞ്ഞത്. അത് കൊണ്ട് അത്തരം ചെപ്പടി വിദ്യകൾ കാണിക്കാൻ നമുക്ക് സാധ്യമല്ല. മുൻഗാമികളുടെ നീക്കവും പെരുമാറ്റവും എങ്ങിനെയാണോ അത് മാത്രം മതി നമുക്കിവിടെ എണ്ണം കൂട്ടണമെന്നില്ല. വലുതാക്കികാണിക്കേണ്ടതുമില്ല. സത്യം മനസ്സിലാക്കി നീങ്ങുന്നവർ മാത്രമാണ് നമുക്കാവശ്യം.' കാലടിയിൽ നിന്ന് മണ്ണൊലിക്കുന്നു എന്ന് അടുത്ത ഗുണകാംഷികൾ ഉണർത്തിയപ്പോഴും പരിഭവമില്ലാതെ നയങ്ങളിൽ മാറ്റമില്ലാതെ മുന്നോട്ടു നീങ്ങിയ ആ മഹാനുഭാവൻ അദ്ദേഹത്തിന്റെ പാത സത്യമാണന്നും ഉച്ചൈസ്തരം പ്രഖ്യപിച്ചു കൊണ്ട് അന്ത്യയാത്രയിൽ പോലും ചരിത്രം സൃഷ്ടിച്ചു.

പിന്നീടൊരിക്കൽ കേരളത്തിന്റ വടക്കേ അറ്റത്തുള്ള ഒരു ജമാഅത്തിലാണ് സംഭവം അവിടെ നടക്കുന്ന ഉറൂസ് പരിപാടിയിൽ മഹാനായ ശൈഖുനയെ സംബന്ധിപ്പിക്കണമെന്ന് അവർക്കതിയായ ആഗ്രഹമുണ്ട്. പക്ഷെ, ശൈഖുനാ അവിടെ പേകാൻ കൂട്ടാക്കിയിരുന്നില്ല. ഏതോചിലകാരണങ്ങൾ അവർക്ക് തടസ്സമായിക്കൊണ്ടിരുന്നു. ഞാനും ശൈഖുനയുമായുള്ള അടുപ്പവും ബന്ധവും മനസ്സിലാക്കിയ ആ നാട്ടുകാർ ശൈഖുനായെ നാട്ടിലെത്തിക്കാൻ എന്നെ നിർബന്ധിപ്പിക്കുകയുണ്ടായി.കൃത്യമായി ഞാൻ ക്ഷണിക്കുകയും കാര്യങ്ങൾ ഉണർത്തുകയും ഏറെ കുറെ സമ്മതിക്കുകയും ചെയ്തെങ്കിലും എനിക്കോ ആനാട്ടുകാർക്കോ അതൊരുറപ്പായിരുന്നില്ല. കാരണം മുമ്പ് പലപ്പോഴും അവിടുന്ന് സംബന്ധിക്കനേറ്റിരുന്നെങ്കിലും സമയമടുക്കുമ്പോൾ സംബന്ധിക്കാൻ സാധിക്കില്ലന്നറിയിക്കുകയും ചെയതിരുന്നു. പരിപാടിക്ക് വരാനേറ്റ ദിവസത്തിന് മുമ്പ് തന്നെ ഞാൻ ശൈഖുനായുടെ വീട്ടിൽ പോയി. എന്നെ കണ്ട് സന്തോഷത്തോടെ സംസാരിച്ചെങ്കിലും വിഷയമവതരിപ്പിച്ചപ്പോൾ എന്തോഒരസ്വസ്ഥത ആമുഖത്ത് പാഞ്ഞു കയറി. അൽപ്പനേരമിരുന്നു ചിന്തിക്കുകയും ഇങ്ങിനെ പറയുകയും ചെയതു. ''പണ്ടേതോ സമയത്ത് കെട്ടടങ്ങിയ ഒരു പ്രശ്നം രണ്ടാമത് ചൂടാക്കാനുള്ള അവസരമായിരിക്കും. എന്റെ വരവ് അതു കൊണ്ട് നിങ്ങൾ ദുഃഖിക്കരുത്. നിങ്ങൾക്ക് വേണ്ട ആരെയെങ്കിലും കൂട്ടിയിട്ട് പോകുക ആരെവേണമെങ്കിലും ഞാൻ ശരിപ്പെടുത്തിത്തരാം''. പക്ഷെ, ഇതൊന്നും എന്റെ മനസ്സിനെ സമാധാനിപ്പിച്ചില്ല. കാരണം എനിക്കും ആനാട്ടുകാർക്കുമുള്ള പ്രതീക്ഷ ചില്ലറയല്ല. അവിടുന്ന് ആമണ്ണിൽ കാലുകുത്തിയേ തീരൂ എന്ന അഭിലാഷം കൊണ്ട്. മാത്രമാണ് എന്നെ അവർ സമീപിച്ചത്. എന്നോടുള്ള വിശ്വാസവും പ്രതീക്ഷയും അവർക്ക് നഷടപ്പെടുമെന്ന് മാത്രമല്ല. സമസ്തയോടുതന്നെ അവർക്ക് വൈമുഖ്യം ഉണ്ടായേക്കും. അതു കൊണ്ട് ഏത് വിധേനയും ശൈഖുനായെ കൂട്ടിക്കൊണ്ടു പോകുക മാത്രമേ നിർവ്വാഹമുള്ളു. അതിനുള്ള തന്ത്രങ്ങൾ പലതും ഞാനാലോചിച്ചെങ്കിലും ഒന്നും വിലപ്പോകാതായപ്പോൾ അറ്റകൈ പ്രയോഗിക്കാൻ തീരുമാനിച്ചു വികാരിഭരിതനായ് ഞാൻ ശൈഖുനായോട് പറഞ്ഞു. അവിടുന്ന് വന്നില്ലെങ്കിൽ ആ നാട്ടുകാർ മുഴുവനും സമസ്തയ്ക്ക് എതിരാവുകയും ചെയ്യും. ഇത് കേട്ടയുടനെ സാക്ഷാൽ സിംഹത്തെപ്പോലെ തിരിഞ്ഞ് നിന്നു കൊണ്ട് എന്നോടൊരു ഗർജ്ജനം 'തുമ്മിയാൽ തെറിക്കുന്ന മൂക്കെന്തിന് നമുക്ക് ഹൊ ഞാൻ പോകുന്നോ വരുന്നോ എന്ന് നോക്കിയാണോ ഇവർ സമസ്തയിൽ നിൽക്കുന്നത്. സത്യവും ദീനും വേണമെങ്കിൽ നമ്മുടെ കൂടെ ഉറച്ച് നിൽക്കും. അല്ലാതെ തുമ്മിയാൽ തെറിക്കുന്ന മൂക്ക് ശ്വസിക്കാൻ പറ്റിയതല്ല.'' വളരെ നിരാശയോടെ പുറത്തു വന്നിരുന്ന ഞാൻ പറഞ്ഞു. ശൈഖുനാക്ക് ഇതൊക്കെ പറയാം. ഞങ്ങളാണ് അനുഭവിക്കേണ്ടവർ. എനിക്കവിടെ പോയ് മുഖം കാണിക്കാൻ സാധ്യമല്ല അതു കൊണ്ടു തന്നെ ഞാൻ പോകാനൊരുക്കവുമില്ല. സിറ്റൗട്ടിലുള്ള കസേരയി ഞാൻ ചെന്നിരുന്നു. മിനുട്ടുകൾ കഴിയുമ്പോൾ ശൈഖുനാ ചോദിക്കുന്നത് കേട്ടു. ഖാസിം മുസ്ല്യാർ പോയോ. ഞാൻ തന്നെ എഴുന്നേറ്റു മറുപടി പറഞ്ഞു. ഇല്ല ഞാൻ പോയില്ല പോകുന്നുമില്ല. ശൈഖുനാ വളരേ ശാന്തനായ് എന്റെ അടുത്ത് വന്ന് നിന്നു കൊണ്ട് ഒരു വാത്സല്യ നിധിയായ പിതാവിനെ പോലെ പറയുകയാണ്. ''നിങ്ങൾ ബേജാറാവരുത് നിങ്ങൾക്ക് വേണ്ടിയാണെങ്കിലും ഞാനങ്ങോട്ടു വരാം. നമ്മുടെ കുട്ടികളും ബന്ധുക്കളും വേദനിക്കുന്നത് ഞാനൊരിക്കലും തൃപ്തിപ്പെടുന്നില്ല. നിങ്ങൾ പോകൂ ഞാൻ വരാം'' ഇതൊരു സാധാരണ വാക്കാണന്ന അർത്ഥത്തോടെ ഞാനാമുഖത്തേക്ക് സൂക്ഷിച്ച് നോക്കിയപ്പോൾ പുഞ്ചിരിക്കുന്ന വദനത്തോടെ ചുമലിൽ പിടിച്ച്'' പോയിക്കൊള്ളൂ, ഞാൻ വരാം'' എഴുന്നേൽക്കുകയും കൃത്യമായി വന്നെത്തുകയും ചെയ്തു. സ്നേഹിക്കുന്നവരെ സ്നേഹിക്കാനും അടുക്കുന്നവരെ അടുപ്പിക്കാനും ഇത്രയേറെ താല്പര്യം കാണിക്കുന്ന മറ്റൊരു നേതാവിനെ ഞാൻ കണ്ടിട്ടില്ലെന്ന് മാത്രമല്ല ഏത് അസന്നിഗ്ദ ഘട്ടത്തിലും തന്റെ സ്വന്തമായ നയത്തെ തിരുത്താനോ മനസ്സാക്ഷിയെ എതിർക്കാനോ തയ്യറാവുകയും ചെയ്തില്ല.

കാലത്തിനൊത്ത് കോലം കെട്ടുന്ന ആവശ്യത്തിനൊത്ത് ആശയം മാറ്റുന്ന പലരുടെയും മുമ്പിൽ ശൈഖുനാ വേറെ ത്തന്നെ ഇരിക്കുകയും സ്വതസിദ്ധമായ തന്റെ ശൈലിയിൽ ഒരു മാറ്റവുമില്ലാതെ കാര്യം നേടിയെടുക്കുകയും ചെയ്ത ഏക വ്യക്തിയാണ് . ○



## വില്ല്യാപള്ളി ഇബ്രാഹീം മുസ്‌ലിയാർ

അതുല്യ വ്യക്തിത്വത്തിന്റെ പ്രതീകം

"മൗതുൽ ആലിമി മൗതുൽ ആലം" എന്ന വിലപ്പെട്ട വാക്കിന് എല്ലാ നിലക്കും ഉദാഹരണമാക്കാൻ പറ്റുന്ന ഒരാളായിരുന്നു മഹാനായ ശംസുൽ ഉലമ (ഖു.സി)

പട്ടിക്കാട് ജാമിഅ നൂരിയ്യയിൽ ഈയുള്ളവൻ താമസിച്ച നാല് കൊല്ലവും ബഹുമാനപ്പെട്ടവരുടെ ശിഷ്യനായി ജീവിക്കാൻ കഴിഞ്ഞിരുന്നു. ആ കാലഘട്ടങ്ങളിൽ ശൈഖുനായുടെ ജീവിതരീതി മുദരീസിങ്ങൾക്കും ഉലമ സമൂഹത്തിനും ഒട്ടനവധി പാഠങ്ങൾ ഉൾക്കൊള്ളാൻ കഴിയുന്ന മട്ടിലായിരുന്നു. ചാപ്പനങ്ങാടി ബാപ്പു മുസ്‌ലിയാരും തേനുമുസ്‌ലിയാരും ചെറുവണ്ണൂർ മമ്മദ് ഹാജിയുമൊക്കെ കോളേജിൽ വന്നാൽ ശൈഖുന അവരോട് കാണിച്ച അദബും ബഹുമാനവും അത്ഭുതകരമായിരുന്നു. അവിടെ വന്നാൽ ശൈഖുന അവരോട് കാണിച്ച ബഹുമാനാദരവുകൾ ലോകത്തുള്ള ഉലമാ സമൂഹത്തിന് എന്നും മാതൃകയാണ്.

മൺമറഞ്ഞ ഔലിയാക്കളേയും ആരിഫീങ്ങളേയും ബഹുമാനിക്കുന്ന വിഷയത്തിലും മറ്റും ശൈഖുന മാതൃകയായിരുന്നു. ഞാൻ ഒരവസരത്തിൽ മുത്തുപേട്ട ദാവൂദുൽ ഹകീം വലിയുള്ളാഹി (റ) തങ്ങളുടെ ഖബർ സിയാറത്തിന് പോയപ്പോൾ സിയാറത്തിന് നേതൃത്വം കൊടുക്കുന്ന ആദംലബ്ബ എന്നയാൾ എന്നോടു പറഞ്ഞു. ഇവിടെ ഈയിടെയായി ശൈഖുന ശംസുൽ ഉലമ സിയാറത്തിനു വന്നിരുന്നു. അദ്ദേഹത്തിന് താമസിക്കാൻ റൂമൊക്കെ ശരിയാക്കി അതിന്ന് ശേഷം ഞാൻ അദ്ദേഹത്തോടു പറഞ്ഞു. മഖാമിൽ ഹിന്ദുക്കളും മുസ്‌ലിംകളുമുൾപ്പെടെ വിവിധ ജാതിക്കാരും മതക്കാരും വന്ന് നിൽക്കുന്ന സ്ഥലമാണ്. അതുകൊണ്ട് ഉസ്താദ് റൂമിൽ വന്ന് കിടക്കണം." അപ്പോൾ അദ്ദേഹം പറഞ്ഞു." ഞാൻ ഇവിടെ സുഖമുള്ള സ്ഥലത്ത് കിടക്കാൻ വന്നതല്ല. ദാവൂദുൽ ഹകീം തങ്ങളുടെ കാലിന്റെ അടുത്ത് ഒരു ദിവസം താമസിക്കാൻ വന്നതാണ്. എനിക്ക് നിങ്ങളുടെ റൂമൊന്നും ആവശ്യമില്ല." ഇതും പറഞ്ഞ് ശൈഖുന അവിടെ താമസിച്ചു. ഇങ്ങിനെ ഒരുപാട് സംഭവങ്ങൾ ശൈഖുനയുടെ ജീവിതത്തിൽ നമുക്ക് കാണാൻ സാധിക്കും. അവിടുത്തേ മഹത്തായ കാൽപാടുകൾ പിൻപറ്റുവാൻ പടച്ചവൻ നമുക്ക് തൗഫീഖ് ചെയ്യട്ടെ. ആമീൻ

ഇന്ന് സുന്നത്ത് ജുമാഅത്തിന് വേണ്ടി ഖണ്ഡനപ്രസംഗങ്ങളും വാദപ്രതിവാദങ്ങളും നടത്തുന്ന എല്ലാ പണ്ഡിതന്മാർക്കും വഴികാട്ടി മഹാനായ ശൈഖുനയായിരുന്നു. ശൈഖുനായും പ്രതി അബ്ദുൽഖാദിർ മുസ്‌ലിയാരും ചേർന്ന് കേരളത്തിലുടനീളം സുന്നത്ത് ജുമാഅത്തിന് വേണ്ടി പോരാടിയ ആ രംഗങ്ങൾ കണ്ടനുഭവിച്ചവർ ഇന്നും കേരളത്തിൽ ഒരുപാട് ജീവിച്ചിരിപ്പുണ്ട്. ഏത് നാട്ടിലും ചെന്ന് സുന്നത്ത് ജമാഅത്തിന്റെ ആശയങ്ങൾ പ്രചരിപ്പിക്കാനും പ്രസംഗിക്കാനും സാഹചര്യമുണ്ടാക്കിയത് ശംസുൽ ഉലമയെ പോലുള്ള മഹാന്മാരായിരുന്നു എന്ന സത്യം നാം മറക്കാൻ പാടില്ല. മഹാന്റെ സൂഷ്മത മനസ്സിലാക്കാൻ പലപ്പോഴും ഈയുള്ളവന് സാധിച്ചിട്ടുണ്ട്. ഭൂമി വാതുക്കൽ എന്ന സ്ഥലത്ത് ഒരു ജുമുഅ സ്ഥാപിക്കാൻ വേണ്ടി ഈയുള്ളവനും അവിടുത്തെ പ്രവർത്തകരും കൂടി ശൈഖുനായേ സമീപിച്ചപ്പോൾ ഒരു നാട്ടിൽ രണ്ട് ജുമുഅ ഉണ്ടാവാൻ പറ്റുന്ന കാരണങ്ങൾ അവിടുന്ന് ഞങ്ങൾക്ക് വിശദീകരിച്ചുതന്നു. അതിനുശേഷം ബഹുമാനപ്പെട്ടവർ പറഞ്ഞു. "ഏതായാലും എനിക്ക് ആ സ്ഥലം ഒന്ന് വന്ന് കാണണം; എന്നിട്ട് അവിടെ വെച്ച് തീരുമാനിക്കാം.

അങ്ങിനെ പിറ്റേദിവസം ഞങ്ങൾ ശൈഖുനയെ കൂട്ടി അവിടെ വന്നു. അവിടുത്തേ ടൗൺ പള്ളിക്കടുത്ത് കാർ നിർത്തി അദ്ധേഹം ചോദിച്ചു. "ഇതുവരേ ഇവിടെയാണോ ജുമുഅ നടന്നത്"? ഞങ്ങൾ പറഞ്ഞു അല്ല; ഇത് ഇപ്പോൾ ജുമുഅ നടത്താൻ ഉദ്ദേശിക്കുന്ന പള്ളിയാണ്." ഉടനെ മഹാൻ ഞങ്ങളോട് പറഞ്ഞു. "ഇതുവരെ ജുമുഅ നടന്ന പള്ളിയിൽ ആദ്യം പോകണം." അങ്ങിനെ ഞങ്ങൾ ആ പള്ളിയിലേക്ക് പോയി. ശൈഖുന അവിടെ കയറിയിരുന്നു. അവിടുത്തേ ഖതീബും നാട്ടുകാരും അവിടെ തടിച്ച് കൂടിയിട്ടുണ്ടായിരുന്നു. അങ്ങനെ ഒരു മഹല്ലിൽ ജുമുഅ നിറുത്താൻ പറ്റുന്ന കാരണങ്ങൾ വിശദീകരിച്ച ശേഷം മഹാൻ ചോദിച്ചു. ടൗൺ പള്ളിയിൽ ജുമുഅ തുടങ്ങുന്നതിനെപ്പറ്റി ആർക്കെങ്കിലും വല്ലതും പറയുവാനുണ്ടോ? ഖതീബോ നാട്ടുകാരോ ഒന്നും പറഞ്ഞില്ല. ശേഷം ഞങ്ങൾ ടൗൺ പള്ളിയിൽ വന്ന് ജുമുഅയുടെ വിഷയം സംസാരിച്ചു. ഞങ്ങളോട് അദ്ദേഹം നന്തി കോളേജിൽ ചെല്ലാൻ പറഞ്ഞു. അവിടുന്നാണ് ഞങ്ങൾക്ക് ഫത്‌വ നൽകിയത്. ശൈഖുനായുടെ "വറഅ്" (സൂക്ഷ്മത)യെ സംബന്ധിച്ച് ഒരുപാട് എഴുതുവാനുണ്ട്. സ്ഥലപരിമിതി കണക്കിലെടുത്ത് നിർത്തുന്നു. ഇലാഹായ റബ്ബേ ശംസുൽ ഉലമായുടെ ഖബറിടം നീ പ്രകാശിപ്പിക്കണമേ ശൈഖുനായേയും ഞങ്ങളേയും നീ നിന്റെ സ്വർഗത്തിൽ ഒരുമിച്ച് കൂട്ടേണമേ, ആമീൻ. ○



# ദീനിനുവേണ്ടി ഉഴിഞ്ഞുവെച്ച ജീവിതം

*കെ.ടി.പോക്കർ മുസ്‌ലിയാർ*

സമസ്ത മുശാവറ മെംബർ

കഴിഞ്ഞ ഏഴു പതിറ്റാണ്ടിലേറെക്കാലം മുസ്ലിം പണ്ഡിതസമൂഹത്തിലെ പ്രൗഢോജ്ജ്വല ജ്യോതിസ്സായി പ്രകാശിച്ചു ശൈഖുനാ ശംസുൽ ഉലമ ഇ.കെ.അബൂബക്കർ മുസ്ല്യാർ (ന:മ) 1996 ആഗസ്ത് 19ന് 1417 റ: ആഖിർ 4 ന് തിങ്കളാഴ്ച പ്രഭാതത്തോടെ എന്നെന്നേക്കുമായി നമ്മെ വിട്ടുപിരിഞ്ഞു. ഇന്നാലില്ലാഹി....

പണ്ഡിതസൂര്യനിൽനിന്നും ബഹിർഗമിച്ച പ്രകാശരശ്മികൾ നമ്മുടെ ഇരുളടഞ്ഞ വഴികളെ തെളിയിക്കുമാറാകട്ടെ.

ഐഹിക ജീവിത സുഖദുഖ:ങ്ങൾ വകവെക്കാതെ ഇസ്ലാമിന്റെയും വിശിഷ്യാ അഹ്‌ലു സുന്നത്തിവൽ ജമാഅത്തിന്റെയും ഉന്നമനത്തിനുവേണ്ടി കഠിനാദ്ധ്വാനം ചെയ്ത മഹാനവർകളുടെ പാരത്രിക ജീവിതം അള്ളാഹു സുഖസമ്പൂർണ്ണമാക്കട്ടെ. ആമീൻ.

രണ്ട് വർഷക്കാലം മഹാനവർകളുടെ ശിഷ്യത്വം സ്വീകരിക്കുവാൻ ഭാഗ്യം സിദ്ധിച്ചതിൽ അള്ളാഹുവിനെ ഞാൻ സ്തുതിക്കുന്നു. ഈ കാലയളവിൽ എനിക്കുള്ള അനുഭവങ്ങളിൽ ചിലത് മാത്രം ഇവിടെ കുറിക്കട്ടെ.

ബഹുമാനപ്പെട്ട ശൈഖുനാ എണ്ണമറ്റ സവിശേഷതകളുടെ ഉടമയാണ് സൂക്ഷ്മത, കൃത്യനിഷ്ഠ, ദീർഘദൃഷ്ടി, സ്നേഹം ബുദ്ധികൂർമ്മത, ധ്യാനം, തുടങ്ങിയ ബഹുഗുണങ്ങളില സമകാലികരെ പിന്നിലാക്കിയ ശൈഖുന അതുല്ല്യനും സ്തുത്യർഹനുമാണ്. ഇസ്ലാമിന്റെ ബദ്ധവൈരികൾക്ക് പ്രത്യേകിച്ച് പുത്തൻ പ്രസ്താനക്കാർക്ക് ശൈഖുനാ പേടി സ്വപ്നമായിരുന്നു.

ഗ്രന്ഥങ്ങളിൽ അഗാധജ്ഞാനവും പ്രസംഗ വൈഭവവും രണ്ടുംകൂടി സമ്മേളിച്ച ചുരുക്കവ്യക്തികളിൽ ഒരാളായിരുന്നു ശൈഖുനാ തന്റെ വാക്കിലും പ്രവർത്തിയിലും മറ്റെല്ലാ ചലനങ്ങളിലും സൂക്ഷ്മത നിഴലിക്കുമായിരുന്നു.

തന്റെ നല്ലതായ സർവ്വഗുണങ്ങളും മറ്റുള്ളവരിലും വിശിഷ്യാ വിദ്യാർത്ഥികളിലും ഉണ്ടായിരിക്കാൻ തൽപരനായിരുന്നു ശൈഖുനാ. ഒരിക്കൽ ജാമിഅയിൽവെച്ച് അവിഹിതമായി ഭക്ഷണം കഴിച്ച വിദ്യാർത്ഥിയോട് ഭനീ തിന്നുന്ന ഭക്ഷണം എവിടന്ന് കിട്ടി, ആര് തന്നു എന്ന് ചിന്തിക്കാതെ ഒരിക്കലും ഭക്ഷണം കഴിച്ച് പോകരുത്.'' എന്ന് ഉപദേശിച്ചത് മഹാനവർകളുടെ സൂഷ്മതയുടെ ഭാഗമായിരുന്നു.

ശൈഖുനായുടെ കൃത്യനിഷ്ഠ മറ്റുള്ളവർക്കൊരു മാതൃകയായിരുന്നു. കോളേജിൽ വരുന്നതിനും ക്ലാസെടുക്കുന്നതിനും നാട്ടിൽ പോകുന്നതിനും മറ്റെല്ലാ കാര്യങ്ങൾക്കും വലിയ കൃത്യനിഷ്ഠയായിരുന്നു. അത്പോലെ ശൈഖുനായുടെ ദീർഘദൃഷ്ടി ഒരു കറാമത്ത്പോലെ പുലരുമായിരുന്നു.

ഒരിക്കൽ ക്ലാസ് നടന്നുകൊണ്ടിരിക്കെ ഒരു വിദ്യാർത്ഥിയെ ക്ലാസിൽനിന്നും മാറ്റിനിറുത്തി. ക്ലാസ് കഴിഞ്ഞ ഉടൻ അവനേയും കൂട്ടി അവന്റെ മുറിയിൽപോയി പെട്ടി തുറപ്പിച്ചു. നോക്കുമ്പോൾ അതിൽ ഒരു പ്രസ്ഥാനവിരുദ്ധ മാസിക. ഉടനെ അവനെ കോളേജിൽനിന്നും ഒഴിവാക്കുകയും ചെയ്തു. ഈ വിദ്യാർത്ഥി ഇന്ന് ഒരു മൗദൂദി കലാലയത്തിലെ പ്രൊഫസറാണ്.

മഹാനവർകൾക്ക് വിദ്യാർത്ഥികളോട് അതിരറ്റ സ്നേഹമായിരുന്നു. അസുഖമുള്ള വിദ്യാ ർത്ഥികളെ ചികിത്സിക്കുകയും അവരുടെ വിവരങ്ങൾ അന്വേഷിക്കലും പതിവായിരുന്നു.

ആയുഷ്ക്കാലം മുഴുവനും ദീനിന്ന് വേണ്ടി ഉഴിഞ്ഞ് വെച്ച ശൈഖുനാ നിശായാമങ്ങളിൽ പോലും ധ്യാനനിരതനായിരുന്നു. ക്ലാസിൽ നിന്നു

രിസാലത്തുൽ മാറദീനിയുടെ ഹാശിയ

ണ്ടാകുന്ന സംശയങ്ങൾ ദുരീകരിക്കാൻ കിതാബുമായി റൂമിൽ ചെല്ലുമ്പോൾ ദിക്റിലും ഫിക്റിലും ഔറാദിലും മുഴുകിയ ശൈഖുനയെ കണ്ട് മടങ്ങിപോരുന്ന ധാരാളം അനുഭവങ്ങളും ഈ ലേഖകനുണ്ട്. ഹൃദയാന്തരങ്ങളിൽ ഒളിഞ്ഞുകിടക്കുന്ന ദുസ്സ്യഭാവങ്ങൾ ഉൾക്കണ്ണ്കൊണ്ട് കൊണ്ട് കാണുന്ന ശൈഖുനാ വിദ്യാർത്ഥികളെ വിളിപ്പിച്ച് തസ്കിയത്ത് ചെയ്യുമായിരുന്നു. ആത്മീയമായി സംസ്കരിച്ചെടുത്ത ആയിരങ്ങളെ ഈ ലോകത്തിന് ശൈഖുനാ സമർപ്പിച്ചിട്ടുണ്ട്.

വിദ്യാർത്ഥിയായിരുന്ന കാലത്ത്തന്നെ തദ്രീസിനുള്ള കഴിവ് സ്വായത്തമാക്കിയിരുന്ന മഹാനവർകൾ തന്റെ സഹപാഠികൾക്ക് 'മുല്ലാഹസൻ' ചൊല്ലികൊടുത്തുകൊണ്ടിരിക്കെ തന്റെ പഠിപ്പും പൊടിപ്പും വിവരണവുമെല്ലാം കണ്ട്നിന്ന തന്റെ വന്ദ്യഗുരു മഹാനായ കണ്ണിയത്ത് അഹ്മദ് മുസ്ലിയാർ (ന.മ) ഇ.കെ.വലിയ ആലിം തന്നെയാണെന്ന് പറയുകയുണ്ടായി. അന്ന്തൊട്ട് വളരാൻ തുടങ്ങിയ ശൈഖുനാ കണ്ണിയത്തിന്റെ പ്രാർത്ഥന ഫലമായി വളർന്ന് വളർന്ന് വിശ്വാസത്തിന്റെ പണ്ഡിതനായി ഉയർന്നു.

ചെറുപ്രായത്തിൽ തന്നെ ബുദ്ധിമാൻ എന്ന കീർത്തി നാടെങ്ങും പ്രസിദ്ധമായിരുന്നു. പരപ്പനങ്ങാടിയിൽ പഠിച്ചുകൊണ്ടിരിക്കെ ബുദ്ധിമാനായ ബാലനെ ഒരുനോക്ക് കാണാൻ പലസ്ഥലങ്ങളിൽനിന്നും നിന്നും മഹാന്മാരായ പണ്ഡിതന്മാർ വരെ ശൈഖുനായെ സമീപിക്കാറുണ്ടായിരുന്നുവെന്ന് എന്റെ വന്ദ്യഗുരുവായ കരിങ്കപ്പാറ മുഹമ്മദ് മുസ്ലിയാർ (ന:മ) ഈ ലേഖകനോട് ഒരിക്കൽ പറയുകയുണ്ടായി.



**ചെറുപ്രായത്തിൽ തന്നെ ബുദ്ധിമാൻ എന്ന കീർത്തി നാടെങ്ങും പ്രസിദ്ധമായിരുന്നു. പരപ്പനങ്ങാടിയിൽ പഠിച്ചുകൊണ്ടിരിക്കെ ബുദ്ധിമാനായ ബാലനെ ഒരുനോക്ക് കാണാൻ പലസ്ഥലങ്ങളിൽനിന്നും മഹാന്മാരായ പണ്ഡിതന്മാർ വരെ ശൈഖുനായെ സമീപിക്കാറുണ്ടായിരുന്നുവെന്ന് എന്റെ വന്ദ്യഗുരുവായ കരിങ്കപ്പാറ മുഹമ്മദ് മുസ്ലിയാർ (ന:മ) ഈ ലേഖകനോട് ഒരിക്കൽ പറയുകയുണ്ടായി.**

ഒന്നാം ഖലീഫയുടെ നാമധേയത്തിൽ പ്രസിദ്ധനും ഉന്നത തറവാട്ടുകാരനുമായ ശൈഖുനാക്ക് അഹ്ലുബൈത്ത് ജീവനായിരുന്നു.

ബൈബിളിൽകൂടി ക്രിസ്ത്യാനികളെ ഇനിയൊരു ഉയർത്തെഴുന്നേൽപിന് സാധിക്കാത്തവിധം മുട്ടുകുത്തിച്ച ശൈഖുനാനിയമജ്ഞനും ബഹുഭാഷാപണ്ഡിതനുമായിരുന്നു.

കുട്ടികൾക്കിടയിൽ കുട്ടിയും വലിയവർക്കിടയിൽ വലിയവനും പണ്ഡിതർക്കിടയിൽ തികഞ്ഞ പണ്ഡിതനും നേതാക്കൾക്കിടയിൽ ഒരു വലിയ നേതാവുമായിരുന്നു ശൈഖുനാ ശംസുൽ ഉലമാ. ഇ.കെ.അബൂബക്കർ മുസ്ല്യാർ.

ദീർഘിച്ച് പോകുമെന്ന് ഭയന്ന് ഇവിടെ നിറുത്തുന്നു നമ്മെയും മഹാനവർകളെയും ജന്നത്തുൽ ഫിർദൗസിൽ അള്ളാഹു ഒരുമിച്ച് കൂട്ടുമാറാകട്ടെ. ആമീൻ. ○



**അവിടത്തെ ഏതൊരു തീരുമാനത്തിലും അഭിപ്രായത്തിലും നാമാരും കാണാത്ത ഒരു സിദ്ധിയുണ്ടായിരുന്നു. ആ നിർഗളിക്കുന്ന വാചാലതയിലെവിടെയോ ജീവാമൃതം പൂശപ്പെട്ട പോലെ അതു സഫലീകൃതമായിക്കൊണ്ടേയിരുന്നു. ശൈഖുനയുടെ കറാമത്ത് എനിക്ക് അനുഭവങ്ങൾ തന്നെ ഏറെ നൽകിട്ടുണ്ട്.**

*ഹാജി.കെ.മമ്മദുഫൈസി തിരൂർക്കാട്*

# ഗുരുവര്യരുടെ കാൽപാടുകൾ തേടി

റബിഉൽ ആഖർ4: പണ്ഡിതലോകത്തിന് തീർത്ത ഒരു നഷ്ടദിനത്തിന്റെ ഓർമയുമായിട്ടാകും ഇനി ആ നാൾ നമുക്കു മുമ്പിൽ കടന്നുവരിക. ആ പ്രഭാതവാതായാനം തുറന്ന ബാങ്കൊലിയുടെ അന്ത്യവാചകം ഒരു സൂര്യാസ്തമയത്തിനുള്ള കലിമഗീതമാകുമെന്നാര് ശങ്കിച്ചു?

മുസ്ലിം കേരളത്തിന്റെ അഭിമാനസൗധമായി ലോകം വാഴ്ത്തിയ ആ പുണ്യപുരുഷൻ നമ്മുടെ ഹൃദയാന്തരങ്ങളിലാണിന്നു ജീവിക്കുന്നത്. ആപേക്ഷികമായി കേരള മുസ്ലിംകൾക്കുള്ള ഐക്യബോധവും മതനിഷ്ടയുമെല്ലാം ആ പണ്ഡിതവര്യരുടെ കർമ്മഫലമായിരുന്നു.

കേരള മുസ്ലിംകളെ തന്റെ വിരൽതുമ്പ്കൊണ്ട് നിയന്ത്രിച്ചു ഭരിക്കാൻ കഴിഞ്ഞ നിസ്തുലമായ വ്യക്തിപ്രഭാവമായിരുന്നു ശൈഖുനയുടേത്.

നിഖില വിജ്ഞാനമണ്ഡലങ്ങളിലേക്കും കടന്നുചെല്ലാനുള്ള അവിടത്തെ നിർലജ്ജമായ കഴിവ് പണ്ഡിതലോകത്ത് അദ്വിതീയവ്യക്തിത്വമുണ്ടാക്കാൻ പ്രാപ്തമാക്കുകയായിരുന്നു.

വൈജ്ഞാനിക നഭോമണ്ഡലങ്ങളെ കീഴടക്കി തഖ്‌വ നിറഞ്ഞ ആ ജീവിതതാളുകൾ വരും നൂറ്റാണ്ടുകളിലെ ചരിത്രഗ്രന്ഥങ്ങളിൽ സ്വർണ ലിഖിതങ്ങളാകും.

മുസ്ലിം ഇന്ത്യയുടെ ഓരോ കുതിപ്പിലും കിതപ്പിലും ശൈഖുനയുടെ സാന്നിദ്ധ്യം അഭൂതപൂർവ്വായ വഴിത്തിരിവുകളാണ് സൃഷ്ടിച്ചിട്ടുള്ളത്. ഇന്ത്യയിലെ സർവ്വമതങ്ങൾക്കുമെന്നപോലെ ലഭ്യമാവേണ്ട പ്രാതിനിദ്ധ്യം മുസ്ലിം സമുദായത്തിനും പിടിച്ചുവാങ്ങാൻ ശൈഖുനയുടെ നേതൃകുലീനതക്ക് സാധിച്ചിരുന്നു.

സർവ്വമതസാഹോദര്യവും സാമുദായിക ഭദ്രതയും ശൈഖുനയുടെ മുഖമുദ്ര തന്നെയായിരുന്നു. അന്തഛിദ്രതയും മതസ്പർദ്ധയും സൃഷ്ടിക്കുന്നവർക്ക് ശൈഖുന എന്നും ഒരു പേടി സ്വപ്നമാണ്.

കൃസ്ത്യൻ മിഷനറി പ്രവർത്തനം 'മർക്കസുൽ ബിശാറ' എന്ന പേരിൽ മഞ്ചേരിയെ കേന്ദ്രമാക്കി കേരളക്കരയിൽ പ്രവർത്തനമാരംഭിച്ചപ്പോൾ സർവ്വമതഗ്രന്ഥങ്ങളിലും അവഗാഹം നേടിയ ശൈഖുനാക്ക് അവരുടെ അടിസ്ഥാന പ്രമാണങ്ങൾവരെ ഉദ്ധരിച്ച് പഴയനിയമവും പുതിയ നിയമവും താരതമ്യം ചെയ്തു കൃസ്തീയ ശണ്ഠമുഖം ജനസാമാന്യത്തെ ബോധ്യപ്പെടുത്താൻ ഏറെ പ്രയാസപ്പെടേണ്ടിവന്നില്ല.

അതുപോലെ ഖാദിയാനികൾ പടച്ചുവിട്ട പ്രവാചകവേഷധാരി മിർസാഗുലാം അഹമ്മദിന്റെ കപടവസ്ത്രം വലിച്ചുകീറി ലോക ചരിത്രത്തിലാദ്യമായി ഖാദിയാനികൾ കാഫിറാണെന്ന് സമർത്ഥിച്ച ഒരേയൊരു പണ്ഡിതശ്രേഷ്ഠനും ശൈഖുന തന്നെ

യായിരുന്നു.

സദാസമയവും ഇബാദത്തിലും ഔറാദിലും കിതാബ് മുത്വാലഅയിലും മാത്രമായി ചിലവഴിച്ച ശൈഖുന ലോക പണ്ഡിതരിൽ അതുല്യരായിരുന്നുവെന്നു കണ്ടെത്താൻ ആർക്കും ഏറെദൂരം പോകേണ്ടിവരില്ല.

ആന്തരികമായ കാര്യങ്ങളെ മുൻകൂട്ടി കാണാനുള്ള ദീർഘ ദൃഷ്ടിയും പ്രശ്നങ്ങളെ അതിജയിക്കാനുള്ള ധൈഷണിക പ്രബുദ്ധതയും ശൈഖുനയുടെ പ്രത്യേകതയായിരുന്നു.

പെരുമാറ്റത്തിലും പഠനത്തിലുമെല്ലാം തൃപ്തരാണെന്ന് തോന്നുന്ന വരിദ്യാർത്ഥികളുടെപോലും മനസ്സകം വായിക്കാനുള്ള കഴിവ് ശൈഖുനയുടെ പ്രത്യേകതയാണ്. വിദ്യാർത്ഥികളെ പ്രത്യക്ഷത്തിൽ നിസ്സാരത തോന്നിപ്പിക്കുന്ന കാരണങ്ങളാൽ പുറത്താക്കപ്പെട്ട ഒന്നിലധികം സംഭവങ്ങൾ എനിക്കറിയാം. ആ വിദ്യാർത്ഥികൾ ദീനിന്റെ ശത്രുക്കളായി പരിവർത്തനപ്പെട്ട് പോയതായേ അറിവുള്ളു.

ശൈഖുനയുടെ നിഷ്കർഷത പുലർത്തുന്ന തീരുമാനങ്ങളിൽ വഴിയേ വരുന്നവർക്ക് പാഠമുണ്ടാകും.

ജാമിഅയുടെ സിലബസ് പരിഷ്കരിപ്പിക്കണമെന്നാവശ്യപ്പെട്ട് നാല്പതോളം പ്രഗത്ഭരടക്കമുള്ള വിദ്യാർത്ഥികൾ കമ്മറ്റിയിൽ സമ്മർദ്ദമുണ്ടാക്കി.

ഇവ്വിഷയകമായി കമ്മറ്റിയിൽ ചർച്ചവരികയും ശൈഖുനയുടെ ഇടപെടൽമൂലം പൂർവ്വസൂരികളായ പണ്ഡിതമഹത്തുക്കളാൽ ക്രോഡീകൃതമായ നിലവിലുള്ള സിലബസ് പരിഷ്കരിപ്പിക്കണമെന്ന അഭിപ്രായകോലാഹലങ്ങൾക്കെതിരെ അദ്ധ്യാപകരും കമ്മറ്റിയംഗങ്ങളും യോജിച്ച് തീരുമാനമെടുക്കുകയും ചെയ്തു.

അങ്ങനെ വിശദീകരണം തേടി വിദ്യാർത്ഥികളെയോരോരുത്തരെയായി ശൈഖുനയുടെ റൂമിൽവെച്ച് കോട്ടുമല ഉസ്താദിന്റെ കൂടി സാന്നിധ്യത്തിൽ വിചാരണ ചെയ്തു. പലരും തങ്ങളുടെ ചെയ്തിയിൽ സ്വയം ഖേദിച്ചു പിന്മാറി. മറ്റുചിലർ ശൈഖുനയെ തിരസ്കരിക്കുകയും അവർ പുറത്താക്കപ്പെടുകയും ചെയ്തു. അവരുടെ ധിക്കാരശരങ്ങൾ അവരെ കൊണ്ടെത്തിച്ചത് അനുഭവപാഠമായി ഇന്നും അവശേഷിക്കുകയാണ്. ദീനിന്റെ സൽപന്ഥാവ് കാണാതെ അയിമ്മത്തിനെയും വിഖ്യാതസൂഫിവര്യരേയും ഔലിയാക്കളേയും ചവിട്ടിമെതിച്ച് നടക്കുന്ന ബിദഈ പാർട്ടികളുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുകയാണവരിൽ മിക്കവരുമിപ്പോൾ.

അവിടത്തെ ഏതൊരു തീരുമാനത്തിലും അഭിപ്രായത്തിലും നാമാരും കാണാത്ത ഒരു സിദ്ധിയുണ്ടായിരുന്നു. ആ നിർഗളിക്കുന്ന വാചാലതയിലെവിടെയോ ജീവാമൃതം പൂശപ്പെട്ട പോലെ അതു സഫലീകൃതമായിക്കൊണ്ടേയിരിക്കുന്നു. ശൈഖുനയുടെ കറാമത്ത് എനിക്ക് അനുഭവങ്ങൾ തന്നെ ഏറെ നൽകീട്ടുണ്ട്.

അവിടുത്തെ അവസാനത്തെ വിദ്യാഭ്യാസ ബോർഡ് യോഗത്തിലായിരുന്നു, വർഷത്തിലൊരിക്കൽ പ്രാർത്ഥനാദിനാചരണമായി പ്രഖ്യാപിക്കപ്പെട്ടത്. നിശ്ചിത തിയ്യതിപോലും നിർണയിക്കപ്പെട്ട ആ അഭിപ്രായം ശൈഖുനയുടേതായിരുന്നു. പ്രാർത്ഥനാദിനമായാചരിക്കാൻ രണ്ടാഴ്ചമാത്രം ബാക്കിനിൽക്കേയായിരുന്നു ശൈഖുനയുടെ അന്ത്യം. അങ്ങനെ പ്രഥമഘട്ടത്തിലെ ദുആ ശൈഖുനക്ക് കൂടി ഫലവത്താകുകയായിരുന്നു.

കാലത്തിന്റെ ഗതിവിഗതികളെ സ്വയംതീർത്ത സ്ഫടികത്തിലൂടെ നോക്കിക്കാണുകയായിരുന്നു ശൈഖുന പലപ്പോഴും.

'സമസ്ത' എഴുപതാം വാർഷിക ഫിനാൻസി കൺവീനറായി ഏൽപിക്കപ്പെട്ട ഈ വിനീതൻ ശൈഖുനയോടതിൽ നീരസം പ്രകടിപ്പിച്ചു.

എത്രയോ സ്വീകാര്യരും സമ്മതികരുമായിരുന്ന മുൻഗാമികളാൽ പടുത്തുയർത്തപ്പെട്ട ഒരു കറാമത്തിന്റെ സംഘടനയാണിതെന്നായിരുന്നു ശൈഖുനയുടെ മറുപടി.

നമ്മുടെ കണക്കുകൂട്ടലുകൾക്കെല്ലാം അതീതമായി സമ്മേളനം വൻവിജയം കൊയ്തു പരിസമാപ്തി കുറിച്ചപ്പോഴും ചെലവ് കഴിച്ചു മിച്ചമായിരുന്നു.

വിജ്ഞാനത്തിന്റ നിറകതിരായ ആ പുണ്യപുംഗവൻ നമ്മെ വിട്ട് പിരിഞ്ഞിരിക്കുന്നു. അവരുടെ കാൽപാടുകൾ പിന്തുടരാൻ റബ്ബ് തആല നമുക്ക് സൗഭാഗ്യം നൽകട്ടെ. ○




അഭിവന്ദ്യനായ ഗുരുവിന്റെ വിശ്വപ്രസിദ്ധനായ ശിഷ്യൻ: റശീദിയ്യ: ദശവാർഷികത്തിൽ ശംസുൽ ഉലമ കണ്ണിയത്ത് ഉസ്താദിന്റെ കൂടെ. സമീപം മർഹൂം സി.എച്ച്. ഹൈദ്രോസ് മുസ്ലിയാർ



# ആ പ്രഭാകിരണങ്ങൾക്ക് അസ്തമയമില്ല

**കെ.ടി. അബ്ദുള്ള ഫൈസി**
വെളിമുക്ക് സൗത്ത്

ശൈഖുനായെ സ്മരിക്കുമ്പോൾ ആദ്യം മനസ്സിൽ ഓടിയെത്തുന്നത് വന്ദ്യപിതാവിന്റെ (മർഹൂം വെളിമുക്ക് കെ. ടി. മുഹമ്മദ് കുട്ടി മുസ്‌ലിയാർ) വാക്കുകളാണ്. ``ഞാൻ കണ്ട ആലിമീങ്ങളിൽ ഏറ്റവും ശരിയായ നിലക്കുള്ള മഹാനവർകളാണവർ. ത്വഅ്ന് ചെയ്യുന്നവർക്കു പല ഗറളുകളും ഉണ്ടാകും. അതിന്റെ ഗുരുത്വക്കേട് അവർ കാണുകയും ചെയ്യും.'' ഏഴ് വർഷങ്ങൾക്കുമുമ്പ് ഉള്ളാൾ സയ്യിദ് മദനി അറബിക് കോളേജിൽ തദ്‌രീസ് ചെയ്യുന്ന കാലത്ത് ഒരു സ്വകാര്യ ചർച്ചയിൽ വന്ദ്യപിതാവ് ഓർമിപ്പിച്ചതാണ് ഈ വാക്കുകൾ. ആറ് വർഷങ്ങളോളം നന്തി ദാറുസ്സലാം അറബിക് കോളേജിൽ ശൈഖുനായുടെ കീഴിൽ പ്രവർത്തിക്കാൻ ലഭിച്ച സുവർണ്ണാവസരം ആജീവനാന്തം മാർഗ്ഗദർശനം നൽകുമെന്ന് ഞാൻ വിശ്വസിക്കുന്നു. അപ്രാപ്യമായ ഉയരത്തിൽ നിന്ന് കിരണങ്ങൾ വിതറിയ ആ സൂര്യപണ്ഡിതന്റെ വളരെ അടുത്ത് നിൽക്കാൻ വർഷങ്ങൾ അനുഗ്രഹിച്ച നാഥനുമാത്രം സർവ്വസ്തുതികളും.

1974-ൽ ജാമിഅയിൽ ശൈഖുനായുടെ ശിഷ്യത്വം ലഭിക്കണം എന്ന ഒരേ ഒരു കാരണത്തിനാണ് വന്ദ്യപിതാവ് എന്നേയും ജ്യേഷ്ഠ സഹോദരൻമാരേയും ജാമിഅയിലേക്ക് അയച്ചത്. നന്തി ദാറുസ്സലാമിൽ മുഹ്‌യദ്ദീൻ ജുമാ മസ്ജിദിന്റെ പടിഞ്ഞാറെ ചെരുവിൽ മിനാരത്തോട് ചേർന്ന് നിൽക്കുന്ന തികച്ചും അനാർഭാഡകരമായ ശൈഖുനായുടെ റൂം നിഷ്കാമകർമ്മിയും സ്വാതികനുമായ ഒരു മഹാമനീഷിയുടെ സവിധം എന്ന് വിളിച്ചറിയിക്കുന്ന റൂം സംവിധാനം. ഒരു കട്ടിൽ, അതിൽ ഒരു ബെഡ്സ്റ്റ്. അത്യാവശ്യ കിതാബുകൾ വെക്കാൻ ഒരു സ്റ്റൂൾ, നിലത്ത് പായയിൽ പതിഞ്ഞിരുന്ന് ഭക്ഷണം കഴിക്കുന്ന ശൈഖുനാ! ആ സവിധത്തിൽ എത്തിയാൽ ആദ്യം അന്വേഷിക്കും. ``എന്താ അബ്ദുള്ളാ ഉപ്പാക്ക് സുഖം തന്നെയല്ലേ?"

``സുഖം ഉണ്ട്. ഗുളിക കഴിക്കുന്നുണ്ട്.''

``നാടൻ മരുന്ന് കഴിക്കാൻ പറയണം.''

ആദ്യമാദ്യം ഇതുതന്നെ ആയിരുന്നു ശൈഖുനാ പറയുക. എന്നും ഒരു വിദ്യാർത്ഥിയെപ്പോലെ വളരെ പതിഞ്ഞ സ്വരത്തിലും ബഹുമാനാദരവുകളോടും കൂടി മാത്രമേ ആ ഹള്റത്തിൽ വല്ലതും പറയാൻ സാധിക്കുമായിരുന്നുള്ളൂ. ആ തിരുസ



ന്നിധിയിൽ എപ്പോഴും എന്തെങ്കിലും കാര്യവുമായി എത്താൻ കൊതിക്കുന്ന മനസ്സിനെ നിയന്ത്രിച്ചത് മുർശിദായ പിതാവിന്റെ നിർദ്ദേശമായിരുന്നു. '' ശൈഖുനാ എന്തെങ്കിലും ദിക്റുകളിലും തസ്ബീഹുകളിലുംമായിരിക്കും, അവിടെ ചെന്ന് എന്തെങ്കിലും ഫുളൂൽ പറയണ്ട; അത്കൊണ്ടാണ് ഞാൻ എപ്പോഴും അങ്ങോട്ട് കടന്ന് ചെല്ലാത്തത്'' ഈ വാക്കുകളെ അന്വർത്ഥമാക്കുന്ന ഒട്ടേറെ രംഗങ്ങൾക്ക് വിനീതൻ സാക്ഷിയായിട്ടുണ്ട്.

മംഗലാപുരം നഹ്റുമൈതാനിയിൽ സുന്നീ സമ്മേളനം. ഉദ്ഘാടനം ശൈഖുനാ. കാർമാർഗ്ഗം നന്തിയിൽനിന്ന് യാത്ര ചെയ്ത ശൈഖുനാ അഞ്ച് മണിക്കൂർ യാത്രയിൽ. ചിലർ മംഗലാപുരം ടൗണിൽ സംഘടിപ്പിച്ച സമ്മേളനത്തിലെ ഏതാനും പരാമർശങ്ങൾ ശംസുൽ ഉലമായുടെ ശ്രദ്ധയിൽ കൊണ്ടുവന്നു. വലിയുള്ളാഹി സി. എം. മടവൂരിന്റെ വാക്കുകൾ ദുരുപയോഗം ചെയ്ത് മുതലെടുക്കുന്നുണ്ട് എന്ന് ശൈഖുനായെ ഉണർത്തി. വേദിയിലും മൈതാനിയിലും ശൈഖുനായുടെ ആഗമനം പ്രതീക്ഷിച്ച് ആയിരങ്ങൾ അക്ഷമരായി നിൽക്കുന്നു. (അണികളും പ്രതിയോഗികളും) ആ വാക്കുകൾക്ക് കാതോർക്കുകയാണ്. പതുക്കെ ആരംഭിച്ച ഇളം തെന്നൽ ക്രമേണ കൊടുങ്കാറ്റായി രൂപപ്പെട്ടു. വിഷയം സി. എമ്മിലേക്കെത്തുന്നു. '' സക്റാൻമാരുടെ വാക്കുകൾ നിനക്ക് അറിയുമോടൊ, ആ വാക്കിൻ നേരെ അർത്ഥം പറയാൻ പറ്റുമോടാ'' ആ പ്രഭാഷണം കത്തിപ്പടരുകയാണ്. അനുനായികളുടെ ഹൃദയത്തിൽ തേൻമഴയും മറ്റു ചിലർക്കു ഇടിത്തീയുമായ പരാമർശങ്ങൾ. പ്രഭാഷണം കഴിഞ്ഞു. ഭക്ഷണം പോലും കഴിക്കാതെ ശൈഖുനാ കാറിൽ കയറുന്നു.

വീണ്ടും അഞ്ചു മണിക്കൂർ യാത്ര! യാത്രയിലുടനീളം ഊർജ്ജസ്വലരായ ശൈഖുനാ ഇലാഹീ സ്മരണയുടെ ലഹരിയിൽ! അവിടത്തെ കരങ്ങളിൽ തസ്ബീഹ്മാല! അധരങ്ങളിൽ ദിക്ർ-തസ്ബിഹിന്റെ ആവേശം മാത്രം. സുബഹിന്റെ വാങ്കൊലികൾ മുഴങ്ങാൻ നിമിഷങ്ങൾ മാത്രം ബാക്കി. യാത്രക്കിടയിൽ ഒരു പോള കണ്ണടക്കാതെ സദാ ഉണർന്നിരുന്ന ശൈഖുനാ സ്ഥലമന്വേഷിക്കുമ്പോൾ ആണ് സഹയാത്രക്കാരിൽ ചിലർ ഞെട്ടി ഉണരുന്നത്. ഡ്രൈവ് ചെയ്തിരുന്ന ബാവയെ (ശൈഖുനായുടെ പേരക്കിടാവ്) സദാ ജാഗരൂഗനാക്കിയിരുന്നു പ്രസ്തുത അന്വേഷണങ്ങൾ എന്നതാണ് വസ്തുത.

ദാറുസ്സലാമിൽ ശൈഖുനായുടെ കീഴിൽ കെ.സി. ഉസ്താദും വന്ദ്യപിതാവും പ്രഗൽഭമുദരിസുമാരും സേവനമനുഷ്ടിക്കുന്ന സന്ദർഭം. കുതുബ് ഖാനയിലേക്ക് കിതാബ് ആവശ്യാർത്ഥം ഈ വിനീതൻ പുറപ്പെട്ടപ്പോൾ ശൈഖുനായുടെ ഖാദിം പിസി അബ്ദുല്ല ദാരിമി ശൈഖുനാ വിളിക്കുന്നു എന്ന് അതിശയോക്തിയോടെ പറഞ്ഞു എന്തോ സന്തോഷവാർത്ത ആയിരിക്കുമെന്ന അനുമാനത്തോടെ ആ സവിധത്തിൽ തിടുക്കത്തിൽ എത്തി. റൂമിൽ അകത്തും പുറത്തുമായി ചില പ്രമുഖർ നിൽപുണ്ട്. കർണ്ണാടകയിലെ ഈശ്വരമംഗലം സ്വദേശികൾ. റൂമിലേക്കെത്തേണ്ടതാമസം ശൈഖുനാ പറയുന്നു. ``അബ്ദുള്ള ഇവരുടെ കൂടെ പോകണം, എനിക്ക് സുഖമില്ല'' തദ്ദേശവാസികൾ; വീണ്ടും ശൈഖുനായെ നിർബന്ധിക്കുന്നു. വലിയ പ്രചാര വേലകളും സജ്ജീകരണങ്ങളും സംഘടിപ്പിച്ച് ശൈഖുനായുടെ ആഗമനം വിളംബരം ചെയ്ത ഉറൂസിന്റെ സമാപനം ആ പണ്ഡിതപ്രതിഭയുടെ ദർശനവും ഗഹനമായ മൊഴികളും കാത്ത് കാതോർത്തിരിക്കുന്ന തദ്ദേശവാസികൾ; അവർക്ക് ശൈഖുനാ മാത്രമാണ് വേണ്ടത്. അവർ വീണ്ടും നിർബന്ധിച്ചു. തദവസരത്തിൽ ശൈഖുനാ അവരോടായി പറഞ്ഞു. ``നിങ്ങളുടെ പരിപാടിയിൽ പങ്കെടുക്കാനാണ് ഞാൻ വീട്ടിൽ നിന്ന് പുറപ്പെട്ടത്. എനിക്ക് ശ്വാസം മുട്ട് അനുഭവപ്പെടുന്നു. പറയുന്നത് മനസ്സിലാക്കണം. നിങ്ങൾ ഇവനേയും കൂട്ടി അവിടേക്ക് പുറപ്പെടണം. എനിക്കെന്തായാലും വരാൻ കഴിയില്ല. ഇവൻ എന്തിനും മതി.'' ആ തിരുമൊഴികൾ മഹാഗുരുവിൽ നിന്ന് ലഭിച്ച ഒരു വരമായി ഞാൻ എന്നും മനസ്സിൽ സൂക്ഷിക്കുന്നു.

താൻ നയിക്കുന്ന സ്ഥാപനവും പ്രസ്ഥാനവും കുറ്റമറ്റതും സ്ഥാപിത ലക്ഷ്യത്തിൽ മാത്രം മുന്നോട്ട് ചലിക്കുന്നതുമായിരിക്കണം എന്ന വിട്ടു വീഴ്ചയില്ലാത്ത നിലപാടായിരുന്നു ശൈഖുനായുടേത്. വിദ്യാർത്ഥികളുടെ പഠന കാര്യത്തിലും വേഷഭൂഷാദികളിലും കർക്കശ മനോഭാവം ശൈഖുനാ ഒരിക്കലും കൈവിടാറില്ല. ``എന്തിനാടാ കുറെ ഏറെ, നാലെണ്ണം നല്ലതുണ്ടായാൽ മതി.'' എന്ന് ശൈഖുനാ പറയാറുണ്ടായിരുന്നു. കെ.സി. ഉസ്താദ് കോളേജിൽ നിന്ന് പിരിഞ്ഞ സന്ദർഭം അർദ്ധവാർഷിക പരീക്ഷക്ക് ശേഷം കെ. സിയുടെ സ്ഥാനത്ത് ആരെയും നിയമിച്ചിട്ടില്ല. വിദ്യാർത്ഥികളുടെ അച്ചടക്കം, ചര്യകൾ തുടങ്ങിയ കാര്യങ്ങളിലെല്ലാം ശ്രദ്ധ ചെലുത്തിയിരിക്കുന്നത് കെ.സി. ഉസ്താദ് ആയിരുന്നു. അനാരോഗ്യം വകവെക്കാതെ ശൈഖുനാ സ്വഹീഹുൽ ബുഖാരിക്ക് പുറമെ തുഹ്ഫയുടെ ചില പ്രത്യേക ബാബുകളും ക്ലാസെടുക്കുമായിരുന്നു. (മറ്റു മുത്വവ്വൽ സബ്ഖുകൾ വന്ദ്യപിതാവും) കൂടുതൽ ദിവസം കോളേജിൽ എത്തുന്ന ശൈഖുനാ ഏറെ സമയം കോളേജിൽ ഉണ്ടാകുമായിരുന്നു. ഒരു ദിവസം ശൈഖുനാ ഈ വിനീതനോട് പറഞ്ഞു. ``അബ്ദുള്ളാ നീ മുത്വവ്വൽ ക്ലാസിൽ രണ്ട് പ്രാവശ്യം ഹാജർ വിളിക്കണം. ഹണാദ്, ദിക്ർ, ഓത്ത്, വിദ്യാർത്ഥികളുടെ പോക്ക്, വരവ് ഇവയെല്ലാം ശരിക്ക് ശ്രദ്ധിക്കണം. ഉപ്പാനെ അതിന് ബുദ്ധിമുട്ടിക്കേണ്ട. അതെല്ലാം നീ ശ്രദ്ധിച്ചാൽ മതി. '' അതേ വർഷം വാർഷികപരീക്ഷക്ക് കിതാബുകൾ തിട്ടപ്പെടുത്തി പരീക്ഷ സംബന്ധമായ

കാര്യങ്ങൾ പറയുന്നതിനിടയിൽ ശൈഖുനാ ബെഡ്ഡിൽ നിന്ന് താഴെ പായയിൽ ഇറങ്ങിയിരുന്നു. ``അബ്ദുള്ളാ എഴുതിക്കോ എന്ന് പറഞ്ഞ് ...ടലാസിൽ കൈവിരൽ വെച്ച് ഇവിടെ....ഇവിടെ...എന്നീ പ്രകാരം നിർദ്ദേശിക്കുകയും അവസാനം ഒപ്പുവെച്ച് നോട്ടീസ് ബോർഡിൽ വെക്കാൻ പറഞ്ഞതും വളരെ ഉയരത്തിൽ ജ്വലിച്ച് നിൽക്കുന്ന സൂര്യനെ കൈകൊണ്ട് തൊടുന്ന സൗഭാഗ്യം പോലെ മനസ്സിൽ മിന്നിമായുന്നു. വാർഷിക പരീക്ഷക്ക് ചോദ്യങ്ങൾ തയ്യാറാക്കാൻ `വെള്ളിമാട് കുന്നിൽ' വരാൻ പറഞ്ഞു. മൂന്ന് ദിവസം രാവിലെ വെളിമുക്കിൽ നിന്ന് ശൈഖുനായുടെ വസതിയിലെത്തി. ശൈഖുനാ തന്നെ മുതവ്വൽ, മുഖ്തസർ, കിതാബുകൾ വായിപ്പിച്ച് ചോദ്യങ്ങൾ ഉണ്ടാക്കിയശേഷം. ആറാം ക്ലാസിന്റെ ചോദ്യങ്ങൾ അടുത്ത റൂമിൽ ഇരുന്ന് ഉണ്ടാക്കാൻ കൽപ്പിച്ചു. ``ചോദ്യം കുറച്ച് കടുപ്പം വേണം'' എന്ന് ഉണർത്തി. ചോദ്യം ഉണ്ടാക്കിവായിച്ചു കേൾപ്പിച്ചപ്പോൾ പുഞ്ചിരിച്ച ശൈഖുനാ ``ആറാം ക്ലാസല്ലേ വലിയ കടുപ്പമാക്കേണ്ട'' എന്ന് പറഞ്ഞു. ശൈഖുനായുടെ ഓരോ വാക്കുകളും മനസ്സിൽ മായാത്ത സ്മരണയായി നിലനിൽക്കുന്നു.

വളരെ കാലത്തെ ഒരഭിലാഷമായിരുന്നു വെളിമുക്കിൽ ശൈഖുനായുടെ ഒരു പ്രഭാഷണം സംഘടിപ്പിക്കൽ. അതിന് ലഭിക്കുന്ന ഒരു സുവർണ്ണാവസരം കാത്തിരിക്കുകയായിരുന്നു ഞങ്ങൾ സയ്യിദ് ഹുസൈൻ ജിഫ്രിതങ്ങൾ, കെ മൂസമുസ്‌ലിയാർ, മുഹമ്മദ് കുട്ടിഹാജി എന്നിവരും ഞാനും കൂടി വെള്ളിമാടുകുന്നിൽ എത്തി. ആഴ്ചകളോളം ശൈഖുനാ സുഖമില്ലാതെ കോളേജിൽ വരാതിരുന്ന സമയം. വെളിമുക്കിൽ ശൈഖുനായുടെ ഒരു പ്രഭാഷണം എന്ന ചിരകാലാഭിലാഷം ഞങ്ങളെ മുന്നോട്ട് നയിച്ചു. പക്ഷെ, ശൈഖുനാ പറയുകയാണ്. ``സംസാരിക്കുന്ന ഒരു വിഷയവും പറയേണ്ട, എനിക്കതിന് സാദ്ധ്യമല്ല, നിങ്ങൾ എന്ത് പറഞ്ഞിട്ടും കാര്യമില്ല.'' വളരെ നിരാശയോടെ മടങ്ങിയ ഞങ്ങൾ മറ്റു ചില പണ്ഡിത നേതാക്കളെ സമീപിച്ചു. സമ്മേളന തിയ്യതി ഉറപ്പിച്ചു. പ്രചരണം നടത്തി. ദിവസങ്ങൾ കഴിഞ്ഞു. ശൈഖുനാ കോളേജിൽ പ്രസന്നവദനായി എത്തി. ഉടനെ റൂമിലെത്തിയ വിനീതൻ സമ്മേളനാഭിലാഷം വിനയപൂർവ്വം മുമ്പിൽ വെച്ചു. ഇതൊരു വേഴാമ്പലിന്റെ ദാഹമാണെന്ന് മനസ്സിലാക്കിയാവണം ``ഈ സുഖം (അന്ന്) ഉണ്ടെങ്കിൽ വരാം അബ്ദുല്ലാ'' എന്ന് ശൈഖുനാ പറയേണ്ട താമസം വെളിമുക്കിൽ വേണ്ട എല്ലാ സൗകര്യങ്ങളും ഒരുക്കാനായി വിനീതൻ നാട്ടിലേക്ക് കുതിച്ചു. സമ്മേളന ദിവസം ശൈഖുനാ വമ്പിച്ച ജനാവലിയെ അഭിസംബോധന ചെയ്തു. വേദിയിൽ കക്കാട് എസ്. എം. ജിഫ്രിതങ്ങൾ, കെ. സി. ജമാലുദ്ദീൻ മുസ്‌ലിയാർ, സയ്യിദ് ഹുസൈൻ ജിഫ്രിതങ്ങൾ, കെ. ടി. മുഹമ്മദ് കുട്ടി മുസ്‌ലിയാർ അഡ്വക്കറ്റ് യു. എ. ലത്തീഫ്, അദൃശ്ശേരി പി. കെ. മുഹമ്മദ് മുസ്‌ലിയാർ, C. B. M. മാനേജർ പി. കെ. മുഹമ്മദ് ഹാജി തുടങ്ങിയവർ. മുഖ്യപ്രഭാഷണം കഴിഞ്ഞ് ശൈഖുനാ ഇരുന്നു. തുടർന്ന് ക്രസന്റ് ബോർഡിംഗ് മദ്റസാ വിദ്യാർത്ഥികളുടെ ദഫ് പരിപാടികൾ-തുടർന്ന്



**താൻ നയിക്കുന്ന സ്ഥാപനവും പ്രസ്ഥാനവും കുറ്റമറ്റതും സ്ഥാപിത ലക്ഷ്യത്തിൽ മാത്രം മുന്നോട്ട് ചലിക്കുന്നതുമായിരിക്കണം എന്ന വിട്ടുവീഴ്ചയില്ലാത്ത നിലപാടായിരുന്നു ശൈഖുനായുടേത്.**

ശൈഖുനാ വീണ്ടും പ്രസംഗിക്കാൻ തയ്യാറായി! ഒരു സാധാരണ വേദിയിൽ രണ്ടാം പ്രഭാഷണം!! സംഘാടകരുടെ ആഹ്ലാദത്തിന് അതിരില്ലായിരുന്നു. അവർ ആത്മനിർവൃതിയിൽ!

അടുത്ത ദിവസം കോളേജ് റൂമിൽ ശൈഖുനായെ കണ്ടപ്പോൾ വളരെ സന്തോഷത്തിലായിരുന്നു. ശൈഖുനായുടെ ആഗമനത്തോടെ ജനങ്ങൾ അലകടൽ പോലെ ഇളകിമറിയുന്നത് കണ്ട ശൈഖുനാ ``ഇവിടെയും ഇങ്ങിനെ തന്നെയാണ് അബ്ദുല്ലാ'' എന്ന് പറഞ്ഞപ്പോൾ വെളിമുക്കിൽ വന്ന് പോകാൻ ശൈഖുനായെ വിഷമിപ്പിച്ചതിൽ പരിഭവം പ്രകടിപ്പിച്ച വിനീതനോട് ``ഇനി, ഒരു സമ്മേളനം കൂടി അവിടെ നടത്തണം'' എന്ന സംതൃപ്തിയുടെ മോഹന വാക്കിലൂടെയായിരുന്നു ശൈഖുനാ പ്രതികരിച്ചത്. പക്ഷെ, ആ സന്ദർഭം കാത്തിരുന്ന ഞങ്ങൾക്ക് ഒരിക്കലും അസ്തമിക്കാത്ത പ്രഭാകിരണങ്ങൾ ജ്വലിപ്പിച്ചു മറഞ്ഞുനിൽക്കുന്ന സൂര്യതേജസ്സിനെയാണ് വിധി സമ്മാനിച്ചത്. ശൈഖുനാ സുഖമില്ലാതെ ഫാത്തിമാ ഹോസ്പിറ്റലിലാണെന്ന പത്രവാർത്ത കണ്ട് ഓടിയെത്തി ശൈഖുനായോടൊപ്പം ഒരു മണിക്കൂറിലധികം സമയം ലഭിച്ചപ്പോൾ ആ കൈകാലുകൾ തൊട്ടുതടവിയതും, ഒടുവിൽ വഫാത്തിന് ഒരാഴ്ച മുമ്പ് രാമനാട്ടുകരയിൽ അബൂഹാജിയുടെ വീട്ടിൽ മൗലിദിന്റെ മജ്‌ലിസിലേക്ക് ക്ഷീണിതനായി വന്ന ശൈഖുനായെ കസേരയിലേക്ക് ആനയിക്കാൻ സാധിച്ചതും ആ പണ്ഡിതപ്രതിഭയോടൊപ്പം ലഭിച്ച അനർഘവേളകളിൽ അവസാനത്തേതായിരുന്നു എന്ന തിരിച്ചറിവ് മനസ്സിനെ വല്ലാതെ വേദനിപ്പിക്കുന്നു.

എന്നെ ഏറ്റവും വേദനിപ്പിച്ച ദിവസമായിരുന്നു 1995 മാർച്ച് 29 (ശവ്വാൽ 27-1415) ബുധനാഴ്ച അന്നേ ദിവസമായിരുന്നു വന്ദ്യഗുരുവായ പിതാവ് വഫാത്തായത്. ആ സമയം ഫാത്തിമാ ഹോസ്പിറ്റലിലെത്തിയ ശൈഖുനാ ആംബുലൻസിൽ കയറിനിന്ന് പിതാവിനെ ഒരുവേള നോക്കി. ``ഞാൻ സുഖമില്ലാതെ വന്നതാണ്. പതിനൊന്ന് മണിക്ക് മയ്യിത്തെടുക്കുമെന്ന് വെച്ചോ. എനിക്ക് സുഖമില്ല. ഞാൻ സാധിച്ചാൽ വരാം'' എന്ന് എന്നോടു പറഞ്ഞു. പിന്നീട് ഏഴിന്റെ ഖത്തപുര ദുആ കഴിഞ്ഞ് ശൈഖുനായെ സമീപിച്ചപ്പോൾ ``അബ്ദുല്ലാ, നീ ബേജാറാവേണ്ട, ഭയപ്പെടേണ്ട. പതിനഞ്ച് രാവിലെയും വൈകുന്നേരവും ഉപ്പാന്റെ ഖബ്ർ സിയാറത്ത് നടത്തി അവിടെ തന്നെ നിന്നോ എന്ന സാന്ത്വന വാക്കുകളായിരുന്നു മഹാനവർകളിൽ നിന്നും എനിക്ക് ലഭിച്ചത്. തകർന്ന ഹൃദയത്തിന് ആശ്വാസവചനങ്ങൾ നൽകിയ പുണ്യ മഹാഗുരു റബ്ബിന്റെ സവിധത്തിലേക്ക് യാത്രയായി. ജീവിതത്തിൽ മറ്റാരിൽ നിന്നെങ്കിലും ലഭിക്കുമെന്ന് വിദൂര പ്രതീക്ഷപോലുമില്ലാത്ത ഒട്ടേറെ അനർഘമുത്തുകൾ നൽകി കടന്നു പോയ ശൈഖുനാക്ക് വേണ്ടി ഹൃദയത്തിന്റെ ഭാഷയിൽ വിനീത ശിഷ്യൻ പ്രാർത്ഥിക്കുന്നു. ശൈഖുനാ ശംസുൽ ഉലമയുടെ അഭിലാഷങ്ങൾ സഫലീകരിക്കേണമേ നാഥാ. മഹാനവർകളോടൊപ്പം സ്വർഗ്ഗപൂങ്കാവനത്തിൽ ഞങ്ങളെയും ഒരുമിച്ചുകൂട്ടണമേ-ആമീൻ.

O



# വിസ്മയകരമായ ബുദ്ധിശക്തി

അബ്ദുൽ ഹമീദ് ഫൈസി അമ്പലക്കടവ്

മൂർച്ചയേറിയ ആ ബുദ്ധിശക്തി വിസ്മയകരംതന്നെ. ഉന്നതശീർഷരായ പലരും വിവിധ തലങ്ങളിൽ വിശദമായി ചർച്ച ചെയ്തശേഷം എത്തിചേർന്ന ധാരണകൾ ശംസുൽ ഉലമക്ക് മുമ്പിൽ സമർപ്പിച്ചാൽ പലപ്പോഴും ഭേദഗതി സുനിശ്ചിതം. ഒരു നിമിഷനേരംകൊണ്ട് അദ്ദേഹം നിർദ്ദേശിക്കുന്ന ഭേദഗതി, അതായിരുന്നു ശരിയെന്ന് കാലം പിന്നീട് തെളിയിക്കുമ്പോഴാണ് സവിശേഷമായ ആ ബുദ്ധിശക്തിക്കുമുമ്പിൽനാം അത്ഭുത പരതന്ത്രരാവുക.

1973ൽ രൂപീകരിച്ച സുന്നി വിദ്യാർത്ഥി സംഘടന പിൽക്കാലത്ത് ലക്ഷ്യത്തിൽനിന്ന് വ്യതിചലിച്ചു. അച്ചടക്കവും അനുസരണവും വിനയവുമുള്ള ഒരു വിദ്യാർത്ഥിസമൂഹത്തെ വളർത്തിയെടുക്കാൻ ബാധ്യസ്ഥമായ അതിന്റെ നേതൃത്വം അച്ചടക്കരാഹിത്യവും അനുസരണക്കേടും അഹങ്കാരവുമുള്ള ഒരു വിഘടിതഗ്രൂപ്പിനെയാണ് വളർത്തിക്കൊണ്ട് വന്നത്.

'സമസ്തയുടെ' കരങ്ങൾക്ക് ശക്തിപകരേണ്ട ആ സംഘടന ഒരു മതനിഷേധ രാഷ്ട്രീയ സംഘടനക്ക് ശക്തിപകരാനാണ് അതിന്റെ ഊർജ്ജം പിന്നീട് ചെലവഴിച്ചത്. ചില ഉസ്താദുമാർ അതിന്റെ നേതാക്കളെ വിളിച്ചു കാര്യം ഉണർത്തി. പക്ഷെ, ഫലി

എസ്.കെ.എസ്.എസ്.എഫ് സംഘടിപ്പിച്ച മസ്ജിദ് വിമോചന റാലി ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്ലിയാർ കോഴിക്കോട്ട് ഉദ്ഘാടനം ചെയ്യുന്നു.



ച്ചില്ല. തീർത്തും വഴിതെറ്റിപ്പോയ ആ സംഘടനക്കെതിരെ രോഷം പതഞ്ഞുയർന്നു.

ഇക്കാര്യം ശംസുൽ ഉലമയുടെ ശ്രദ്ധയിൽപെട്ടു. 1987ലെ പട്ടിക്കാട് ജാമിഅ: നൂരിയ്യ: അറബിക് കോളേജ് വാർഷിക മഹാ സമ്മേളനത്തിലെ തന്റെ പ്രസംഗത്തിൽ ആ സംഘടനയുടെ തെറ്റായനീക്കങ്ങൾക്കെതിരെ ശംസുൽഉലമ മുന്നറിയിപ്പ് നൽകി.

ലക്ഷ്യത്തിൽനിന്ന് വ്യതിചലിച്ചു പ്രയാണം ചെയ്യുന്ന സംഘടനയുടെ നീക്കത്തിൽ അസംതൃപ്തരായി കഴിയുന്ന പതിനായിരക്കണക്കിന് സുന്നി വിദ്യാർത്ഥികൾക്ക് ആ പ്രസംഗം ആവേശം പകർന്നു. അവർ ഉണർന്നു.

സുന്നി വിദ്യാർത്ഥി സംഘടനയെ രക്ഷിക്കാനെന്തുവഴി? വിവിധ തലങ്ങളിൽ ആലോചനകൾ പലതും നടന്നു. എസ്.എസ്.എഫിന്റെ സ്ഥാപകകാല നേതാക്കളും നിലവിലുള്ള ചില നേതാക്കളും സംഘടനയുടെ തെറ്റായനീക്കത്തിൽ പ്രതിഷേധിച്ചു നേരത്തെ വേറിട്ട് നിന്ന പ്രവർത്തകരും ഒരുപോലെ രഹസ്യമായി നടന്നു വരുന്ന ഈ കൂടിയാലോചനകളിൽ പങ്കാളികളായി.

ഉസ്താദുമാരും നേതാക്കളും ഉണർത്തിയിട്ടും ഉപദേശിച്ചിട്ടും അതവഗണിച്ചുകൊണ്ട് ധാർഷ്ട്യതയോടെ മുന്നോട്ട് ഗമിക്കുന്ന ആ സംഘടന ഇനി പൊളിച്ചെഴുതാതെ നിർവ്വാഹമില്ല. ആ ഈ ആവശ്യാർത്ഥം 1988 ജനുവരി 31ന് കോഴിക്കോട് സംസ്ഥാന സുന്നി വിദ്യാർത്ഥി പ്രതിനിധി കൺവെൻഷൻ വിളിച്ചുചേർക്കാൻ ധാരണയിലെത്തി.

മുക്കം, കെ.ഉമർഫൈസി, എ.വി. അബ്ദുറഹ്മാൻ ഫൈസി, ജലീൽ ഫൈ സി, പുല്ലങ്കോട്, മൊയ്തീൻ ഫൈസി പുത്തനഴി, മൊയ് തീൻകുട്ടി ഫൈസി വാക്കോട്, എം. എം. പരീത് എറണാകുളം, അശ്റഫ് ഫൈസി കണ്ണാടിപ്പറമ്പ് തുടങ്ങിയവർ നിർണായകമായ ഈ നിക്കങ്ങൾക്ക് നേതൃത്വംനല്കി.

നേതാക്കൾ ശംസുൽ ഉലമയെ സമീപിച്ച് കാര്യങ്ങൾ വിശദീകരിച്ചു. ഈ വിനീതനും കൂടെയുണ്ടായിരുന്നു. ജനുവരി 31ന് വിളിച്ച് ചേർത്ത കൺവെൻഷനിൽ വെച്ച് സുന്നി വിദ്യാർത്ഥിസംഘടന പുനഃസംഘടിപ്പിക്കാൻ ആലോചിക്കുന്നുവെന്ന് അറിയിച്ചപ്പോൾ ദീർഘദർശിയായ ശംസുൽ ഉലമ പറഞ്ഞു.

"എസ്.എസ്.എഫ്. നാം രൂപീകരിച്ച സംഘടനയാണ്. അത് വഴിതെറ്റി സഞ്ചരിക്കുന്നുവെങ്കിൽ ശരിയായ പാതയിലേക്ക് തിരിച്ചുകൊണ്ട് വരികയാണ് വേണ്ടത്. പുതിയ സംഘടന രൂപീകരിക്കുകയല്ല പ്രതിവിധി. എസ്.എസ്.എഫിന്റെ തെറ്റുകൾ 'വൺ ബൈ വണ്ണാ'യി ക്രോഡീകരിച്ച് ഒരു കുറ്റപത്രം തയ്യാറാക്കി അവർക്ക് നിങ്ങൾ നല്കുക. അതാണ് നിങ്ങൾ ചെയ്യേണ്ടത്. തെറ്റ് തിരുത്തുന്നുവെങ്കിൽ മറ്റുയാതൊന്നും ആലോചിക്കേണ്ട. തീരുന്നില്ലെങ്കിൽ വേണ്ടത് ചെയ്യാം. അതാണ് അതിന്റെ 'പ്രോപ്പർവേ'

ജനുവരി 31ന് ചേർന്ന കൺവെൻഷൻ എസ്.എസ്.എഫിനെതിരെ പത്തൊമ്പത് കുറ്റങ്ങളടങ്ങുന്ന കുറ്റപത്രം അംഗീകരിച്ചു. ശംസുൽ ഉലമ നിർദ്ദേശിച്ചത് പോലെ ആ കുറ്റപത്രം നേതൃത്വത്തിന് സമർപ്പിച്ചു.

കുറ്റങ്ങൾ നിഷേധിക്കാൻ അവർക്ക് കഴിയുമായിരുന്നില്ല. തെറ്റ് തിരുത്താൻ അവർ തയ്യാറായതുമില്ല. പ്രത്യുത, പത്രമാധ്യമങ്ങളിലൂടെ കുറ്റപത്രം വളച്ചൊടിച്ച് സുന്നി വിദ്യാർത്ഥികളെ തെറ്റിദ്ധരിപ്പിക്കാനും ജനുവരി 31ന് രൂപീകരിച്ച എസ്.എസ്.എഫ്. ആക്ഷൻ കമ്മിറ്റിയുടെ ഉദ്ദേശ്യശുദ്ധിയെ ചോദ്യം ചെയ്യാനുമാണവർ ശ്രമിച്ചത്.

ആക്ഷൻ കമ്മിറ്റിയുടെ നേതൃത്വത്തിൽ സംസ്ഥാനത്തിന്റെ വിവിധ ഭാഗങ്ങളിൽ കുറ്റപത്രം വസ്തുനിഷ്ടമായി വിശകലനം ചെയ്യുന്ന കൺവെൻഷനുകൾ സംഘടിപ്പിക്കപ്പെട്ടു. 'എസ്.എസ്.എഫ്. എങ്ങോട്ട്? എന്ന പേരിൽ ലഘുലേഖ പുറത്തിറക്കി. അവശേഷിക്കുന്ന വിദ്യാർത്ഥികളും മാറി ചിന്തിച്ചുതുടങ്ങി. അവസാനം എസ്.എസ്.എഫ്. നേതൃത്വത്തിന് ആ കുറ്റപത്രത്തിന് മുന്നിൽ തലകുനിക്കേണ്ടിവന്നു. 1989 ഫെബ്രുവരി 9ന് സമസ്തകേരള സുന്നിവിദ്യാർത്ഥി ഫെഡറേഷൻ (SKSSF) രൂപീകരിക്കപ്പെട്ടു. ഒരു വേരുറച്ച സംഘടനയെന്ന് പലരും വിശേഷിപ്പിച്ചിരുന്ന എസ്.എസ്.എഫിനെ തകർക്കുന്നതിൽ കുറ്റപത്രം വഹിച്ച പങ്ക് വളരെ വലുതായിരുന്നുവെന്ന് പിന്നീട് വിലയിരുത്തപ്പെട്ടു. ഇങ്ങിനെയൊരു കുറ്റപത്രം സമർപ്പിക്കുകയും അനന്തരനടപടികൾ കൈക്കൊള്ളുകയും ചെയ്തില്ലായിരുന്നുവെങ്കിൽ ആ സംഘടനയെ തളയ്ക്കാൻ കഴിയുമായിരുന്നില്ലെന്നത് ഒരു വസ്തുതയാണ്.

ഇവിടെയാണ് ശംസുൽ ഉലമയുടെ ദീർഘദൃഷ്ടിയും ആ കൂർമ്മബുദ്ധിയും നമുക്ക് പ്രകടമാകുന്നത്.

എസ്.കെ.എസ്. എസ്.എഫ്. രൂപീകരിച്ചു. തൊട്ടടുത്ത ബുധനാഴ്ച സംഘടനാ രജിസ്ത്രർ ചെയ്യുകയും ചെയ്തു. അന്നു തന്നെ മറ്റൊരു ജില്ലാ ആസ്ഥാനത്ത് ചില കുബുദ്ധികളും അതേ പേരിൽ ഒരു വ്യാജസംഘടന രജിസ്തർ ചെയ്തു.

സമസ്തകേരള സുന്നി സ്റ്റുഡന്റ്സ് ഫെഡറേഷൻ (എസ്.കെ.എസ്.എസ്.എസ്.എഫ്.) എന്ന പേര് ഉപയോഗിക്കുന്നത് തടയുകമാത്രമായിരുന്നു ആ വഴിമുടക്കികളുടെ ലക്ഷ്യം. ചിലയിടങ്ങളിൽ എസ്.കെ.എസ്.എഫ്. രൂപീകരിച്ചുവെന്ന പേരിൽ ചില വ്യാജ വാർത്തകളും അവരുടെ പത്രത്തിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി.

ആദരണീയരായ ഉസ്താദുമാരുടെ അനുഗ്രഹാശിസ്സുകളോടെ വന്ദ്യരായ സി.എച്ച്. ഹൈദ്രോസ്മുസ്ലിയാർ പ്രഖ്യാപിച്ച ആ പേര് നമുക്ക് നഷ്ടപ്പെടുകയോ? ഓർക്കാൻ കഴിയുന്നില്ല.

പ്രശ്നം ശൈഖുനായുടെ ശ്രദ്ധയിൽപ്പെടുത്തി. നിങ്ങൾ ഒരു

കാര്യം ചെയ്യുക. അടുത്ത ബുധനാഴ്ച തന്നെ രജിസ്ട്രാഫീസിൽ പോയി രണ്ട് പേരുകൾ പുതുതായി രജിസ്റ്റർ ചെയ്യണം. ഒന്ന് സുന്നി സ്റ്റുഡന്റ് ഫെഡറേഷൻ (എസ്.എസ്.എഫ്.) രണ്ട്. സമസ്ത കേരള സ്റ്റുഡന്റ്സ് സുന്നി ഫെഡറേഷൻ (എസ്.കെ.എസ്.എസ്.എഫ്.) ശംസുൽ ഉലമ നിർദ്ദേശിച്ചു.

കേരള സ്റ്റേറ്റ് സുന്നി സ്റ്റുഡന്റ്സ് ഫെഡറേഷൻ (കെ.എസ്.എസ്.എസ്.എഫ്) എന്നായിരുന്നു എസ്.എസ്.എഫ്. രജിസ്റ്റർ ചെയ്ത യഥാർത്ഥപേര്. സുന്നി സ്റ്റുഡന്റ്സ് ഫെഡറേഷൻ (എസ്.എസ്.എഫ്) എന്ന് സൗകര്യാർത്ഥം എഴുതുകയും ഉപയോഗിക്കുകയും ചെയ്യുന്നുവെന്ന് മാത്രം.

നമ്മുടെ പുതിയ രജിസ്ട്രേഷൻ കഴിഞ്ഞതോടെ എസ്.എസ്.എഫുകാർ ആകെ വെപ്രാളത്തിലായി. കാരണം, അവരുടെ പല ഘടകങ്ങളും അവയുടെ സ്ഥാവരജംഗമ സ്വത്തുക്കളും രജിസ്റ്റർ ചെയ്തിരിക്കുന്നത്. സുന്നിസ്റ്റുഡന്റ്സ് ഫെഡറേഷന്റെ പേരിലാണ്. പ്രശ്നം വന്നാൽ പലതും അവർക്ക് നഷ്ടപ്പെടുന്ന സ്ഥിതി.

പല ഘടകങ്ങളുടെയും രജിസ്ട്രേഷൻ കേരള സ്റ്റേറ്റ് സുന്നി സ്റ്റുഡന്റ്സ് ഫെഡറേഷൻ (കെ.എസ്.എസ്.എസ്.എഫ്.) എന്ന പേരിലാക്കി മാറ്റാൻ ആ കാലഘട്ടത്തിൽ രജിസ്റ്റർ ഓഫീസുകളിലൂടെ അവരുടെ നേതാക്കൾ ഓടി നടക്കുന്നത് കാണാമായിരുന്നു.

എസ്.കെ.എസ്.എസ്.എഫ്. എന്ന പേര് നാം ഉപയോഗിക്കുന്നതിനെതിരെ കള്ള രജിസ്ട്രേഷൻ നടത്തിയ കുബുദ്ധികൾക്ക് നിയമപരമായി ഒന്നും ചെയ്യാനാവാത്ത സ്ഥിതി. അതേസമയം എസ്.എസ്.എഫ്. എന്ന സ്വന്തം പേര് ധൈര്യമായി ഉപയോഗിക്കാൻ പറ്റാത്ത അവസ്ഥയും! പുതിയ രണ്ട് രജിസ്ട്രേഷനുകളിലൂടെ നാം നേടിയെടുത്തത് അതായിരുന്നു.

ഈ സത്യം അറിഞ്ഞ വിഘടിതർ എസ്.കെ.എസ്.എസ്.എഫ്. എന്ന പേര് വ്യാജമായി ഉപയോഗിക്കുന്നത് തീർത്തും അവസാനിപ്പിച്ചു. എന്നും മിതത്വം പാലിച്ചിരുന്ന നാം എസ്.എസ്.എഫ്. എന്ന പേര് ഉപയോഗിക്കുന്നതിന് ഇന്ന് വരെ അവർക്ക് യാതൊരു തടസ്സവും സൃഷ്ടിച്ചിട്ടില്ല.

ശംസുൽ ഉലമയുടെ ആ അത്യപൂർവ്വ ബുദ്ധി ഇങ്ങനെ എത്രയെത്ര രംഗങ്ങളിലാണ് നമുക്ക് പ്രയോജനപ്പെട്ടിട്ടുള്ളത്.

എസ്.കെ.എസ്.എസ്.എഫ്. സ്റ്റേറ്റ് ഓഫീസ് ഫ്രാൻസിസ് റോഡിലെ സമസ്ത ബിൽഡിങ്ങിലായിരുന്നു പ്രവർത്തിച്ചിരുന്നത്. കാണുമ്പൊഴെല്ലാം ശൈഖുനാ പറയും. എടാ നിങ്ങൾക്ക് സ്വന്തമായി ഒരു സ്ഥലവും ഓഫീസുമൊക്കെ വേണം. സംഘടനാ നേതാക്കളോട് ഇടക്കിടെയുള്ള അദ്ദേഹത്തിന്റെ ആ ഉപദേശമായിരുന്നു കോഴിക്കോട് നഗരത്തിന്റെ ഹൃദയഭാഗത്ത് റെയിൽവേ സ്റ്റേഷൻ ലിങ്ക് റോഡിൽ സ്ഥലം വിലക്കെടുക്കാനും ഇസ്ലാമിക് സെന്റർ നിർമ്മിക്കാനുമുള്ള പ്രചോദനം.

അഹ്ലുസ്സുന്നത്തിവൽ ജമാഅത്തിന് പോറലേൽപ്പിക്കുന്ന ഒരു പ്രവർത്തനവും ശംസുൽ ഉലമ അനുവദിച്ചില്ല. ചുറുചുറുക്കുള്ള സുന്നി പ്രവർത്തകരെ ഭബ്രെയിൻവാഷ്' ചെയ്ത് ജമാഅത്ത് വൽക്കരിക്കുന്ന എൻ.ഡി.എഫ്. എന്ന സംഘടന പ്രത്യക്ഷപ്പെട്ടപ്പോൾ, ശംസുൽ ഉലമ നിഷ്കരുണം ആ സംഘടനയെ തള്ളിപ്പറഞ്ഞു. അതിലകപ്പെട്ട സുന്നി പ്രവർത്തകരോട് ഉടനടി ബന്ധം വിച്ഛേദിച്ച് പുറത്ത് പോരാൻ ആവശ്യപ്പെടുകയും ചെയ്തു. ഇത് സംബന്ധിച്ച അദ്ദേഹത്തിന്റെ സ്റ്റേറ്റ്മെന്റ് 261294 ന്റെ പത്രങ്ങളിൽ കാണാം.

നിങ്ങൾക്ക് സ്വന്തമായി ഒരു പ്രസിദ്ധീകരണം വേണം. എസ്.കെ.എസ്.എസ്.എഫ്. രൂപീകരണകാലത്ത് തന്നെ ശംസുൽ ഉലമ പ്രകടിപ്പിച്ചിരുന്ന ഒരാഗ്രഹമായിരുന്നു അത്. ആ ആഗ്രഹം ഇന്നും നടപ്പാക്കാൻ കഴിഞ്ഞിട്ടില്ലെന്ന് ഖേദപൂർവ്വം അനുസ്മരിക്കട്ടെ. സംഘടനയുടെ അടുത്ത ലക്ഷ്യം അതാണ് അല്ലാഹു അനുഗ്രഹിക്കട്ടെ. അമീൻ. ○



എസ്.കെ.എസ്.എസ്.എഫ് സംഘടിപ്പിച്ച നബിദിന ക്യാമ്പയിൻ ഉദ്ഘാടനം ചെയ്തുകൊണ്ട് ശംസുൽ ഉലമ ഇ.കെ. അബൂബക്കർ മുസ്ലിയാർ പ്രസംഗിക്കുന്നു.



# ഇമാമുൽ ഉമ്മ: ശംസുൽ ഉലമ:

പിണങ്ങോട് അബൂബക്കർ

ലോക ഭൂപടത്തിൽ കേരളം വളരെ ചെറുതെങ്കിലും ചരിത്രലോകത്ത് കേരളം പലതവണ ശ്രദ്ധേയമാകുന്നു.

അറബിക്കടലോരത്തെ ഈ കൊച്ചു തീരം തേടി കടൽ കടന്നെത്തിയ സഞ്ചാരികൾക്കെല്ലാം വേണ്ടത് നല്കാൻ മാത്രം സമ്പന്നമായിരുന്നു കേരളനാട്.

കാലത്തിന്റെ നിലക്കാത്ത പ്രവാഹത്തിനിടയിൽ "ഹളർമൗത്തിൽ നിന്നൊരിക്കൽ ഇവിടെ കടന്നെത്തിയവരിൽ ഒരു യുഗപുരുഷന്റെ പൂർവ്വപിതാവും ഉണ്ടായിരുന്നു.

ഉപയോഗിച്ചു ഭംഗിഭംഗം വന്ന വാക്കെങ്കിലും "ശംസുൽ ഉലമാ" എന്ന അലങ്കാരം ശംസുൽ ഉലമയിൽ ചേർന്നപോലെ അത്രതന്നെ ചേർച്ച രേഖാചിത്രത്തിൽ മറ്റാരിലും കാണാൻ പ്രയാസം.

മലബാറിന്റെ വിഹായസ്സിൽ നിന്ന് അങ്ങ് മധ്യേഷ്യൻ നാടുകളിലോളം ഖ്യാതി ഉയർന്ന ശംസുൽ ഉലമാ വിചിന്തന വിധേയമാക്കിയാൽ തികച്ചും ഒരത്ഭുത മനുഷ്യൻ തന്നെയായിരുന്നു.

നിഘണ്ടുവിലെ എല്ലാ നല്ല വാക്കുകളും ചേർത്തുപറയാൻ ഒരാളെ കിട്ടുക അതൊരു വലിയ സംഭവം തന്നെ.

ജീവിതത്തിലും, മരണത്തിലും ഒരുപോലെ അമരത്തിരിക്കാൻ ഒരാൾക്കേ കേരളത്തിൽ കഴിഞ്ഞിട്ടുള്ളൂ. ശംസുൽ ഉലമക്ക് മുമ്പും പിമ്പും മറ്റൊരാളെ തേടി ചരിത്രം അലയുകയാണ്.

ദീനീ പ്രവർത്തകർക്ക് ശംസുൽ ഉലമായെക്കുറിച്ച് ധാരാളം പറയാനുണ്ട്. എന്നാൽ അധിലധികം പറയാൻ മറ്റുള്ളവർക്കും ഉണ്ട്. എല്ലാവർക്കു പ്രാപ്യനായ എന്നാൽ ഒരാൾക്കും കീഴ്പ്പെടുത്താൻ സാധിക്കാത്ത ഇതിഹാസം ഇത് ശംസുൽ ഉലമാക്ക് മാത്രം അവകാശപ്പെട്ട വിശേഷണമാണ്.

ഈ ലേഖകന് ധാരാളം അനുഭവങ്ങൾ ഉണ്ട്. അതിൽ എന്നെ ഏറെ ചിന്തിപ്പിച്ച ഒരു കാര്യം ഞാനിവിടെ അതേപോലെ കുറിച്ചിടാം.

1991ലാണെന്നാണ് ഓർമ്മ. ഓമശ്ശേരി മദ്രസ, എ.പി.ക്കാരുടെ ശല്യം കാരണം പ്രശ്നമായ കാലം. നായനാരുടെയും, ടി.കെ.ഹംസയുടെയും സുന്നീ സ്പിരിറ്റിന്റെ പേരിൽ യഥാർത്ഥ സുന്നികൾക്ക് നീതി നിഷേധിക്കപ്പെട്ടതിൽ പിന്നെവന്ന തെരഞ്ഞെടുപ്പിൽ കരുണാകരൻ മുഖ്യമന്ത്രിയായി. ഇനി സുന്നികളുടെ താത്പര്യം സംരക്ഷിക്കപ്പെടുമെന്ന പ്രതീക്ഷയും തെറ്റി.

പെട്രോപണമൊഴുക്കി സുന്നികളെ അടിച്ചൊതുക്കാൻ ശ്രമം നടന്നു. ഭരണകക്ഷി എം.പിക്കും പോലീസിനും ആവശ്യമുള്ളത് നൽകാൻ എ.പിക്ക് സാധിക്കുമായിരുന്നു. പൊറുതിമുട്ടിയപ്പോൾ മുഖ്യമന്ത്രിയേയും മുസ്ലിം ലീഗ് ജനറൽ സെക്രട്ടറിയേയും കണ്ടു നിവേദനം നല്കാൻ സ്റ്റയിറ്റ് സുന്നീ യുവജന സംഘം എന്നെയും വി.പി.സൈദ് മുഹമ്മദ് നിസാമി, അബൂബക്കർ അൽഖാസിമി, കെ.എ.റഹ്മാൻ ഫൈസി, ആഷ്റഫ് ഫൈസി എന്നിവരെ ചുമതലപ്പെടുത്തി.

മഞ്ചേരിയിലുള്ള കൊരമ്പയിൽ നഴ്സിംഗ് ഹോമിലെ സ്വീകരണമുറി. ജനാബ് അഹ്മദാജി ലൈസൺ കമ്മിറ്റി കോവളത്ത് ചേരുമെന്നും അപ്പോൾ വിഷയം ചർച്ചക്കിട്ട് പരിഹാരം ഉണ്ടാക്കിതരാമെന്നും ഉറപ്പു നല്കി. പിന്നീട് ഞങ്ങളോടദ്ദേഹം ഒരു ഉപകാരം ചെയ്തുകൊടുക്കാൻ അപേക്ഷിച്ചു. അതിപ്രകാരമായിരുന്നു.

കേരളത്തിലെ എല്ലാ മുസ്ലിം സംഘടനകളുടെ നേതാക്കളും സംയുക്തമായി പുറപ്പെടുവിക്കുന്ന ഒരു പ്രസ്താവന തയ്യാറാക്കീട്ട് മാസങ്ങളായി. ഒരു മുസ്ലിം കോ ഓഡിനേഷൻ സംവിധാനം. എല്ലാ സംഘടനഭാരവാഹികളും ഒപ്പുവെച്ചു. ഒന്നാമത് ഒപ്പുവെക്കേണ്ടത് സമസ്ത ജനറൽ സെക്രട്ടറിയാണ്. ഇ.കെ.യെ പലതവണ സമീപിച്ചു. മന്ത്രിതന്നെ നേരിട്ട് പോയിരുന്നു. ഇതുവരെ ഒപ്പ് കിട്ടിയില്ല. നിങ്ങൾ അതൊന്ന് ഒപ്പിടുവിച്ച് തരാൻ താല്പര്യം.

കുവൈറ്റിൽ നാദിർനൂരിയെ ഭയന്നു ഐക്യ കരാറിലൊപ്പുവെച്ച എ.പി.യെ അല്ല ഞങ്ങളോർത്തത്. തന്റെ ആദർശം

കേവലം അദരത്തിൽ മാത്രം അല്ല. ഹിമാലയം കണക്കെ അപ്രതിരോധ്യമാണാ ആശയമെന്ന് ഞങ്ങൾക്ക് മനസ്സിലാവുകയായിരുന്നു. ഇ.കെ.യെ നയിക്കാൻ വിശുദ്ധ ഖുർആന് മാത്രമേ സാധ്യമാകൂ. അവിടുന്നുയർത്തി പിടിക്കുന്ന ആദർശം ഒരാൾക്കു മുമ്പിലും ഒരിക്കലും അടിയറവു പറയില്ലെന്ന വിളംബരമായിരുന്നു ഈ സംഭവം ശംസുൽ ഉലമാ പണ്ഡിതനായിരുന്നു. എല്ലാം ഒത്തിണങ്ങിയ പണ്ഡിതൻ. മുസ്ലിംകൾക്ക് അവസാനമായി പ്രാപിക്കാനുള്ള അത്താണി. മതരംഗത്തെ ഇത്രയധികം സമ്പന്നമാക്കിയ മറ്റൊരു പണ്ഡിതനെ കേരളം പ്രസവിച്ചതായി അറിവില്ല. ആശയം സംവേദിക്കാൻ ശംസുൽ ഉലമയോളം സാധ്യമാകുന്ന മതനേതാവിനെ ചരിത്രത്തിലധികം കാണാൻ കഴിയില്ല.

ശൈഖ് അബ്ദുൽ ഖാദിർ ജീലാനി, ഇമാം ഗസ്സാലീ (റ:അ:) തുടങ്ങിയവർക്ക് സ്വായത്തമായിരുന്ന അനുഗ്രഹീതമായ ആശയ സംവേദന ശൈലി ശംസുൽ ഉലമായിൽ നന്നായി മേളിച്ചിരുന്നു. നീണ്ട മണിക്കൂറുകളിലെ പ്രൗഢോജ്ജ്വല പ്രസംഗവും, കോളേജ്, ദർസുകളിലെ ക്ലാസുകളും അല്പവും മടുപ്പുളവാക്കാത്ത വിധം ഹൃദ്യവും തികച്ചും അനുഭൂതി പരവും ആയിരുന്നു. അധികമല്ലാത്ത വിശദീകരണം, എന്നാൽ ആവശ്യമായ വ്യാഖ്യാനവും ഇത്ര കണിശമായി കാര്യങ്ങൾ അനുവാചകരിലെത്തിക്കാൻ ശംസുൽ ഉലമക്കെല്ലാതെ മറ്റാർക്ക് കഴിയും?

നേതൃദാരിദ്ര്യം എല്ലാ സമൂഹത്തെയും ഗ്രസിച്ചിരിക്കുന്നു. ശരിയായ നേതാവില്ലാത്തതാണ് പല സംഘടനകളും കുളം തോണ്ടിയത്. ഏതൊരു പ്രസ്ഥാനത്തിന്റെയും നിലനില്പും വളർച്ചയും പ്രസക്തിയും അതിന്റെ നായകനെ ആശ്രയിച്ചാണ് നിശ്ചയിക്കപ്പെടുക. 1956 മുതൽ നീണ്ട നാല്പത് വർഷം സമസ്തയുടെ മുഖ്യ കാര്യദർശിയായി സംഘടനയെ നയിക്കാൻ സാധ്യമായത് വലിയൊരു കാര്യം തന്നെയാണ്.

അനുപമായ ആജ്ഞാശക്തിയായിരുന്നു ശംസുൽ ഉലമാക്ക്. ഖാഇദുൽ ഖൗം സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങൾക്ക് ശേഷം അണികളാൽ ഇത്രയേറെ ആദരിക്കപ്പെട്ട മറ്റൊരു നേതാവ് കേരളീയ ചിത്രത്തിലില്ല.

സമസ്ത എഴുപതാം വാർഷികത്തോടനുബന്ധിച്ചുള്ള സ്വാഗതസംഘം മീറ്റിംഗ് കോഴിക്കോട് നടക്കുന്നു. അസ്ഹരി തങ്ങൾ ഉൾപ്പെടെയുള്ള നേതാക്കൾ വേദിയിലുണ്ട്. മഹാ സമ്മേളനത്തിന്റെ സംഘാടകർ ആഴത്തിലുള്ള ചർച്ചയിലാണ്. അതിനിടെ സുന്നി ''ഐക്യവും കടന്നുവന്നു. സ്വാഭാവികമായും ചർച്ചക്ക് തീപിടിച്ചു. ചൂടുള്ള ചർച്ചകൾ ഉച്ചഭാഷിണിക്കടുത്തു ബഹുമാന്യനായ കെ.ടി.മാനു മുസ്ല്യാരും, ഇബ്രാഹീം

**ശൈഖ് അബ്ദുൽ ഖാദിർ ജീലാനി, ഇമാം ഗസ്സാലീ (റ:അ:) തുടങ്ങിയവർക്ക് സ്വായത്തമായിരുന്ന അനുഗ്രഹീതമായ ആശയ സംവേദന ശൈലി ശംസുൽ ഉലമായിൽ നന്നായി മേളിച്ചിരുന്നു. നീണ്ട മണിക്കൂറുകളിലെ പ്രൗഢോജ്ജ്വല പ്രസംഗവും, കോളേജ്, ദർസുകളിലെ ക്ലാസുകളും അല്പവും മടുപ്പുളവാക്കാത്ത വിധം ഹൃദ്യവും തികച്ചും അനുഭൂതി പരവും ആയിരുന്നു.**

പുത്തൂർ ഫൈസിയും ഉണ്ട്. ചോദ്യങ്ങൾ ഉത്തരങ്ങൾ എല്ലാം അവ്യക്തം. ഇതിനിടെ ശംസുൽ ഉലമാ കയറിവരുന്നു. പെട്ടെന്ന് യോഗഹാൾ നിശബ്ദം. എല്ലാവരും എഴുന്നേറ്റ് തങ്ങളുടെ ഗുരുവര്യനെ സ്വീകരിച്ചു. ശബ്ദയാനമായ ചർച്ച കൾ കേട്ടിട്ടെന്നോണം കസേരയിലിരുന്ന സംസുൽ ഉലമാ യുടെ ചോദ്യം എന്തായിരുന്നു വലിയ കോലാഹലം? ആർക്കും ഉത്തരം ഇല്ല. വീണ്ടും സൂചി വീണാൽ കേൾക്കാവുന്ന നിശ്ശബ്ദദ അതിനിടെ മാനു മുസ്ല്യാർ വിഷയം ബഹുമാനപ്പെട്ടവരുടെ ശ്രദ്ധ യിൽപ്പെടുത്തി ഉടൻ വന്നു ഉത്തരം. ''ഇപ്പോൾ നിങ്ങളുടെ പണി സമ്മേളനം വിജയിപ്പിക്കലാണ്. നിങ്ങൾ ആ പണി നടത്തുക സമ സ്തയിൽ നിന്ന് പോയവരെക്കുറിച്ച് ചിന്തിക്കണ്ട.'' അവിടെ ഉണ്ടായിരുന്ന സുന്നീ നേതൃനിര ഒന്നടക്കം ആ കല്പന അക്ഷ രാർത്ഥത്തിൽ അംഗീകരിക്കുന്നു. മറുത്തൊരഭിപ്രായം പോലും ഉയരുന്നില്ല. മഹാനവർകൾ ചില നിർദ്ദേശങ്ങൾ കൂടി നല്കി യാത്രയായി പിന്നീടൊരിക്കലും ഒരു വേദിയിലും ഐക്യചർച്ച കടന്നുവന്നില്ല. ഇത്ര വലിയ ആജ്ഞാശക്തി ഇ.കെ.ക്കല്ലാതെ മറ്റാർക്കുണ്ട് ?

സമസ്തയുടെ വിജയത്തിന്റെ പ്രധാന സോത്രസ് ശംസുൽ ഉലമാ തന്നെ. എല്ലാവരാലും അംഗീകരിക്കപ്പെടുന്ന ആദരിക്കപ്പെടുന്ന അനുപമായ നേതൃപാടവം ഒരു മഹാപ്രസ്ഥാനത്തിന്റെ മഹാനായ നേതാവായി നീണ്ടകാലം തുടരാൻ അവിടുന്നിന് സാധ്യമായത് തികച്ചും അപാരമായ അനുഗ്രഹം തന്നെ.

സമസ്തയെ പട്ടണം പൊടികണക്കെ മൂക്കിൽ വലിച്ചു കളയുമെന്ന് വീമ്പ് പറഞ്ഞവരൊക്കെ കാലത്തിന്റെ നാൽകവലയിൽ പരിഹാസ്യരായ് തീർന്നപ്പോൾ സമസ്തയെന്ന മഹാ പ്രസ്ഥാനത്തെ ലോകത്തെ ഏറ്റവും വലിയ ദീനി പ്രസ്ഥാനമാക്കി മാറ്റി തന്റെ കക്ഷത്തിറുക്കി നടക്കാൻ ശംസുൽ ഉലമക്ക് സാധ്യമായി.

സുന്നത്ത് ജമാഅത്തിന് ശംസുൽ ഉലമ നിശ്ചയമായും ഒരത്താണി തന്നെയായിരുന്നു. പലതും ഭാഗം വെച്ചും പിരിഞ്ഞുപോയപ്പോഴും, പലരും പലതും പറഞ്ഞപ്പോഴും ശംസുൽ ഉലമാ സമസ്തക്കൊപ്പമായിരുന്നു. സമസ്ത ശംസുൽ ഉലമക്കും.

ഒളിമങ്ങാത്ത കുറെ ഓർമ്മകളും, ഏതു കൊടുങ്കാറ്റിലും ആടി ഉലയാത്ത ആദർശ സമ്പന്നതയും കേരളീയർക്ക് പഠിപ്പിച്ച സമര്യപുരുഷൻ ഈ നൂറ്റാണ്ട് കണ്ട ''ഇമാമുൽ ഉമ്മ''യാണെന്ന സത്യം കേരളീയരെ അഭിമാനിതരാക്കുന്നു. ശംസുൽ ഉലമയുടെ ശിഷ്യന്മാർക്ക്, അണികൾക്ക് ഈ ലോകത്തെ ഏത് വെല്ലുവിളിയും നേരിടാനുള്ള കരുത്തുണ്ടായത് അവിടുത്തെ വിജയമാണ്. അല്ലാഹു മഹാനവർകളെയും നമ്മെയും സ്വർഗ്ഗത്തിൽ ചേർക്കട്ടെ. ആമീൻ ! O



## സി. ജമാലുദ്ധീൻ മുസ്ലിയാർ എടക്കര

# ത്യാഗപുഷ്കലമായ ദീനിസേവനം

ഞാൻ കൈപ്പറ്റ മുഹമ്മദുകുട്ടി മുസ്ല്യാരുടെ (ന.മ) ദർസിൽ വണ്ടൂരിൽ ഓതിപ്പഠിപ്പിക്കുന്ന കാലം ഞങ്ങളുടെ ദർസിൽ അന്ന് രണ്ടാം മുദരിസായി സേവനമനുഷ്ഠിച്ചിരുന്നത് കുട്ട്യാമു മുസ്ല്യാരായിരുന്നു. വെല്ലൂർ ബാഖിയാത്തു സ്സാലിഹാത്തിൽ കുട്ട്യാമു മുസ്ല്യാരും ചെറീതുമുസ്ല്യാരും ശംസുൽ ഉലമായിൽ നിന്നും വിദ്യനേടിയിട്ടുണ്ട്.

ഞങ്ങൾക്ക് കിതാബോതിത്തരുമ്പോൾ കുട്ട്യാമു മുസ്ല്യാർ ശംസുൽ ഉലമയെ പറ്റി പരാമർശിക്കാറുണ്ട്. കിതാബുകളിലെ കടുകട്ടിയുള്ള ഭാഗങ്ങൾ സമർത്ഥമായി വിശദീകരിക്കുമ്പോൾ ശംസുൽ ഉലമായുടെ സമർത്ഥന രീതിയും വിശദീകരണുമൊക്കെ വിവരിക്കാറുണ്ട്. ഗഹനമായ വിഷയങ്ങൾ വിദ്യാർത്ഥികളുടെ അറിവിനും കഴിവിനും അനുസരിച്ച് എങ്ങനെ അവർക്ക് മനസ്സിലാക്കിക്കൊടുക്കണമെന്ന് അവിടുത്തെ സബ്ഖുകളിൽ നിന്നും മനസ്സിലാക്കാം. ഇങ്ങനെ ധാരാളം ഗുണഗണങ്ങൾ ശംസുൽ ഉലമയെപ്പറ്റി ഞങ്ങൾക്ക് ഉസ്താദ് പറഞ്ഞുതന്നിരുന്നു. ഇതു കേൾക്കുമ്പോഴൊക്കെ ആ മനീഷിയെ നേരിൽ കാണാനും അവരെ പരിചയപ്പെടാനും അടങ്ങാത്ത ആഗ്രഹം അകതാരിൽ അലയടിച്ചിരുന്നു.

ഈ വേളയിലാണ് മേപ്പാടി മുദരിസും ഖാസിയുമായിരുന്ന എന്റെ ജ്യേഷ്ഠൻ അബ്ദുല്ലാ മുസ്ല്യാർ പാകിസ്ഥാനിലേക്കു പോയത്. ഇതുകാരണം എനിക്ക് തൽക്കാലം ജ്യേഷ്ഠന്റെ സ്ഥാനം ഏറ്റെടുക്കേണ്ടിവന്നു. ഈയവസരത്തിൽ മേപ്പാടിയിൽ ഒരു നബിദിന സമ്മേളനം സംഘടിപ്പിക്കപ്പെട്ടു. ഈ യോഗത്തിൽ വെച്ചാണ് ഞാനാദ്യമായി ശംസുൽ ഉലമയുമായി പരിചയപ്പെടുന്നത്. അന്ന് മഹാനവർകൾ വെല്ലൂർ ബാഖിയാത്തിൽ മുദരിസായിരുന്നു. മഹാനായ മർഹൂം ബാഫഖി തങ്ങൾ (ന : മ) അവർകളുടെ നിർദ്ദേശപ്രകാരമാണ് ശംസുൽ ഉലമാ ആ യോഗത്തിൽ സംബന്ധിച്ചത്. ഞങ്ങളുടെ ഉസ്താദ് കുട്ട്യാമു മുസ്ല്യാർ പറഞ്ഞത് പൂർണ്ണമായി അന്വർത്ഥമാക്കുന്നതായിരുന്നു അവിടുത്തെ സംസാരവൈഭവം. യോഗത്തിൽ പങ്കെടുത്ത് ആദ്യം പ്രസംഗിച്ചത് ഒരു ഹൈന്ദവ സുഹൃത്തായിരുന്നു. മഹാനായ അശ്റഫുൽ ഖൽഖി (സ) ന്റെ മഹത്വത്തിനു നിരക്കാത്ത ചില കാര്യങ്ങൾ അയാൾ പ്രസംഗത്തിൽ പരമാർശിച്ചു. ശേഷം ശൈഖുനായുടെ അവസരമായിരുന്നു. പ്രതിയോഗിയെ ശൈഖുനായുടെ സ്വതസിദ്ധമായ ശൈലിയിൽ നേരിട്ടു. അയാൾ പറഞ്ഞ എല്ലാ കാര്യങ്ങൾക്കും ശംസുൽ ഉലമാ സമർത്ഥമായി മറുപടി പറഞ്ഞു. അവിടുത്തെ പ്രസംഗം കഴിഞ്ഞപ്പോഴേക്കും ഹൈന്ദവ സുഹൃത്ത് ശരിക്കു വിയർത്തു. ഇതോടെ എനിക്ക് ശൈഖുനായോടുള്ള ബഹുമാനാദരവുകൾ ശതഗുണീഭവിച്ചു.

ശൈഖുനാ പട്ടിക്കാട് ജാമിഅ: നൂരിയ്യ:യിൽ മുദരിസായിരുന്ന കാലത്ത് എടക്കരയിൽ ഒരു വാദപ്രതിവാദത്തിനു കളമൊരുങ്ങി. വഹാബി നേതാവായ ഉണ്ണിമോയിൻ മൗലവി സുന്നികളെ സംവാദത്തിന് വെല്ലുവിളിച്ച് നോട്ടീസിറക്കി. ഞാൻ നോട്ടീസുമായി പട്ടിക്കാട് ജാമിഅ:യിൽ എത്തി. ശംസുൽ ഉലമയെ കണ്ട് വിവരങ്ങൾ ധരിപ്പിച്ചു. വിവരങ്ങൾ അറിഞ്ഞ ശൈഖുനാ വെല്ലുവിളി സ്വീകരിക്കുകയും സജ്ജീകരണങ്ങൾ ഒരുക്കാൻ ഞങ്ങളെ ചുമതലപ്പെടുത്തുകയും ചെയ്തു. മൂന്നു ദിവസത്തെ പരിപാടിയാണു നിശ്ചയിച്ചിരുന്നത്. വഹാബികൾ സ്ഥിരമായി അനുവർത്തിച്ചുവരുന്ന കാലുമാറ്റനയം അവിടെയും അവർ സ്വീകരിച്ചു. നമുക്കെതിരിൽ സ്റ്റേജു കെട്ടാനോ സംവാദത്തിൽ പങ്കെടുക്കാനോ അവർ തയ്യാറായില്ല. നിശ്ചയിച്ചതനുസരിച്ച് ശംസുൽ ഉലമാ എത്തിച്ചേർന്നു. ഇന്നത്തെപ്പോലെ വാഹനസൗകര്യങ്ങളില്ലാത്ത അക്കാലത്ത് മഹാനവർകൾ ബസ്സിലായിരുന്നു അവിടെ എത്തിയത്. തുടർന്ന് തീ തുപ്പുന്ന പ്രസംഗമായിരുന്നു അവിടെ അരങ്ങേറിയത്. സുന്നത്തു ജമാഅത്തിന്റെ ആദർശങ്ങൾ ആയത്തുകളുടെയും ഹദീസുകളുടെയും അടിസ്ഥാനത്തിൽ സവിസ്തരം സമർത്ഥിച്ചു. സുന്നത്തു ജമാഅത്തിനെതിരെ എതിരാളികൾ ഉന്നയിക്കാറുള്ള ആരോപണ ങ്ങൾക്ക് അക്കമിട്ടു മറുപടി പറഞ്ഞു. വഹാബിസം വെറും കെട്ടുകഥയാണെന്ന് ജനങ്ങൾക്ക് ഗ്രഹിക്കാൻ ശൈഖുനായുടെ പ്രസംഗം ഉപകരിച്ചു. എടക്കരയിലെ വഹാബിസത്തിന്റെ അടിവേരറുക്കുന്നതായിരുന്നു. അവിടുത്തെ പ്രസംഗം. ശംസുൽ ഉലമാ അന്ന് പ്രസംഗം സംഗ്രഹിച്ചതിങ്ങനെയാണ്. ''സുന്നികളെ വാദപ്രതിവാദത്തിനു വെല്ലുവിളിച്ചത് മൗലവിയുടെ കുഴപ്പം കൊണ്ടല്ല; അവന്റെ ഉമ്മയുടെ കുഴപ്പമാണ്. ജമാലുദ്ദീൻ മുസ്ല്യാരെ, ഇനി ഇത്തരം അപശബ്ദങ്ങൾ ഇവിടെയുണ്ടായാൽ നിങ്ങൾ അങ്ങോട്ടു വരേണ്ടതില്ല. 5 പൈസയുടെ പോസ്റ്റ് കാർഡയച്ചാൽ മതി. ഞാനിങ്ങോട്ടെത്തിക്കൊള്ളാം.'' ആദർശരംഗത്ത് പടവാളായി പരിലസിച്ചിരുന്ന

ശംസുൽ ഉലമാക്ക് എതിരാളികളുടെ ശക്തിയോ സ്വാധീനമോ പ്രശ്നമായിരുന്നില്ല. ഇതിനു മതിയായ തെളിവാണ് എടക്കരയിൽ നടന്ന ക്രൈസ്തവ മിഷനറിക്കെതിരെയുള്ള പടയോട്ടം.

നന്തി ദുറുസ്സലാം അറബിക് കോളേജിൽ പ്രിൻസിപ്പാളായി ചാർജ്ജെടുത്ത കാലയളവിലാണ് എടക്കരയിൽ മിഷനറിക്കെതിരെ ശൈഖുനാ പ്രസംഗിച്ചത്. പട്ടിക്കാട് ജാമിഅ:യിൽ നിന്നും വിട്ട് കുറഞ്ഞ കാലം പൂച്ചക്കാട് എന്ന സ്ഥലത്ത് മഹാനവർകൾ ദർസുനടത്തി. അവിടെ നിന്നാണ് നന്തി ദാറുസ്സലാമിൽ എത്തിയത്. ആഗോളതലത്തിൽ മുസ്ലിംകൾക്കെതിരെ നെറികെട്ട നിഗൂഢ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്ത വർക്കെതിരെ ആഞ്ഞടിക്കാൻ ശൈഖുനാക്ക് കഴിഞ്ഞു.

ഞാനും ചുങ്കത്തറയിലെ ആറ്റക്കോയതങ്ങളും നന്തി ദാറുസ്സലാമിലെത്തി. ശംസുൽ ഉലമായെക്കണ്ട് കാര്യങ്ങൾ സവിസ്തരം തെര്യപ്പെടുത്തി. മിഷനറിയെ കടിഞ്ഞാണിടാൻ ഞങ്ങൾ ശൈഖുനായുടെ സഹായമർത്ഥിച്ചു. അവിടുന്ന് സന്തോഷപൂർവ്വം അടുത്തുതന്നെ നമ്മുടെ പരിപാടി സംഘടിപ്പിക്കാൻ നിർദ്ദേശിച്ചു. ഞങ്ങൾ നാട്ടിലെത്തി. സമ്മേളനത്തിനുള്ള സർവ്വ തയ്യാറെപ്പുകളും നടത്തി. ജനങ്ങൾ അക്ഷമരായി കാത്തിരുന്നു. അങ്ങനെ ആ സുദിനം വന്നണഞ്ഞു.

ഉച്ചക്കു മുമ്പുതന്നെ ജനങ്ങൾ എത്തിത്തുടങ്ങി. വൈകുന്നേരമായപ്പോഴേക്കും സദസ്സ് ജനങ്ങളെ ഉൾക്കൊള്ളാനാകാതെ വീർപ്പുമുട്ടി. വാഹനസൗകര്യങ്ങൾ വിരളമായ അക്കാലത്ത് പതിനായിരത്തിലധികം ആളുകൾ അവിടെ ഒരുമിച്ചുകൂട്ടി. ക്രൈസ്തവ മിഷനറിമാരും പാതിരിമാരും മുൻനിരയിൽ സ്ഥലം പിടിച്ചു. റെക്കോഡിംഗ് ഉപകരണങ്ങൾ പ്രചാരം നേടാത്ത അന്ന് പാതിരിമാർ അതിനുള്ളവ കരുതിയിരുന്നു. കോഴിക്കോട്ടുകാരനായ വ്യാപാരപ്രമുഖൻ അബ്ദുൽഖാദിർ ഹാജിയുടെ കാറിലാണ് ശംസുൽ ഉലമാ എത്തിയത്. രണ്ടു ദിവസത്തെ പരിപാടിയാണ് നിശ്ചയിച്ചിരുന്നത്.

ഒന്നാം ദിവസത്തെ പരിപാടിയെ യാത്രാക്ഷീണം തളർത്തി. മഹാനവർകൾ കാര്യമായ വിമർശനമൊന്നും തൊടുത്തില്ല. സൗമ്യമായ ശൈലിയിൽ അവിടുന്നു പറഞ്ഞു: "ഈസാനബി, ആ പാവം മനുഷ്യൻ; ആ സാധുമനുഷ്യൻ; അദ്ദേഹത്തെ ഇവർ ദൈവവും ദൈവപുത്രനുമായി അവതരിപ്പിക്കുന്നു. ഞാൻ ചെറുപ്പത്തിൽ മനസ്സിലാക്കിയിരുന്നത് ബൈബിൾ ഒരു ദൈവഗ്രന്ഥമാണെന്നാണ്. അത് വെറും കഥാപുസ്തകമാണെന്ന് പിന്നീടാണ് മനസ്സിലായത്." മിഷനറിയുടെ കുതന്ത്രങ്ങൾ വ്യക്തമാക്കാത്ത ഒന്നാം ദിവസത്തെ പ്രസംഗം പാതിരിമാരെ വളരെ സന്തോഷിപ്പിച്ചു. കള്ളക്കളികൾ കണ്ടെത്താനാവുകയില്ലെന്ന സമാധാനത്തിലായിരുന്നു അവർ.

രണ്ടാം ദിവസത്തെ പരിപാടി ഭക്തിനിർഭരമായ ദുആയോടെ ആരംഭിച്ചു. ക്രൈസ്തവ മിഷനറിമാരുടെ ശവക്കല്ലറയ്ക്ക് ആണിയടിക്കാൻ മഹാൻമാരെ ഇടതേടിയുള്ള ആ പ്രാർത്ഥന നിമിത്തമായി, അനന്തരം സമാധാനത്തിന്റെ വെള്ളരിപ്രാവുകളായി അവതരിപ്പിക്കപ്പെടുന്ന പാതിരിമാരുടെ കള്ളത്തരങ്ങൾ തുറന്ന് കാട്ടുന്ന പ്രസംഗം ആരംഭിച്ചു. ബൈബിളിലെ പരസ്പരം പൊരുത്തപ്പെടാത്ത സംഭവങ്ങൾ ഉദ്ധരിച്ചപ്പോൾ പണ്ഡിതൻമാരായ പാതിരിമാർപോലും അമ്പരന്ന് പോയി. നാലാളുടെ കരങ്ങൾ മെനഞ്ഞെടുത്ത ബൈബിൾ ദൈവിക ഗ്രന്ഥമാണോടാ? ശംസുൽ ഉലമയുടെ ചോദ്യത്തിനു മുന്നിൽ ക്രിസ്ത്യൻ പാതിരിമാർ പകച്ചുനിന്നു. "നിങ്ങൾ മനസ്സിലാക്കിയോ, ഞങ്ങളുടെ കൂട്ടത്തിൽ ബൈബിളിനെക്കുറിച്ച് പഠിച്ചവർ ഇല്ലെന്ന്? ഞങ്ങൾ അതിനെ കുറിച്ച് ശരിക്കും മനസ്സിലാക്കിയിട്ടുണ്ട്. എനിക്ക് എന്റെ ക്രിസ്തീയ സുഹൃത്തുക്കളോട് പറയാനുള്ളത്, ഖുർആൻ ഇലാഹിയായ ഗ്രന്ഥമാണ്. അത് നിങ്ങൾ തൊട്ടുകളിക്കരുത്. അത് അവൻ തന്നെ സൂക്ഷിച്ചുകൊള്ളും.

നിങ്ങൾ തല കീഴ്പ്പോട്ടും കാല് മേലോട്ടുമാക്കി നടന്നോ. ഖുർആൻ തൊട്ടുകളിക്കരുത്. ഇത് നിങ്ങൾ ഞങ്ങളെകൊണ്ട് പറയിച്ചതാണ്. സഹോദരസമുദായത്തിലെ സുഹൃത്തുക്കളെ വിമർശിക്കുന്നത് ഞങ്ങളുടെ സ്വഭാവമല്ല; ഞങ്ങളുടെ മതം അത് അനുവദിക്കുന്നുമില്ല. "മർക്കസുൽ ബിശാറ:?" എന്തുകൊണ്ടുള്ള ബിശാറത്താണെടാ നരകം കൊണ്ടുള്ള ബീശാറത്താണത്. വളരെ സൂക്ഷിച്ചുകൊള്ളണം." കുഫ്റിന്റെ കോട്ടക്കൊത്തളങ്ങളെ തകർത്തെറിഞ്ഞ ആ ഗർജ്ജനം മണിക്കൂറുകളോളം നീണ്ടു. മുസ്ലിംകളുടെ പരാജയരംഗം കണ്ടാസ്വദിക്കാൻ കോപ്പുകൂട്ടിയ മിഷനറിമാർ ഇളിഭ്യരായി. നിഷ്പക്ഷമതികളായ പല പാതിരിമാരുടേയും മനം മാറ്റിയ പ്രസംഗമായിരുന്നു അത്. സംഭവം നടന്നിട്ട് ഈ കുറിപ്പെഴുതുന്നതുവരെ ശംസുൽ ഉലമയുടെ ഒരു വാക്കുപോലും ഖണ്ഡിക്കാൻ ക്രിസ്ത്യൻ ലോബിക്ക് കഴിഞ്ഞിട്ടില്ല. സാദ്ധ്യവുമല്ല.

**മർക്കസൂൽ ബിശാറ:?" എന്തുകൊണ്ടുള്ള ബിശാറത്താണെടാ നരകം കൊണ്ടുള്ള ബീശാറത്താണത്. വളരെ സൂക്ഷിച്ചുകൊള്ളണം." കുഫ്റിന്റെ കോട്ടക്കൊത്തളങ്ങളെ തകർത്തെറിഞ്ഞ ആ ഗർജ്ജനം മണിക്കൂറുകളോളം നീണ്ടു. മുസ്ലിംകളുടെ പരാജയരംഗം കണ്ടാസ്വദിക്കാൻ കോപ്പുകൂട്ടിയ മിഷനറിമാർ ഇളിഭ്യരായി. നിഷ്പക്ഷമതികളായ പല പാതിരിമാരുടേയും മനം മാറ്റിയ പ്രസംഗമായിരുന്നു അത്.**

രണ്ടാം ദിവസം പകൽ എടക്കര യതീംഖാനയിൽ ഒരു പണ്ഡിത ക്യാമ്പും നടന്നു. മിഷനറി ഇറക്കിയ ലഘുലേഖയിലെ വളച്ചൊടിച്ച ആയത്തുകൾ വിശദീകരിക്കാനായിരുന്നു പ്രസ്തുത ക്ലാസ്സ്. സദസ്സിൽ നിന്നുയർന്ന ചോദ്യശരങ്ങൾക്ക് ശൈഖുനാ സമർത്ഥമായി മറുപടി പറഞ്ഞു.

പ്രാസ്ഥാനിക രംഗത്ത് നിറഞ്ഞു നിന്ന വ്യക്തിത്വത്തിന്നുടമയായിരുന്നു ശൈഖുനാ. സുന്നത്തു ജമാഅത്തിന്റെ പ്രവർത്തന പ്രചരണങ്ങൾക്കിടയിലും. വിജ്ഞാനശേഖരണത്തിനും റഫൻസിനും സമയം കണ്ടെത്തിയിരുന്നു. എടക്കരയിലെ മിഷനറിക്കെതിരെയുള്ള പ്രസംഗ സമയം! മലബാർ ഹാജിയുടെ ഭവനത്തിലായിരുന്നു ശംസുൽ ഉലമാ താമസിച്ചത്. ഈയവസരത്തിൽ ഞാനെപ്പോഴും അടുത്തുണ്ടാവും. ശൈഖുനാ സദാസമയവും ഗ്രന്ഥപാരായണത്തിലും വിർദുകളിലുമായി കഴിഞ്ഞു. രണ്ട് ദിവസം അവിടെ താമസിച്ചിട്ട് ആരുമായും കൂടുതൽ ബന്ധപ്പെട്ടിരുന്നില്ല. ആ സമയം കൂടി ഇബാദത്തിനു നീക്കിവെക്കുകയാണു ചെയ്തത്. ശംസുൽ ഉലമയുടെ അന്ത്യം വളരെ വേദനയോടെയാണു ഞാൻ ശ്രവിച്ചത്. മുക്കാൽ നൂറ്റാണ്ടുകാലം സുന്നീരംഗത്ത് നിറഞ്ഞുനിന്ന ആ ആദർശശാലിയുടെ വിയോഗം ഉമ്മത്തിന് നികത്താനാവാത്തതാണ്. o



# മറക്കാനാവാത്ത ശംസുൽ ഉലമ

**മൗലവി എം. അബ്ദുറഹ്മാൻ മക്ദൂം മഅ്ബരി**
ചുണ്ടേൽ, വയനാട്

**1962**–മുതലാണ് മഹാനവർകളുമായി ഞാൻ പരിചയപ്പെടുന്നത്. അക്കാലത്ത് ഈ വിനീതിന്റെ നേതൃത്വത്തിൽ കോഴിക്കോട്ട് അസ്മാഉൽഹുസ്ന ദിക്ർ ഹൽവ നടത്തിവന്നിരുന്നു. അതിന്നുമുമ്പ് വളപട്ടണം അടുത്ത് മാങ്കടവ് എന്ന സ്ഥലത്ത് പഠിച്ചുകൊണ്ടിരുന്നപ്പോൾ എന്റെ വന്ദ്യരായ ഉസ്താദ് മർഹൂം കെ.വി. മുഹമ്മദ് മുസ്‌ലിയാർ ചിറക്കൽ, കക്കോവ് മുഖേനയും ശംസുൽ ഉലമയുമായി പരിചയപ്പെടാനും, അടുത്തിട പഴകാനും സാധിച്ചിട്ടുണ്ട്.

1971–ൽ ഞാൻ വയനാട്ടിൽ ചുണ്ടേൽ എന്ന സ്ഥലത്ത് വന്ന് താമസമാക്കുകയും, അവിടെയും ദിക്ർഹൽഖ സ്ഥാപിക്കുകയും ചെയ്തു. 1983--ൽ നന്തി ദാറുസ്സലാം അറബിക് കോളേജിന്റെ ആവശ്യത്തിലേക്കുള്ള ഫണ്ട് സ്വരൂപിക്കുവാനായി മഹാനവർകൾ ചുണ്ടയിൽ എത്തുകയുണ്ടായി. അന്നവിടെ നടന്നുകൊണ്ടിരിക്കുന്ന ദിക്ർഹൽഖകളെ പറ്റിയും, കുടുംബത്തെപറ്റിയും അന്വേഷിക്കുകയും ഞങ്ങൾ കൂടുതൽ അടുക്കുകയും ചെയ്തു. അതിന്നുശേഷം 1984 മുതൽ ഇവിടുത്തെ ദിക്ർഹൽഖകളുടെ വാർഷിക പരിപാടികൾ തുടർച്ചയായി ഉൽഘാടനും ചെയ്തുവരുന്നത് മഹാനവർകളാണ്. 96--ഏപ്രിലിൽ ചുണ്ടേൽ വെച്ചു നടത്തപ്പെട്ട 22--ാം വാർഷിക സമ്മേളനം വരെയും ആ പ്രക്രിയ തുടർന്നുവന്നു.

1988 മാർച്ച് മാസത്തിൽ ദിക്ർ ഹൽഖകൾ സംഘടിപ്പിച്ച് കൂടുതൽ വിപുലമാക്കി നടത്തിപ്പോരാനുള്ള ഇജാസിയ്യത്തും (അനുവാദപത്രം) അദ്ദേഹം ഈ വിനീതന്ന് നൽകുകയുണ്ടായി. എല്ലാ ത്വരീഖത്തിന്റെയും, മശായിഖുകളുടെയും അടിസ്ഥാനം അസ്മാഉൽ ഹുസ്നയാണെന്നും എന്റെ മശായിഖുകൾ എനിക്ക് തന്ന പ്രകാരമുള്ള ഇജാസിയത്ത് ഞാൻ നിങ്ങൾക്ക് നൽകിയിരിക്കുന്നു എന്നും പ്രസ്തുത അനുവാദ പത്രത്തിൽ അദ്ദേഹം രേഖപ്പെടുത്തിയിരുന്നു.

> **സദസ്സിനോട് അദ്ദേഹം ചോദിച്ചു: "നിങ്ങൾക്ക് മഴ വേണമോ? മഹാൻമാരെ മുൻനിറുത്തിക്കൊണ്ടും, അല്ലാഹുവിന്റെ നാമങ്ങൾ ഉച്ചരിച്ചുകൊണ്ടും പ്രാർത്ഥിക്കുക മഴലഭിക്കും" അത്ഭുതമെന്ന് പറയട്ടെ, കോരിച്ചൊരിയുന്ന മഴ! ചുണ്ടയിലും പരിസരത്തും അൽപസമയത്തിനുള്ളിൽ തന്നെ അനുഭവപ്പെട്ട, ആ സത്യസംഭവത്തിന്ന് സദസ്സിൽ പങ്കെടുത്തവരും, അല്ലാത്തവരുമായ ധാരാളം ആളുകൾ ദൃക്സാക്ഷികളാണ്.**

ഉന്നതവും ഉദാത്തവും, ഉൽകൃഷ്ടവുമായ നീതിബോധത്തിന്റെ ഉറവിടമായിരുന്നു മഹാനവർകൾ എന്ന് ജീവിതത്തിൽ പല രംഗങ്ങളിലും അദ്ദേഹം തെളിയിക്കുകയുണ്ടായി.'' വിജ്ഞാന വിഹായസ്സിലേക്ക് പറന്നുയർന്ന് ജ്വലിച്ചുകൊണ്ടിരുന്ന ശംസുൽ ഉലമ കേവലം ഒരു പണ്ഡിതൻ മാത്രമായിരുന്നില്ല, മറിച്ചു അല്ലാഹുവിന്റെ അടുക്കൽ ഉന്നതമായ സ്ഥാനം ലഭിച്ചിട്ടുള്ള മഹത്തുകളിൽ ഒരാളായിരുന്നു. അവിടുത്തെ ജീവിതത്തിലും പ്രവർത്തനങ്ങളിലും, പ്രസംഗങ്ങളിലും എന്തിനേറെ, അവസാനം അന്ത്യയാത്രയിൽപോലും അതിന്റെ ദൃഷ്ടാന്തം പ്രത്യക്ഷമായി തന്നെ പ്രകടമായിരുന്നു. ആ ജീവിതത്തിലെ ഒരോ ചലനങ്ങളും പരിശോധിച്ചാൽ നമുക്കത് ബോദ്ധ്യമാവുകയും ചെയ്യും.

ഒരു സർവ്വ വിജ്ഞാന കോശമായിരുന്നു മഹാനുഭാവൻ. അദ്ദേഹത്തിന്റെ ജീവിതകാലം മുതൽ ഇന്നേവരെ അവരുടെ പാണ്ഡിത്യത്തെ കവച്ചുവെക്കുന്ന മറ്റൊരു പണ്ഡിതനെ ചൂണ്ടിക്കാണിക്കുവാൻ നമുക്ക് സാധിക്കുമോ? സമുദായത്തിന്നെതിരെ, വിശിഷ്യാ അഹ്‌ലുസ്സുന്നത്തിന്നെതിരെ പല ഘട്ടങ്ങളിലും ശക്തമായ വെല്ലുവിളികൾ ഉയർന്നപ്പോൾ തന്റെ ശക്തമായ വാക്ധോരണി കൊണ്ടും വിവേകജ്ഞാനം കൊണ്ടും വിരൽതുമ്പ് കൊണ്ടും അടക്കിനിർത്താൻ അദ്ദേഹത്തിന്ന് സാധിച്ചു. ക്രൈസ്തവ മിഷണറിമാർ ആസൂത്രിതമായ ശ്രമങ്ങൾ നടത്തിയപ്പോൾ അവരുടെ വിതണ്ഡവാദങ്ങളെ മണിക്കൂറുകൾ കൊണ്ട് നിലം പരിശാക്കാൻ ശൈഖുനാക്ക് സാധിച്ചു എന്നുള്ളത് വിസ്മയ ജനകമാണ്. എണ്ണമറ്റ എത്രയോ സംഭവങ്ങൾ ആ മഹദ് ജീവിതത്തിൽ മായാതെ പ്രശോഭിച്ചു കൊണ്ടേയിരിക്കുന്നു.

സത്യത്തിന്റെ സംസ്ഥാപനത്തിന്നായി മഹാനവർകൾ കാണിച്ച ശുഷ്കാന്തി മാതൃകാപരമാണ്. ദീനിയ്യായ വിഷയത്തിലായിരുന്നാലും മറ്റു കാര്യത്തിലായാലും പ്രതിസന്ധിഘട്ടങ്ങളെ നേരിടുന്നതിലും പ്രതികരിക്കുന്നതിലും എക്കാലവും അദ്ദേഹം ഉറച്ച നിലപാട് കൈകൊണ്ടിട്ടുണ്ട്. തർക്ക വിഷയ

ങ്ങളും, സംശയങ്ങളുമായി എത്തുന്ന അനേകർക്ക് ആ തത്വജ്ഞാനിയിൽ നിന്ന് മാർഗ്ഗദർശനം ലഭിച്ചിരുന്നു. ആത്മ ജ്ഞാനിയായ മഹാനവർകൾ ആരീഫിങ്ങളെയും ഔലിയാക്കളെയും ബഹുമാനിക്കുന്നതിലും സ്നേഹിക്കുന്നതിലും എന്നും മുൻപന്തിയിലായിരുന്നു. കേരളത്തിലെ എന്റെ പിതാമഹന്മാരിൽപെട്ട ബഹു: ശൈഖ് സൈനുദ്ദീൻ മഖ്ദൂം (റ: അ) പൊന്നാനി, ശൈഖ് സിറാജുദീനിൽ ഖാദിരിയ്യിൽ മഖ്ദൂം അയിലക്കാട് എന്നിവിടങ്ങളിലും മറ്റ് പല മഖ്ബറകളിലും അദ്ദേഹം ഇടക്കിടെ സന്ദർശനങ്ങൾ നടത്തുകയും ആ മഹാത്മാക്കളുടെ കശ്ഫ്, കറാമത്തുകളെകൊണ്ട് പല മദ്ഹ് ഗ്രന്ഥങ്ങളും ഗദ്യ-പദ്യരൂപത്തിൽ രചിക്കുകയും ചെയ്തിട്ടുണ്ട്.

രാജ്യത്തിനും, സമുദായത്തിനും ആത്മീയ സാംസ്കാരിക മണ്ഡലങ്ങളിൽ വിലപ്പെട്ട സംഭാവനകൾ അദ്ദേഹം അർപ്പിച്ചിട്ടുണ്ട്. ദീനി വിജ്ഞാന രംഗത്ത് അദ്ദേഹം നൽകിയിട്ടുള്ള സേവനങ്ങൾ എക്കാലവും സ്മരിക്കപ്പെടും. ശ്രോദ്ധാക്കളെ പിടിച്ചിരുത്താനും ചിന്തിപ്പിക്കാനും പോന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രൗഢോജ്ജ്വല പ്രസംഗങ്ങൾ, സാരസമ്പൂർണ്ണമായ തന്റെ പ്രതിപാദനം സംശയരാഹിതവും അർത്ഥപൂർണ്ണവുമായിരുന്നു.



അസ്മാഉൽ ഹുസ്നാ ദിക്റ് വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുന്നു

96 ഏപ്രിൽ മാസത്തിൽ ചൂണ്ടയിൽ വെച്ച് അസ്മാഉൽഹുസ്ന ദിക്ർ വാർഷിക സമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ടു സംസാരിക്കവെ മഹാൻമാരായ മഹത്തുക്കളെ ഉൾക്കൊണ്ട് ജീവിതക്രമം ചിട്ടപ്പെടുത്തിയാൽ മാത്രമേ സമൂഹത്തിനും ലോകത്തിനു തന്നെയും ശാന്തിയും സമാധാനവും കൈവരിക്കാൻ സാദ്ധ്യമാവുകയുള്ളൂ എന്നും പ്രസ്താവിച്ചുകൊണ്ട് ഒരു ചരിത്രസത്യം അദ്ദേഹം വെളിപ്പെടുത്തുകയുണ്ടായി.

കേരളത്തെ സംബന്ധിച്ചിടത്തോളം ഇസ്ലാമിക സംസ്കാരത്തിന്റെ ആത്മീയവും ഭൗതീകവുമായ പ്രവർത്തനമേഖലകളിൽ മഹത്തരമായ സംഭാവനകൾ അർപ്പിച്ചുകൊണ്ട് സമുദായത്തിന്റെ പുരോഗതിക്കും, മോചനത്തിനും വേണ്ടി പ്രവർത്തിച്ചു വന്നിരുന്ന മഹാൻമാരായ മഹത്തുക്കളാണ് ബഹു: പൊന്നാനി സൈനുദ്ദീൻ മഖ്ദൂം മഅ്ബരി തങ്ങളുടെ വംശപരമ്പരയെന്നും ബഹു: ഒന്നാം ഖലീഫ അബൂബക്കർ സിദ്ധീഖ് (റ:അ) വിൽ ആ പരമ്പര ചെന്നു മുട്ടുന്നുവെന്നും അദ്ദേഹം പ്രസ്താവിക്കുകയുണ്ടായി. അള്ളാഹുവിനെ സ്മരിക്കൽ കൊണ്ടും മഹാത്മാക്കളായ മുൻഗാമികളെ ബഹുമാനിക്കൽ കൊണ്ടും മാത്രമേ നമുക്ക് വിജയം നേടാൻ സാധിക്കൂ. മുപ്പത്തിമന്നോളം മഹാന്മാരായ മഹത്തുക്കൾ (മഖ്ദൂമികൾ) പൊന്നാനിയിൽ അന്ത്യവിശ്രമം കൊള്ളുന്നു. സത്യത്തിന്റെ മാർഗ്ഗം ഏതെന്ന് ഇത്തരം മഹാൻമാർ നമുക്ക് കാണിച്ചു തന്നിട്ടുണ്ട്. ആ വഴി ചിന്തിച്ചു മനസ്സിലാക്കി ജീവിക്കുക. ഇരുലോകത്തും നാം വിജയിക്കും. സംശയമേ വേണ്ട. എന്ന് ഉദ്ബോധിപ്പിച്ചുകൊണ്ട് സദസ്സിനോട് അദ്ദേഹം ചോദിച്ചു: ''നിങ്ങൾക്ക് മഴ വേണമോ? മഹാൻമാരെ മുൻനിറുത്തിക്കൊണ്ടും, അല്ലാഹുവിന്റെ നാമങ്ങൾ ഉച്ചരിച്ചുകൊണ്ടും പ്രാർത്ഥിക്കൂക മഴലഭിക്കും'' അത്ഭുതമെന്ന് പറയട്ടെ, കോരിച്ചൊരിയുന്ന മഴ! ചൂണ്ടയിലും പരിസരത്തും അൽപസമയത്തിനുള്ളിൽ തന്നെ അനുഭവപ്പെട്ടു, ആ സത്യസംഭവത്തിന്



സദസ്സിൽ പങ്കെടുത്തവരും, അല്ലാത്തവരുമായ ധാരാളം ആളുകൾ ദൃക്സാക്ഷികളാണ്. ഇതുപോലെ മറ്റ് ചില അത്ഭുത സംഭവങ്ങളും പ്രകടമായി ദർശിക്കാൻ എനിക്ക് സാധിച്ചിട്ടുണ്ട്. ചൂണ്ടയിൽ വെച്ചുതന്നെ അസ്മാഉൽ ഹുസ്ന! ദിക്ർ ഹൽഖയുടെ 17-ാം വാർഷിക സമ്മേളനത്തിൽ സംബന്ധിച്ചുകൊണ്ട് ത്വരീഖത്തിന്റെയും മറ്റും വിഷയങ്ങൾ ചർച്ച ചെയ്യുന്ന കൂട്ടത്തിൽ ''കള്ള ത്വരീഖത്തുകളെയും, വ്യാജശൈഖുമാരെയും കരുതിയിരിക്കുക'' എന്ന അദ്ദേഹത്തിന്റെ ആഹ്വാനത്തെ പരിഹസിക്കുകയും അപഹാസ്യമായ വിധത്തിൽ ചിത്രീകരിക്കുകയും ചെയ്ത ചില വ്യക്തികൾക്ക് പല വിഷമങ്ങളും സംഭവിക്കുകയും എനിക്ക് അടുത്തറിയാവുന്ന ഒരു വ്യക്തി വളരെ പരിതാപകരമായ വിധത്തിൽ മരണപ്പെടുകയും ചെയ്ത വസ്തുത ഇന്നും എന്റെ ഓർമ്മയിൽ മായാതെ കിടക്കുന്നു. ഇത്തരത്തിൽ പലർക്കും ധാരാളം അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. 1993-ലെ ഒരു സംഭവം ഞാനോർമ്മിക്കുകയാണ്. കരിപ്പൂരിൽ വിമാനതാവളത്തിനടുത്ത് ഈ വിനീതൻ മുൻകയ്യെടുത്ത് നിർമ്മിച്ച അസ്മാഉൽഹുസ്ന ദിക്ർഖാന:യുടെ ഉൽഘാടനം ബഹു:ശംസുൽ ഉലമ (ന:മ)യാണ് നിർവ്വഹിച്ചത്. പ്രസ്തുത പരിപാടിയിൽ പങ്കെടുക്കരുതെന്ന് ചില കുബുദ്ധികൾ അദ്ദേഹത്തെ ധരിപ്പിക്കാൻ പല തവണ ശ്രമം നടത്തുകയുണ്ടായി. എന്നാൽ അവരോട് വളരെ കർക്കശമായി അതിന്റെ കാരണങ്ങൾ അദ്ദേഹം അന്വേഷിക്കുകയും അവരുടെ ജൽപനങ്ങൾ തെറ്റാണെന്ന് അവിടുന്ന് പെട്ടെന്ന് തിരിച്ചറിയുകയും അവരുടെ കുതന്ത്രങ്ങളെ തൃണവൽഗണിച്ചുകൊണ്ട് ശാരീരിക സുഖമില്ലാതിരുന്നിട്ടുകൂടി പ്രസ്തുത പരിപാടിയിൽ പങ്കെടുക്കുകയും ചെയ്തു. ദിക്ർ ഹൽഖകളുടെ 19--ാം വാർഷിക സമ്മേളനത്തിൽ പങ്കെടുക്കാൻ വേണ്ടി തിരുവനന്തപുരം ബീമാപള്ളിയിൽ നിന്നും അവിടത്തെ ഗംഭീരസ്വീകരണ പരിപാടിപോലും മാറ്റിവെച്ച് മഹാനവർകൾ ചൂണ്ടയിൽ എത്തിച്ചേർന്ന സംഭവം ഓർക്കുമ്പോൾ ഞാൻ ഇപ്പോഴും കോൾമയിർ കൊള്ളുന്നു.



പിതൃവാത്സല്യ തുല്യമായ സ്നേഹമാണ് എനിക്ക് അദ്ദേഹത്തിൽ നിന്നും ലഭ്യമായത്. ആവശ്യമായ ഉപദേശനിർദ്ദേശങ്ങളും പ്രവർത്തനരൂപരേഖകളും അവിടുന്നാണ് നൽകിയിരുന്നത്. കാര്യസാധ്യത്തിനായി അദ്ദേഹത്തിന്റെ സന്നിധിയിലേക്ക് പറഞ്ഞയക്കുന്ന ആളുകളോട് പോലും അവിടുത്തെ സമീപനം സൗമ്യപരമായിരുന്നു. ഏതെങ്കിലും വിഷമാവസ്ഥയിൽ അദ്ദേഹത്തെ സ്മരിച്ചാൽ സ്വപ്നത്തിൽ മഹാനവർകളെ ദർശിക്കുവാനും സന്തോഷകരമായ അനുഭൂതികൾ ഉൾക്കൊള്ളുവാനും സാധിച്ചിട്ടുമുണ്ട്. ജീവിതകാലത്ത് മഹാനവർകളെ വിമർശിക്കുകയും, എതിർക്കുകയും ചെയ്തുകൊണ്ടിരുന്ന പലരിൽ നിന്നും ഇപ്പോൾ അദ്ദേഹത്തിന്റെ ''മദ്ഹുകൾ'' നിർഗ്ഗളിക്കുന്നത് നിത്യസംഭവമായിരിക്കുകയാണല്ലോ. പക്ഷേ അദ്ദേഹത്തിന്റെ ജീവിതകാലത്ത് അവരെ വേണ്ടവിധത്തിൽ മനസ്സിലാക്കുവാനും, ഉൾക്കൊള്ളുവാനും നിർഭാഗ്യവശാൽ നമ്മിൽ പലർക്കും സാധിച്ചില്ല. മഹാനവർകൾ വിതറിയ പ്രകാശബിന്ദുക്കളിൽ നിന്നും വിവേകമുൾക്കൊണ്ട് വിജ്ഞാനപ്രദമായ വിശുദ്ധിജീവിതം കെട്ടിപ്പടുക്കാൻ അള്ളാഹു അനുഗ്രഹിക്കട്ടെ. ○



# നൂറ്റാണ്ടിന്റെ നവോത്ഥാന നായകൻ

## കല്ലൂർ, കെ.പി.മൊയ്തീൻ കുട്ടിമുസ്ല്യാർ

പണ്ഡിതന്റെ മരണം ലോകത്തിന്റെ മരണമാണെന്ന സത്യം അനുഭവയഥാർത്ഥ്യങ്ങളിലൂടെ, ഇരുപത്തിഒന്നാം നൂറ്റാണ്ടിലേക്ക് കാലെടുത്തുവയ്ക്കുന്ന മുസ്ലിം കേരളത്തെ ബോധ്യപ്പെടുത്തുന്ന വിധമായിരുന്നു, മഹാനായ ശംസുൽ ഉലമ. ഇ.കെ. അബൂബക്കർ മുസ്ല്യാരുടെ വിയോഗം.

ആകാശ ഭൂമികളെ അല്ലാഹു പ്രകാശിപ്പിക്കുന്നുവെന്ന വിശുദ്ധഖുർആൻ പ്രഖ്യാപനത്തിന്റെ പൊരുൾ എന്തെന്ന് ബുദ്ധിജീവി അന്വേഷിക്കുമ്പോൾ ഉപരിമണ്ഡലങ്ങളിലെ സൂര്യചന്ദ്രാതികൾ നക്ഷത്രകോടികളാണ് ആകാശലോകത്തെ പ്രകാശിപ്പിക്കുന്നതെന്നും ആത്മീയജ്ഞാനം ലഭിച്ച പണ്ഡിതവര്യരുടെ ഹൃദയങ്ങളാണ് ഭൂമിയിൽ പ്രകാശം പരത്തുന്ന നക്ഷത്രങ്ങളെന്നും കണ്ടെത്താവുന്നതാണ്.

ജീവിത യാഥാർത്ഥ്യങ്ങളുടെ പൊരുൾ മാനവലോകത്തിന് പഠിപ്പിച്ചുകൊടുക്കാൻ അമ്പിയാക്കൾക്ക് ശേഷം നിയോഗിക്കപ്പെട്ടവരാണ് പണ്ഡിതൻമാർ. അവർ അമ്പിയാക്കളെപ്പോലെ സമൂഹത്തെ സ്നേഹിക്കുകയും സമൂഹത്തിന്റെ ആത്മീയ പുരോഗതിയിലും വളർച്ചയിലും സന്തോഷിക്കുകയും അധഃപതനത്തിൽ അങ്ങേയറ്റം ദുഃഖിക്കുകയും ചെയ്യുന്നവരാണ്. ഇത്തരം ഒരവസ്ഥയാണ് ഉഖ്റവിയ്യായ പണ്ഡിതരുടെ വിശേഷണങ്ങൾ.

ശരിക്കും വർത്തമാനകാലത്തെ മുസ്ലിം ഉമ്മത്തിന്റെ സ്പന്ദനങ്ങൾ ശ്രദ്ധിച്ചുകൊണ്ടിരിക്കുകയും സുഖദുഃഖങ്ങളിൽ നേരിട്ട് പങ്കൊള്ളുകയും ചെയ്തുവെന്നതാണ് ശംസുൽ ഉലമായെ ആനുകാലിക പണ്ഡിതരുടെ കൂട്ടത്തിൽ നിന്നും വ്യതിരക്തനാക്കി തീർത്തത്.

ശംസുൽ ഉലമായെക്കുറിച്ചോർക്കുമ്പോഴും മഹാനെക്കുറിച്ചെഴുതുമ്പോഴും ഓർമ്മയുടെ ഓളങ്ങളിൽ ഓടിവരുന്നത് ഒട്ടനവധി മറക്കാൻ കഴിയാത്ത കൂടിക്കാഴ്ചകളാണ്. 198990 കളിൽ രണ്ട് പ്രാവശ്യം, ഈ വിനീതൻ നേതൃത്വം നല്കുന്ന പരതക്കാട് നൂറുൽഹുദാ അറബിക് കോളേജിൽ ക്ഷണിക്കപ്പെടുകയുണ്ടായി. അന്ന് നടന്ന രണ്ട് പൊതുസമ്മേളനങ്ങളിൽ സ്ഥാപനത്തിന്റെ പുരോഗതിക്കും അഹ്ലുസുന്നത്തി വൽജമാഅത്തിന്റെ പ്രവർത്തനപരിപാടികൾക്കും ഒരുപാട് ഉപദേശനിർദ്ദേശങ്ങൾ നൽകുകയുണ്ടായി. സുന്നീസമൂഹം സ്വന്തംകാലിൽ നിൽക്കാനും ബിദഈ പ്രസ്ഥാനക്കാരുടെ വളഞ്ഞബുദ്ധിയിൽ ഉദിക്കുന്ന കുതന്ത്രങ്ങളിൽ പൊതുജനം വീണുപോകാതിരിക്കാനും ചെയ്യേണ്ടതെല്ലാം ചെയ്ത് ദീനിന്റെ സുരക്ഷ ഉറപ്പിക്കാൻ ശംസുൽ ഉലമാ ശക്തമായി ഉത്ബോധിപ്പിക്കുകയുണ്ടായി.

സാധാരണ ഒരു മുസ്ല്യാരായി മാത്രം ശംസുൽ ഉലമായെ പലരും തെറ്റിദ്ധരിച്ചുവെങ്കിലും ആ മഹാവ്യക്തിത്വത്തിന്റെ വികാസവും പാണ്ഡിത്യത്തിന്റെ ആഴവും ബൗദ്ധികമായ ഔന്നിത്യവും അടുത്തറിഞ്ഞവർ കേരളത്തിലെന്നല്ല ലോകത്തിന്റെ പല ഭാഗങ്ങളിലുമുണ്ട്. സ്വന്തം ഗുണകാംക്ഷികൾ പോലും ശംസുൽ ഉലമായെ വേണ്ടപോലെ മനസ്സിലാക്കിയില്ല എന്ന് പറഞ്ഞാൽ അത് തെറ്റായി എന്ന അഭിപ്രായ ശംസുൽ ഉലമയെ. അടുത്തറിഞ്ഞവർക്കുണ്ടാകില്ല.

ഏത് വിഷയത്തിലും സമ്പൂർണ്ണനായൊരു പണ്ഡിതൻ കഴിഞ്ഞ നൂറ്റാണ്ടിൽ ലോകത്തിലൊരുഭാഗത്തും ശംസുൽ ഉലമായെപ്പോലെ ജീവിച്ചിരുന്നതായി അറിയാൻ കഴിഞ്ഞിട്ടില്ല. ആ മഹാപണ്ഡിതനെ പരിചയപ്പെടുത്താൻ പര്യാപ്തമായൊരു വാക്ക്പോലും മലയാളത്തിൽ നമുക്ക് കേൾക്കാൻകഴിയുന്നില്ല. ശംസുൽ ഉലമാ ബഹുമുഖ ബഹുമുഖ പ്രതിഭയെന്നോ സൂഫിവര്യനെന്നോ സർവ്വകലാവല്ലഭൻ എന്നോ മലയാളത്തിൽ നാം പരിചയപ്പെടുത്തുന്നുവെങ്കിൽ, ആ പ്രയോഗങ്ങളൊന്നുംതന്നെ സത്യത്തോട് നീതി പുലർത്തുന്നില്ല. ശംസുൽ ഉലമായെ ആനുകാലിക പണ്ഡിതരിലെ സൂര്യനെന്ന് നാം സംബോധന ചെയ്യുമ്പോൾ നാം കാണുകയോ കേൾക്കുകയോ ചെയ്യാതെപോകുന്ന വിശേഷണങ്ങൾ പലരും മനസ്സിലാക്കിയതിലും എത്രയോ ബഹുലമാണ്.

കേരളത്തിൽ സുന്നത്ത ജമാഅത്തിന് പുതിജീവനും ആത്മീയചൈതന്യവും നൽകിയ ദാർശനികനും പരിഷ്കർത്താവുമായിരുന്നു ശംസുൽ ഉലമാ ഇ.കെ. അബൂബക്കർ മുസ്ല്യാർ. സങ്കുചിതത്വവും കുടിലതയും തൊട്ടുതീണ്ടാത്ത, സമുദായത്തിന്റെ ആത്മാവിനു നിത്യശാന്തിക്ക് വേണ്ടി ജീവിതം മുഴുവൻ ത്യാഗംചെയ്ത ആ മഹാനെപ്പോലെ 'മുവഫ്ഫഖ'യായ വ്യക്തിയെ ഈ വർത്തമനകാലത്ത് കാണുക അസാദ്ധ്യം തന്നെ.

ഇസ്ലാമിന്റെ കാവൽഭടൻമാരായി പതിനായിരങ്ങളെ പടച്ചട്ടയണിച്ചുവിട്ട ആ പണ്ഡിത പ്രതിഭ മുസ്ലിംകേരളത്തിന്റെ മനസ്സിൽ തലയെടുപ്പോടെ ഉയർന്നുനില്ക്കുകതന്നെചെയ്യും. അല്പജ്ഞർക്കും അൽപബുദ്ധികൾക്കും ശംസുൽ ഉലമായെ പലപ്പോഴും ഉൾക്കൊള്ളാൻകഴിയാതെപോയെങ്കിൽ ബുദ്ധിജീവിയും ദാർശനികനായൊരു പണ്ഡിതന്റെ പ്രസ്താവനകൾ അർഹമായ നിലയിൽ വിചിന്തനം ചെയ്യാൻ അവരുടെ ബുദ്ധി വലുതായില്ല എന്നതുകൊണ്ട് മാത്രമാണ്.

ഭൗതിക ലോകത്ത് നിന്ന് ശാരീരികമായി നമ്മെ വിട്ടുപിരിഞ്ഞെങ്കിലും ആത്മീയമായി ശംസുൽ ഉലമാ നമ്മോടൊപ്പം തന്നെയുണ്ട്. അദ്ദേഹം കാണിച്ചുതന്ന പ്രവർത്തന വീഥിയിൽ അവിശ്രമം മുന്നേറുകയെന്നതാണ് നമുക്ക് ആ മഹനോട് ചെയ്യാനുള്ള വലിയ കടപ്പാട്. O



*അയിനിക്കാട് അബൂബക്കർ മുസ്ല്യാർ*

# നിഷ്കളങ്ക സമീപനം

തലമുതിർന്ന പല പണ്ഡിതൻമാരും അടുത്തടുത്തായി മൺമറഞ്ഞുപോയെങ്കിലും വന്ദ്യരായ ശംസുൽ ഉമലയുടെ വേർപാട് ഇസ്ലാമിന്നും സമുദായത്തിനും ഏറ്റവുംവലിയ ഒരു വിടവും നികത്താനാവാത്ത നഷ്ടവുമാണ് വരുത്തിവെച്ചിട്ടുള്ളത്. അദ്ദേഹത്തിന്റെ പുത്രവാത്സല്യത്തോട് കൂടിയ സമീപനവും പിതൃതുല്യതയോട് കൂടിയ നിർദ്ദേശോപദേശങ്ങളും ഇനി ലഭിക്കില്ലെന്നോർക്കുമ്പോൾ ഹൃദയം നൊമ്പരം കൊള്ളുകയാണ്.

വർഷങ്ങൾക്കുമുമ്പ് എന്റെ നാട്ടിലുള്ള ഹയാത്തുൽ ഇസ്ലാം മദ്റസയുടെ വാർഷിക സമ്മേളനത്തിന് ഞാനും രണ്ടു സുഹൃത്തുക്കളും കൂടി മഹാനവർകളുടെ വീട്ടിലേക്ക് പോയി. കൂടെയുള്ളവർക്ക് അൽപം ചില തെറ്റിദ്ധാരണകൾ ഉണ്ടായിരുന്നു. അത് മനസ്സിലാക്കിക്കൊണ്ട് തന്നെയാണ് ഞാൻ അവരെ കൂട്ടിയതും. വീട്ടിനകത്ത് കയറിയ ഞങ്ങളോട് ക്ഷേമാന്വേഷണങ്ങൾ നടത്തുകയും ശൈഖുനായുടെ നിർബന്ധത്തിന് വഴങ്ങി അവിടെ ഇരിക്കുകയും ചെയ്തു. വന്ന കാരണം അന്വേഷിക്കാതെ ഉടനെ അദ്ദേഹത്തിൽ നിന്നും ഒട്ടും പ്രതീക്ഷിക്കാത്ത ഒരു ചോദ്യമായിരുന്നു ഉണ്ടായിരുന്നത്. അതായത് എന്തോ ഒരു പരിപാടി ക്ഷണിക്കാൻ വന്നതാണല്ലോ? എന്നതായിരുന്നു ചോദ്യം. ഞങ്ങൾ ആഹ്ലാദഭരിതരായിക്കൊണ്ട്; ''അതെ നാട്ടിലെ മദ്റസാ വാർഷികത്തിന് ക്ഷണിക്കാൻ വന്നതാണെന്ന്'' പറഞ്ഞപ്പോൾ തിയ്യതി ആരാഞ്ഞു. ഇന്നേ ദിവസമാണെന്നു പറഞ്ഞപ്പോൾ ആ ദിവസം തന്നെ വരാമെന്നേറ്റു. ഞങ്ങൾക്ക് സന്തോഷമായി. ''എനിക്കും അവിടെ ഒന്ന് വരണമെന്നുണ്ടായിരുന്നു. ഞാൻ മുപ്പരേകൊണ്ട് (എന്റെ പിതാവിനെകൊണ്ട്) കുറച്ച്കാലം ഓതിയ സ്ഥലമാണത് മൂപ്പരുടെ ഖബ്റും ഒന്ന് സിയാറത്ത് ചെയ്യാമല്ലോ എന്നും പറഞ്ഞു ഞങ്ങൾ പിരിഞ്ഞു. പ്രസ്തുത തിയ്യതിക്ക് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുവന്നു. പരിപാടിയിൽ പങ്കെടുത്ത്



അയിനിക്കാട് ജുമുഅത്ത് പള്ളി

സന്തോഷമായി പിരിഞ്ഞു. ഇതെല്ലാം എന്റെ കൂടെ വന്നവർക്ക് അത്ഭുതമായിതോന്നി. അവർ എന്നോട് സ്വകാര്യമായി ചോദിച്ചു. യാതൊരു സൂചനപോലും ലഭിക്കാതെ നാം വന്നകാര്യം എങ്ങിനെ മഹാനവർകൾക്കും മനസ്സിലായി'' എന്ന് മാത്രമല്ല; അവർ മനസ്സിലാക്കിയതിന് വിപരീതമായാണ് ശൈഖുനായുടെ സമീപനവും വാക്കുകളുമെല്ലം. ഇത്തരം കാരണങ്ങളാൽ കൂടെവന്നവരുടെ മനസ്സാകെ മാറുകയും മഹാനവർകളോട് അവർക്ക് ബഹുമാനവും ആദരവും മതിപ്പും വർധിക്കുകയും ചെയ്തു. ഞാൻ അവരോട് പറഞ്ഞു. അദ്ദേഹം നിങ്ങൾ മനസ്സിലാക്കിയതുപോലുള്ള ഒരു സാധാരണ പണ്ഡിതനല്ല. അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിന്റെ ആഴവും ഘനവും പണ്ഡിതൻമാർക്കുപോലും വേണ്ടത്രമനസ്സിലായിട്ടില്ല. അദ്ദേഹത്തിന് ചില പ്രത്യേക കഴിവ് കൂടി ഉണ്ടെന്ന് നിങ്ങൾക്കിപ്പോൾ ബോധ്യമായില്ലേ!

ഒരവസരം ഞാൻ കൊയിലാണ്ടിയിൽ നിന്ന് മരുന്ന് വാങ്ങി വീട്ടിലേക്ക് തിരിക്കാൻ ബസസ്റ്റാന്റിലേക്ക് നടക്കുമ്പോൾ എന്റെ മുമ്പിൽ കുറച്ചകലെ ഒരു കാർനിറുത്തി എന്നെ കാറിൽ നിന്നും കൈമാടി വിളിക്കുന്നു. ആളെ എനിക്ക് മനസ്സിലായില്ല. ഞാൻ വളരെ വേഗതയിൽ കാറിനടുത്തേക്ക് നടന്നു. അടുത്തെത്തിയപ്പോൾ മഹാനവർകൾ ബാക്ക് സീറ്റിൽ ഇരിക്കുന്നു. ഉടനെ ഞാൻ സലാം ചൊല്ലി സലാം മടക്കി. എവിടേക്കാണ് പോകുന്നതെന്ന് ചോദിച്ചു. നാട്ടിലേക്കാണെന്ന് പറഞ്ഞു. ''കയറിക്കോളൂ നന്തി വരെ പോകാം'' എന്ന് പറഞ്ഞു. കയറി ഇരുന്ന ഉടനെ ''കത്ത് കിട്ടിയില്ലേ'' എന്ന് ചോദിച്ചു. ''കത്ത് കിട്ടിയില്ലെന്ന്'' പറഞ്ഞപ്പോൾ നിങ്ങളെ മുശാവറയിൽ എടുത്തിട്ടുണ്ട്, കത്തയച്ചിട്ടുണ്ട് എന്നും പറഞ്ഞു. സ്വപ്നത്തിൽപോലും വിചാരിക്കാത്ത ഒരു കാര്യമായിരുന്നു അത്. ഞാൻ ആ സന്ദർഭത്തിൽ നാട്ടിലില്ലായിരുന്നു. എന്റെ പിതാവിനോടുള്ള സ്നേഹത്തിന്റെ ഭാഗമായിരുന്നുവെന്ന് കരുതി ഞാൻ സന്തോഷിച്ചു.

ഏതാണ്ട് നാല് വർഷം മുമ്പ് വടകരക്കടുത്ത ഒരു മഹല്ലിൽ ഖാസി സ്ഥാനം ഏറ്റെടുക്കാൻ ആവശ്യപ്പെട്ടുകൊണ്ട് ആ മഹല്ലുകാർ എന്റെ അടുക്കൽ വന്നു. ഞാൻ പല കാരണങ്ങൾ പറഞ്ഞു അവരെ മടക്കിയെങ്കിലും അവർ വിട്ടില്ല അവസാനം മഹാനവർകളുടെ അടുക്കൽ ചെന്നു സംഗതി പറഞ്ഞു. ഒരു കത്തോടുകൂടി എന്റെ അടുക്കൽ വന്നു. കത്ത് വായിച്ചപ്പോൾ ഒരിക്കലും നിരസിക്കാൻ പറ്റാത്ത അവസ്ഥ ഞാൻ ശൈഖുനായെ നേരിൽകണ്ട് പറയാമെന്ന് പറഞ്ഞ് അവരെ വിട്ടു. അടുത്തദിവസം നടന്ന മുശാവറക്ക് ഞാൻ പോയി. യോഗം തുടങ്ങിയിട്ടില്ല. ശൈഖുനയെ കണ്ട ഉടനെ ആ കത്തിൽ അറിയിച്ച കാര്യത്തെപ്പറ്റി എന്ത് തീരുമാനിച്ചു എന്ന് ചോദിച്ചു. ഒന്നും തീരുമാനിച്ചിട്ടില്ലെന്നും പറഞ്ഞു. എനിക്ക് കുറച്ചു പ്രയാസങ്ങളുണ്ടെന്നും ശറഇയ്യായ വിധികളെ സംബന്ധിച്ച് ചില സംശയങ്ങളുള്ളത് അറിയിക്കുകയും ചെയ്തു. എന്റെ സംശയങ്ങൾക്കെല്ലാം ഒറ്റവാക്കിൽ മറുപടി പറഞ്ഞു. ആ ഉത്തരവാദിത്വം ഏറ്റെടുക്കാൻ എന്നെ നിർബ്ബന്ധിക്കുകയും ഞാനത് ഏറ്റെടുക്കുകയും ചെയ്തു.

മൊത്തത്തിൽ അദ്ദേഹവുമായി അകന്നുനിൽക്കുന്നവർക്ക് അടുക്കാനും അടുത്തുനിൽക്കുന്നവർക്ക് അകലാനും പ്രയാസകരമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. മഹാനുഭാവന്റെ വിയോഗം അക്ഷരാർത്ഥത്തിൽ എന്നെ സംബന്ധിച്ചെടുത്തോളം തീരാദുഃഖമാണ്. അല്ലാഹുവിന്റെ അലംഘനീയമായ വിധിയെ തടുക്കാൻ ആർക്കും സാധ്യമല്ലല്ലോ എന്നോർത്ത് സമാധാനിക്കുകയാണ്. അല്ലാഹു അവർക്ക് മഗ്ഫിറത്തും മർഹമത്തും നൽകട്ടെ.....





കെ.പി.മുഹമ്മദ് മുസ്ല്യാർ
പ്രിൻസിപ്പാൾ പൊട്ടച്ചിറ അൻവരിയ്യ: അറബിക് കോളേജ്

# ഒളിമങ്ങാത്ത ഓർമ്മകൾ

മുസ്ലിം കേരളം പ്രശ്നമുഖരിതമായപ്പോഴെല്ലാം പരിഹാരം തേടിയെത്തിയത് ശംസുൽ ഉലമയിലായിരുന്നു. ബിദ്അത്ത് വാദം തലപൊക്കിയപ്പോൾ, ഖാദിയാനിസം ഉടലെടുത്തപ്പോൾ, ക്രിസ്ത്യാനിസം രൂക്ഷമായപ്പോൾ, എല്ലാം അദ്ദേഹം സമുദായ രക്ഷയ്ക്ക് ഓടിയെത്തി. ഇസ്ലാമിന്റെ പ്രസക്തിയും സുന്നി തനിമയും പ്രകടമാക്കി.

സത്രീജുമുഅ ജമാഅത്ത് ചൂടേറിയ വാദപ്രതിവാദങ്ങൾക്ക് തിരികൊളുത്തിയ സമയം. ദർസിൽ വെച്ച് ''അല്ലാഹുവിന്റെ ദാസികൾക്ക് നിങ്ങൾ പള്ളികൾ തടയരുത്'' എന്നല്ലേ നബിവചനം എന്ന് ആരോ ഒരാൾ ശൈഖുനായോട് ചോദിച്ചു. മറുപടിക്ക് താമസമുണ്ടായില്ല. ''അല്ലാഹുവിന്റെ ദാസികളെ നിങ്ങൾ തടയരുത്'' എന്നല്ലെ പറഞ്ഞത്. ആരെയും തടയരുതെന്ന് പറഞ്ഞിട്ടില്ലല്ലോ? ഈ വചനത്തിന്റെ അർത്ഥവ്യാപ്തി ശൈഖുന തന്നെ വിവരിച്ചപ്പോഴാണ് കാര്യം വേണ്ടത്ര മനസ്സിലായത്. അദ്ദേഹം വിശദീകരിച്ചു. അല്ലാഹുവിന്റെ വിധി വിലക്കുകൾ പൂർണ്ണമായി അംഗീകരിക്കുന്നവരെയാണ് അവന്റെ ദാസികൾ എന്ന് പറയുന്നത്. അത്തരക്കാർ ഏറ്റവും നല്ലതുമാത്രമേ പ്രവർത്തിക്കുകയുള്ളൂ. സ്ത്രീകളെ സംബന്ധിച്ചേടത്തോളം വീടിന്റെ അകത്തളമാണ് നിസ്കരിക്കാൻ ഏറ്റവും ഉത്തമമെന്ന് മനസ്സിലാക്കിയ ഉത്തമ ദാസികളെ തടയേണ്ടതില്ല എന്നാണ് വാക്കിനർത്ഥം. അതേസമയം അല്ലാഹുവിന്റെ വിധിവിലക്കുകൾ ലംഘിച്ചുകൊണ്ട് പള്ളിയിൽ പോകുന്ന മോഡേൺ വനിതകളെ തടയരുത് എന്ന് ഈ വചനത്തിന് ഒരിക്കലും അർത്ഥമില്ല അവരെ തടയുകതന്നെ വേണം. ശൈഖുനായുടെ ഈ വിശദീകരണം കേട്ടവർക്കാർക്കും പിന്നീട് ഒരു ചോദ്യത്തിന് ആവശ്യമുണ്ടായില്ല. ഇത്തരം ഗഹനവും ചിന്തോദ്ദീപകങ്ങളുമായിരുന്ന അദ്ദേഹത്തിന്റെ ക്ലാസുകളും വിശദീകരണങ്ങളും.

ഗൗരവം മുറ്റിനിൽക്കുന്ന ശൈഖുനയുടെ രൂപഭാവം പല വിദ്യാർത്ഥികളേയും അകറ്റി നിർത്താറമുണ്ട് പക്ഷെ അടുത്ത് ഇടപഴകുമ്പോഴാണ് വളരെ ദയാവായ്പുള്ള അദ്ദേഹത്തിന്റെ സമീപനം വേണ്ടത്ര മനസ്സിലാക്കാൻ കഴിയുക. വിനീതനായ ഞാൻ സാമ്പത്തിക ഞെരുക്കം കാരണം ഇടയ്ക്ക് വെച്ച് പഠനം നിർത്തിവെക്കാൻ നിർബന്ധിതനായി. ജാമിഅ ദൂരിയ്യയിൽ നിന്ന് മുഖ്തസർ പാസ്സായ ശേഷം ഒരു വർഷത്തിലധികം വിവിധ ഭാഗങ്ങളിൽ ചുറ്റിത്തിരിഞ്ഞു. ഒരിക്കൽ യാദൃശ്ചികമായാണ് ശൈഖുനായെ നേരിൽ കണ്ടത്. ഉടനെ അരികിലെത്തിയ എന്നോടു പഠിത്തം മുടങ്ങാനുള്ള കാരണം അന്വേഷിച്ചു. ഞാൻ വിശദീകരിച്ചു. ''ഇതാണ് കാരണമെങ്കിൽ അത് എന്നോട് പറയാമായിരുന്നില്ലേ പഠിത്തം മുടക്കരുത്'' എന്ന് ഉപദേശിച്ചു. വാത്സല്യപൂർണ്ണമായുള്ള ആ നിർദ്ദേശമാണ് പിന്നീട് പഠനം പൂർത്തിയാക്കാൻ എനിക്ക് പ്രചോദനമേകിയത്.

ഇത്തരം സംഭവങ്ങൾ ഒറ്റപ്പെട്ടതല്ല. പലരും വാത്സല്യപൂർണ്ണമായ ഇത്തരം ഉപദേശനിർദ്ദേശങ്ങൾക്ക് പാത്രമായിട്ടുണ്ട്. അത് അവരുടെ വിജയത്തിന് കാരണമാവുകയും ചെയ്തു.

ഗൾഫ് നാടുകൾ പച്ചപിടിച്ചതോടുകൂടി ഭാരതവുമായുള്ള അറബികളുടെ ബന്ധം കൂടുതൽ അടുക്കുകയും മെച്ചപ്പെടുകയും ചെയ്തു. തൽഫലമായി ഇരുഭാഗത്തുമുള്ള പണ്ഡിതർ പരസ്പരം അറിയാനും ഇടപഴകാനും കാരണമായി.

ശൈഖുനായുമായി ബന്ധപ്പെട്ടവർക്ക് അദ്ദേഹത്തിന്റെ വൈജ്ഞാനിക മികവ് മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല.

ഇദ്ദേഹം വെറുമൊരു കേരളീയ പണ്ഡിതനല്ല ലോകത്തിന്റെ തന്നെ പണ്ഡിതനാണ്. അവരിൽ പലരും അഭിപ്രായപ്പെട്ടു. ആ വൈജ്ഞാനിക ജ്യോതിസ്സ് ഇന്ന് നമ്മോടൊപ്പമില്ലെങ്കിലും അദ്ദേഹം പരത്തിയ പ്രഭാപുരം നമ്മെ വിട്ട് പിരിഞ്ഞിട്ടില്ല ○



## ടി.വി.അഹ്മദ് ദാരിമി

(വൈ.പ്രസിഡണ്ട് എസ്.കെ.എസ്.എസ്.എഫ് കേരളസ്റ്റേറ്റ് കമ്മിറ്റി)

ശിഹാബ് തങ്ങൾ പറഞ്ഞതുപോലെ ശംസുൽ ഉലമയെ മനസ്സിലാക്കാനോ, അറിഞ്ഞാദരിക്കാനോ മലയാളത്തിന് കഴിഞ്ഞിട്ടില്ല. ഒട്ടനവധി ഔലിയാക്കളുമായി അക്ഷരത്തിലൊതുങ്ങാത്ത ആത്മീയ ബന്ധങ്ങളുണ്ടായിരുന്ന മഹാനാണ് ശൈഖുനാ ശംസുൽ ഉലമാ.

ഔലിയാക്കളെ ശംസുൽ ഉലമായും ശംസുൽ ഉലമായെ ഔലിയാക്കളും മനസ്സിലാക്കിയിരിക്കുന്നു. ശൈഖുനായുടെ ആത്മീയബന്ധങ്ങളറിയുന്നവരും ആത്മീയതയുടെ ഔന്നത്യം അറിഞ്ഞവരും മനസ്സിലാക്കിയവരും മലയാളത്തില് കൂടുതൽ കാണില്ല.

കാസർക്കോട്ടെ പ്രസിദ്ധമായ ഉറൂസുകളിലൊന്നാണ് നെല്ലുക്കുന്നിലെ തങ്ങൾ ഉപ്പാപ്പ ഉറൂസ്. ജദ്ബിന്റെ ഹാലിൽ തങ്ങൾ ഉപ്പാപ്പയെ കണ്ടവരായിരുന്നു കാസർക്കോട്ടെ മിക്ക ആളുകളും. അതുകൊണ്ട് തന്നെ അക്കാലത്തെ അവിടുത്തെ ആലിമീങ്ങളാരും തന്നെ അദ്ദേഹത്തെ അംഗീകരിക്കാൻ കൂട്ടാക്കിയില്ല. അദ്ദേഹം മരിച്ചപ്പോഴാകട്ടെ, അദ്ദേഹത്തിന്റെ മരണത്തിലും അവർ ആത്മീയ ചുറ്റുപാട് ദർശിച്ചതുമില്ല. പക്ഷെ തങ്ങൾ ഉപ്പാപ്പയെ അറിയുന്ന ചിലരെങ്കിലും കാസർക്കോട്ടുണ്ടായിരുന്നു. തങ്ങൾ ഉപ്പാപ്പ അല്ലാഹുവിന്റെ വലിയ്യാണെന്ന് അവർ വാദിച്ചു. അവരുടെ വാദഗതികൾ അംഗീകരിക്കാൻ മറ്റുള്ളവർ തയ്യാറായില്ല. നാട്ടിലെ അറിയപ്പെടുന്ന ആലിമീങ്ങൾ സംയുക്ത പ്രസ്താവനയുമായി രംഗത്തുവന്നു.

''തങ്ങൾ ഉപ്പാപ്പ വലിയല്ല.''

അവരുടെ പ്രചരണം കൊടുമ്പിരികൊള്ളുന്നതിനിടയിലായിരുന്നു ശംസുൽ ഉലമാ നെല്ലിക്കുന്നിലെത്തുന്നത്. ശംസുൽ ഉലമാ പറഞ്ഞു: ''തങ്ങൾ ഉപ്പാപ്പ വലിയ്യാണ്.''

അന്നാട്ടിലെ പണ്ഡിതരാരും ഈ വസ്തുത അംഗീകരിക്കാതെ മാറിനിന്നപ്പോഴാണ് അവർക്കൊക്കെ ശക്തമായ വെല്ലുവിളി ഉയർത്തിയ തങ്ങൾ ഉപ്പാപ്പ വലിയ്യാണ്'' എന്ന ശംസുൽ ഉലമായുടെ പ്രഖ്യാപനം എതിർത്തു നിന്നിരുന്ന പണ്ഡിതർ ക്രമേണ ശംസുൽ ഉലമായുടെ വാദത്തിലേക്ക് തിരിച്ചുവരാൻ തുങ്ങി.. ഇപ്പോൾ അവിടെ നെല്ലിക്കുന്ന് തങ്ങൾ ഉപ്പാപ്പ ഉറൂസ് എന്ന പേരിൽ ഗംഭീരമായ ഉറൂസ് നടത്തിവരുന്നു. അന്ന് തങ്ങൾ ഉപ്പാപ്പ വലിയല്ലാ എന്ന് പറഞ്ഞിരുന്ന നല്ലൊരു ശതമാനം പണ്ഡിതന്മാരും ഇപ്പോൾ നടന്നുവരുന്ന ഉറൂസുകളിൽ പ്രാസംഗകരായി എത്തിക്കൊണ്ടിരുന്നു.

സമസ്തയിൽ നിന്നും പുറത്താക്കപ്പെട്ടവരെക്കൊണ്ട് കേരളത്തിലെ തെരുവോരങ്ങളിൽ വാദകോലാഹലങ്ങൾ കത്തിനിൽക്കുന്ന സമയം. കാസർക്കോട്ട് ജില്ലയിലെ കുമ്പളക്കടുത്ത് ആരിക്കാടിയിലെ ടിപ്പുവിന്റെ കോട്ട! ടിപ്പുസുൽത്താൻ (റ)ന്റെ കീഴിലുണ്ടായിരുന്ന ഒരു മൂപ്പന്റെ സ്മരണ നിലനിർത്തുന്ന, കോട്ടക്കടുത്ത മൂപ്പൻപള്ളി. ദർസ് ജീവിതകാലത്ത് ആ പള്ളിയിൽ ഒരിടക്കാല സേവകനായി ഞാനെത്തുന്നു.

ഒരുദിവസം ടിപ്പുനഗറിലെ മൂപ്പൻപള്ളിയിൽ കിടന്നുറങ്ങുമ്പോൾ ഒരു സ്വപ്നം! അവിടെ നിന്നും വളരെ അകലെയല്ലാത്ത മുള്ളങ്കൈ എന്ന സ്ഥലത്ത് ദർഗ്ഗാശരീഫിലെ വലിയ്യിനെ ഞാൻ സ്വപ്നത്തിൽ കാണുന്നു. കയ്യിൽ ഒരു വടി, വെളുത്തുമെലിഞ്ഞ സുന്ദരനായൊരു മനുഷ്യൻ ഈമാൻ വഴിഞ്ഞൊഴുകുന്ന മുഖകമലം. എന്നോടൊരു നിർദ്ദേശം, അതായത് അവിടുത്തേക്ക് ഖിദ്മത്ത് ചെയ്യാനുള്ളൊരു ആജ്ഞ. എനിക്കതിന്റെ പൊരുൾ പിടികിട്ടിയില്ല.

ദിവസങ്ങൾ ഏറെ കഴിഞ്ഞില്ല ചെർക്കളക്കടുത്ത് ബേർക്ക എന്ന സ്ഥലത്ത് ഒരു സുന്നീ സമ്മേളനം നടക്കുന്നു. സമസ്ത വിശദീകരണ സമ്മേളനം. കേരള മുസ്‌ലിംകളിലെ 90 ശതമാനം സുന്നികളും ശംസുൽ ഉലമായുടെ പക്ഷത്ത് നിലയുറപ്പിച്ചിരിക്കുന്നു. അവശേഷിക്കുന്നവർ നിലനിൽപ്പിന് വേണ്ടിയുള്ള വെപ്രാളങ്ങൾക്കിടയിലാണ്.

ആരിക്കാടി ടിപ്പുനഗറിൽ നിന്നും ഞാൻ സ്വപ്നം കാണുന്നതും ബേർക്കയിൽ ശംസുൽ ഉലമാ സംബന്ധിച്ച സമ്മേളനം നടക്കുന്നതും ഈ വേളയിലാണ്. ലീഗ്-ദീൻഎന്ന പ്രയോഗത്തെ അൽപൻമാർ ദുർവ്യാഖ്യാനം ചെയ്തത് ഈ സമ്മേളനത്തിന് ശേഷമായിരുന്നു.

സമ്മേളനം ഗംഭീരവിജയമായിരുന്നു. സമ്മേളനം കഴിഞ്ഞ് തിരിച്ചുപോരുമ്പോൾ തികച്ചും യാദൃശ്ചികമായി ഞാനൊരാളെ പരിചയപ്പെടുന്നു. അദ്ദേഹം പറഞ്ഞു: ''ഞാൻ അബൂബക്കർ, മുള്ളങ്കൈ ജമാഅത്തിന്റെ പ്രസിഡണ്ടാണ്'' പരിചയപ്പെടുത്തലിന് ശേഷം അദ്ദേഹം പറയാൻ തുടങ്ങി. ''ഉസ്താദേ, എന്തു പറയാനാണ്! ഞങ്ങളിവിടെ മുള്ളങ്കൈ

ഫഖീർ വലി തങ്ങളുടെ പേരിൽ വർഷംതോറും വിപുലമായ പരിപാടികളോടെ ഉറൂസ് നടത്താറുണ്ട്. ഈ വർഷവും നടത്താൻ തീരുമാനിച്ചു. നേതാക്കളെ ക്ഷണിക്കുകയും ചെയ്തു. പക്ഷെ, ക്ഷണിച്ച നേതാക്കളെല്ലാം സമസ്തയിൽ നിന്നും പുറത്താക്കപ്പെട്ടവരായിപ്പോയി. ഇനി എന്തു ചെയ്യണമെന്നറിയില്ല. ഈ വിഘടിതൻമാരെയുംകൊണ്ട് ഉറൂസ് നടത്താൻ പ്രയാസമുണ്ട്.

ഇതുകേട്ടപ്പോൾ ഫഖീർ വലിയ്യിനെ സ്വപ്നത്തിൽ ദർശിച്ച കാര്യം എനിക്ക് ഓർമ്മവന്നു. സ്വപ്നത്തിന്റെ പൊരുളും ഇതാകും എന്ന് ഞാൻ മനസ്സിലാക്കി. ഞാൻ പറഞ്ഞു: ''അബൂബക്കർച്ചാ, നിങ്ങൾ പേടിക്കേണ്ട; എല്ലാം ശരിയാക്കിത്തരാം.''

അടുത്ത ദിവസം തന്നെ ഒരു യാത്രക്കുള്ള തയ്യാറെടുപ്പോടെ എന്റടുത്ത് വരാൻ ഞാൻ അദ്ദേഹത്തോട് പറഞ്ഞു. അദ്ദേഹം വന്നു. ഞങ്ങളൊന്നിച്ച് പുറപ്പെട്ടു. മലപ്പുറത്തെത്തി. മലപ്പുറം കോട്ടപ്പടിയിൽ വമ്പിച്ച സമസ്ത വിശദീകരണ സമ്മേളനം നടക്കുകയാണ്. ആ സമ്മേളനത്തിൽ വെച്ച് ഉറൂസിന് സംബന്ധിക്കാനുള്ള നേതാക്കളെ കണ്ടെത്തി. ശംസുൽ ഉലമായെയും ക്ഷണിച്ചു.

1989 ലെ ഉറൂസ് ആരംഭിച്ചു. ശംസുൽ ഉലമയെയും നാട്ടിക, കൂറ്റനാട്, സമദാനി, കുമ്പള കാസിം, മുസ്ല്യാർ തുടങ്ങി സമസ്തയുടെ പല പ്രമുഖരും എത്തി.

''മിർജാഫർമാർ, ദീൻ വിൽക്കുന്നവർ'' തുടങ്ങിയ ശൈഖുനായുടെ പ്രയോഗങ്ങൾ വടക്കൻ കേരളത്തിൽ വളരെയധികം ചലനങ്ങളുണ്ടാക്കി. കഥയറിയാതെ മറുപക്ഷം ചാടിയ നല്ലൊരു ശതമാനം സാധാരണക്കാർക്കും ശംസുൽ ഉലമയുടെ പ്രസംഗത്തോടെ തെറ്റിദ്ധാരണപാടേ നീങ്ങി. ശേഷം പ്രസംഗിക്കാനുള്ള നാട്ടികയെ ചൂണ്ടി ''ഇനി എന്റെ സുഹൃത്ത് നാട്ടിക പ്രസംഗിക്കും'' എന്ന് ശൈഖുനാ പറഞ്ഞു. നാട്ടികയും ഗംഭീരമായി പ്രസംഗിച്ചു. വിഘടിതർ, പ്രശ്നമുണ്ടാക്കാനുള്ള ഒരുക്കത്തിലാണെന്നറിഞ്ഞിട്ടുതന്നെ നാട്ടിക പറഞ്ഞു: ''എവിടെയും ഇളകാത്ത ശൈത്താൻമാരും ദർഗ്ഗയുടെ അടുത്ത് ഇളകും.'' വിഘടിതർക്കൊന്നും ചെയ്യാൻ കഴിയില്ല.

രണ്ടാം ദിവസം മഞ്ഞനാടി ഉസ്താദിന്റെ ശേഷം നാട്ടിക പ്രസംഗിച്ചു. മഞ്ഞനാടി ഉസ്താദ് (നിങ്ങൾ സത്യവാൻമാരോടൊപ്പമാവുക) എന്ന ഖുർആൻ പുസ്തകം ഓതിക്കൊണ്ടാണ് പ്രസംഗിച്ചത്. ശേഷം നാട്ടിക നിങ്ങൾ കളവ് പറയുന്നവരോട് കൂടരുത് എന്ന ഖുർആൻ സൂക്തം ഓതിക്കൊണ്ട് വിഘടിതപക്ഷത്ത് ആരും ചേരരുത് എന്ന് ഉണർത്തിയായിരുന്നു പ്രസംഗം അവസാനിപ്പിച്ചത്.

ആ ദർഗ്ഗയുടെ ഒരു മൂലയിൽ ''സുന്നത്ത് ജമാഅത്തിന്റെ പേരിൽ'' എന്ന വിഘടിതരുടെ കള്ളത്തരം തുറന്നു കാണിക്കുന്ന ഒരു പുസ്തകം നാട്ടിക കൊണ്ടുവന്ന് വെച്ചിരുന്നു. അതിൽനിന്നും കുറച്ചു ബുക്കുകൾ വിഘടിതർ കട്ടെടുത്തു നശിപ്പിച്ചു. ബുക്ക് കട്ട വിഘടിത മുസ്ല്യാക്കളുടെ റൂമിൽ നിന്നും അവരുടെ വസ്തുക്കൾ തൊട്ടടുത്ത ദിവസംതന്നെ മോഷ്ടിക്കപ്പെട്ടു. ഇതും മുള്ളങ്കൈയിലെ വലിയ്യിന്റെ കറാമത്തായി നാട്ടുകാർ ഇപ്പോഴും പറയുന്നു.

ചുരുക്കത്തിൽ അവിടെ മറപെട്ടു കിടക്കുന്ന വലിയ്യിന് വിഘടിതരോട് വലിയ താൽപര്യമില്ലായിരുന്നു. ആ വലിയ്യിന്റെ ആഗ്രഹം ശംസുൽ ഉലമാ അവിടെ വന്ന് പ്രസംഗിക്കണം എന്നായിരുന്നു ശംസുൽ ഉലമാ ഔലിയാക്കളേയും ഔലിയാക്കൾ ശംസുൽ ഉലമായെയും അങ്ങേയറ്റം സ്നേഹിച്ചിരുന്നു. ഒരു സ്വപ്നത്തിലൂടെ ഈ മഹത്തായ സംഭവത്തിന് ഈ വിനീതനും ഭാഗഭാക്കാവുകയായിരുന്നു.

**അല്ലാഹുവേ, ശംസുൽ ഉലമയോടൊത്ത് ഞങ്ങളെയും നീ വിജയികളിൽ പെടുത്തണമേ ആമീൻ.** ○



ഇ. കുഞ്ഞാൻ മുസ്‌ലിയാർ. പന്തല്ലൂർ

# ശംസുൽ ഉലമ മിഷനറിക്കെതിരെ

ശംസുൽ ഉലമ! ആ പേര് കേൾക്കുന്നത് സുന്നികൾക്ക് അഭിമാനവും ആവേശവും ഇതരർക്ക് ഭയവും ഉൾക്കിടിലവുമായിരുന്നു. ഏതെങ്കിലും ഒരു സ്ഥലത്ത് ബിദ് അത്തിന്റെ കാർമേഘങ്ങളോ കുഫ്റിന്റെ കൂരിരുട്ടുകളോ ഇരുൾ പരത്തുമ്പോൾ ശംസുൽ ഉമലയെന്ന ആ സൂര്യൻ ഒന്നു പ്രത്യക്ഷപ്പെട്ടാൽ മതി. എല്ലാം മാളങ്ങളിലേക്ക് ഓടിയൊളിക്കുകയായി. അതുകൊണ്ട് തന്നെ ''കേരള ഗസ്സാലി'' എന്ന് വിശേഷിപ്പിക്കാവുന്ന ആ മഹാനുഭവന് അനുയോജ്യമായ ഒരു സ്ഥാനപ്പേര് സർവ്വജ്ഞനായ റബ്ബ് അടിമകളുടെ നാവിലൂടെ വെളിപ്പെടുത്തിയതായിരുന്നോ? ശംസുൽ ഉലമയെന്ന മഹത്തായ നാമം.

മഹാൻ അവർകൾക്ക് അല്ലാഹു നൽകിയ അഗാധ. വിജ്ഞാനത്തിന്റെയും അപാരമായ കഴിവിന്റെയും ഉദാഹരണങ്ങൾ പ്രകടമായ പല രംഗങ്ങളും കേരള മുസ്‌ലീമീങ്ങളുടെ ഓർമ്മയിൽ ഉണ്ടായിരിക്കും. എങ്കിലും യുവതലമുറയ്ക്ക് മനസ്സിലാക്കാൻ വേണ്ടി എന്റെ അനുഭവത്തിലെ ഒരു രംഗം ഞാനിവിടെ കുറിക്കട്ടെ.

1975-81 കാലഘട്ടം കിഴക്കൻ ഏറനാട്ടിന്റെ സിരാകേന്ദ്രമായ നിലമ്പൂർ നിയോജകമണ്ഡലത്തിൽപ്പെട്ട പല സ്ഥലങ്ങളിലും ക്രിസ്ത്യൻ മിഷനറികളുടെ പ്രവർത്തനം വല്ലാതെ അതിരുവിട്ടു പരിശുദ്ധ ഖുർആനിലെ ചില ആയത്തുകൾ വാലും തലയും വെട്ടിമുറിച്ച് ദുർവ്യാഖ്യാനം ചെയ്തു അച്ചടിച്ചു റോഡുകളിലും മറ്റും വിതറി. കന്യാസ്ത്രീകൾ വീടുവീടാന്തരം കയറി വിവിധ വാഗ്ദാനങ്ങൾ നൽകി സ്ത്രീകളേയും കുട്ടികളേയും ക്രിസ്തുമതത്തിലേക്ക് വശീകരിച്ചു. ഇവരുടെ പ്രലോഭനങ്ങളിൽ കുടുങ്ങി കൃസ്ത്യാനികൾക്ക് തൊഴിലെടുത്തു ജീവിക്കുന്നവനും, നാമമാത്ര മുസ്‌ലിമുമായ, എടക്കര കുവത്തിക്കൽ മഹല്ലിൽ പെട്ട, ചീരാംതൊടിക മൊയ്തീനും ഭാര്യയും ചെറിയ കുട്ടികളും ക്രിസ്തുമതത്തിൽ ചേർന്നു. അക്കാലത്ത് ഈ ലേഖകൻ എടക്കര കുവ്വത്തിക്കൽ മഹല്ല് ഖാസിയും മുദരിസും ആയി ജോലി ചെയ്യുകയായിരുന്നു. കൃസ്ത്യാനികളുടെ ഈ പ്രവർത്തനത്തിന് ഒരു പരിഹാരം കാണാതിരുന്നാൽ അപകടമാണെന്നും, അല്ലാഹുവിന്റെ മുമ്പിൽ സമാധാനം പറയേണ്ടി വരുമെന്നും ചിന്തിച്ച് എടക്കര, ചുങ്കത്തറ, വഴിക്കടവ്, മോത്തേടം, കരുളായി എന്നീ പഞ്ചായത്തുകളിലെ മഹല്ല് ഖാസിമാരുടേയും, കമ്മറ്റി പ്രസിഡന്റ്, സെക്രട്ടറി മറ്റു പ്രമുഖ വ്യക്തികളുടേയും ഒരു യോഗം എടക്കര കുവ്വ ത്തിക്കൽ പള്ളിയിൽ വിളിച്ചുകൂട്ടി. പ്രസ്തുത യോഗത്തിൽ ഈ പ്രശ്നം ചർച്ചയ്ക്ക് ഇടുകയും, വിശദമായ ചർച്ചകൾക്ക് ശേഷം ക്രിസ്ത്യാനികളുടെ വിശ്വാസത്തിലും മത ഗ്രന്ഥമായി കണക്കാക്കുന്ന ബൈബിളിലും ഉള്ള കള്ളത്തരങ്ങളും പൊള്ളത്തരങ്ങളും തുറന്നു കാണിച്ച് രണ്ടുദിവസത്തെ മതപ്രസംഗം സംഘടിപ്പിക്കാൻ തീരുമാനിക്കുകയും അതിന്റെ പ്രവർത്തനത്തിനായി ''ഹിമായത്തുൽ ഇസ്‌ലാം സംഘം'' എന്ന പേരിൽ ഒരു കമ്മിറ്റിയ്ക്ക് രൂപം നൽകുകയും ചെയ്തു. പക്ഷേ ഒരു പ്രശ്നം! ''ഈ പ്രശ്നം അതിന്റേതായ രൂപത്തിൽ അവതരിപ്പിച്ച് പ്രസംഗിക്കാൻ കഴിയുന്ന പണ്ഡിതൻ ആര്? '' ആർക്കും മറുപടി ഇല്ല. എന്നാൽ മഞ്ചേരിയിൽ വെച്ച് ക്രിസ്ത്യാനികൾക്കെതിരിൽ ശംസുൽ ഉലമ നടത്തിയ പ്രസംഗം ഈയുള്ളവൻ ശ്രവിച്ചിരുന്ന

> **കുവ്വത്തിക്കൽ പള്ളിയുടെ മുൻവശം വിശാലമായ നെൽപ്പാടത്ത്, "മൗലാന ഖുത്തുബി നഗറിൽ" പ്രത്യേകം സജ്ജമാക്കിയ വേദിയിൽ ശംസുൽ ഉലമയെത്തുമ്പോഴേക്കും മുന്നിൽ ടേപ്പ്റിക്കോർഡുകളുമായി ഇരിക്കുന്ന പാതിരിമാരും, വളരെയധികം ക്രിസ്ത്യാനികളുമടക്കം പതിനായിരങ്ങളെകൊണ്ട് നഗരി നിറഞ്ഞിരുന്നു.**

തുകൊണ്ട് ഞാനദ്ദേഹത്തിന്റെ പേര് നിർദ്ദേശിക്കുകയും എല്ലാവരും അത് അംഗീകരിക്കുകയും ചെയ്തു.

പിറ്റെദിവസം രാവിലെ കമ്മറ്റി പ്രതിനിധികൾ വെള്ളിമാട് കുന്നിൽ ഉള്ള ശംസുൽ ഉലമയുടെ വീട്ടിൽ എത്തി. പരിചയപ്പെടുത്തിയതിനുശേഷം മിഷനറി പ്രവർത്തനങ്ങൾ വിവരിച്ചുകൊടുത്തു. തുടർച്ചയായി ഒഴിവുള്ള രണ്ട് ദിവസവും (1981 ഫിബ്രവരി 20, 21) പറഞ്ഞുതന്നു. വീണ്ടും ഞങ്ങൾ പറഞ്ഞു: രണ്ടാം ദിവസം പകൽ ഒരു ക്ലാസും കൂടി നടത്താൻ അനുവദിച്ചാൽ നന്നായിരുന്നു. ഉടനെ ചിരിച്ചുകൊണ്ടുള്ള മറുപടി 'ആവാം.' പ്രസംഗം ശ്രവിക്കുന്നതിന്നായി ആ ഭാഗത്തുള്ള ക്രിസ്ത്യൻ പുരോഹിതന്മാരേയും ക്ഷണിച്ചാലോ? അതും അംഗീകരിച്ചു. ആ മഹാനുഭവന്റെ ധൈര്യത്തിൽ ഞങ്ങൾ അത്ഭുതംകൂറി.! അങ്ങിനെ പരിപാടിയുടെ ദിവസം അടുത്തുവന്നു. കൃസ്ത്യൻ പാതിരിമാരെ പ്രത്യേകം ക്ഷണിക്കുകയും ചെയ്തു. ഉടൻ കിട്ടി മറുപടി. ''ശരി ഞാൻ വരാം. അവന്മാരെ നമുക്ക് വെറുതെവിടാൻ പറ്റില്ല.''

കുവ്വത്തിക്കൽ പള്ളിയുടെ മുൻവശം വിശാലമായ നെൽപ്പാടത്ത്, ''മൗലാന ഖുത്തുബി നഗറിൽ'' പ്രത്യേകം സജ്ജമാക്കിയ വേദിയിൽ ശംസുൽ ഉലമയെത്തുമ്പോഴേക്കും മുന്നിൽ ടേപ്പ്റിക്കോർഡുകളുമായി ഇരിക്കുന്ന പാതിരിമാരും, വളരെയധികം ക്രിസ്ത്യാനികളുമടക്കം പതിനായിരങ്ങളെകൊണ്ട് നഗരി നിറഞ്ഞിരുന്നു. സൂചി വീണാൽ കേൾക്കത്തക്ക നിശബ്ദത. സ്റ്റേജിൽ ഉപവിഷ്ടനായ ശംസുൽ ഉലുമ പ്രാർത്ഥനയും ആമുഖവും കഴിഞ്ഞ് പ്രസംഗം ആരംഭിച്ചു. ഏതെങ്കിലും ഒരു മതത്തിനേയോ അതിലെ വിശ്വാസാചാരങ്ങളേയോ, മതഗ്രന്ഥങ്ങളേയോ ആക്ഷേപിക്കുന്നതും നിന്ദിക്കുന്നതും ആയ സ്വഭാവവും പരിപാടിയും ഞങ്ങൾക്കില്ല. പക്ഷേ പരിശുദ്ധ ഇസ്‌ലാമിനേയോ, അതിന്റെ മൂലഗ്രന്ഥമായ പരിശുദ്ധഖുർആനിനേയോ, തിരുസുന്നത്തിനേയോ നിന്ദിക്കുവാനും അവഹേളിക്കുവാനും ആരെങ്കിലും തുനിഞ്ഞാൽ അതിന്നെതിരിൽ പ്രതികരിക്കാതിരിക്കാൻ ഞങ്ങൾക്ക് സാധ്യമല്ല. അത്തരം ഒരു സാഹചര്യം ഈ ഭാഗത്തുള്ള കൃസ്ത്യൻ സഹോദരന്മാർ മതപ്രചരണമെന്ന പേരിൽ സൃഷ്ടിച്ചതുകൊണ്ടാണ് ഈ പരിപാടി ഇവിടെ സംഘടിപ്പിക്കാൻ കാരണമായത് എന്ന മുഖവുരയോടെ ആരംഭിച്ച പ്രസംഗം ബൈബിളിലെ പുതിയ നിയമവും പഴയ നിയമവും ഉൾകൊള്ളുന്ന മലയാളത്തിലും ഇംഗ്ലീഷിലുമുള്ള കോപ്പികൾ വായിച്ച് രണ്ടും തമ്മിൽ ഉള്ള വ്യത്യാസങ്ങൾ എടുത്ത് കാട്ടിയും, ബൈബിൾ എഴുതിയുണ്ടാക്കിയവരിൽ പ്രമുഖരായ മത്തായി, ലൂക്കോസ്, മർക്കോസ്, യോഹന്നാൻ എന്നിവർ എഴുതിയ സുവിശേഷങ്ങളിലെ വൈരുദ്ധ്യങ്ങൾ എടുത്ത് കാട്ടിയും ബൈബിളിന്റെ വിശ്വാസനീയതയെ ചോദ്യം ചെയ്തുകൊണ്ടും, ഈ ലോകവും അതിലുള്ള എല്ലാ സൃഷ്ടികളേയും സൃഷ്ടിച്ച അല്ലാഹു തന്റെയടിമകളിൽപെട്ട ഒരു സാധാരണ സ്ത്രീയ്ക്കും പുരുഷനും ജനിച്ച ഒരു സ്ത്രീയിലൂടെ സന്താനോൽപാദനം നടത്തിയെന്ന് ഒരു ബുദ്ധിയുള്ള മനുഷ്യന് വിശ്വസിക്കാൻ കഴിയുമോ? അത്തരം ഒരുവൻ ദൈവമാണെന്ന് പറയാൻ കഴിയുമോ? തുടങ്ങി ഇടക്കിടെയുള്ള ചോദ്യങ്ങളും കേട്ട് തരിച്ചിരുന്ന ജനം മണിക്കൂറുകൾ കൊഴിഞ്ഞുപോയതറിഞ്ഞില്ല.

രാത്രി ഒരു മണി കഴിഞ്ഞ് പ്രസംഗം നിർത്തുമ്പോഴാണ് എല്ലാവർക്കും പരിസര ബോധം വന്നത്.

പിറ്റേദിവസം രാവിലെ 10 മണിക്കാണ് നിശ്ചിത ക്ലാസ്സ്. സ്ഥലസൗകര്യം കണക്കിലെടുത്ത് എടക്കര യത്തീംഖാനയിൽ വെച്ചാണ് പരിപാടി നടത്തുന്നത്. പത്തരമണിക്ക് ശംസുൽ ഉലമ അവിടെ എത്തുമ്പോൾ യത്തീംഖാനയിലെ വിശാലമായ ഹാൾ, ക്ലാസ്സിൽ പങ്കെടുക്കാനെത്തിയ പണ്ഡിതന്മാരെ ഉൾക്കൊള്ളാൻ കഴിയാതെ ഞെരുങ്ങുകയായിരുന്നു. 10.30ന് ആരംഭിച്ച ക്ലാസ്സിൽ ഉന്നയിക്കുന്ന ഓരോ ചോദ്യങ്ങൾക്കും, പ്രത്യേകിച്ച് അമ്പിയാക്കൾ മഅ്സൂമീങ്ങളല്ല എന്ന വാദത്തിന് കൃസ്ത്യാനികൾ ഉദ്ധരിക്കാറുള്ള ആയത്തുകളെ കുറിച്ചുള്ള പണ്ഡിതന്മാരുടെ ചോദ്യങ്ങൾക്ക്, രണ്ടാമതൊരു ചോദ്യത്തിന് അവസരം നൽകാത്ത വിധം സംശയങ്ങൾ വേരോടെ പിഴുതെറിയുന്ന മറുപടി കേൾക്കുമ്പോൾ ആഴം കാണാത്ത അദ്ദേഹത്തിന്റെ വിജ്ഞാനം കണ്ട് സദസ്സ് അത്ഭുതപ്പെടുകയായിരുന്നു. അങ്ങനെ മണിക്കൂറുകൾ നീണ്ട ആ വിജ്ഞാന സദസ്സ് കഴിഞ്ഞ് പുറത്തിറങ്ങുമ്പോൾ ജീവിതത്തിൽ അതൊരു പുതിയ അനുഭവമായിരുന്നു. അന്ന് വൈകുന്നേരമായപ്പോഴേക്കും കഴിഞ്ഞ ദിവസത്തിന്റെ എത്രയോ ഇരട്ടി ജനം എടക്കരയിൽ എത്തിച്ചേർന്നു. ഈ സമയമായപ്പോഴേക്കും എടക്കര ടൗണിലും പരിസരത്തിലുമുള്ള ഹോട്ടലുകളിലും ചായക്കടകളിലും വെള്ളംപോലും കിട്ടാത്ത അവസ്ഥയിലായി ഇശാനമസ്കാരവും ഭക്ഷണവും കഴിഞ്ഞ് ശൈഖുനാ വേദിയിൽ എത്തുമ്പോൾ വിശാലമായ ഖുത്തുബി നഗർ ഒരു ജനസമുദ്രമായി മാറിക്കഴിഞ്ഞിരുന്നു.

ബൈബിളും പരിശുദ്ധ ഖുർആനിലെ ആയത്തുകളും എടുത്തുദ്ധരിച്ച് അന്ന് നടത്തിയ ആ പ്രസംഗം കേട്ട് ഇതരമതസ്ഥർപോലും സ്തംഭിച്ചുനിന്നുപോയി. മണിക്കൂറുകൾ നീണ്ട ആ പ്രസംഗം കഴിഞ്ഞ് തിരിച്ചുപോവുമ്പോൾ മുസ്‌ലീങ്ങൾക്ക് പരിപാടി രണ്ടു ദിവസം കൊണ്ട് അവസാനിപ്പിച്ചതിൽ നിരാശയും കൃസ്ത്യാനികൾക്ക് ആശ്വാസവും ആയിരുന്നു. അങ്ങനെ ബൈബിളും ഖുർആനും എന്ന വിഷയം ആസ്പദമാക്കി രണ്ടു ദിവസം ശംസുൽ ഉലമ നടത്തിയ ആ പ്രസംഗം ചരിത്രത്തിൽ തുല്യത ഇല്ലാത്തതായിരുന്നു. ഇതോടെ കൃസ്ത്യാനികളുടെ ആ ഭാഗത്തിലുള്ള പ്രവർത്തനങ്ങൾ വളരെ കാലം നിലച്ചു. മാത്രമല്ല, ആ രണ്ട് ദിവസത്തെ പരിപാടികൾ അവരുടെ മുഴുവൻ കേന്ദ്രങ്ങളിലും കോളിളക്കം സൃഷ്ടിച്ചതായും മേലദ്ധ്യക്ഷന്മാർ ഇടപെട്ട് ഒരുവിധത്തിൽ ഒതുക്കി നിർത്തിയതായും പിന്നീട് അറിയാൻ കഴിഞ്ഞു. അതാണ് ശംസുൽ ഉലമ!

അദ്ദേഹം കാണിച്ചുതന്ന മാർഗത്തിലൂടെ മുന്നേറാൻ നാഥൻ നമുക്ക് തൗഫീഖും കഴിവും നൽകുമാറാകട്ടെ. ആമീൻ.

**ബൈബിളും പരിശുദ്ധ ഖുർആനിലെ ആയത്തുകളും എടുത്തുദ്ധരിച്ച് അന്ന് നടത്തിയ ആ പ്രസംഗം കേട്ട് ഇതരമതസ്ഥർപോലും സ്തംഭിച്ചുനിന്നുപോയി. മണിക്കൂറുകൾ നീണ്ട ആ പ്രസംഗം കഴിഞ്ഞ് തിരിച്ചുപോവുമ്പോൾ മുസ്‌ലീങ്ങൾക്ക് പരിപാടി രണ്ടു ദിവസം കൊണ്ട് അവസാനിപ്പിച്ചതിൽ നിരാശയും കൃസ്ത്യാനികൾക്ക് ആശ്വാസവും ആയിരുന്നു.**



# എടക്കര പ്രസംഗവും ഞങ്ങളുടെ ഇസ്‌ലാമാശ്ലേഷണവും

*മുണ്ടക്കൽ ഇബ്രാഹിം*
**കുരുവാരക്കുണ്ട്**

**ക്യസ്ത്യൻ മിഷണറി പ്രവർത്തനത്തിനെതിരെ എടക്കരയിൽ 1980 –ൽ ശൈഖുനാ നടത്തി യ പ്രസംഗത്തിൽ ആകൃഷടനായി ഇസ്‌ലാം ആശ്ലേഷിച്ച 35 മിഷണറി പ്രവർത്തകരിൽ ഒരാളായ കോതമംഗലം മുണ്ടക്കൽ ഇബ്രാഹിം തന്റെ ഇസ്‌ലാമാശ്ലേഷണ സംഭവം വിവരിക്കുകയാണിവിടെ.**

***1985***-ഏപ്രിൽ 24, ആത്മാവ് നിലനിൽക്കുന്ന കാലത്തോളം ഓർമ്മിക്കപ്പെടുന്ന ദിനം. ഇരുട്ടിൽ നിന്ന് വെളിച്ചത്തിലേക്ക് കടന്ന് വന്നത്. അന്നായിരുന്നു. ഇസ്‌ലാമിന്റെ ശുദ്ധവായു ശ്വസിക്കാൻ വഴിയൊരുക്കിയത് ശൈഖുനാ ശംസുൽ ഉലമാ ഇ.കെ. അബൂബക്കർ മസ്‌ല്യാരായിരുന്നു. മഹാനവർകളുടെ നിലമ്പൂർ എടക്കര പ്രസംഗത്തിൽ പ്രചോദനം കൊണ്ട മിഷണറി പ്രവർത്തകരായ 35 പേരടങ്ങുന്ന സംഘത്തിലെ ആദ്യമായി ഇസ്‌ലാം ആശ്ലേഷിച്ച അഞ്ച് പേരിൽ ഒരാളായിരുന്നു ഈ വിനീതൻ.

എറണാകുളം ജില്ലയിലെ കോതമംഗലം മുണ്ടക്കൽ ഡാവിഡിന്റേയും സൂസമ്മയുടേയും ആറ് മക്കളിൽ മൂത്തവനായിരുന്നു ഈ ലേഖകൻ. തികച്ചും ഒരു ക്രിസ്തീയ യാഥാസ്ഥിക കുടുംബമായിരുന്നു എന്റേത്. ചെറുപ്പം മുതലേ കൃസ്തീയ ദേവാലയങ്ങളും പുരോഹിതൻമാരുമായി ബന്ധപ്പെടാൻ അവസരം ലഭിച്ച എനിക്ക്, വീട്ടുകാരുടെ പ്രചോദനവും പ്രോത്സാഹനവും കൂടിയായപ്പോൾ എസ്.എസ്.എൽ.സി. പഠനത്തിന് ശേഷം, 1964--ൽ എറണാകുളം ജില്ലയിലെ ആലുവാ മംഗലപ്പുഴ സെമിനാരിയിൽ പുരോഹിത പഠനത്തിനായി 3 വർഷത്തെ കോഴ്സിന്നായി ചേർന്നു. അതിന് ശേഷം മേജർ കോഴ്സിനായി ആർച്ച് ബിഷപ്പായിരുന്ന ജോസഫ് കേളന്തറ, പോത്തനമുഴി മെത്രാൻ തുടങ്ങിയ പുരോഹിതൻമാരുടെ നേതൃത്വത്തിൽ 8 വർഷത്തെപഠനം പൂർത്തിയാക്കി. തുടർന്ന് കേരളത്തിന്റെ പല ഭാഗങ്ങളിലും പള്ളിവികാരിയായും അതിനേക്കാളേറെ മിഷണറി പ്രവർത്തകനായും ഊരു ചുറ്റകയായിരുന്നു.വിശിഷ്യാ തെക്കൻ കേരളത്തിലെ മുസ്‌ലിം കേന്ദ്രങ്ങളായിരുന്നു ഞങ്ങളുടെ പ്രവർത്തന വിഹാര കേന്ദ്രം. കൊല്ലം, കരുനാഗപ്പള്ളി, ശാസ്താം കോട്ട തുടങ്ങിയ മുസ്‌ലിം പ്രദേശങ്ങളിൽ നിരന്തര മിഷണറി പ്രവർത്തനം തുടർന്ന് കൊണ്ടിരുന്നു. സാമ്പത്തികമായും വിദ്യാഭ്യാസപരമായും പിന്നോക്കം നിൽക്കുന്ന പ്രദേങ്ങളെയാണ് ഉന്നം വെച്ചിരുന്നത്.

പതിനൊന്നു വർഷത്തെ കൃസ്ത്യൻ മതപഠനത്തിലുടനീളം വളരെ മോശമായ ഭാഷയിൽ ഇസ്‌ലാമിക വിരുദ്ധ അദ്ധ്യാപനങ്ങളും അതി നീചമായ മിഷനറി തന്ത്രങ്ങളും പഠിപ്പിച്ച് തന്നിരുന്ന ഞങ്ങൾക്ക് ശരിക്കും അതുൾകൊണ്ട് അതേനിലയിൽ തന്നെയായിരുന്നു ഞങ്ങളുടെ പ്രവർത്തനവും. പണവും ദുർവ്യാഖ്യാന കസർത്തുമായി സജീവമായിരിക്കുമ്പോഴാണ്. 1976ൽ 40 പേരടങ്ങുന്ന ഞങ്ങളുടെ സംഘത്തെ കോതമംഗലത്ത് നിന്ന് മുസ്‌ലിം ഭൂരിപക്ഷ കേന്ദ്രമായ മലപ്പുറം ജില്ലയിലെ നിലമ്പൂർ, എടക്കര ഭാഗങ്ങളിലേക്ക് മിഷ്നറി പ്രവർത്തിനായി നിയോഗിക്കപ്പെടുന്നത്.

സംഭവ ബഹുലമായ ഒരു ചരിത്രത്തിന് സാക്ഷ്യം വഹിച്ച എടക്കര സാമ്പത്തികമായും വിദ്യാഭ്യാസപരമായും വളരെ പിന്നോക്കമായിരുന്നു. എന്റെയും സഹപ്രവർത്തകരുടെയും ജീവിതത്തിൽ സംഭവബഹുലമായ വലിയൊരു മാറ്റത്തിന് നാന്ദിക്കുറിച്ച എടക്കരയും സമീപപ്രദേശവും മുസ്‌ലിം ഭൂരിപക്ഷകേന്ദ്രമാണങ്കിലും, മലയോര പ്രദേശമായ അവിടങ്ങളിൽ തെക്കൻ കേരളത്തിൽ നിന്ന് കൃഷി ആവശ്യർത്ഥം കുടിയേറിപ്പാർത്ത ധാരാളം കൃസ്ത്യൻ കുടുംബങ്ങളുണ്ടായിരുന്നു. മതപരപമായും മറ്റും പിന്നോക്കം നിൽക്കുന്ന ആ പ്രദേശങ്ങളിലേക്ക് ഞങ്ങളെ നിയോഗിച്ചത് പാവപ്പെട്ട മുസ്‌ലിങ്ങളെ കൃസ്തുമത വിശ്വാസികളാക്കുക എന്ന് ദുഷ്ടലാക്കോടെയായിരുന്നു.

കൃസ്ത്യൻ കുടിയേറ്റ പ്രദേശമായത് കൊണ്ട് തന്നെ കൃസ്തുമതത്തിലെ വിഭിന്ന

ആശയക്കാരും അവരുടെ ചർച്ചുകളും അവിടെ സ്ഥാപിച്ചിരുന്നു. കാത്തോലിക്കാ, യാക്കോബാ, ഓർത്തഡോക്സ്, ലൂത്ത്മിഷ, സി.എസ്.ഐ, ലൂദർമിഷൻ, ചർച്ച് ഓഫ് ഇന്ത്യ, അപ്പോസ്തലിയ തുടങ്ങിയ പല വിഭാഗങ്ങളും അവിടെ വസിച്ചിരുന്നു.

റവ: ഫാദർ ജോൺ ചങ്ങനാശ്ശേരിയുടെ നേതൃത്വത്തിൽ നാൽപ്പത് അംഗങ്ങളായിരുന്ന ഞങ്ങളെ വലിയൊരു ലക്ഷ്യത്തിന്നായിരുന്നു നിയോഗിക്കപ്പെട്ടത്. പരസ്പരം വൈരവും വിദ്വേഷവും പുലർത്തുന്ന മേൽ പറഞ്ഞ എടക്കരയിൽ വസിക്കുന്ന മുഴുവൻ വിഭാഗങ്ങളുടെ തലവൻമാരേയും വണ്ടൂർ സായ്പിന്റെ കരുണാലയം ഹോസ്പിറ്റലിൽ വിപുലമായ ഒരു യോഗത്തിലേക്ക് വിളിച്ചു കൂട്ടുകയും. മുസ്ലിം ഭൂരിപക്ഷ പ്രദേശമായ മലപ്പുറം ജില്ലയിൽ മിഷനറി പ്രവർത്തനം സജീവമാക്കനും മിഷനറി പ്രവർത്തനത്തിന് സർവ്വ മാർഗ്ഗങ്ങളും സ്വീകരിക്കാനും അന്നവിടെ റവ: ഫാദർ ജോൺ ചങ്ങനാശ്ശേരിയുടെ നേതൃത്വത്തിൽ ചേർന്ന യോഗം തീരുമാനമെടുത്തു. തുടക്കത്തിൽ എടക്കര കേന്ദ്രമായി മിഷനറി പ്രവർത്തനം തുടക്കം കുറിക്കുവാനും അതിനായി പണവും മറ്റും നിർലോഭം ചെലവഴിക്കാനും ദാരിദ്ര്യം സമർത്ഥമായി ചൂഷണം ചെയ്യാനും അതിനായി അറബി- മലയാളത്തിൽ ലഘുലേഖകളും , ഖുർആനിക സൂക്തങ്ങൾ ദുർവ്യാഖ്യാനം ചെയ്ത് പ്രസംഗങ്ങളും മറ്റു മാർഗ്ഗങ്ങളും സ്വീകരിച്ച് പ്രവർത്തനം സജീവമാക്കാനുമായി വിദേശരാജ്യങ്ങളിൽ നിന്ന് നിർലോഭമായ സഹായ സഹകരണങ്ങൾ ഒഴകുവാൻ തുടങ്ങി. വത്തിക്കാനിൽ നിന്ന് പോലും പ്രവർത്തനത്തിന്റെ പുരോഗതിയെ പറ്റിയുള്ള അന്വേഷണവും നിർദ്ദേശങ്ങളും വരേയുണ്ടായി.

കാട് കയറിയ പ്രവർത്തനങ്ങളായിരുന്നു പിന്നീട് ഞങ്ങളിവിടെ നടത്തിയത്. പണം ഉപയോഗിച്ച് മാനസാന്തരമുണ്ടാക്കാനുള്ള കഠിനശ്രമത്തിന്റെ പരിണിതഫലം കണ്ട് തുടങ്ങി. മതപരമായ വലിയ അറിവില്ലാത്തതും പാവപ്പെട്ടവരുമായ ഏതാനും മുസ്ലിം കുടുംബങ്ങളെ ക്രിസ്തു മതത്തിലേക്ക് മതപരിവർത്തനം ചെയ്യിക്കാൻ സാധിച്ചു. സത്യത്തിൽ ഞങ്ങൾക്ക് അന്ന് സ്പെഷ്യൽ 'ക്രിസ്തുമസ്' തന്നെയായിരുന്നു. ഞങ്ങളുടെ ശ്രമം വിജയിച്ചതിലുള്ള സന്തോഷത്തിന് അതിരില്ലായിരുന്നു. ഞങ്ങളുടെ പ്രസിദ്ധീകരണങ്ങളിലെല്ലാം വെണ്ടക്ക നിരത്തി പ്രസ്തുത സംഭവം വിളംബരം ചെയ്തു. ക്രിസ്ത്യൻ മേഖലയിലൂടെ നീളം ആഹ്ലാദത്തിന്റെയും അമിതമായ അഹങ്കാരത്തിന്റെയും ദിനങ്ങളായിരുന്നു സമ്മാനിച്ചത്. കാരണം ബില്ല്യൻ കണക്കിന് ഡോളറുകൾ ചെലവഴിച്ചിട്ട് പോലും കാര്യമായൊരു മാറ്റവും ഉണ്ടാക്കാൻ കഴിഞ്ഞില്ല എന്ന് മാത്രമല്ല അനുദിനം പാശ്ചാത്യർ ഇസ്ലാമതത്തിലേക്ക് കടന്ന് വരുകയും ചെയ്യുന്ന സന്ദർഭം കൂടിയാകുമ്പോൾ ഇത്രയും കിടയറ്റ പ്രവർത്തനത്തിലൂടെ പണവും ഐഹിക സുഖങ്ങളും നിർലോഭം നൽകി ഏതാനും പാമരന്മാരെ വശത്താക്കാൻ കഴിഞ്ഞത് വലിയൊരു ആനക്കാര്യമായിട്ട് തന്നെയായിരുന്നു കൊണ്ടാടിയത്. റോമിൽ നിന്നുപോലും അഭിനന്ദനങ്ങളുടെയും പ്രോത്സാഹനങ്ങളുടെയും പാരിതോഷികങ്ങളുടെയും ഒരായിരം സന്ദേശങ്ങളായിരുന്നു ഞങ്ങൾക്ക് ലഭിച്ചുകൊണ്ടിരുന്നത്. മിഷിനറികളായ ഞങ്ങൾക്ക് പ്രചോദനമേകാൻ വിദേശിയരായ ബിഷപ്പുമാർ വരെ കേരളത്തിൽ വരുകയുണ്ടായി.



**സ്റ്റേജിൽ ഉപവിഷ്ടനായ ഇ. കെ. ഉസ്താദിനെ കണ്ടപ്പോൾ ഞങ്ങൾക്ക് പുച്ഛമായിരുന്നു. ഒരു പഴഞ്ചൻ മുസ്ലിയാർ. അദ്ദേഹത്തിനെന്തറിയാം? ബൈബിളും പ്രതിപാദനങ്ങളും ഇദ്ദേഹത്തിന്ന് അജ്ഞാതമായിരിക്കും എന്ന മിഥ്യധാരണയോടെ ഇരിപ്പുറപ്പിച്ചു. ഞങ്ങൾക്ക് വൻ തിരിച്ചടിയാണ് കിട്ടാൻ പോകുന്നതെന്ന് അഹങ്കാരം തലക്കടിച്ചപ്പോൾ അറിയാൻ കഴിഞ്ഞില്ല.**

അന്ന് ക്രിസ്തീയ നേതൃത്വം അഹങ്കാരത്തിന്റെ സീമയിൽ നിന്ന് വെല്ല് വിളിനടത്തി. താമസിയാതെ മലപ്പുറം ജില്ല ഭാഗികമായെങ്കിലും മതപരിവർത്തനം നടത്തുമെന്നും ഇവിടെ കൃസ്തുമതനുയായികളെ കണ്ട് നിറയുമെന്നും അന്ന് പ്രഖ്യാപിച്ചു.

ഖുർആനിക സൂക്തങ്ങൾ വളച്ചൊടിച്ച് ദുർവ്യാഖ്യാനം ചെയ്തും ഈ സാനബി (അ) നെ കുരിശിൽ തറച്ച യേശുവാണെന്ന് ചിത്രീകരിച്ചും തെറ്റിധരിപ്പിച്ചു പ്രവർത്തനങ്ങളുമായി- മുന്നോട്ട് പോകുമ്പോഴാണ്. എടക്കര ഖാസിയായ സി. ജമാലുദ്ധീൻ മുസ്ലിയാരുടെ നേതൃത്വത്തിൽ പ്രവർത്തനത്തിന് തടയിടാനും കൃസ്തീയ വിമർശനങ്ങൾക്കും ദുർവ്യാഖ്യാനങ്ങൾക്കും മറുപടി പറയാനും വേണ്ടി മുസ്ലീംങ്ങൾ സംഘടിക്കുന്നുണ്ടെന്നും അതിന്നായി എടക്കരയിൽ പ്രസംഗപരമ്പര സംഘടിപ്പിക്കുന്നുണ്ടെന്നും അറിഞ്ഞത്.

അഞ്ച് ദിവസത്തെ പരിപാടിയായിരുന്നു സംഘടിപ്പിക്കപ്പെട്ടത്. നാലാം ദിവസം സമസ്ത കേരള ജംഇയ്യത്തുൽ ഉലമാജന: സിക്രട്ടറി ഇ.കെ. അബൂബക്കർ മുസ്ലിയാർ പ്രസംഗിക്കുന്നുണ്ടെന്നും അതിന്നായി വിപുലമായ പ്രചരണങ്ങളും തയ്യാറെടുപ്പുകളും തകൃതിയായി നടത്തുന്നുണ്ടെന്നും അറിഞ്ഞു. ഇ.കെ. അബൂബക്കർ മുസ്ലിയാരുടെ പ്രസ്തുത പ്രസംഗ സദസ്സിലേക്ക് കൃസ്ത്യൻ പാതിരിമാരെയും മിഷനറി പ്രവർത്തകരെയും കൃസ്തുമതനുയായികളും പ്രത്യേകം ക്ഷണിച്ചിരുന്നു.

യോഗം നടന്ന എടക്കര മുസ്ലിയാരങ്ങാടി പാടത്ത് നേരത്തെ തന്നെ സ്ഥലം പിടിച്ചിരുന്നു. ടേപ്റിക്കാർഡുകളും ബൈബിളുകളുമായി സദസ്സിന്റെ മുന്നിൽ തന്നെ ഞാനടക്കമുള്ള പാതിരിമാരും മറ്റു ഉപവിഷ്ടരായിരുന്നു. തങ്ങളുടെ ആത്മീയനേതാവിന്റെ അനർഘങ്ങളായ മൊഴിമുത്തുകൾ ശ്രവിക്കാൻ ദൂരെദിക്കിൽ നിന്ന് പോലും ആബാലവൃദ്ധം മുസ്ലീംങ്ങളും എത്തിയിരുന്നു.

സ്റ്റേജിൽ ഉപവിഷ്ടനായ ഇ. കെ. ഉസ്താദിനെ കണ്ടപ്പോൾ ഞങ്ങൾക്ക് പുച്ഛമായിരുന്നു. ഒരു പഴഞ്ചൻ മുസ്ലിയാർ. അദ്ദേഹത്തിനെന്തറിയാം? ബൈബിളും പ്രതിപാദനങ്ങളും ഇദ്ദേഹത്തിന്ന് അജ്ഞാതമായിരിക്കും എന്ന മിഥ്യധാരണയോടെ ഇരിപ്പുറപ്പിച്ചു. ഞങ്ങൾക്ക് വൻ തിരിച്ചടിയാണ് കിട്ടാൻ പോകുന്നതെന്ന് അഹങ്കാരം തലക്കടിച്ചപ്പോൾ അറിയാൻ കഴിഞ്ഞില്ല.

പ്രാരംഭ നടപടികൾക്ക് ശേഷം വലിയൊരു വിമർശനമോ, ഖണ്ഡനമോ, നടത്താതെ ഖുർആനിക സൂക്തങ്ങളും ഈസാനബി (അ) ന്റെ സത്യസന്ധമായ ചരിത്രവും വളരെ ലളിതമായി വിശദീകരിച്ച് പ്രഥമദിവസത്തെ പ്രസംഗം ഉപസംഹരിച്ചു. അന്നത്തെ യോഗത്തിൽ കാര്യമായൊരു ഖണ്ഡനം നടത്തിയിരുന്നില്ല.



പിന്നീടുള്ള ദിവസം ഇസ്ലാം മതം ആശ്ലേഷിച്ച 35 പാതിരിമാരായ ഞങ്ങളുടെ ജീവിതത്തിൽ വഴിത്തിരിവ് സൃഷ്ടിച്ചു. കൃസ്തീയ കോട്ടകൊത്തളങ്ങളെ വിറപ്പിച്ചു. സാക്ഷാൽ മാർപ്പാപ്പയുടെ ആസ്ഥാനം പോലും സ്തംഭിച്ച് പോയി. മറുപടി പറയാൻ സാദ്ധ്യമാകാതെ എടക്കരയിലും പ്രദേശങ്ങളിലും മിഷ്നറി പ്രവർത്തനത്തിന് തിരശ്ശീല വീണു. അന്നായിരുന്നു ഇ.കെ. ഉസ്താദിന്റെ ആശ്ചര്യകരവും ചരിത്രം രേഖപ്പെടുത്തിയതുമായ പ്രകടനം കണ്ടത്. ഞാനടക്കമുള്ള മിഷ്നറി പ്രവർത്തകർ അന്ധാളിച്ച് പോയ സന്ദർഭം. ഇങ്ങിനെ ഒരു അവസരം ഉസ്താദിന് ഉണ്ടാക്കികൊടുത്ത ഞങ്ങളുടെ പ്രവർത്തനത്തിനെ സ്വയം പഴി പറഞ്ഞ ദിവസം.

അഞ്ചാമത്തെ ദിവസം പ്രസംഗം തുടങ്ങിയത് തന്നെ ഈസാ നബി (അ) നെ കൃസ്ത്യാനികൾ ചിത്രീകരിക്കുന്ന എല്ലാ ആശയങ്ങളേയും അടിമുടി എതിർത്ത് കൊണ്ടായിരുന്നു. ഖുർആൻ പരിചയപ്പെടുത്തുന്ന ഈസാ നബി (അ) നെ ബൈബിൾകൊണ്ട് തന്നെ സ്ഥിരപ്പെടുത്തിയപ്പോൾ ബൈബിളിന്റെ അനുയായികളായിരുന്ന ഞങ്ങൾക്കത് പുതിയൊരു അനുഭവവും അറിവുമായി. അതിനേക്കാളേറെ ഞങ്ങളുടെ വിശ്വാസങ്ങൾ കടപുഴകി വീഴുകയാണെന്ന് മനസ്സിന്റെ അടിത്തട്ടിൽ നിന്ന് ശക്തമായ ഉൽബോധനവും ഉണ്ടാകുന്നത് പോലെ ബൈബിൾ പോലും അറിയാത്ത ആളാണെന്ന് ധരിച്ച ഞങ്ങൾ; ഉസ്താദ് ബൈബിൾ വാചകങ്ങൾ അനായാസേന ഉദ്ധരിക്കുമ്പോൾ സദസ്സ് വിട്ട് ഓടിപ്പോകാൻ പരിസരപ്രദേശം പോലും തികയാത്തത് പോലെ.

വൈരുദ്ധ്യങ്ങളും മനുഷ്യകരങ്ങളുടെ കൈ കടത്തലുകൾ നിർലോഭം യഥേഷ്ടം നടന്നിട്ടുണ്ടെന്നും ഇന്ന് നിലവിലുള്ള ബൈബിളും ഈസാ നബി (അ) ന് അല്ലാഹു നൽകിയ 'ഇൻജീലി'നും തമ്മിൽ അജഗജാന്തര വ്യത്യാസമുണ്ടെന്നും ഇപ്പോഴത്തത് പൗലോസ്, മത്തായി തുടങ്ങിയ അപ്പോസ്തലന്മാരുടെ എഴുത്തുകുത്തുകൾ മാത്രമാണെന്നും പാതിരിമാരെ സാക്ഷിനിർത്തി മഹാനവർകൾ സ്ഥിരപ്പെടുത്തിയപ്പോൾ മറുപടി പറയാൻ കഴിയാതെ ഊമകളെ പോലെ പരസ്പരം നോക്കിയിരിക്കാനെ കഴിഞ്ഞുള്ളു.

സുരിയാനി ഭാഷയിലെ പരാമർശങ്ങൾ തന്റെ വാദങ്ങൾക്ക് ഉപോൽപബലകമായി കൊണ്ട് വന്നപ്പോൾ ഞങ്ങളുടെ ഭയവും ആശ്ചര്യവും വർദ്ധിച്ചുകൊണ്ടിരുന്നു. മർപ്പാപ്പക്ക് പോലും അന്യമായ ഒറിജിനൽ ബൈബിൾ ഭാഷ ഈ കൊച്ചുകേരളത്തിലെ സാത്വികനായ മുസ്ലിം പണ്ഡിതൻ ഉദ്ധരിക്കുമ്പോൾ സുരിയാനി ഭാഷയറിയുന്ന പണ്ഡിതനോ! ഞങ്ങൾ അക്ഷരാർത്ഥത്തിൽ അത്ഭുതസ്തബ്ധരാവുകയായിരുന്നു.

മഹാനായ ശംസുൽ ഉലമ ഉന്നയിച്ച ചോദ്യങ്ങൾക്കോ, സംശയങ്ങൾക്കോ മറുപടിയോ, സംശയനിവാരണമോ നടത്താൻ കഴിയാതെ ഇരുട്ടിൽ തപ്പുന്ന സ്ഥിതിവിശേഷമുണ്ടാക്കി റോമിൽ പോലും എടക്കരയുടെ അലയൊലി എത്തിക്കഴിഞ്ഞിരുന്നു.

എടക്കര മുതൽ റോം വരെ ചർച്ച ഇ. കെ. ഉസ്താദിന്റെ പ്രസംഗവും മഹാനവർകൾ ഉന്നയിച്ച ചോദ്യങ്ങളുമായിരുന്നു. അവസാനം ഉന്നതരായ ബിഷപ്പുമാരിൽ നിന്ന് "തിരുമനസ്സാലെ" നിർദ്ദേശം വന്നു; "മലപ്പുറം ജില്ലയിലെ മിഷ്നറി പ്രവർത്തനം നിർത്തിവെക്കാനും മുസ്ലിയാരുടെ ചോദ്യങ്ങൾക്ക് മിഷനറി പ്രവർത്തകരായ നിങ്ങൾ ഉത്തരം തേടേണ്ടതില്ലെന്നും പ്രവർത്തകർക്ക് കൂടുതൽ പണവും സൗകര്യവും യഥേഷ്ടം ചെയ്തുതരാമെന്നുമുള്ള ഉന്നതമേധാവികളുടെ കൽപന, ശംസുൽ ഉലമയുടെ ജിഹ്വയിൽ നിന്ന് തീജ്ജ്വാല പോലെ പടർന്ന് കയറി കൃസ്ത്യൻ ലോകത്തെ ഞെട്ടിച്ചു എന്നതിന് മതിയായ തെളിവാണ്.

വലിയൊരു സദസ്സിൽ വെച്ച് ഉസ്താദ് ഉന്നയിച്ച ചോദ്യങ്ങൾക്കും സംശയങ്ങൾക്കും മറുപടി കണ്ടെത്തൽ അത്യാവശ്യമാണെന്നും കൃസ്ത്യൻ പണ്ഡിതന്മാർക്ക് മറുപടി കണ്ടെത്താൻ കഴിയുന്നില്ലെങ്കിൽ ഉസ്താദ് പറയുന്നത് മാത്രമാണ് ശരിയെന്നും, എന്ന അഭിപ്രായത്തിൽ നിരന്തരം അഞ്ച് വർഷം ബിഷപുമാരോടും ഉന്നതരായ പുരോഹിതരോടും പലതവണ ചോദിച്ചുവെങ്കിലും വ്യക്തവും വസ്തുനിഷ്ഠവുമായ മറുപടി പറയാൻ കഴിയാതെ; പറഞ്ഞ് തന്നത് തന്നെ കൂടുതൽ സങ്കീർണ്ണമായ സംശയങ്ങളിലേക്കും വഴിയൊരുക്കുകയാണുണ്ടായത്.

സത്യത്തിൽ ഞങ്ങൾ അന്ന് തന്നെ മാനസികമായി മുസ്ലീമായി കഴിഞ്ഞിരുന്നു. തമസ്സിൽ നിന്ന് ഇസ്ലാമിന്റെ വെളിച്ചത്തിലേക്ക് നയിച്ച ഞങ്ങളുടെ മാർഗ്ഗ ദർശി ശംസുൽ ഉലമ മാത്രമായിരുന്നു ഞങ്ങളുടെ ചിന്തയിലും സംസാരത്തിലുമെല്ലാം അക്കാലങ്ങളിൽ.

1984-ലെ വർഷാവസാനത്തിൽ എറണാകുളത്ത് നടന്ന കർദ്ദിനാൾമാരുടെ കോൺഫ്രൻസിൽ ഞങ്ങളും പങ്കെടുത്തു. 4 വർഷം മുമ്പ് മുസ്ലിയാർ ഉന്നയിച്ച ചോദ്യങ്ങൾക്ക് മതിയായ മറുപടി തരണമെന്ന് പ്രസ്തുത സമ്മേളനത്തിൽ വെച്ച് വീണ്ടും വീണ്ടും ഞങ്ങൾ ആവശ്യപ്പെട്ടു. പക്ഷെ ലജ്ജാകരമായ മറുപടി ആയിരുന്നു കോൺഫ്രൻസ് തലവന്മാർ തന്നത്. ഞങ്ങളിവിടെ ഒറ്റക്കെട്ടായി ചോദ്യങ്ങൾ ഉന്നയിക്കാൻ തുടങ്ങിയപ്പോൾ "സമാധാനത്തിന്റെ" സന്ദേശം പ്രചരണത്തിന്നായി 'ളോഹയും' ധരിച്ച് ഊര് ചുറ്റുന്നവർ മർദ്ദനം കൊണ്ടായിരുന്നു മറുപടി നൽകിയത്. ഗത്യന്തരമില്ലാതെ അവശരായി കോ

> മറുപടി പറയാൻ സാദ്ധ്യമാകാതെ എടക്കരയിലും പ്രദേശങ്ങളിലും മിഷ്നറി പ്രവർത്തനത്തിന് തിരശ്ശീല വീണു. അന്നായിരുന്നു ഇ.കെ. ഉസ്താദിന്റെ ആശ്ചര്യകരവും ചരിത്രം രേഖപ്പെടുത്തിയതുമായ പ്രകടനം കണ്ടത്. ഞാനടക്കമുള്ള മിഷ്നറി പ്രവർത്തകർ അന്ധാളിച്ച് പോയ സന്ദർഭം. ഇങ്ങിനെ ഒരു അവസരം ഉസ്താദിന് ഉണ്ടാക്കികൊടുത്ത ഞങ്ങളുടെ പ്രവർത്തനത്തിനെ സ്വയം പഴി പറഞ്ഞ ദിവസം.

ൺഫ്രൻസ് ഹാൾ വിട്ടു പോന്ന ഞങ്ങൾക്ക് സ്വദേശങ്ങളിൽ പോലും നിഷ്കരുണം ബഹിഷ്കരുണവും മർദ്ദനവും സഹിക്കേണ്ടിവന്നു.

അവസാനം ഹിദായത്തിന്റെ വഴി ഞങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെട്ടു. പിന്നെ താമസിച്ചില്ല. ഇസ്‌ലാം മതം വിശ്വസിച്ച മുപ്പത്തിയഞ്ച് പേരിലെ ആദ്യത്തെ ഞാനടക്കമുള്ള അഞ്ചുപേർ 1985 ഏപ്രിൽ 24--ന് ഔദ്യോഗികമായി പൊന്നാനി മഊനത്തുൽ ഇസ്‌ലാം സഭയിൽ നിന്ന് പരിശുദ്ധ തൗഹീദിന്റെ കലിമ ഞങ്ങളും മനസ്സാന്നിദ്ധ്യത്തോടെ ഉച്ചരിച്ചു. സർവ്വത്ര സ്തോത്രങ്ങലും അല്ലാഹുവിനത്രെ!

സന്മാർഗ ദർശനത്തിന്ന് വഴിയൊരുക്കിയ മഹാനായ "സൈഫുൽ ഇസ്‌ലാം" ശംസുൽ ഉലമയെ മുഖദാവിൽ കാണുവാനും അവിടത്തെ ദുആയിൽ പങ്കാളിയാകുവാനുള്ള ഉൽക്കടമായ ആഗ്രഹ നിമിത്തം രണ്ട് മാസത്തെ മഊനത്തിലെ പഠനത്തിന് ശേഷം തന്റെ അക്ഷയഖനിയായ വിജ്ഞാനത്തെ നിർലോഭം വിതരണം ചെയ്യുന്ന നന്തി ദാറുസ്സലാം അറബിക് കോളേജിലേക്ക് ഞങ്ങൾ അഞ്ച്പേരും കടന്നുചെന്നു. ഇസ്‌ലാമിക ലോകത്തെ അഗ്രേസരായ ആ പണ്ഡിതന്റെ സന്നിധിയിൽ ചെന്നണഞ്ഞ നിമിഷങ്ങൾ അനർഘങ്ങളായിരുന്നു.

സലാം ചൊല്ലി; ഞങ്ങളെ പരിചയപ്പെടുത്തിയപ്പോൾ ഇരിക്കുവാനുള്ള നിർദ്ദേശം വന്നു. പക്ഷെ ആ മഹാമനീഷിയുടെ മുന്നിൽ വിനീതരായ ഞങ്ങൾക്ക് ഇരിക്കുവാൻ സാധിച്ചില്ല. തസ്ബീഹ്മാല കയ്യിൽപിടിച്ച് ദിക്റുകകളിൽ മുഴുകിയ ആ സൂഫിവര്യൻ അളന്ന് മുറിച്ച വാക്കുകളിൽ മാത്രം സംസാരം ഒതുക്കി. അന്ന് എടക്കരയിൽ നയാഗ്രവെള്ളച്ചാട്ടം പോലെ പ്രവഹിച്ച വാഗ്ധോരണിയുടെ ഉടമ, അണിയറയിൽ വെറുമൊരു മതിഭാഷിമാത്രം.

സൂരിയാനി ഭാഷയിലെ പരാമർശങ്ങൾ തന്റെ വാദങ്ങൾക്ക് ഉപോൽപബലകമായി കൊണ്ട് വന്നപ്പോൾ ഞങ്ങളുടെ ഭയവും ആശ്ചര്യവും വർദ്ധിച്ചുകൊണ്ടിരുന്നു. മർപ്പാപ്പക്ക് പോലും അന്യമായ ഒറിജിനൽ ബൈബിൾ ഭാഷ ഈ കൊച്ചുകേരളത്തിലെ സാത്വികനായ മുസ്‌ലിം പണ്ഡിതൻ ഉദ്ധരിക്കുമ്പോൾ സൂരിയാനി ഭാഷയറിയുന്ന പണ്ഡിതന്നോ ഞങ്ങൾ അക്ഷരാർത്ഥത്തിൽ അത്ഭുതസ്തബ്ധരാവുകയായിരുന്നു.

സംസാരിച്ച് തുടങ്ങുമ്പോൾ തന്നെ; മഹാനവർകൾ ആദ്യമായി ഉണർത്തിയത് ശ്രദ്ധേയമാണ്. മഹാനവർകൾ പറഞ്ഞു. "നിങ്ങൾ ഈ മതത്തിൽ വന്നവരാണല്ലോ? നിങ്ങൾക്കതിൽ എഴുപത്തിമൂന്ന് സമുദായങ്ങളെ കാണാൻ കഴിയും; അതിൽ ശരിയായ മാർഗ്ഗത്തിൽ മാത്രമെ നിങ്ങൾ നിലനിൽക്കാൻ പാടുള്ളൂ. ഈ സമുദായത്തിലെ എഴുപത്തിമൂന്ന് വിഭാഗങ്ങളിൽ ഒന്ന് മാത്രമാണ് സത്യമായുള്ളത്. അത് നിങ്ങളും പിൻപറ്റണം. അതാണ് അഹ്‌ലുസുന്നത്തി മൽജുമാഅത്ത്. പുറത്ത് പല പുത്തൻ പ്രസ്ഥാനക്കാരെ നിങ്ങൾ കാണുമെങ്കിലും അവയിലൊന്നും കൂടരുത്. സുന്നീ ജുമുഅയിലും കൂട്ടുപ്രാർത്ഥനയിലും മാത്രമെ പങ്കെടുക്കാൻ പാടുള്ളു എന്ന് തുടങ്ങിയ സുന്നത്ത് ജമാഅത്തിന്റെ മഹനീയ ആശയാദർശങ്ങൾ ഞങ്ങൾക്ക് വിവരിച്ച് തരുകയും ചെയ്തു.

സംഭാഷണ മധ്യേ ചില സംശയങ്ങൾ ഞങ്ങൾ ചോദിക്കുകയുണ്ടായി. ഞങ്ങൾ ചോദിച്ചു; ഉസ്താദ് എവിടെന്നാണ് സുരിയാനി ഭാഷ പഠിച്ചത്.

ഉസ്താദ് വിവരിച്ചു: വെല്ലൂർ ബാഖിയാത്തുസ്സ്വാലിഹാത്തത്തിൽ മുദരിസ്സായിരുന്ന കാലത്ത് ഒരു പാതിരി ഇസ്‌ലാം ആശ്ലേഷിക്കുകയും തുടർന്ന് അറബിയും മറ്റും പഠിക്കാൻ എന്നെ സമീപിക്കുകയും ചെയ്തു. ഞാനദ്ദേഹത്തിന് അറബി ഭാഷ പഠിപ്പിക്കുകയും പ്രത്യുപകാരമായി പ്രസ്തുത സുഹൃത്ത് സുരിയാനി ഭാഷ പഠിയ്ക്കാൻ എന്നെ സഹായിക്കുകയും. അദ്ദേഹം അവിടെ വിട്ടുപോകുമ്പോൾ ഒരു സുരിയാനി ബൈബിൾ എനിക്ക് പാരിതോഷികമായി തരികയും ചെയ്തു."

ഞങ്ങൾ വീണ്ടും ഭവ്യതയോടെ ചോദിച്ചു. അങ്ങ് എടക്കരയിൽ വെച്ച് ഇംഗ്ലീഷിൽ ബൈബിൾ ഉദ്ധരിക്കുകയും ചെയ്തിരുന്നുവല്ലോ, അങ്ങ് ഇത് എവിടെനിന്നാണ് പഠിച്ചത്?

ഉസ്താദ് പറഞ്ഞു. "വാഴക്കാട് ദാറുൽ ഉലൂമിൽ പഠിക്കുന്ന കാലത്ത് സ്വന്തമായി S. S. L. C പഠിച്ച് പരീക്ഷ പാസ്സായിട്ടുണ്ട്. എന്റെ ഇംഗ്ലീഷ് പഴയ ഇംഗ്ലീഷാണ്"

ഞങ്ങൾക്ക് വേണ്ടി പ്രത്യേകം ദുആചെയ്യുകയും, പരസ്പരം ദുഅ ചെയ്യാൻ അന്യോന്യം അഭ്യർത്ഥന നടത്തുകയും പിരിയുന്നതിന് മുമ്പ് അമൂല്യമായ പല ഉപദേശങ്ങളും നൽകിയ കൂട്ടത്തിൽ ഉസ്താദ് പറഞ്ഞു.

നിങ്ങൾ കേരളത്തിലൂടനീളം ചുറ്റിസഞ്ചരിച്ച് നിങ്ങൾ ഇസ്‌ലാമയതും. അതിന്റെ പശ്ചാത്തലവും വിവരിച്ച് പ്രസംഗിക്കണം. പ്രസ്തുത നിർദ്ദേശം അക്ഷരം പ്രതി പാലിച്ച് കൊണ്ട് ഇന്നും ഈ എളിയവൻ അത് തുടർന്ന് വരുന്നു. സഹപ്രവർത്തകർ പലരും പലഭാഗത്തായി കഴിയുകയാണ്.

ശൈഖുനാ ശംസുൽ ഉലമ തെളിയിച്ചുതന്ന വീഥി ഇന്നും എന്നും നമ്മുടെ മനസ്സിലുണ്ട്. നമുക്ക് ആ വഴിയിൽ സഞ്ചരിക്കാം. അതിന്ന് തൗഫീഖ് നൽകട്ടെ. ആമീൻ. ○

## മരിക്കാത്ത മൊഴികൾ

**ഏറ്റവും ലളിതമായത് നിർവ്വചിക്കാൻ പറ്റില്ല. ദുഃഖവും സന്തോഷവും പോലെ അവ അനുഭവിച്ചറിയാനേ പറ്റൂ. അല്ലാഹുവിനെ സംബന്ധിച്ച ജ്ഞാനവും ഇതിലെണ്ണാം.**








ശംസുൽ ഉലമാ ആ പേര് വിശ്വപ്രസിദ്ധമാണ്, ആ വ്യക്തിത്വവും. മൗലാനാ ശിബിലി നുഅ്മാനിയെ പോലുള്ളവർക്ക് ആ പേരുണ്ടായിരുന്നെങ്കിലും അതിന് അതിർവരമ്പുകളുണ്ടായിരുന്നു പരിധികളെ ലംഘിച്ചത് ശൈഖുനാ മാത്രം.

സുന്നി എന്നുച്ചരിക്കാൻ മടികാണിച്ചിരുന്ന കാലം അവർ പഴഞ്ചന്മാരായും യാഥാസ്ഥിതികരായും മുദ്രയടിക്കപ്പെട്ട യുഗം. പുത്തനാശയക്കാരുടെ പ്രചണ്ഡ വാദങ്ങളെ ഖണ്ഡിച്ചതും ശാസ്ത്രീയമാണെന്ന് ബുദ്ധി ജീവികളെ കൊണ്ടംഗീകരിപ്പിച്ചതും ശൈഖുനാ അയിരുന്നു. കൂടെ സുന്നത്ത് ജുമാഅത്തിന്റെ ആധീകാരിക സംഘടനയായ സമസ്തയെ തന്റെ പക്വമാർന്ന നേതൃത്വം രാജ്യാതിർത്തികളെ ഭേദിച്ച് ഉന്നതിയിലേക്കുയർത്തി. ശൈഖുനായും സമസ്തയും പൂരകങ്ങളായിരുന്നു. പ്രസ്ഥാനത്തെ തള്ളിപ്പറഞ്ഞവർക്ക് ആ മഹത് വ്യക്തിത്വത്തെ പുകഴ്ത്താൻ അവകാശമില്ല. പ്രസ്ഥാനം തന്റെ ധന്യജീവിതത്തിൽ ലയിച്ച് ചേർന്നത് കൊണ്ടാണ് സ്ഥാപകനേതാവിന്റെ കാൽ കീഴിൽ അന്തിയുറങ്ങാൻ അവസരം ലഭിച്ചത്. മുൻനേതാക്കൾക്കാർക്കും ലഭിക്കാത്ത ഭാഗ്യം. വിഘതിതരുടെ മനക്കോട്ട തകർത്ത ഭാഗ്യം അവർ ഇനി വിചാരിച്ചാലും എത്തിപ്പിടിക്കാൻ കഴിയാത്ത ആ സൗഭാഗ്യം.

1987 -ൽ ബിരുദദാനത്തിന് ശേഷം ഞങ്ങളെ യാത്ര അയക്കാൻ കോളേജിൽ സംഘടിക്കപ്പെട്ട ഒരു യോഗത്തിൽ ശൈഖുന തന്റെ ഉന്നതിയുടെ കാരണം വിവരിക്കുകയുണ്ടായി. ശൈഖുന വെല്ലൂർ ബാഖിയത്തിൽ പഠിക്കുന്ന കാലം ശൈഖ് ളിയാ ഉദ്ധീൻ ഹള്റത്ത്, ശൈഖ് അബ്ദുറഹീം ഹള്റത്ത് തുടങ്ങിയവരായിരുന്നു ഗുരുവര്യൻമാർ. അബ്ദുറഹീം ഹള്റത്ത് ക്ലാസെടുത്തിരുന്നത് "സ്വദ്റ"യായിരുന്നു അദ്ദേഹത്തിന് മൻത്വിഖ്നേക്കാൾ കഴിവുണ്ടായിരുന്നത്, ഹദീസിലായിരുന്നു കാര്യം മനസ്സിലാക്കിയ വിദ്യാർത്ഥികളിൽ നിന്ന് ചിലർ ഉസ്താദിനെ പല ചോദ്യങ്ങൾ കൊണ്ടും വിഷമിപ്പിക്കാൻ തുടങ്ങി. രണ്ട് ദിവസം ഈ പരിപാടി തുടർന്നു. മൂന്നാമത്തെ ദിവസം ശൈഖുന അബ്ദുറഹീം ഹള്റത്തിന്റെ റൂമിൽ പോയി. ഇപ്രകാരം പറഞ്ഞു. അങ്ങ് സമ്മതം നൽകുകയാണെങ്കിൽ അവന്റെ ചോദ്യത്തിന് മറുപടി ഞാൻ പറയാം ഉസ്താദിന് നല്ല സന്തോഷമാവുകയും സമ്മതം നൽകുകയും ചെയ്തു. മൂന്നാം ദിവസവും ചോദ്യങ്ങൾ ഉയർന്നെങ്കിലും ശൈഖുനായുടെ വായടപ്പൻ മറുപടിയോടെ ആ പരമ്പര അവസാനിച്ചു. അന്ന് ക്ലാസിൽ അബ്ദുറഹീം ഹള്റത്ത് പതിവില്ലാത്ത സന്തോഷത്തിലായിരുന്നു. ക്ലാസ് കഴിഞ്ഞ ഉടനെ ഉസ്താദ് ശൈഖുനായെ റൂമിലേക്ക് ക്ഷണിക്കുകയും തന്റെ തലയിൽ കെട്ടിവെച്ച് ദീർഘനേരം ശൈഖുനായുടെ ഇഹപര വിജയത്തിന് വേണ്ടി ദുആ ചെയ്യുകയും ചെയ്തു. തന്റെ ജീവിതത്തിൽ പിന്നീടുണ്ടായ എല്ലാ ഉന്നതിക്കും കാരണം ഈ സംഭവമാണെന്ന് ശൈഖുനാ തന്നെ പറയാറുണ്ടായിരുന്നു. ഉസ്താദുമാരെ ധിക്കരിച്ചു നടക്കുന്ന ആധുനിക മൊല്ലമാർ ചിന്തിച്ചിരുന്നുവെങ്കിൽ.

### വടക്കൻ കേരളത്തിൽ

മുഅല്ലിം മുതഅല്ലികളെ ബഹുമാനപുരസ്സരം സ്വീകരിക്കുകയും സഹായിക്കുകയും ചെയ്യുന്നതിൽ കാസർകോട്ടുകാർ മത്സരിക്കുന്നത് കാണാം. ചില പള്ളികളിൽ ഉർദിക്ക് വരുന്നവർക്ക് പിരിവുണ്ടാക്കി കൊടുക്കാൻ മാത്രമായി നാട്ടിലെ ചില കാരണവൻമാർ മുന്നിട്ടിറങ്ങുന്നത് പതിവ് കാഴ്ചയാണ്. ഭൂരിഭാഗവും സുന്നികളാണെങ്കിലും ചില സ്ഥലങ്ങളിൽ ഖുതുബ പരിഭാഷ (നബാതിയ ഖുതുബയുടെ അർത്ഥം പറയൽ)പോലുള്ള കാര്യങ്ങൾ നിലനിന്നിരുന്നു കാര്യബോധമുള്ള പണ്ഡിതരുടെ കുറവും ഉള്ളവർ ചില സ്ഥലങ്ങളിൽ മാത്രം ഒതുങ്ങികൂടിയതും പ്രശ്നങ്ങളെ നിസ്സാരമായി കാണലും ഇവകൾക്ക് വളംവെച്ച് കൊടുത്തു. തലേക്കെട്ട് കെട്ടിയവർ ആരായാലും അവർ പറഞ്ഞതൊക്കെ വിഴുങ്ങുകയും വലത്തുനിന്ന് ഇടത്തോട്ട് എഴുതിയതിനെല്ലാം പുണ്യം കൽപ്പിക്കുകയും ചെയ്യുന്ന ഒരു പ്രദേശത്തുകാർക്കിത് പ്രശ്നമായിരുന്നില്ല. ഈ സന്ദർഭത്തിലാണ് ശൈഖുന കാസർക്കോട്

*അബ്ദുസ്സലാം ദാരിമി, ആലംമ്പാടി*

തലയങ്ങാടിയിൽ വയളിന് വരുന്നത്. അർത്ഥഗർഭമാർന്നതും ശ്രോതാക്കളെ ഇരുത്തിചിന്തിപ്പിച്ചതുമായ തന്റെ പ്രസംഗത്തിൽ ഖുതുബ പരിഭാഷ ഹറാമും അത് ചെയ്യുന്നവൻ മുസ്‌ലിമീങ്ങളുടെ മാർഗത്തിൽ നിന്ന് വ്യതിചലിച്ചവനാണെന്നും ശൈഖുനാ സ്ഥാപിച്ചു. പരേതനായ ഇ ഇസ്സുദ്ധീൻ മൗലവിയേ പോലുള്ളവർ നവീനാശയങ്ങൾ പ്രചരിപ്പിക്കുന്ന വേളയിലാണ് ഈ സംഭവം. അന്ന് മുതൽ പരിഭാഷ നടന്നിരുന്ന എല്ലാ മഹല്ലുകളിലും മലയാള ഖുതുബ വിമുക്തമാക്കപ്പെട്ടു. 50 വർഷത്തോളം ആലംപാടിയിൽ ഖത്വീബായി സേവനം ചെയ്യുകയും 1990ൽ വഫാതാവുകയും ചെയ്ത എന്റെ വന്ദ്യപിതാവ് മർഹൂം പി. പി. മൊയ്തീൻ കുട്ടി മുസ്‌ലിയാർ (മലപ്പുറം ജില്ലയിലെ വടക്കാങ്ങര സ്വദേശി) ഈ സംഭവങ്ങൾക്ക് സാക്ഷിയാണ് ശൈഖുന വടക്കൻ കേരളത്തിൽ നേടിയ ആദ്യവിജയമായിരുന്നു ഇത്. ഇന്ന് അങ്ങിങ്ങായി ചുരുക്കം ചില പള്ളികളിൽ ഖുതുബക്ക് മുമ്പ് പ്രസംഗമുണ്ടന്നല്ലാതെ മലയാള ഖുതുബ എവിടെയും ഇല്ല.

## ഉപ്പിനങ്ങാടി സംഭവം

കാസർഗോഡ് നിന്ന് ഏകദേശം നൂറിൽപരം കിലോമീറ്റർ കിഴക്കായി നിലകൊള്ളുന്ന പ്രദേശമാണ് കർണാടകത്തിൽ പെട്ട ഉപ്പിനങ്ങാടി. സ്റ്റേറ്റ് കൊണ്ട് കർണാടകയാണെങ്കിലും മതപരമായ കാര്യങ്ങളിൽ കേരളത്തെയാണവർ അനുകരിച്ചിരുന്നത്. മതനിയമങ്ങൾക്ക് വേണ്ടി കാസർകോട് ഖാസിയെയാണവർ അംഗീകരിക്കുന്നത് സമസ്തക്ക് തെക്കൻ കർണാടകത്തിൽ ധാരാളം മദ്രസകൾ ലഭിക്കാൻ കാരണവും ഇതാണ്. മതപരമായും സാമ്പത്തികമായും വളരെ പിന്നിലായിരുന്നു ഉപ്പിനങ്ങാടി അവിടെയാണ് കേരളത്തിൽ പോലും സംഭവിക്കാത്ത ഒരു മഹാസംഭവം അരങ്ങേറുന്നത്.

ഉപ്പിനങ്ങാടി പള്ളി ജമാ അത്ത് കമ്മിറ്റിയിൽ രണ്ട് മൗദൂദികൾ കടന്ന് കൂടി ഉപ്പുണ്യാക്കയും, ഹസനബ്ബയും. ആയിടെ പള്ളിയിലെ നിലവിലുണ്ടായിരുന്ന മുദർറ്യിസ് രാജിവെക്കുകയും മറ്റൊരു മുദർസിനെ കൊണ്ട് വരാൻ വേണ്ടി കമ്മിറ്റി ഇവരെ ചുമതലപ്പെടുത്തുകയും ചെയ്തു. അവർ ഹാജി സാഹിബിനെ വിവരങ്ങൾ ധരിപ്പിച്ചു. ഇന്ന് കുറ്റ്യാടിയിൽ മൗദൂദികളുടെ ഖാസിയായ കെ. മൊയ്തു മൗലവിയെ അവരുടെ കൂടെ ഹാജി അയച്ച് കൊടുത്തു.

മൊയ്തു മൗലവി ഉപ്പിനങ്ങാടിയിൽ ആദ്യം ചെന്നിറങ്ങിയത് ഒരു മൗലിദിന്റെ സദസിലായിരുന്നു. മൗലിദിന് അർത്ഥം പറഞ്ഞും കൈമടക്ക് വാങ്ങാതെയും മൗലവി തന്റെ നീരസം പ്രകടിപ്പിക്കുകയും സദസ്സിനെ കയ്യിലെടുക്കുകയും ചെയ്തു. തുടർന്നദ്ദേഹത്തെ നാട്ടുകാർ സ്ഥലത്തെ മുദർറ്യിസും ഖത്വീബുമായി നിയമിച്ചു. രാവിലെ സുബ്ഹിക്ക് ശേഷം മൗദൂദികൾക്ക് മാത്രം സ്റ്റഡിക്ലാസും മഗ്‌രിബിന്റെ ശേഷം പൊതുവായി ഒരു ഖുർആൻ ക്ലാസും മൗലവി സംഘടിപ്പിച്ചു. ആയിടെ പൗര പ്രമുഖനായ ഒരു ഹാജി മരപ്പെട്ടു. 1951ൽ ഒരു വെള്ളിയാഴ്ചയാണീ സംഭവം. ജുമുഅക്ക് മുമ്പ് തന്നെ മയ്യിത്ത് മറവ് ചെയ്യപ്പെട്ടു. മൗലവി ''തൽഖീൻ'' പകരം തസ്ബീത്ത് നടപ്പിൽ വരുത്തുകയും



**ശൈഖുനായും സമസ്തയും പൂരകങ്ങളായിരുന്നു. പ്രസ്ഥാനത്തെ തള്ളിപ്പറഞ്ഞവർക്ക് ആ മഹത് വ്യക്തിത്വത്തെ പുകഴ്ത്താൻ അവകാശമില്ല. പ്രസ്ഥാനം തന്റെ ധന്യജീവിതത്തിൽ ലയിച്ച് ചേർന്നത് കൊണ്ടാണ് സ്ഥാപകനേതാവിന്റെ കാൽ കീഴിൽ അന്തിയുറങ്ങാൻ അവസരം ലഭിച്ചത്. മുൻനേതാക്കൾക്കാർക്കും ലഭിക്കാത്ത ഭാഗ്യം.**

തൽഖീനിന്റെ സമയം മാറ്റി ജുമുഅ നിസ്കാരമാക്കുകയും ചെയ്തു. ജുമുഅക്ക് ശേഷം ഖത്തം ഓത്ത് ആരംഭിച്ചു. അസർ ജമാഅത്തിന് സമയമായപ്പോൾ ഓതുന്നവരിൽപ്പെട്ട ഒരുവൻ വന്ന് ഞങ്ങൾ ഓത്ത് നിർത്തി ജമാഅത്തിൽ പങ്കെടുക്കണമോ എന്ന് മൗലവിയോട് ചോദിച്ചു. ജമാഅത്തിൽ ഹാജറാകാൻ മൌലവി ആജ്ഞ നൽകുകയും ചെയ്തു. നിസ്കാര ശേഷം ഓത്ത് വീണ്ടും തുടർന്നു. ഈ പ്രശ്നം നാട്ടിൽ വലിയ ചർച്ചാ വിഷയമായി കാരണം ജുമുഅ നിസ്കാരത്തിന്റെ സമയത്ത് മാത്രമേ ഖത്തമോതുന്നവർ മുഴുവനും ഓത്ത് നിർത്തി ഹാജറാകാറുണ്ടായിരുന്നുള്ളു. ഇ. കെ. മൊയ്തുമൗലവി തന്നെ സംഭവം വിവരിക്കട്ടെ.

പിറ്റേന്ന് രാവിലെ ''ഇആനത്ത്'' എന്ന കിതാബിന്റെ നാല് വാള്യങ്ങളും മറ്റു ചില തടിച്ച ഗ്രന്ഥങ്ങളും ചുമന്നുകൊണ്ട് ഹാള്യാറ ഇബ്രാഹീം എന്നൊരു മുതലാളിയും ആത്തൂർ അബ്ദുല്ല ഹാജി എന്ന ഒരു മുസ്‌ലിയാരും പള്ളിയിൽ വന്നു. നിസ്കാരത്തിന് വേണ്ടി യാമോത്ത് (ഖത്തം ഓത്ത്) നിർത്തിയതെന്തിനാ അവരിലൊരാൾ ചോദിച്ചു. മോത്ത് ജമാഅത്ത് ഒഴിവാക്കാനുള്ള ഉദ്‌റുകളിൽ പെട്ടെന്നായിരുന്നു മൗലവിയുടെ മറുപടി. (ഓർമ്മ കുറിപ്പുകൾ Page 176) പ്രശ്നം കൂടുതൽ സങ്കീർണ്ണമായപ്പോൾ കാസർഗോഡ് ഖാസി അവറാൻ മുസ്‌ലിയാരുടെ നേതൃത്വത്തിൽ സംവാദത്തിന് ഇരുകൂട്ടരും സമ്മതിക്കുകയും ചെയ്തു. അടുത്ത ദിവസം തന്നെ സുന്നികൾ ശൈഖുനാ ശംസുൽ ഉലമാ പറവണ്ണ മുഹ്‌യുദ്ദീൻ കുട്ടി മുസ്‌ലിയാർ, കാരേരി മുഹമ്മദ് മുസ്‌ലിയാർ കാസർഗോഡ് ഖാസി അവറാൻ മുസ്‌ലിയാർ (ന:മ) തുടങ്ങിയവരുടെ നേതൃത്വത്തിൽ സംവാദത്തിനുള്ള സ്റ്റേജ് തയ്യാറാക്കുകയും വമ്പിച്ച ഒരു ജനാവലി അതിനായി എത്തിച്ചേരുകയും ചെയ്തു. പ്രശ്നം ഇത്ര വലുതാകുമെന്ന് മൗലവി പോലും കരുതിയിരുന്നില്ല. യാമോത്തിന്റെ സമയത്ത് ജമാഅത്തിനാജറാകണമോ എന്നതിനെ സംബന്ധിച്ചായിരിക്കും ചോദ്യം എന്ന് മൗലവിയും കൂട്ടരും മനസ്സിലാക്കുകയും അതിനാവശ്യമായ ഒരുക്കങ്ങൾ ചെയ്യുകയും ചെയ്തു. മൗലവിക്ക് സഹായത്തിനായി എം. ടി. അബ്ദുൽ റഹിമാൻ മൗലവി (വാഴക്കാട്)യും സന്നിഹിതനായിരുന്നു.

ശൈഖുനാ ശംസുൽ ഉലമ ഉപ്പിനങ്ങാടിയിൽ എത്തി നടന്ന സംഭവങ്ങൾ എല്ലാം മനസ്സിലാക്കി ജമാഅത്ത് വളർത്തലാണ് മൗലവിമാരുടെ ലക്ഷ്യമെന്നും അതിനെ മുളയിലെ പിഴുതെറിയണമെന്നും ശൈഖുന തീരുമാനിച്ചു. (സംവാദത്തിന് വേദിയൊരുങ്ങി നേതാക്കൾ സ്റ്റേജിലെത്തി) ശംസുൽ ഉലമ മൗലവിയോട് പറഞ്ഞു. നിങ്ങൾക്ക് വല്ലതും പറയാനുണ്ടെങ്കിൽ പറയാം.'' മൗലവി മൈക്കാവശ്യപ്പെട്ടു. ശൈഖുനാ മൈക്ക് തരില്ലെന്നും നിങ്ങൾ പറഞ്ഞോളൂ ഞാൻ മൈക്കിലൂടെ പറയാമെന്നും പറഞ്ഞു. ഇത് മൗലവിക്ക് ഇടിവെട്ടേറ്റത് പോലെയായി ഇത്രയൊന്നും അയാൾ പ്രതീക്ഷിച്ചതല്ല.

ഇത്രയുമായപ്പോൾ സദസ്സിനോടും മൗലവിയോടുമായി ശൈഖുന ഇപ്രകാരം ആവശ്യപ്പെട്ടു. സംഭവം എന്തായാലും പ്രശ്ന പരിഹാരത്തിന് സുന്നത്ത് ജമാഅത്തിന്റെ ആലിമീങ്ങളായ ഞങ്ങൾക്ക് തീർപ്പിന് വിട്ട്

തരണം സദസ്സ് മുഴുവനും അതംഗീകരിച്ചു. മൗലവി അൽപം മടിച്ച് നിന്നെങ്കിലും അവസാനം ഗത്യന്തരമില്ലാതെ അംഗീകരിക്കേണ്ടിവന്നു. അതോടെ ശൈഖുന പ്രസംഗം ആരംഭിച്ചു. തൽഖീനിനു പകരം തസ്ബിത് മതിയോ ജമാഅത്ത് നടക്കുമ്പോൾ യാമോത്ത് നിർത്തി അതിൽ രാജരാകണോ എന്നതൊന്നും ഇവിടുത്തെ പ്രശ്നമല്ല. അത് അവർ പറയുംപോലെയായാലും പ്രശ്നമില്ല. പക്ഷെ മൗലവിയെ ഇവിടെ തുടരാൻ അനുവദിച്ചാൽ സുന്നത്ത് ജമാഅത്തിന് വിരുദ്ധമായത പലരും അവൻ ഇവിടെ പ്രചരിപ്പിക്കും. അതുകൊണ്ട് മൗലവിയെവിടെ ഇവിടെ നിന്ന് ഉടൻ നീക്കം ചെയ്യണം അതാണ് ഇവിടുത്തെ പ്രധാന പ്രശ്നം'' ശൈഖുനായുടെ കൂർമ്മബുദ്ധി കൊണ്ടാണ് പ്രശ്നത്തിന്റെ റൂട്ട് മാറ്റി ജനശ്രദ്ധ മൗലവിക്കെതിരിൽ തിരിച്ചു വിട്ടത്. അതോടെ പതിനെട്ടിന നിസ്സഹകരണ പ്രമേയം തക്ബീറോടെ അംഗീകരിക്കപ്പെടുകയും അന്ന് മുതൽ മൗലവി പള്ളിയിൽ നിന്ന് നിഷ്കാസിതനാവുകയും ചെയ്തു. ഉപ്പിനങ്ങാടി സംഭവം വിശദീകരിക്കുമ്പോൾ മൗലവി തന്നെ വിദീകരിക്കന്നത് ശ്രദ്ധിച്ചാൽ ശൈഖുനയുടെ കഴിവ് നമുക്ക് മനസ്സിലാക്കാം. ഉപ്പിനങ്ങാടി സംഭവത്തിൽ ഏറ്റവും ശോഭിച്ചത് ഇ.കെ. അബൂബക്കർ മുസ്ലിയാർ ആയിരുന്നു. *(ഓർമക്കുറിപ്പുകൾ 183).*

ഉപ്പിനങ്ങാടിയിൽ നിന്ന് പുറത്തായ മൗലവി നേരെ മംഗലാപുരത്തേക്ക് പോവുകയും അവിടെ കച്ചിക്കാരുടെ പള്ളിയിൽ സേവനവും ക്ലാസും ആരംഭിക്കുകയും ചെയ്തു. മൗദൂദിസത്തിന്റെ വിത്തുകൾ അവിടെ മുളക്കാൻ തുടങ്ങിയപ്പോൾ അടുത്തവർഷം അവരെ നേരിടാൻ ശൈഖുനായെ മംഗലാപുരത്തേക്ക് കൊണ്ട്വരപ്പട്ടു. അതേ തുടർന്ന് ഒരു കൊലപാതകവും ക്രമിനൽ കേസും നടക്കുകയുണ്ടായി ശൈഖുനാ പ്രസംഗിച്ച് കൊണ്ടിരിക്കേ ഇസ്മാഈൽ അബ്ബ എന്ന ഒരു മൗദൂദി ''നിങ്ങൾ മാത്രം പ്രസംഗിച്ചാൽ പോരാ. മറുപക്ഷത്തിനും ചിലതൊക്കെ പറയാനുണ്ട്. അതിന് നിങ്ങൾ അവസരം നൽകണമെന്നെഴുതി ആവശ്യപ്പെട്ടു. കൂട്ടത്തിൽ മുക്കാൽ ഗണ്ട (മുക്കാൽ മണിക്കൂർ) നിങ്ങളും അടുത്ത മുക്കാൽ ഗണ്ട ഞങ്ങളും സംസാരിക്കുക എന്ന നിലയിൽ സമയം വീതിക്കണമെന്നും ആവശ്യപ്പെട്ടിരുന്നു. അതേ തുടർന്നാണ് മംഗലാപുരത്തെ ഉൽപതിഷ്ണുകൾക്ക് മുക്കാൽ ഗണ്ട എന്ന പേർ വന്നത് (ഓർമ്മകുറിപ്പുകൾ Page 183) ഇന്നും അവർ ഇതേ പേരിൽ തന്നെ അറിയപ്പെടുന്നു.



## പൊടിപാറിയോ എന്നെനിക്കറിയില്ല

ശൈഖുനായുടെ സ്റ്റേജിൽ കയറി മുക്കാഗണ്ട പറഞ്ഞവനെ ചിലർ വലിച്ചിറക്കി. അടിപിടിയും കൂട്ടതല്ലും നടന്നു. അവസാനം ഇസ്മഈൽ അബ്ബയുടെ കൊലപാതകത്തിൽ അത് കലാശിച്ച് പ്രശ്നം കോടതിയിലെത്തി. കർണ്ണാടകത്തിൽ കടക്കുന്നതിനെതിരെ ശൈഖുനാക്ക് കോടതി വിലക്ക് കൽപിച്ചു. കേസ് വാദത്തിനിടയിൽ മറുപക്ഷം വക്കീൽ ശൈഖുനായോടു ചോദിച്ചു. ''നിങ്ങളുടെ പൊടി പാറിയ പ്രസംഗം കൊണ്ടല്ലേ കൊലപാതകം നടന്നത്'' ശൈഖുനാ പറഞ്ഞു: ഞാൻ പ്രസംഗിച്ചത് സത്യമാണ് പൊടി പാറിയോ എന്നെനിക്കറിയില്ല.

ചിലർ തെറ്റിദ്ധരിപ്പിക്കും പോലെ ശൈഖുന രാഷ്ട്രീയത്തിനടിമയായിരുന്നില്ല. രാഷ്ട്രീയത്തിൽ പ്രവർത്തിക്കുന്ന നല്ലവരോട് ശൈഖുനാക്ക് സ്നേഹമുണ്ടായിരുന്നുവെന്നു മാത്രം.

മംഗലാപുരം സംഭവത്തോടെ ശൈഖുനാക്ക് കർണാടകത്തിൽ പ്രവേശിക്കാനുള്ള അനുമതി തടയപ്പെട്ടു. ശൈഖുനായുടെ അഭാവം സംസ്ഥാനത്ത് ഉൽപതിഷ്ണുക്കളുടെ വളർച്ചക്ക് വഴിവെക്കുമോ എന്ന് സുന്നികൾ ശങ്കിച്ചുനിൽക്കുമ്പോഴാണ് പൊതു തെരഞ്ഞെടുപ്പ് വരുന്നത്. കർണ്ണാടകം ഭരിച്ച് കൊണ്ടിരുന്നത് കോൺഗ്രസ്സായിരുന്നു. കോഴിക്കോട് സ്ഥാനാർത്ഥി കുട്ടിമാളു അമ്മയും. ശൈഖുന അമ്മയെ സമീപിച്ചു പറഞ്ഞു. ''കർണ്ണാടകത്തിൽ പ്രവേശിക്കുന്നതിനുള്ള അനുമതി വാങ്ങിതരികയാണെങ്കിൽ കോൺഗ്രസ്സിന് വോട്ട് ചെയ്യാൻ ഞാൻ ജനങ്ങളോട പേക്ഷിക്കാം'' ഉടൻ അമ്മ ഇടപെട്ട് നിരോധനം നീക്കി ശൈഖുന കോൺഗ്രസ്സിന് വേണ്ടി കോഴിക്കോട്ടും കൊടുവള്ളിയിലും വോട്ട് തേടിയത് സുന്നത്ത് ജമാഅത്തിന് വേണ്ടിയായിരുന്നു.

## ശൈഖുനായും കുമ്പോൽ തങ്ങളും

അഹ്ലുബൈതിനോട് ശൈഖുനാക്ക് അതിരറ്റ സ്നേഹവും ആദരവുമായിരുന്നു. അവരുടെ ഹള്റത്തിൽ ശൈഖുന ഇമാമാവുകയോ ദുആക്ക് നേതൃത്വം നൽകുകയോ മുന്നിൽ നടക്കുകയോ ചെയ്യാറില്ല. അതുകൊണ്ട് തന്നെ കുമ്പോൽ പ്രശ്നത്തിലും ശൈഖുന തങ്ങന്മാരുടെ പക്ഷത്ത് ഉറച്ച് നിന്നു. മഹാനായ കുമ്പോൽ തങ്ങൾ (മർഹൂം സയ്യിദ് ഫസൽ പൂക്കോയ തങ്ങൾ)ക്ക് ശൈഖുനായോടും അതിരറ്റ മഹബ്ബത്തായിരുന്നു.

ശൈഖുനയോട് തങ്ങൾ വളരെ ആദരവോടെയാണ് പെരുമാറിയിരുന്നത് മരണം വരെ അതെ മഹബ്ബത്തിൽ തന്നെ രണ്ട് പേരും നിലകൊള്ളുകയും ചെയ്തു.

കുമ്പാലിൽ ബഹു: ആലികുഞ്ഞി മുസ്ലിയാർ മദർസിസായ കാലത്ത് ഒരു പ്രശ്നമുണ്ടായി ചില അനാചാരങ്ങൾ ഉള്ള ഒരു കല്യാണത്തിന് മദർസിസും മറ്റും പോകാത്തതാണ് പ്രശ്നത്തിന് തുടക്കം തുടർന്ന് മുദർസിസും തങ്ങൾമാരുമടങ്ങുന്ന ഒരു ചെറുപക്ഷം കുമ്പോൽ ജമാഅത്തിൽ നിന്നൊഴിവാകുകയും പാവം കൊയ നഗറിൽ മറ്റൊരു ജുമുഅ സ്ഥാപിക്കുകയും ചെയ്തതോടെയാണ് പ്രശ്നം അവസാനിച്ചത്. ശൈഖുന കുമ്പോൽ ഉറൂസിൽ ചെയ്ത ഒരു പ്രസംഗം ഒരിക്കൽ വൻ ചർച്ചാ വിഷയമായിരുന്നു. അതായത് മർഹും കുമ്പോൽ തങ്ങളുടെ പിതാവ് അന്ത്യവിശ്രമം കൊള്ളുന്നത് കുമ്പോൽ പഴയ ജുമുഅത്ത് പള്ളിയുടെ മുന്നിലാണ്. ശൈഖുന പാപം കോയ നഗറിൽ കുമ്പോൽ തങ്ങളുടെ ഉറൂസിൽ ഇപ്രകാരം പറഞ്ഞു. പാവം കോയ ഇവിടെയാണ് അവിടെയുള്ള അൽപജ്ഞാനികളായ പലർക്കും ഇത് ദഹിച്ചില്ല. അല്ലാഹുവിന്റെ മഹ്ബുബീങ്ങൾ തന്റെ കുടുംബത്തോട് സത്യത്തിൽ ബന്ധപ്പെട്ടു കൊണ്ടിരിക്കും എന്നത് ഖുർആന്റെ ഭാഷ്യമാണ് ആ അർത്ഥത്തിലാണ് ശൈഖുനായുടെ പ്രസംഗം.

പാവം കോയാന്റെ ഖബ്ർ അവിടെയില്ലന്നോ, അവിടെ മഹാന് യാതൊരു തസറുഫാത്തും ഇല്ലന്നോ ഇതിനർത്ഥമില്ല. പിൽകാലത്ത് ചില അല്പജ്ഞാനികളായ വദ്യാർത്ഥികൾ ശൈഖുന ആദം നബി നബിയല്ലന്ന് പറഞ്ഞു എന്ന് പ്രചരിപ്പിച്ചതും, അത് ഏറ്റുപാടിയ അവരുടെ മേലാളൻമാരേയും അവർക്ക് ഡിഗ്രി കോളേജിൽ സീറ്റ്തരപ്പെടുത്തിക്കൊടുത്ത ഹീനൻമാരെയും ഓർത്ത് നമുക്ക് സഹതപിക്കാം. ശൈഖുനായുടെ മലയാളം പോലും തിരിയാത്തവർക്ക് എങ്ങിനെ ശൈഖുനായെ മനസ്സിലാകും. അവരുടെ ആഖിബത്ത് കണ്ടറിയുക തന്നെ വേണം.

## നെല്ലിക്കുന്ന് ഉപ്പാപ്പയും ശൈഖുനയും

നെല്ലിക്കുന്നിൽ മറപ്പെട്ടുകിടക്കുന്ന ബഹു: തങ്ങൾ ഉപ്പാപ്പ ആരീഫീങ്ങളിൽ

പെട്ട മഹാനാണ്. മരണ ശേഷം പോലും നിരവധികറാമത്തുകൾ മഹാനവർകളിൽ നിന്ന് ദർശിക്കുവാൻ സാധിച്ചിട്ടുണ്ട്. മഹാനവർകളുടെ വിലായത്തിനെ സംബന്ധിച്ച് പണ്ഡിതൻമാരുടെ ഇടയിൽ തർക്കമുണ്ടായപ്പോൾ ഉപ്പാപ്പ ആരിഫാണന്ന് സ്ഥിരപ്പെടുത്താൻ ധൈര്യപ്പെട്ടതും മുന്നോട്ടു വന്നതും ശൈഖുനാ മാത്രമായിരുന്നു. ഇന്ന് നെല്ലിക്കുന്ന് ഉറൂസിൽ സംബന്ധിച്ച് കവറും വാങ്ങി പോകുന്ന അവിലേന്ത്യക്കാരായ പലരും അന്ന് ഉപ്പാപ്പയെ എതിർത്തവരാണ്. ശൈഖുനായുടെ ഫറാസത്താണ് പിന്നീട് സത്യമായി പുലർന്നത്.നെല്ലിക്കുന്ന് ഉറൂസിൽ ശൈഖുന എപ്പോഴും ക്ഷണിക്കപ്പെടും മഹല്ല് ജമാഅത്ത് കാർക്ക് ശൈഖുനയോട് അതിരറ്റ ആദരാവാണ് രണ്ട് വർഷം മുമ്പ് അവിടെ ശൈഖുനയെ അംഗീകരിക്കാത്ത ഒരുവൻ മുദർറിസായി വന്നപ്പോൾ രണ്ട് മാസം തികയുന്നതിന് മുമ്പ് തന്നെ കെട്ട് കെട്ടിച്ചത് ശൈഖുനയുടെ മഹിബ്ബായ ഉപ്പാപ്പ തങ്ങളുടെ കറാമത്താണ്.



## മാതൃഭൂമി ഓഫീസിലെ കിതാബുകൾ

അദ്ധ്യാപകനായിരുന്ന കാസർക്കോട്ടു കാരനായ മുഹമ്മദ് അഷ്റഫ് മൗലവി ഏഴു വർഷം മുമ്പൊരിക്കൽ പ്രസംഗങ്ങൾ നടത്തുകയുണ്ടായി. കൂട്ടത്തിൽ മദീനയിൽ കുറെ കിതാബുകളുണ്ടന്നും അതിലൊന്നും മൗലീദ് റാത്തീബുകൾ കഴിക്കണമെന്നോ തവസ്സുൽ ഇസ്തിശാസ ചെയ്യണമെന്നോ ഇല്ലെന്നും അയാൾ തട്ടിവിട്ടു. പലപണ്ഡിതൻമാരും ഒരാഴ്ച നീണ്ടു നിന്ന വയളിൽ അതിന് മറുപടി നൽകി അവസാന ദിവസം പ്രസംഗിച്ച ശൈഖുനായുടെ മുഖവുര തന്നെ ഇപ്രകാരമായിരുന്നു. 'കിതാബിന്റെ അട്ടി കാണിച്ച് ആരേയും ഭയപ്പെടുത്തേണ്ടതില്ല. മാതൃഭൂമിയുടെ കോഴിക്കോട് ഓഫീസിൽ എത്ര കിതാബുകളുണ്ടെടോ? സദസ്സ് ഇത് കേട്ട് ഒന്നടങ്കം പൊട്ടിച്ചിരിച്ചു.

കള്ളത്വരീഖത്തുകാരെ നേരിടാൻ ശൈഖുന പലവട്ടം കാസർഗോഡ് വന്നിട്ടുണ്ട്. മെഗ്രാലിലെ ശംസിയ്യ ഇതിനൊരുദാഹരണമാണ്. ഇത്തരം സ്റ്റേജുകളിൽ ശൈഖുന ഫലിതങ്ങളും ശ്ലോകങ്ങളും ഉരുവിടാറുണ്ടായിരുന്നു. ഒരിക്കൽ ഒരു കള്ളത്വരീഖത്ത് വാദിയെ സംബന്ധിച്ച് ഇപ്രകാരം പാടി.

കദ്ജാഅ ഫീനാഖാദിരി മിസ്‌ലൽ ഹിമാരിൽ ഹാളിരി
അൗക മിസിലിൽ പാതിരി ഓ ഹോ ഇതെന്തൊരു മാതിരി

ഒരിക്കൽ മുതസവ്വിഫായ ഒരുവൻ തബ്ലീഗുകാരനായ ഒരു ഉന്നത മുതലാളി നിർമ്മിച്ച പള്ളി ഉൽഘാടനം ചെയ്തു. മുതലാളി നല്ലൊരു ഗിഫ്റ്റും അയാൾക്ക് നൽകി ഗിഫ്റ്റിന്റെ ലഹരിയിൽ കള്ള സൂഫി തന്റെ ഉൽഘാടന പ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു. 'തബ്ലീഗ് രണ്ടുണ്ട് നല്ലതും ചീത്തയും നമ്മുടെ മുതലാളിയുടെ തബ്ലീഗ് ചീത്തയല്ല. സുന്നികൾ ഇത് കേട്ടിളകി മറുപടി പറയാൻ ശൈഖുന വന്നു. ശൈഖുന അയാളെ പാതിരി എന്നു വിളിച്ചു. കാര്യം അയാളിൽ യാഥാർത്ഥ്യമായത് ചിന്തിക്കുന്നവർക്ക് ദർശിക്കാം അവരെയൊക്കെ താങ്ങി നടക്കുന്ന അവി



ലേന്ത്യാക്കാരുടെ കഥയാണത്ഭുതം പലപ്പോഴും അവർക്ക് വിനയാകാറുണ്ട്. നാറിയവനെ പേറിയാൽ പേറിയവനും നാറും.

സമസ്തയിൽ നിന്ന് ചിലരെ നീക്കം ചെയ്യപ്പെട്ടപ്പോൾ അതിൽ പെട്ട അണ്ടോണ കാസർഗോഡ് വന്ന് ഇപ്രകാരം പ്രസംഗിച്ചു. 'ലീഗും ദീനും രണ്ടാണ്. ലീഗായാൽ ദീനാവില്ല ദീനുണ്ടായാൽ ലീഗുമില്ല. ശേഷം ശൈഖുനാക്ക് ചെർക്കുളബർക്കയിൽ നൽകപ്പെട്ട സ്വീകരണ യോഗത്തിൽ ഒരു വിഘടിതൻ ഇപ്രകാരം എഴുതിച്ചോദിച്ചു. താങ്കൾക്ക് വേണ്ടത് ദീനോ ലീഗോ? ശൈഖുനാ അതിനെതിരെ പ്രതികരിച്ചത് ദീനും ലീഗും രണ്ടാണടോ? എന്ന മറുചോദ്യം കൊണ്ടാണ്. പിറ്റെ ദിവസത്തെ ഒരു സായാഹന പത്രത്തിൽ ഇപ്രകാരം റിപ്പോർട്ടു വന്നു. 'ലീഗും ദീനും രണ്ടാണെടോ? (ഒന്നാണ്) ഇ.കെ ഈ സംഭവം ഉയർത്തിപിടിച്ചു കൊണ്ട് വിഘടിതർ കേരളത്തിലുടനീളം ശൈഖുന ലീഗും ദീനും ഒന്നാണെന്നു പറഞ്ഞു എന്ന് പ്രചരിപ്പിക്കുകയുണ്ടായി. മാത്രമല്ല കുറ്റ്യാടി പ്രാസംഗകിൻ തളങ്കര നുസ്റത്ത് നഗറിലെ ഒരു പൊതു യോഗത്തിൽ ഇപ്രകാരം പറയുകയുണ്ടായി 'ദീനും ലീഗും ഇ.കെ പറഞ്ഞത് പോലെ ഒന്നാണങ്കിൽ ലീഗുൽ ഇസ്‌ലാം എന്നാണ് പറയേണ്ടത് ദീനുൽ ഇസ്‌ലാം എന്നല്ല. വാസ്തവത്തിൽ മലയാളം പോലും അറിയാത്തതിന്റെ ദുഷ്ഫലമാണിവിടെ പ്രതിഫലിച്ചത്. കാരണം ആ ചോദ്യം ശരിയാണെങ്കിൽ ദീനും ലീഗും അണ്ടോണ പറഞ്ഞത് പോലെ പരസ്പര വിരുദ്ധങ്ങളാവണം. അതു ശരിയല്ല കാരണം അവകൾ തമ്മിൽ ഉള്ള ബന്ധം മൻത്വിഖിന്റെ ഭാഷയിൽ ജുസ്ഇയ്യായ തസാദുഖാണ്. അത് കൊണ്ടാണ് ശൈഖുന ചോദ്യകർത്താവിന്റെ ചോദ്യം ഖണ്ഡിച്ചത്. കാരണം അണ്ടോണ പറഞ്ഞത് പോലെയാണങ്കിൽ ബാഫഖി തങ്ങൾ, പൂക്കോയ തങ്ങൾ ഖാഇദേ മില്ലത്ത് തുടങ്ങിയ മഹാൻമാർ ദീനില്ലാത്തവരാണന്ന് പറയേണ്ടി വരും. കാരണം അവർ അറിയപ്പെട്ട ലീഗുകാരാണെല്ലൊ. ഒന്നാണന്ന് പറഞ്ഞു കൂടാ കാരണം ചടയനും രാമനും ഉണ്ണികൃഷ്ണനും മുസ്‌ലിമേ അല്ലല്ലോ. ഒന്നാണന്ന് ശൈഖുനാ പറഞ്ഞിട്ടുമില്ല സായാഹ്ന പത്രത്തിൽ വന്നത് അവരുടെ നിഗമനമാണ്. അവർക്ക് മാൻത്വിഖ് അറിയില്ലന്നോ അതിന് ശൈഖുനാ ഉത്തരവാദിയുമല്ല.

ശൈഖുനായുടെ ഹയാത്ത് കാലത്ത് മഹാനവർകൾ അതുല്യനാണെന്നും മരണശേഷം ആ സ്ഥാനത്ത് ഇനിയാരുമില്ലന്നും ഇർഫാദ്(1996 സെപ്തംബർ) ലക്കത്തിൽസമ്മതിച്ചത് വൈകിയെങ്കിലും സത്യത്തിലേക്കുള്ള തിരിച്ചു വരവാണ്. ഇത് മുൻകൂട്ടി പറഞ്ഞിരുന്നെങ്കിൽ പാവപ്പെട്ട ഒരു കൂട്ടം മുഅല്ലിം, മുതഅല്ലിം സുഹൃത്തുക്കൾ തെറ്റിനടിമപ്പെടുമായിരുന്നില്ല. കാരണം ഇർഫാദിൽ പറഞ്ഞത് ഇപ്രകാരമാണ്.

'ആ വ്യക്തിത്വത്തിന് തുല്യമായി ഇനി ആരുമില്ല'

സമസ്തയേയും ശൈഖുനയേയും എതിർത്തവരുടെ പരാജയം കാലം അതിന്റെ യുഗാന്തരങ്ങളിൽ തെളിയിച്ചിട്ടുണ്ട്. അല്ലാഹു മഹാനവർകളുടെ ദറജയെ സ്വർഗ്ഗത്തിൽ ഉയർത്തട്ടെ. ആമീൻ.



കെ.കെ.മാഹിൻ മുസ്ല്യാർ, മുദരിസ് തൊട്ടി.

# ആദർശ വിപ്ലവത്തിന്റെ ധീര തേരാളി

പണ്ഡിത ലോകത്തിലെ ആത്മീയ ഗുരു, ആദർശവിപ്ലവത്തിന്റെ ധീരതേരാളി ഏഴുപതിറ്റാണ്ടോളം ഇസ്ലാമിക കർമ്മപഥത്തിലൂടെ സമൂഹത്തിന് നേതൃത്വം വഹിച്ച കർമ്മയോഗി ശംസുൽഉലമാ ഈ ലോകത്തോട് വിടവാങ്ങി! ഇന്നാലില്ലാഹി......

തന്റെ ഗുരുനാഥൻമാരുടെ ഗുരുത്വം കൊണ്ടല്ലാതെ വിജയിക്കില്ലാ എന്ന് ഉറച്ച് വിശ്വസിച്ച ആ മഹൽ വ്യക്തി അനുസരണയോടെ, വിനയത്വത്തോടെ താന്റെ ജീവിതത്തെ മുമ്പോട്ടു നയിച്ചപ്പോൾ ആർക്കും തളർത്താൻ കഴിയാത്ത അസാധാരണമായ ഒരു വ്യക്തിത്വത്തിന്റെ ഉടമയായി.

ബിരുദാനന്തരം ദീനി സേവനരംഗത്ത് നിരതരായ ആ പണ്ഡിത പ്രതിഭ അനേകായിരം ശിഷ്യഗണങ്ങളെ വാർത്തെടുത്തു. ശൈഖുനായുടെ എളിയ ശിഷ്യനാകാൻ ഭാഗ്യം ലഭിച്ച ഈ എളിയവൻ ആ മഹാഭാഗ്യത്തെ അഭിമാനപൂർവ്വം അനുസ്മരിക്കുന്നു.

അവിടുത്തെ പാഠ്യരീതി സ്മരണീയമാണ് തന്റെ ശിഷ്യഗണത്തോട് അതിയായ വാത്സല്യവും സ്നേഹവും പ്രകടമാക്കുന്നത് കാണാമായിരുന്നു. ശൈഖുനായുടെ വിജ്ഞാന സദസ്സിൽ പങ്കാളിയാകുന്നതിന് വേണ്ടി വിവിധദേശ ഭാഷക്കാർ ശൈഖുനായെ തേടിയെത്തി.

അല്ലാഹുവിന്റെ ഔലിയാക്കൾ, അഹ്ല്ബൈത്ത് തുടങ്ങിയവരോട് അങ്ങേ അറ്റത്തെ ആദരവ് പ്രകടിപ്പിക്കുകയും അത് സ്വജീവിതത്തിലൂടെ പ്രയോഗവൽക്കരിക്കുകയും ചെയ്ത ശൈഖുനാ മുസ്ലിം ലോകത്തിന് എന്നും ഉദാത്ത മാതൃകയാണ്.

ഒരിക്കൽ സയ്യിദ് അബ്ദുറഹിമാൻ ബാഫഖിതങ്ങൾ ശൈഖുനായെ ഒരു വാദപ്രതിവാദത്തിന് ക്ഷണിക്കാൻ ചെന്നപ്പോൾ ശൈഖുനാ തങ്ങളോട് പറഞ്ഞത് ശ്രദ്ധേയമാണ്. "ഞാൻ ആ വാദ പ്രതിവാദത്തിൽ വിജയിക്കുന്നുവെന്ന് കണ്ടാൽ തന്നോടൊപ്പം വേദിയിൽ ഇരിക്കാനും പരാജയപ്പെടുമെന്ന് കണ്ടാൽ തങ്ങൾ എന്നെയും വിട്ട് പോകാനും നിർദ്ദേശിച്ച ശൈഖുനായായോട് കാരണം ആരാഞ്ഞപ്പോൾ താൻ വിജയിച്ചാൽ ആ വിജയത്തിൽ പങ്കാളിയാകണം. താൻ പരാജയപ്പെട്ടാൽ ആ പരാജയം എനിക്കു മാത്രമാവട്ടെ അതിൽ തങ്ങൾ പങ്കാളിയാവേണ്ട" എന്ന് ശൈഖുനാ പറഞ്ഞപ്പോൾ തങ്ങൾ ശൈഖുനായെ അണച്ചുകൂട്ടികൊണ്ട് ഇഹത്തിലും പരത്തിലും ഈ മഹാപ്രതിഭയെ കൈവിടന്ന പ്രശ്നമില്ലെന്ന് പറയുകയുണ്ടായി.

ജാമിഅ: നൂരിയ്യ: അറബിക്കോളേജിൽ പ്രിൻസിപ്പാളായിരിക്കെ അബ്ദുൽ റസാക്ക് എന്ന വിദ്യാർത്ഥിയെ വിളിച്ചുകൊണ്ട് " നിന്റെ മുഖത്ത കുഫ്റിന്റെ അടയാളം കാണുന്നുവെന്നും ഉടൻ ഇവിടെ നിന്ന് സ്ഥലം വിടണമെന്നും നിർദ്ദേശിച്ചപ്പോൾ പല ഉസ്താദുമാരും അതിനെ തടയാൻ ശ്രമിച്ചെങ്കിലും ശൈഖുനാ ആരേയും വകവെക്കാതെ പുറന്തള്ളുകയാണുണ്ടായത്. ഏതാനും ആഴ്ചകൾ കഴിയേണ്ട താമസം അതേവിദ്യാർത്ഥി കോളേജിന്ന് മുൻവശത്തുള്ള ജംഗ്ഷനിൽ ക്രൂസ്തീയ യോഗത്തിൽ പ്രസംഗിക്കുന്ന കാഴ്ചയാണ് കണ്ടത്.

നേതാക്കൻമാരുടെ നേതാവും ഗുരുവര്യൻമാരുടെ ഗുരുവും ആയ ശൈഖുനായുടെ നീക്കുപോക്കുകൾ പണ്ഡിതോചിതമായ ശൈലിയിലൂടെ ആയപ്പോൾ ഇസ്ലാമിക ഗ്രന്ഥങ്ങളുടെ ഉടമയായ ഇമാം ഗസ്സാലി (റ) വിന്ന് ഹുജ്ജത്തുൽ ഇസ്ലാം (ഇസ്ലാമിക രേഖ) എന്ന സ്ഥാനപ്പേര് നൽകി. മാത്രമല്ല ആ വിശേഷണ നാമം ഇസ്മ് അലമായി മാറുകയാണ് ഉണ്ടായത്.

1921-ന് ശേഷം ഉടലെടുത്ത ബിദഈ പ്രസ്ഥാനങ്ങളുടെ കള്ളത്തരങ്ങളും പൊള്ളത്തരങ്ങളും തുറന്ന് കാട്ടാൻ ശൈഖുനാ കാണിച്ച ആർജ്ജവവും തൽഫലമായി ബിദഈ പ്രസ്ഥാനത്തിന്റെ പതനവും ഒരിക്കലും വിസമരിക്കാൻ കഴിയില്ല.

വാർദ്ധക്യസഹജമായ വിഷമങ്ങൾ ഉണ്ടായിട്ടുപോലും ശൈഖുനായുടെ ആ ആവേശത്തിന് ഒരൽപം പോലും തളർച്ച ഉണ്ടായിട്ടില്ല.

അല്ലാഹു വിശുദ്ധഖുർആനിൽ ഉണർത്തുന്നു വല്ലവനും നാം ആയുസ്സ് നീട്ടിയാൽ തൻകീസ് (ശക്തിയിലും ബുദ്ധിയിലുമുള്ള ശേഷികേട്) ഉണ്ടാകും. ഈ സൂക്തത്തിൽ മുഫസ്സിറുകൾ വ്യാഖ്യാനിച്ചതായി കാണാം ഈ അവസ്ഥയെ അമ്പിയാഅ് എത്തിക്കുകയില്ല എന്ന് മാത്രമല്ല അവർക്ക് പ്രായം കൂടും തോറും ബുദ്ധിയും ശക്തിയും വർദ്ധിക്കും ആ നബിമാരോട് ഉഖ്റവിയ്യാ പണ്ഡിതൻമാരെ ചേർക്കപ്പെട്ടിരിക്കുന്നു. ശൈഖുനാ ശംസുൽ ഉലമാ ഇഖ്റവിയായ പണ്ഡിതൻമാരിൽപെട്ടവരാണ് എന്ന് അവരുടെ പ്രവർത്തനം കൊണ്ട് വ്യക്തമാണ്. ജീവിതത്തിന്റെ അവസാന ഘട്ടത്തിൽ തന്റെ ശിഷ്യഗണങ്ങൾക്ക് ബുഖാരി ഓതിക്കൊടുക്കുന്നതിന് വേണ്ടി നിർബന്ധമായും ആഴ്ചയിൽ മൂന്നോ നാലോ പ്രാവശ്യം എത്താൻ ശ്രമിച്ച ശൈഖുനക്ക് വിശദീകരണത്തിൽ ആവേശം വർദ്ധിക്കുകയാണ് ഉണ്ടായത്. പണ്ഡിതലോകം ഖുതുബത്തുൽ വിദാഅ് എന്ന് വിശേഷിപ്പിച്ച, ജനലക്ഷങ്ങൾ സമ്മേളിച്ച സമസ്ത 70ാം വാർഷിക മഹാസമ്മേളനത്തിൽ താൻ ചെയ്ത പ്രസംഗം സുന്നി സമൂഹത്തിന് ആവേശവും സമസ്ത വിരുദ്ധർക്ക് താക്കീതും മുന്നറിയിപ്പും ആയിരുന്നു.

ആ ത്യാഗിവര്യൻ കാണിച്ചു തന്ന പാന്ഥാവിലൂടെ സഞ്ചരിക്കാൻ നാഥൻ തുണക്കെ ട്ടെ- ആമീൻ



الجمعة ٢٤ ربيع الآخر ١٤٠٤ هـ

الهدى

الصفحة الخامسة

# ينفقون على مدارسهم والحكومة لا تدفع شيئاً

## الكليات والجامعات والمؤسسات مستقلة

## وأهل الخير في الإمارات لهم فضل في نشر الدعوة في كيرالا

لقاء اجراه
عبد المنصف شكر

الشيخ أبوبكر مسليار

الشيخ عبد القادر باعقيه

## الإسلام في كيرالا في السنة الخامسة للهجرة

## ٥ آلاف مدرسة و ٢٠ كلية لتعليم الإسلام

الامراء مشكلتنا الأولى

ولا نرهم من الحكومة !

جمعية العلماء تشرف على خمسة آلاف مدرسة

ശൈഖുനാ ശംസുൽ ഉലമായുടെയും അബ്ദുൽഖാദർ ബാഫഖി തങ്ങളുടെയും 1984–ലെ യു.എ.ഇ. സന്ദർശനം അൽഹുദാ പത്രം പ്രാധാന്യത്തോടെ പ്രസിദ്ധീകരിച്ച റിപ്പോർട്ട്. (അൽഹുദാ: ഹിജ്റ 104.4 റആ: 24 വെള്ളി, 1984 ജനുവരി 27



# അല്ലാഹുമ്മ അഅ്‌ലി ദറജാതിഹി......

**ഇ.അലവി ഫൈസി കുളപ്പറമ്പ്**
(സെക്രട്ടറി - SKJU പാലക്കാട് ജില്ല)

ശംസുൽ ഉലമായെന്ന മഹാപ്രതിഭയെക്കുറിച്ചെഴുതുമ്പോൾ എവിടെനിന്നു തുടങ്ങണം, എവിടെ അവസാനിപ്പിക്കണമെന്ന ഒരുദിശാബോധവും ഈ കുറിപ്പുകാരനില്ല.

എല്ലാവരും മരിക്കും. അതിൽ സന്ദേഹമൊട്ടുമില്ല. എങ്കിലും ചിലരുടെ മരണം നമ്മുടെ ഹൃദയത്തെ വല്ലാതെ പിടിച്ചുലക്കും. അത്തരത്തിലുള്ളൊരു വേർപാടായിരുന്നു ശൈഖുനാ ശംസുൽ ഉലമായുടേത്.

വാനലോകത്തെ പ്രകാശമാനമാക്കുന്നതും അലങ്കരിക്കുന്നതും നക്ഷത്രതാരങ്ങളാണെങ്കിൽ ഭൂമിയിൽ പ്രഭചൊരിയുന്നത് പണ്ഡിതവര്യരാണ്. ``അല്ലാഹു ആകാശങ്ങളേയും, ഭൂമിയേയും പ്രകാശിപ്പിക്കുന്നവനാണ്.'' (വി.ഖു) എന്ന വിശുദ്ധ വാകൃത്തിന്റെ വ്യാഖ്യാനത്തിൽ മഹാന്മാരിത് വ്യക്തമാക്കിയിട്ടുണ്ട്. അത്തരം ഉലമാക്കളിൽ പ്രശോഭിക്കുന്ന ഒരുപ്രകാശ ഗോപുരമായിരുന്നു ശംസുൽ ഉലമാ. ആ പ്രകാശ ഗോപുരത്തിൽനിന്നും വെളിച്ചം പറ്റിയവരാണ് ഇന്ന് കേരളത്തിനകത്തും പുറത്തും മതരംഗത്ത് പ്രവർത്തിക്കുന്നവരിലധികവും.

ശംസുൽ ഉലമാ ബഹുമുഖ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു. ജീവിതം മുഴുക്കെ ദീനിന് വേണ്ടി ചിലവഴിക്കുവാൻ അവസരം ലഭിച്ച ചുരുക്കം ചില പണ്ഡിതരിൽ പ്രധാനിയാണദ്ദേഹമെന്നതിൽ തർക്കിക്കുന്നവരുണ്ടാകുമെന്ന് തോന്നുന്നില്ല.

'ഉഖ്റവി'യായ ഒരു പണ്ഡിതനുണ്ടാകേണ്ടുന്ന മുഴുവൻ ഗുണങ്ങളും ശൈഖുനായിൽ സമ്മേളിച്ചിരുന്നു. ഇതൊരു ഭംഗിവാക്കല്ല.

മതകാര്യങ്ങളിൽ കണിശമായി തീർപ്പ് കൽപിക്കുന്നതിൽ അദ്ദേഹത്തിനുണ്ടായിരുന്ന കഴിവ് വേറിട്ടു തന്നെ നില്ക്കുന്നു.

ഈയ്യിടെ അടുത്ത് കോമൺ സിവിൽകോഡ് വാദം വീണ്ടും സജീവമായപ്പോൾ സമസ്തയുടെ നേരിട്ടുള്ള മേൽനോട്ടത്തിൽ മുതലക്കുളം മൈതാനിയിൽ വെച്ച് നടത്തപ്പെട്ട സമ്മേളനത്തിൽ ശംസുൽ ഉലമാ നടത്തിയ പ്രസംഗം ചിന്തോദ്ദീപകവും അതിലേറെ പഠനാർഹവുമായിരുന്നു. അന്നത്തെ അദ്ദേഹത്തിന്റെ പ്രസംഗം നിയമകാര്യങ്ങളിൽ ശൈഖുനാക്കുള്ള അറിവിന്റെ ആഴം മനസ്സിലാക്കാനുതകുന്നതാണ്. ആ പ്രസംഗത്തിൽ എല്ലാവരും പ്രത്യേകം ശ്രദ്ധിച്ച ചില പരാമർശങ്ങൾ ഇപ്പോഴും മനോമുകുരത്തിൽ ഉദിച്ചുവരുന്നു. ഇന്ത്യൻ ഭരണഘടനയും സുപ്രീം കോടതിയും പരാമർശിച്ച കൂട്ടത്തിൽ ശംസുൽഉലമ പറഞ്ഞു... ''സുപ്രീം കോടതിയിലെ ബുദ്ധിമാൻമാരായ ജഡ്ജിമാർ''....ഇതദ്ദേഹം പലവുരു ആവർത്തിക്കുകയും ചെയ്യുന്നുണ്ടായിരുന്നു.

കേരളീയരുടെ ഹൃദയാന്തരീക്ഷത്തിൽ ആഴത്തിൽ പതിഞ്ഞ നാമമായിരുന്നു ശൈഖുനായുടേത്. കാരണം കേരള മുസ്ലിംകളുടെ ആധികാരിക മതസംഘടനയായ സമസ്ത കേരള ജംഇയ്യത്തുൽ ഉലമായിലൂടെ നീണ്ട നാല് പതിറ്റാണ്ട് കാലത്തെ ധന്യമായ നേതൃത്വം കൊണ്ടനുഗ്രഹീതരാണവർ. ഇസ്ലാമിന്റെ സാക്ഷാൽരൂപം അഹ്‌ലുസുന്നത്തിവൽ ജമാഅത്താണെന്നും അതിനെയിവിടെ പ്രതിനിധാനം ചെയ്യുന്നത് സമസ്തയാണെന്നും അദ്ദേഹം തന്റെ പ്രൗഢമായ പ്രസംഗങ്ങളിൽ വളച്ചുകെട്ടില്ലാതെ സമർത്ഥിക്കുകയായിരുന്നു. ആ വിവരണം ആത്യാകർഷകം തന്നെയായിരുന്നു. കേരളത്തിലെ ഇസ്ലാമിക പ്രബോധന ഘട്ടങ്ങൾ മൂന്ന് തട്ടുകളിലായാണ് ശൈഖുനാ സമർത്ഥിക്കുക. ഒന്നാം ഘട്ടം സഹാബത്തിന്റെയും, അതിന്ശേഷം മുഖ്ദൂമികളുടേതടക്കം രണ്ടാം ഘട്ടം, മൂന്നാം ഘട്ടം സമസ്തയുടേതും.

സമസ്തയെ കൂടുതൽ ജനകീയമാക്കാനും വിപ്ലവാത്മകമായ പുരോഗതി കൈവരിക്കുവാനും സമസ്തക്കായത് ശൈഖുനായുടെ ബുദ്ധിപരമായ നേതൃത്വം കൊണ്ടാണ്. അത് കൊണ്ടാണല്ലോ സമസ്ത:യും ശൈഖുനായും പര്യായങ്ങളായത്. അദ്ദേഹത്തിന്നും സമസ്തയ്ക്കും ജനങ്ങൾ നൽകിയ അംഗീകാരമായിരുന്നു ശൈഖുനായുടെ വഫാത്ത് ദിവസം തന്റെ വസതിയിലേക്കുള്ള ആളുകളുടെ ഒഴുക്ക്. ഒരുപാട് വേദികളിൽ ആ മുഖം നേരിൽ കാണുകയും അവിടത്തെ വാക്ധോരണികൾ സശ്രദ്ധം ശ്രവിക്കുകയും ചെയ്തവർ അവസാനമായി ആ പുണ്യമുഖം ഒരുനോക്ക് കാണാൻ മയിലുകൾ താണ്ടി മണിക്കൂറുകൾ ക്യൂവിൽനിന്നത് ഒന്നരമണിക്ക് ജനാസ കുളിപ്പിക്കാൻ വേണ്ടി ദർശനം നിർത്തിവെച്ച വിവരം ഉച്ചഭാഷിണിയിലൂടെ വിളംബരം ചെയ്യപ്പെട്ടപ്പോൾ എല്ലാ നിയന്ത്രണങ്ങളും ഭേദിച്ച് ജനങ്ങൾ മുമ്പോട്ട് കുതിക്കുകയായിരുന്നു. കൂട്ടത്തിൽ ഒരു വൃദ്ധൻ ശൈഖുനായുടെ വസതിയുടെ പിൻഭാഗത്തുള്ള ഇടവഴിയിലൂടെ മുന്നോട്ട് ഗമിക്കുമ്പോൾ ഇനി പോയിട്ട് കാര്യമില്ല. കാണാൻ കഴിയില്ല- കുളിപ്പിക്കാൻ വെച്ചിരിക്കുന്നു എന്നദ്ദേഹത്തോട് പറഞ്ഞപ്പോൾ ആ വൃദ്ധന്റെ പ്രതികരണം അപ്രതീക്ഷിതമായിരുന്നു. ''മൂപ്പരെ കാണാൻ കഴിയില്ലെങ്കിലും മൂപ്പരുടെപുരയൊന്ന് കാണാമല്ലോ'' ജനമനസ്സുകളിൽ ശൈഖുനാ ആഴത്തിൽ സ്ഥലം പിടിച്ചിരിക്കുന്നു എന്ന് ഈ സംഭവം തെളിയിക്കുന്നു.

സത്യവിശ്വാസികളുടെ അടുക്കലുള്ള അംഗീകാരം അല്ലാഹുവിന്റെ അടുക്കലുള്ള അംഗീകാരത്തെയാണ് സൂചിപ്പിക്കുന്നത്.

നബി (സ) പറയുന്നു. അല്ലാഹു തആലാ ഒരാളെ ഇഷ്ടപ്പെട്ടുകഴിഞ്ഞാൽ ജിബ്‌രീൽ (അ)നെവിളിച്ച് പറയും. ഞാൻ ഇന്നവനെ സ്നേഹിക്കുന്നു. അത് കൊണ്ട് താങ്കളും അവനെ സ്നേഹിക്കുക. അപ്പോളദ്ദേഹത്തെ ജിബ്‌രീൽ (അ) ഉം ഇഷ്ടപ്പെടും. പിന്നീട് ജിബ്‌രീൽ (അ) വാനലോകത്തുള്ള മലക്കുകളോട് വിളിച്ചുപറയും. അല്ലാഹുത ആലാ ഇന്നവനെ ഇഷ്ടപ്പെട്ടിരിക്കുന്നു. അതിനാൽ നിങ്ങളും അദ്ദേഹത്തെ ഇഷ്ടം വെക്കുക. അപ്പോൾ ആകാശലോകത്തുള്ളവരും അവനെ ഇഷ്ടം വെക്കും. പിന്നീട് അവന് ഭൂമിയിൽ സ്വീകാര്യത നൽകപ്പെടും. ഈ തിരുവാക്യത്തിന്റെ അടിസ്ഥാനത്തിൽ ശൈഖുനാ അല്ലാഹു സ്നേഹിച്ചവരിൽ പെട്ടവരാണെന്ന് നമുക്ക് അനുമാനിക്കാം.

നാഥാ! ശൈഖുനായെ നീ ഇഷ്ടപെട്ടവരിൽ ഉൾപ്പെടുത്തേണമേ-ആമീൻ

അല്ലാഹുമ്മ അഅ്‌ലി ദറജാതിഹീ ഫിൽജന്ന ○



# ഒരസാധാരണ പ്രതിഭ

## എ പി മുഹമ്മദ് മുസ്ല്യാർ നെല്ലിക്കുത്ത്

ശൈഖുനായുടെ വിയോഗം സുന്നീകേരളത്തിന് പരിഹരിക്കാൻ കഴിയാത്ത ഒരു വൻ നഷ്ടം തന്നയാകുന്നു. എല്ലാ വിജ്ഞാന ശാഖകളിലും മഹാനവർകൾക്ക് അഗാധ ജ്ഞാനം ഉണ്ടായിരുന്നതോടൊപ്പം ചരിത്രത്തിലും സമകാലിക സംഭവങ്ങളിലും അതി വിപുലമായ ദീർഘവീക്ഷണങ്ങളുണ്ടായിരുന്നു

ഹിജ്റ: 1333-ൽ കോഴക്കോട് ജില്ലയിലെ പറമ്പി ൽക്കടവിലാണ് ജനനം. തറവാട് എഴുത്തശ്ശൻ കണ്ടി പ്രാഥമിക പഠനം പിതാവിൽ നിന്ന്.

മറ്റുഗുരുവര്യൻമാർ 1 കുഞ്ഞിമാഹിൻ മുസ്ല്യാർ മാടവൂർ (മരണം.ഹിജ്റ1360) 2അയ്നിക്കാട് ഇബ്രാഹിം മുസ്ല്യാർ (മരണം ഹി 1395 ) 3 കണ്ണിയ്യത്ത് അഹമ്മദ് മുസ്ല്യാർ (മരണം ഹി 1413 ) 4 അബദുൽ ഖാദിർ മുസ് ല്യാർ ഫള്ഫരി (മരണം ഹി. 1363) വാഴക്കാട് ദാറുൽ ഉലൂമിൽ സ്വദർ മുദർരിസായിരുന്ന മഹാനിൽ നിന്നും നിരവധി കിത്താബുകൾ ഓതിയ ശേഷമാണ് ശംസു ൽ ഉലമാ വെല്ലൂരിലേക്ക് പുറപ്പട്ടത്. ബാഖിയാത്തിൽ രണ്ടുവർഷത്തെ പഠനം പൂർത്തിയാക്കി സനദ് വാങ്ങിയതിന് ശേഷം അവിടെ നിന്ന് പിരിഞ്ഞു. പിന്നീടു ബാഖിയാത്തിലെ ഉസ്താദുമാരുടെ ക്ഷണം സ്വീകരിച്ചു 1948 വരെ അവിടെ അദ്ധ്യാപകനായി തുടർന്ന് 1948 മുതൽ 1953 വരെ കണ്ണൂർ ജില്ലയിൽ പെട്ട തളിപ്പറമ്പിലെ ഖുവ്വത്തുൽ ഇസ്ലാം അറബിക് കോളേജിൽ അദ്ധ്യാപകനായിരുന്നു.1954 മുതൽ 1956 വരെ നാദാപുരത്തിനടുത്തുള്ള പാറക്കടവിൽ മുദർരിസായി തളിപ്പറമ്പിലെയും പാറക്കടവിലെയും അദ്ധ്യാപനത്തിനിടയിൽ തന്നെ വിവിധ സ്ഥലങ്ങളിൽ വിവിധ സ്റ്റേജുകളിൽ തന്റെ പ്രൗഡോജ്വല പ്രസംഗങ്ങൾ കൊണ്ടും ഉപദേശ നിർദ്ദേശങ്ങൾ കൊണ്ടും മഹാൻ ധന്യമാക്കി. ചില സ്റ്റേജുകളിൽ പതി അബദുൽ ഖാദിർ മുസ്ല്യാർ (മരണം 1958) അവർകളും കൂടെയുണ്ടായിരുന്നു. ഹിജറ 1382 -ദുൽഹജ്ജ് മാസത്തിൽ (1963) ജാമിഅ: നൂരിയ്യ യിൽ അദ്ധ്യാപകനായി ചേർന്നു. 1382-ശവ്വാൽ 10ന് ശേഷം റഹ്മാനിയ മസ്ജിദിൽ വെച്ചായിരുന്നു കോളേജിന് ആരംഭം കുറിക്കപ്പെട്ടത്. താഴക്കാട് കുഞ്ഞലവി മസ്ല്യാർ (മരണം ഹി. 1391) പ്രധാനാധ്യാപകനും കോട്ടുമല അബൂബക്കർ മുസ്ല്യാർ രണ്ടാം അദ്ധ്യാപകനുമായിരുന്നു. രണ്ടു കൊല്ലം കഴിഞ്ഞപ്പോൾ കുഞ്ഞലവി മുസ്ല്യാർക്ക് ശക്തിയായി രോഗം ബാധിക്കുകയും കോളേജിനോട് വിടപറയുകയും ചെയതു. ഹോസ്പിറ്റലിൽ ചികിത്സക്ക് ശേഷം രോഗം പൂർണ്ണമായി ഭേദമായെങ്കിലും അദ്ദേഹം കോളേജിലേക്ക് മടങ്ങിയില്ല. മരണം വരെ താഴക്കാട് പള്ളിയിൽ മുദർരിസായിരുന്നു. അദ്ദേഹത്തിന്റെ വിടവാങ്ങലിന് ശേഷം ശംസുൽ ഉലമ കോളേജിന്റെ പ്രിൻസിപ്പൽ സ്ഥാനം ഏറ്റെടുക്കുകയും 1977 വരെ തുടരുകയും ചെയതു. ശേഷം തൃക്കരിപ്പൂരിനടുത്തുള്ള പൂച്ചക്കാട് ജുമാ മസ്ജിദിൽ 2 വർഷക്കാലം മദർരിസായിരുന്നു. തുടർന്ന് കൊയിലാണ്ടിയിലെ നന്തിയിലുള്ള ദാറുസ്സലാമിൽ പ്രിൻസിപ്പാളായി ക്ഷണിക്കപ്പെടുകയും മരണം വരെ തൽസ്ഥാനത്ത് തുടരുകയും ചെയ്തു.

### ബാഖിയാത്തിലെ ചില സഹപാഠികൾ

1അബ്ദു റഹ്മാൻഫള്ഫരി(കുട്ടി മുസ്ല്യാർ ) (മരണം ഹ.1393) 2AP കുഞ്ഞിമുഹമ്മദ് മുസ്ല്യാർ നെല്ലിക്കുന്ന് (മരണം ഹി. 1380) 3 കുട്ടിയമ്മു മുസ്ല്യാർ ഖവണ്ടൂർ (മരണം ഹി. 1394) 4. ആലിക്കുട്ടി (പരീത്) മുസ്ല്യാർ വണ്ടൂർ ( മരണം ഹി. 1393) 5.മുഹമ്മദ് മൗലവി ശൈഖുൽ മുസ്ലിഹീൻ (മരണം ഹി. 1396)

### പ്രധാന ശിഷ്യൻമാർ

1.കൊയ്യോട് മുഹ്യിദ്ദിൻ കുട്ടി മുസ്ല്യാർ (മരണം ഹി. 1412) 2.കുട്ടി മുസ്ല്യാർ കരുവൻ തുരുത്തി (മരണം ഹി. 1387) 3.യു പി മുഹമ്മദ് മുസ്ല്യാർ നെല്ലിക്കാപ്പറമ്പ് (മരണം ഹി. 1416) 4. ഉള്ളാൾ തങ്ങൾ. പുറമെ ജാമിഅ. ദാറുസ്സലാം എന്നി കോളേജുകളിൽ നിന്നും 'തഹ്സീൽ' നേടിയവരും അവരല്ലാത്തവരുമായ പതിനായിരത്തിൽ പരം ശിഷ്യഗണങ്ങളുണ്ട്.

ശൈഖ് അബ്ദുറഹ്മാൻ പാനായിക്കുളം (മരണം ഹി. 1379) ശൈഖ് ശിഹാബുദ്ദിൻ അഹമ്മദ് കോയശാലിയാത്തി (മരണം ഹ. 1374) ശൈഖു ഖുതുബി മുഹമ്മദ് മുസ്ല്യാർ (മരണം 1385) ശൈഖ് അഹമ്മദ് കുട്ടി മുസ്ല്യാർ പാങ്ങ്. (മരണം ഹി. 1365) ശൈഖ് അബ്ദുള്ള മുസ്ല്യാർ തലശ്ശേരി (മരണം 1372) ശൈഖ് അഹമ്മദ് കുഞ്ഞി മുസ്ല്യാർ പുല്ലൂർ (മരണം ഹി. 1378) ശൈഖ് അബൂബക്കർ മുസ്ല്യാർ കക്കിടിപ്പുറം (മരണം 1410) തുടങ്ങി നിരവധ പണ്ഡിതൻമാരും ആരിഫീങ്ങളേയും ശൈഖുനാ സന്ദർശിക്കുകയും ചിലരിൽ നിന്ന് ത്വരീഖത്തും, ഇജാസത്തും സ്വീകരിക്കുകയും ചെയ്തിട്ടുണ്ട്.

ആർക്കുമുമ്പിലും പതറാത്ത മനക്കരുത്ത് കീഴ്പ്പെടുത്താൻ കഴിയാത്ത ധീരത, സൽസ്വഭാവം മര്യാദ നിരവധി ഔറാദുകളുടെയും വളാഇഫുകളുടെയും ഉടമ ...ഇങ്ങിനെ നിരവധി സ്തുത്യർഹ ഗുണകണങ്ങളുടെ ആകെത്തുകയായിരുന്നു

ശൈഖുനാ.സാദത്തുകളേയും ആരിഫീങ്ങളേയും സ്നേഹിക്കുകയും ബഹുമാനിക്കുകയും അവരുടെ മാർഗ്ഗം അവലംബിക്കുകയും ചെയ്ത മഹാനായിരുന്നു അദ്ദേഹം.

കോയക്കുട്ടി മുസ്ല്യാരുടെ മകൻ അബൂബക്കർ മുസലിയാരുടെ മകൻ കോയക്കുട്ടി മുസ്ല്യാരായിരുന്നു ശൈഖുനയുടെ പിതാവ് (മരണം.1971) വലിയ പണ്ഡിതനും സൂഫിയുമായിരുന്നൂ അദ്ദേഹം. പറമ്പിക്കടവിൽ വെച്ചായിരുന്നു മഹാനവറുരുട വഫാത്ത്. അവിടെ തന്നെ അന്ത്യവിശ്രമം കൊള്ളുകയും ചെയ്യുന്നു. യമനിൽ നിന്ന് വന്ന കോയക്കുട്ടി മുല്ല ശൈഖുനയുടെ പിതാമഹനാണ്. പുതിയങ്ങാടിയിൽ താമസമാക്കിയിരുന്ന അദ്ദേഹം വഫാത്തായതും അന്ത്യവിശ്രമം കൊള്ളുന്നതും അവിടെതന്നെ.

**സഹോദരൻമാർ**

1.ഉമർ മുസല്യാർ (മരണം.1986) 2. ഉസ്മാൻ മുസ്ല്യാർ (മരണം 1980) 3. അലി മുസ്ല്യാർ (മരണം 1977) 4. അഹമ്മദ് മുസ്ല്യാർ 5.ഹസ്സൻ മുസ്ല്യാർ (മരണം 1981) 6. അബ്ദുള്ള മുസ്ല്യാർ അഹമ്മദ് മുസ്ല്യാരും ഇപ്പോൾ ജീവിച്ചിരിക്കുന്നു.

**സഹോദരിമാർ -**

1.ആമിന 2.ആയിശ

**മാതാവ്**

ബീവിക്കുട്ടി (മരണം 1961)

ഭാര്യ- വെള്ളിമാട് കുന്നിനടുത്തുള്ള അയനിക്കാടിലെ മുഹമ്മദിന്റെ മകൾ ഫാത്തിമ ഹജ്ജുമ്മ (മരണം 1991) ഈ ഭാര്യയിൽ 5 പെൺകുട്ടികളും (ആയിശ, ആമിന, സൈനബ,നഫീസ, ഹലീമ) രണ്ട് ആൺമക്കളും ( അബ്ദുസ്സലാം, അബ്ദുറശീദ്) ഉണ്ട്.

ആയിശയുടെ ഭർത്താവ് മുഹമ്മദ് മുസ്ലിയാർ വെള്ളപ്പറമ്പ്. ആമിനയുടെ ഭർത്താവ് ഉമർ കോയഹാജി കുറ്റിക്കാട്ടൂർ, സൈനബയുടെ ഭർത്താവ് :മുഹമ്മദ് മുസ്ല്യാർ കീച്ചേരി നഫീസയുടെ ഭർത്താവ് അഹമ്മദ് പൂനൂർ. ഹലീമയുടെ ഭർത്താവ്. മഹ്മൂദ് കട്ടാങ്ങൽ.

ഹിജ്റ 1447 റബീഉൽ ആഖിർ 4 ,1996 ആഗസ്റ്റ് 19ാം തിയ്യതി തിങ്കളാഴ്ച പ്രഭാത സമയത്ത് ആമഹാപുരുഷൻ വിട പറഞ്ഞു. റേഡിയോയിലൂടെയും ടെലഫോൺ മുഖേനയും ആ വാർത്ത അറിഞ്ഞപ്പോൾ ജനലക്ഷങ്ങൾ ഒഴുകിയെത്തി. ജനാസ നിസ്കാരത്തിലും മറ്റു അന്ത്യകർമ്മങ്ങളിലും എണ്ണമറ്റ പുരുഷാരം ആദ്യാവസാനം പങ്കുകൊണ്ടു. പണ്ഡിതനും സംസ്തയുടെ സ്ഥാപകനേതാവുമായിരുന്ന സയ്യിദ് മുഹമ്മദ് ബാ അലവിയുടെ മകൻ അബ്ദുറഹ്മാൻ തങ്ങളുടെ (വരക്കൽ മുല്ലക്കോയ തങ്ങൾ) സമീപം അന്ത്യവിശ്രമം കൊള്ളുകയും ചെയ്യുന്നു. (ജനനം ഹ.1273, മരണം ഹ. 1352 .കി1933)

മഹാനവർകളുടെ ഗ്രന്ഥങ്ങൾ, 1.അജ്മീർ ഖാജാ (മരണം ഹി.633) യുടെ മൗലിദ്, 2.അലാഉദ്ദിനുൽ ഹിംസി (മരണം ഹി. 633) യുടെ മൗലിദ്,3. അയിലക്കാട് സിറാജുദ്ദീൻ വലിയ്യിന്റെ മൗലിദ് (മരണം ഹി.1378) ജുമുഅ ഖുതബ, പരിഭാഷാ വിധികൾ (അറബി മലയാളം) 5. രിസാലത്തുൽ മാറദീനിയുടെ ബുർഹാൻ. ബുഖാരിയുടെ ഒരു ശറഹിന് ആരംഭം കുറിച്ചുവെങ്കിലും അത് പൂർണ്ണമായില്ല. മഹാനവർകളുടെ ബർക്കത്ത്കൊണ്ട് ഉപകാരപ്രദമായ വിജ്ഞാനം സർവ്വശക്തൻ നമുക്ക് ഏറ്റിത്തരുമാറാകട്ടെ ആമീൻ.



# ഒരു ഉപദേശം, രണ്ടുനിർദേശം

**മൊയ്തീൻകുട്ടി ഫൈസി വാക്കോട്**

"കിതാബിൽ 'മുസ്തഗ്‌രിഖാ'കണമെടൊ" ക്ലാസ്സിൽവെച്ച് ഇടക്കിടെ ശൈഖുന നല്കുന്ന ഉപദേശം. ഇന്നും അത് കാതിൽ വന്നു പതിയും പോലെ ഗഹനമായ വിഷയങ്ങൾ അനായാസേന അപഗ്രഥിച്ചവതരിപ്പിച്ചശേഷം പലപ്പോഴും പ്രസ്തുത ഉപദേശം ആവർത്തിക്കും. ചിലപ്പോൾ ഇങ്ങനെയാവും പറയുക: "കിതാബോതിപ്പഠിക്കണം"

കഴിവും കെല്പുമുറ്റ പണ്ഡിതന്മാർ വളർന്നുവരണമെന്ന ആത്മാർത്ഥമായ ആഗ്രഹവും അതു സാധിക്കണമെങ്കിൽ പൂർവ്വിക മഹത്തുക്കളുടെ കനപ്പെട്ട ഗ്രന്ഥങ്ങൾ ചിന്താപൂർവ്വം നിരന്തരം പാരായണം ചെയ്തു അവയിൽ അവഗാഹം നേടണമെന്ന മാർഗ്ഗനിർദ്ദേശവും ആ ഉപദേശത്തിൽ ബഹിർഗമിക്കുന്നു.

സ്വന്തം ജീവിതം ഈ ഉപദേശത്തിന്റെ നിദർശനമായിരുന്നു. ജീവിതത്തിന്റെ സിംഹഭാഗവും സമുന്നത മതോപരിപഠന കേന്ദ്രങ്ങളിലെ അദ്ധ്യാപനത്തിലും ഗഹനമായ ഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നതിലും വിനിയോഗിച്ച ശൈഖുനാ സ്വന്തം വിദ്യാർത്ഥികൾക്ക് ഈ ഉപദേശം നല്കിയതിന്റെ പ്രേരകങ്ങളിലൊന്ന് സ്വാനുഭവ പാഠമായിരിക്കും.

പൗരാണിക സമ്പ്രദായമനുസരിച്ച് ഒരു കിതാബ് ഓതുമ്പോൾ വിശദപഠനത്തിനായി അതേ വിഷയത്തിൽ വേറെയും ഗ്രന്ഥങ്ങൾ ശ്രദ്ധാപൂർവ്വം വായിക്കും. താരതമ്യപഠനം നടത്തും. കല്ലും നെല്ലും വേർതിരിക്കും. ഇന്നതിനു മാറ്റം വന്നുകൊണ്ടിരിക്കുന്നു. അതാതു പാഠ്യകിതാബുകൾ തന്നെ വിശദപഠനത്തിനു വിധേയമാക്കുന്നവർ കുറഞ്ഞുവരുന്നു. തന്നിമിത്തം പഠനനിലവാരം താഴോട്ടു പോവുകയാണ്. ഈ ദുരവസ്ഥയിൽ ശൈഖുന വേദനിച്ചിരുന്നു. ഭാവിയെക്കുറിച്ച് ആശങ്കിച്ചിരുന്നു. തന്റെ സംസാരങ്ങളിൽ അതു പ്രകടമാവാറുണ്ട്.

വിജ്ഞാനമാണ് ശൈഖുനായെ ഉയർത്തിയത്. വിജ്ഞാനത്തിന് സർവ്വസ്വം സമർപ്പിച്ചപ്പോൾ സമുന്നതികൾ ശൈഖുനായെ തേടിയെത്തി. അങ്ങനെ വിജ്ഞാനം കൊണ്ട വിടന്ന് സ്വയം പര്യാപ്തി നേടി. ഏതു പ്രശ്നത്തിലും സ്വന്തമായ കാഴ്ചപ്പാടും അതു തുറന്നു പ്രകടിപ്പിക്കാനുള്ള ആർജ്ജവവും ശൈഖുനാക്കുണ്ടായിരുന്നു. ഉലമാക്കൾക്കിടയിലെത്തുമ്പോൾ അവരിലെ അഗ്രഗണ്യൻ, അഭ്യസ്തവിദ്യർക്കിടയിൽ വലിയ അഭ്യസ്തവിദ്യൻ, അഭിഭാഷകർക്കിടയിൽ അവർക്കുപദേശം നല്കാൻപോലും പ്രാപ്തനായ നിയമപണ്ഡിതൻ ഇതായിരുന്നു വിജ്ഞാനലോകത്ത് ശൈഖുനാ.

വിശുദ്ധ ഖുർആനിലെ 20:114ാം വാകൃത്തിന് "എന്റെ രക്ഷിതാവേ എനിക്കുനീ വിജ്ഞാനം വർദ്ധിപ്പിച്ചു തരേണമേ! എന്ന് താങ്കൾ പ്രാർത്ഥിക്കുക" എന്നാണ് സാധാരണ പറഞ്ഞുവരുന്ന അർത്ഥം. എന്നാൽ നൂറുൽ ഉലമ സംഘടിപ്പിച്ച ജാമിഅ:നൂരിയ്യ: പൂർവ്വ വിദ്യാർത്ഥി സംഗമത്തിൽ ഈ വാക്യത്തെ ശൈഖുന വ്യാഖ്യാനിച്ചത് ഇപ്രകാരമാണ്. "എന്റെ രക്ഷിതാവെ വിജ്ഞാനത്താൽ എനിക്കു നീ വർദ്ധനവു നല്കേണമേ!" അതായത് വിജ്ഞാനം കൊണ്ട് നബി(സ)ക്ക് അഥവാ അവിടത്തെ 'മർതബ' (സ്ഥാനം)യിൽ വർദ്ധനവുണ്ടാകാൻ പ്രാർത്ഥിക്കണമെന്ന് കല്പിക്കുകയാണിവിടെ. ശൈഖുനായുടെ 'മർതബ്' വർദ്ധിച്ചതും വിജ്ഞാനത്തിലായിരുന്നു എന്നത് സ്മരണീയമത്രെ.

പഠനത്തെ പ്രതികൂലമായി ബാധിക്കുന്നതൊന്നും ശൈഖുനാ അനുവദിക്കാറില്ല. തൽ വിഷയത്തിൽ ഒരാളുടെ ശുപാർശയും സാധാരണ ഗതിയിൽ സ്വീകരിക്കാറുമില്ല. ഈയുള്ളവൻ ജാമിഅയിൽ പഠിക്കുന്നകാലത്തെ ഒരു അനുഭവം ഓർക്കുന്നു.

സുന്നികൾക്ക് 'സുന്നി ടൈംസ്' അല്ലാതെ കാര്യമായ പത്രപ്രസിദ്ധീകരണങ്ങളില്ലാത്ത കാലം. ജാമിഅയുടെ വിദ്യാർത്ഥി സംഘടനയായ നൂറുൽ ഉലമ കോളേജ് മാഗസിനായ 'അൽമുനീർ' ഒരു മാസികയായി അച്ചടിച്ചു പ്രസിദ്ധീകരിക്കുന്നതിനെക്കുറിച്ച് ചർച്ച ചെയ്തു. വിശദമായി പഠിച്ചു റിപ്പോർട്ടു സമർപ്പിക്കാൻ ഒരു സബ്ബ് കമ്മിറ്റി തെരഞ്ഞെടുത്തു.

നൂറുൽ ഉലമ റിപ്പോർട്ട് അംഗീകരിച്ചു; പ്രിൻസിപ്പാളായ ശൈഖുനായുടെ അനുമതി തേടാൻ ഈയുള്ളവനെയും അന്നത്തെ നൂറുൽ ഉലമാ സെക്രട്ടറി മുക്കം ഉമർ ഫൈസിയെയും അധികാരപ്പെടുത്തി.

അനുമതിയും തേടി ശൈഖുനായുടെ മുമ്പിലെത്തിയ രംഗം ഇന്നും മനസ്സിൽ തറച്ചു നില്ക്കുന്നു. കിതാബോതിപ്പഠിക്കുന്നതിൽ വിഘ്നമുണ്ടാക്കുന്നതൊന്നും അനുവദിക്കില്ലെന്നായിരുന്നു പ്രതികരണം. ഗൗരവപൂർവ്വം മൂർച്ചയുള്ള പദങ്ങളുപയോഗിച്ച് ശക്തമായ ഭാഷയിലായിരുന്നു ശൈഖുനാ പ്രതികരിച്ചത്. ഒരു ശുപാർശക്കുപോലും പഴുതില്ലാതെ ആ സംരംഭം അതോടെ അവസാനിച്ചു.

എന്തിനാണ് ശൈഖുന



അത്രകടുംപിടുത്തം നടത്തിയത്? പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. ഇന്ന് തിരിഞ്ഞു നോക്കുമ്പോൾ ഒരു കാര്യം ബോധ്യപ്പെടുന്നു. ഒരു മാസിക പുറത്തിറക്കാൻ എത്രപേർ മനസ്സും അദ്ധ്വാനവും സമയവും മുടക്കണം. ലേഖന സമാഹരണം, എഡിറ്റിംഗ്, മുദ്രണം, വിതരണം തുടങ്ങി എത്രയെത്ര പ്രശ്നങ്ങൾ. സാമ്പത്തിക രംഗമാകട്ടെ ഇന്നത്തെക്കാൾ എത്രയോ ശോചനീയം ആധുനിക സൗകര്യങ്ങളും ആളും അർത്ഥവുമെല്ലാം ഉണ്ടായിട്ടും ഒരു വാരികയോ മാസികയോ ഭേദപ്പെട്ട നിലയിൽ യഥാവസരം പുറത്തിറക്കാൻ അനുഭവിക്കുന്ന പേറ്റുനോവ് ആ രംഗവുമായി ബന്ധമുള്ളവർക്ക് നന്നായി അറിയാം. മുഴുവൻ സമയവും പഠനത്തിനുപയോഗിക്കേണ്ട വിദ്യാർത്ഥികൾ ഈ ഭീമാകാരമായ ഉത്തരവാദിത്തം ചുമലിലേറ്റിയാലുണ്ടാകുന്ന ഭവിഷ്യത്ത് ദീർഘദൃക്കായ ശൈഖുന മുൻകൂട്ടി കണ്ടിരിക്കണം.

## രണ്ടു നിർദ്ദേശങ്ങൾ

സുന്നീ മഹല്ലു ഫെഡറേഷന്റെ പ്രവർത്തനം വിപുലീകരിക്കുകയും കൂടുതൽ കാര്യക്ഷമമാക്കുകയും ചെയ്യേണമെന്ന് ശൈഖുനാക്ക് ആഗ്രഹമുണ്ടായിരുന്നു. സമുദായം നേരിടുന്ന നീറുന്ന പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടുകൊണ്ടുള്ള പ്രവർത്തനമായിരുന്നു ശൈഖുനായുടെ കാഴ്ചപ്പാട്. ഉദാഹരണത്തിനൊന്നു വിവരിക്കാം.

'സമസ്ത'യിൽ നിന്ന് ചിലർ വിഘടിച്ചു പുറത്തുപോയ കാലം. മഹല്ലു ഫെഡറേഷന്റെ ഭാവി പ്രവർത്തനങ്ങളെക്കുറിച്ച് കോഴിക്കോട് സമസ്ത ഓഡിറ്റോറിയത്തിൽ വെച്ചുനടന്ന വിശദമായ ചർച്ച. കേരളത്തിലെ സമുന്നതരായ ഉലമാക്കളും ഉമറാക്കളും പങ്കെടുത്ത സദസ്സ്. ബഹു. മർഹും ഹൈദ്രോസ്സ് മുസ്‌ലിയാർ വയോജന ക്ലാസ്സ്, സ്കോഡ് വർക്ക്, തുടങ്ങിയ ഫെഡറേഷന്റെ സാധാരണ പ്രവർത്തനങ്ങൾ വിവരിച്ചു. എന്നാൽ ശൈഖുന ചില പുതിയ നിർദ്ദേശങ്ങളാണ് വെച്ചത്. ഒന്ന് കല്യാണാഘോഷങ്ങളിലെ ധൂർത്ത് ഒഴിവാക്കാൻ ശ്രമിക്കുക. രണ്ട് പാവപ്പെട്ട പെൺകുട്ടികളെ കെട്ടിച്ചയക്കാൻ ഫണ്ടു ശേഖരിക്കുക. എത്ര നല്ല നിർദ്ദേശങ്ങൾ !

കല്യാണത്തോടനുബന്ധിച്ചു എത്ര സമ്പത്താണ് അനാവശ്യമായി സമൂഹം നശിപ്പിക്കുന്നത്! ചിലർ ധൂർത്തിന് പുതിയ മുഖങ്ങളുണ്ടാക്കുന്നു, ക്രമേണ അവ ഒഴിച്ചു കൂടാനാവാത്ത നാട്ടാചാരങ്ങളായി അവശേഷിക്കുന്നു. അനാവശ്യചെയ്തികൾക്ക് അല്ലാഹുവിന്റെ മുമ്പിൽ സമാധാനം ബോധിപ്പിക്കേണ്ടിവരുമെന്നതിനുപുറമെ സാമ്പത്തികമായി താഴെകിടയിലുള്ളവരും ഇടത്തരക്കാരുമായ ആളുകൾക്ക് ഇത് വമ്പിച്ച ദുരിതവും മനക്ലേശവും സമ്മാനിക്കുന്നു. സമൂഹത്തിന്റെ ഇത്തരം നാഡിമിടിപ്പുകളും മതത്തിന്റെ നിലപാടും തികച്ചും മനസ്സിലാക്കി തന്നെയാണ് ശൈഖുനാ ഈ നിർദ്ദേശം സമർപ്പിച്ചത്. ശൈഖുനായുടെ സ്വന്തം മക്കളുടെ വിവാഹങ്ങൾ ഇത്തരം ധൂർത്തുകളിൽ നിന്ന് തികച്ചും മുക്തമായിരുന്നു എന്നാണ് ഈയുള്ളവന്റെ അറിവ്.

വിവാഹഫണ്ട് രൂപീകരിക്കാനുള്ള ശൈഖുനായുടെ നിർദ്ദേശം നടപ്പായിരുന്നുവെങ്കിൽ സാമ്പത്തികശേഷിയില്ലാത്തതിന്റെ പേരിൽ പെൺകുട്ടികളെ കെട്ടിച്ചയക്കാൻ കഴിയാതെ വരുന്ന രക്ഷിതാക്കൾക്ക് വലിയ അനുഗ്രഹമായിരുന്നേനെ. ഉലമാഉം ഉമറാഉം ഉണർന്നു പ്രവർത്തിച്ചാൽ സാധിക്കുന്ന കാര്യമാണത്. വർഷങ്ങൾക്കു ശേഷമാണെങ്കിലും എസ്.വൈ.എസ് ഈ രംഗത്തേക്കിറങ്ങിത്തിരിച്ചത് ശുഭോദർക്കമാണ്. ശൈഖുനായുടെ ഒരാഗ്രഹ സഫലീകരണം കൂടിയാണിത്.

ശൈഖുന ഇന്ന് നമ്മോടൊപ്പമില്ല. പക്ഷെ അവിടന്ന് വെട്ടിത്തെളിച്ച വഴിത്താരയുണ്ട്. ആ വഴി നമുക്ക് മുമ്പോട്ടു പോകാം. അല്ലാഹു അനുഗ്രഹിക്കട്ടെ. ○




പെരുവയൽ പഞ്ചായത്ത് സുന്നി മഹല്ല്ഫെഡറേഷൻ കുറ്റിക്കാട്ടൂരിൽ നടത്തിയ നബിദിനസമ്മേളനത്തിൽ സമസ്ത ജനറൽ സെക്രട്ടറി ഇ.കെ.അബൂബക്കർ മുസ്‌ലിയാർ അദ്ധ്യക്ഷപ്രസംഗം നടത്തുന്നു. എം.സി. അബ്ദുല്ല മുസ്ല്യാർ, സയ്യിദ് ഉമർഅലി ശിഹാബ് തങ്ങൾ എന്നിവരാണ് മുൻനിരയിൽ.



# ശംസുൽ ഉലമയുടെ മലേഷ്യൻ പര്യടനം

*സി.കെ.എം. കല്ലുവയൽ*

അറബിക്കടലിന്റെ പടിഞ്ഞാറ് ഭാഗത്ത് സിംഗപ്പൂരിനോട് തൊട്ടുരുമ്മിക്കഴിയുന്ന ഒരു രാഷ്ട്രമാണ് മലേഷ്യ. വിവിധമതങ്ങൾ മമതയിൽ കഴിയുന്ന ഇവിടത്തെ ഔദ്യോഗിക മതം ഇസ്‌ലാമാണ്. മുസ്‌ലിംകളിൽ ഭൂരിഭാഗവും ശാഫിഈ മദ്ഹബുകാരാണ്. മലേഷ്യയിൽ കുടിയേറിപ്പാർത്തവരിൽ നല്ലൊരു വിഭാഗം മലബാറികളാണ്. അതുകൊണ്ട് തന്നെ പുരാതന കാലം മുതൽ കേരളക്കരയിലെ ദീനിപ്രവർത്തനങ്ങളുമായി മലേഷ്യൻ മലയാളികൾക്ക് ആത്മബന്ധം പുലർത്താൻ സാധിച്ചിട്ടുണ്ട്. കേരളത്തിലെ മത- സാംസ്കാരിക രംഗത്തെ പുരോഗതിക്ക് വേണ്ടി പല മഹാരഥന്മാരും മലേഷ്യയിലെത്തിയിട്ടുണ്ട്. തൽഫലമായി കേരളത്തിലെ ആധികാരിക മതസംഘടനയായ `സമസ്ത'യുടെ സഹകരണം പ്രയോജനപ്പെടുത്തി ഇസ്ലാംമത വിദ്യാഭ്യാസ ബോർഡിന്റെ സിലബസനുസരിച്ചുള്ള മദ്റസാ പ്രസ്ഥാനത്തിന് തുടക്കം കുറിച്ചുവരികയായിരുന്നു.

ആയിടക്കാണ് എൺപതുകളുടെ പ്രാരംഭഘട്ടത്തിൽജ സമസ്തയുടെ അനിഷേദ്ധ്യനായ കാര്യദർശി, മുസ്‌ലിം ലോകത്തെ ആത്മീയനായകൻ സിങ്കപ്പൂരിൽ മലബാർ മുസ്‌ലിം ജമാഅത്തിന്റെ ആസ്ഥാനത്തെത്തിയിട്ടുണ്ടെന്ന് അറിയാൻ കഴിഞ്ഞത്. മലേഷ്യൻ മലയാളികൾ സിങ്കപ്പൂരുമായി ബന്ധപ്പെട്ടു. ശംസുൽ ഉലമയെ മലേഷ്യയിലെത്തിക്കണമെന്നഭ്യർത്ഥിച്ചു. ശംസൂൽ ഉലമയെ സ്വീകരിക്കാൻ മലേഷ്യൻ മലയാളികൾ തയ്യാറെടുത്തു. തങ്ങളുടെ ചിരകാല സ്വപ്നം പൂവണിയാൻ പോകുന്നതിന്റെ ആഹ്ലാദത്തിൽ അത്യധികം സന്തോഷിച്ചു. അപ്പോഴാണ് നിയമതടസ്സം കാരണം മലേഷ്യയിലേക്ക് വരാൻ കഴിയാതെ സിങ്കപ്പൂർ മലേഷ്യൻ അതിർത്തിയിൽ നിന്ന് ശംസുൽ ഉലമ തിരിച്ചുപോയെന്നറിഞ്ഞത്. അവിടത്തുകാർ ഏറെ ദുഃഖിച്ചു. മർഹും ബാഫഖിതങ്ങൾ, പാണക്കാട് പൂക്കോയ തങ്ങൾ തുടങ്ങിയവരൊക്കെ മലേഷ്യ സന്ദർശിച്ചപ്പോൾ സന്തത സഹചാരിയായിരുന്ന മലേഷ്യയിലെ മലബാറികളുടെ സമുന്നതനായ സാരഥിജ ബാവസാഹിബിന്റെ നേതൃത്വത്തിൽ പ്രമുഖർ അധികൃതരെ ചെന്നു കണ്ടു. ശംസൂൽ ഉലമയെ കുറിച്ച് ധരിപ്പിച്ചു. കസ്റ്റംസ് ഉദ്യോഗസ്ഥർ ഒരു നിമിഷം തരിച്ചുപോയി. ഉദ്യോഗസ്ഥരുടെയും, ബാവാസാഹിബിന്റെയും നേതൃത്വത്തിൽ ശംസുൽ ഉലമയെ മലേഷ്യയിലേക്കാനയിച്ചു വരുന്ന വഴിയിൽ ഉന്നതോദ്യോഗസ്ഥരുടെ സാന്നിദ്ധ്യത്തിൽ ശംസുൽ ഉലമയോട് പ്രാർത്ഥിക്കാൻ ആവശ്യപ്പെട്ടു. തൃക്കരങ്ങളുയർത്തി പണ്ഡിത വര്യൻ പ്രാർത്ഥിച്ചുകഴിഞ്ഞപ്പോൾ അവർ പറഞ്ഞു. ഉസ്താദിന്റെ താമസം എത്രദിവസം നീട്ടുന്നതിനും തയ്യാറാണെന്ന് പുഞ്ചിരിതൂകിക്കൊണ്ട് മഹാനവർകൾ പറഞ്ഞു; അനുവദിക്കപ്പെട്ട പതിനാല് ദിനങ്ങൾ തന്നെ ധാരാളം. ശേഷം മലേഷ്യൻ മലയാളികളുടെ ദീനീ പ്രവർത്തനമണ്ഡലത്തിൽ മാർഗ്ഗരേഖ തെളിയിച്ച, അവരുടെ മനോമുകുരങ്ങളിൽ മായാത്ത ഏടുകൾ സമ്മാനിച്ച അവേശകരമായ ജൈത്രയാത്രയായിരുന്നു. പതിനാല് ദിവസത്തെ ആ മഹത് സാന്നിദ്ധ്യം ദീനീ പ്രവർത്തനരംഗത്ത് പുത്തനുണർവ്വ് പകർന്നു. പുതിയ മദ്രസകളുയർന്നു. ഇന്ന് പതിമൂന്നോളം മദ്രസ്സകൾ പ്രവർത്തിക്കുന്നു. കേരളത്തിൽ നിന്നുള്ള പണ്ഡിതരെയാണ് മദ്രസകളിൽ അദ്ധ്യാപകരായി നിയമിക്കുന്നത്. ഈ നിയമനത്തിന് പരിപൂർണ്ണ നിയമാനുമതി നൽകുന്ന മലേഷ്യാഗവൺമെന്റിനോടുള്ള കൃതജ്ഞത ഇത്തരുണത്തിൽ ഞങ്ങൾ ധന്യതയോടെ സ്മരിക്കുന്നു. ശംസുൽ ഉലമയുടെ മലേഷ്യയിലെ പ്രസംഗം കേട്ടവരുടെ മനസ്സിൽ ഇന്നും അലയടിച്ചുയരുന്നു. ആ പ്രാർത്ഥനയിൽ പങ്കുകൊള്ളാൻ പല ദിക്കുകളിൽ നിന്നായി എത്തിച്ചേർന്ന ആയിരങ്ങളുടെ ഹൃദയങ്ങളിൽ ഇന്നും ആ യുഗപുരുഷൻ ജീവിക്കുന്നു. ചുരുങ്ങിയ നാളുകളിലെ ഇടപഴകൽ കൊണ്ടെങ്കിലും തങ്ങളുടെ ആവേശം മൊത്തം തന്റെ ആത്മീയതയുടെ മാസ്മരികജ്ഞാനത്തിൽ ആവാഹിച്ചെടുത്ത നേതാവിന്റെ വിയോഗം അറിഞ്ഞപ്പോൾ ജ: ബാവാസാഹിബിന്റെ വസതിയിൽ ഒത്തുചേർന്ന് സയ്യിദ്പൂക്കോയ തങ്ങൾ (കാർത്തല കെ.സിമുഹമ്മദ് ഫൈസി (പൂളപ്പൊയിൻ) സി.കെ. മുഹമ്മദ് കുട്ടി മുസ്‌ലിയാർ തുടങ്ങിയവരുടെ നേതൃത്വത്തിൽ പ്രത്യേക പ്രാർത്ഥന നടത്തി. ശംസുൽ ഉലമയുടെ സന്ദർശനവേളയിലെ അനുഭവങ്ങൾ തന്റെ ഹ്രസ്വഭാഷണത്തിൽ ഹൃദയ സ്പർശിയായി ബവാസാഹിബ്ബ് വിവരിച്ചു.



ശംസുൽ ഉലമ മലേഷ്യൻ മലയാളികളുടെ കൂടെ

മുന്നോട്ടുള്ള പ്രയാണത്തിൽ മഹാരഥന്റെ കാൽപ്പാടുകളിലൂടെ ഗമിക്കാൻ ജഗന്നിയന്താവ് അനുഗ്രഹിക്കട്ടെ. ആമീൻ. ○





# ഇജാസിയത്തും സി.എം. മടവൂരും

**ഹാഫിസ് അബ്ദുൽ കരീം**

തൊടുപുഴ

"ശംസുൽ ഉലമ നാം കാണുന്നത് പോലെ ഒരുപണ്ഡിതനല്ല, ആത്മീയമായി അത്യുന്നത ശ്രേണിയിൽ ഉൽകൃഷ്ടമായ പദവി കയ്യാളുന്ന മഹാനാണ്. പലർക്കും ഇജാസത്ത് ശംസുൽ ഉലമ നൽകാറുണ്ടെന്ന് ഞാനറിഞ്ഞു. ഞാനും ഇജാസത്തിനായി മഹാനവർകളെ സമീപിച്ചു. പലരും നൽകുന്നത് പോലെ പെട്ടെന്ന് ഇജാസിയത്ത് നൽകാൻ ശൈഖുന തയ്യാറായില്ല.

ശംസുൽ ഉലമ എന്നോട് പറഞ്ഞു.''നിങ്ങൾ ഒരു നാല്പത് ദിവസം കഴിഞ്ഞ് എന്നെ വന്നുകാണുക. അതിനിടയിൽ നിങ്ങൾക്ക് ചില സ്വപ്നദർശനങ്ങളൊക്കെ ഉണ്ടാവാം. ഭയപ്പെടരുത്.

പ്രത്യാശയോടെ, എന്റെ ദിനങ്ങൾ കൊഴിഞ്ഞുകൊണ്ടേയിരുന്നു. ഓരോ ദിനത്തിലും സ്വപ്നത്തിലൂടെ പലതും കാണുകയുണ്ടായി. ഒരു സ്വപ്നത്തിലും ഭയം സംഭവിക്കാതിരിക്കാൻ ഏതോ ഒരു ഉൾപ്രേരണ പോലെ ഞാൻ തയ്യാറാവുകയായിരുന്നു. ഞാൻ ഭയപ്പെട്ടില്ല. പ്രതീക്ഷിച്ച 40-ാം ദിനം. ശംസുൽ ഉലമയിൽനിന്നും ആത്മീയ വിജയത്തിന്റെ നിദാനമായ പുണ്യമായ ഇജാസത്ത് എന്ന 'നിധി' സ്വീകരിക്കേണ്ട ദിനം കടന്നുവരുന്നു. അടുത്ത ദിവസം 40 ആവുകയാണ്. അന്നൊരു സ്വപ്നം കണ്ടു. എന്റെ കണ്ണുകളെ എനിക്ക് വിശ്വസിക്കാൻ കഴിഞ്ഞില്ല.

ഔലിയാക്കന്മാരുടെ നേതാവായ ഗൗസുൽ അഅ്സം ശൈഖ് മൊഹിയുദ്ദീൻ അബ്ദുൽ ഖാദിർ ജീലാനി (ഖ.സി.) നേതൃത്വം നൽകുന്ന ഒരു വലിയസദസ്. ആ സദസ്സിൽ ഔലിയാക്കളും ആരിഫീങ്ങളും മാത്രം. അതിൽ ഞാൻ കണ്ടു! എന്റെ ശംസുൽ ഉലമയെ! ആ കൂട്ടത്തിൽ ഓലിയാക്കളുടെ ഇടയിൽ സി.എം. മടവൂരും ഇരിക്കുന്നു. പിറ്റേദിവസം ഞാൻ ശൈഖുനാ ശംസുൽ ഉലമയുടെ തിരുസന്നിധിയിൽ ചെന്നു. 40 ദിനം പൂർത്തിയായ വിവരം ഞാനറിയിച്ചു. സന്തോഷപൂർവ്വം എനിക്കെന്റെ ജീവിതസരണിയിലെ വിജയത്തിന്റെ നിധി ശംസുൽ ഉലമ തരികയും ചെയ്തു.

ഈ നാൽപത് ദിവസങ്ങൾക്കിടയിൽ നിരവധി പരീക്ഷണങ്ങൾക്ക് ഞാൻ വിധേയനായിട്ടുണ്ട്. അത് ഇവിടെ കുറിക്കുന്നില്ല.

മൂന്ന് ദിവസം കഴിയും മുമ്പേ സി.എം. വലിയുല്ലാഹി താമസിച്ചിരുന്ന കോഴിക്കോട് ശൈഖിന്റെ പള്ളിക്കടുത്ത മൂപ്പന്റെ വീട്ടിലെത്തി. പതിവ് സന്ദർശകരുടെ കൂട്ടത്തിൽ ഞാനും തിരുസന്നിധിയിൽ എത്തി. ഞാനങ്ങോട്ട് വല്ലതും പറയുന്നതിനുമുമ്പ്തന്നെ എന്നോട് പറഞ്ഞു. നിങ്ങൾക്ക് മൂന്നുദിവസം മുമ്പ് കിട്ടിയ അക്കാര്യമുണ്ടല്ലോ. ആ ഇജാസിയ്യത്ത് അത് അമൂല്യമാണ്, നിങ്ങൾക്ക് അതുതന്നെ മതി. എന്നിട്ടെന്നെ പിടിച്ചുകൊണ്ടു പറഞ്ഞു. നിങ്ങൾഭാഗ്യവാനാണ്. നിങ്ങൾ ഖുർആൻ പഠിച്ചയാളാണല്ലോ! എന്നിട്ടദ്ദേഹം അദ്ദേഹത്തിന്റെ ഒരു ബനിയൻ എനിക്ക് സമ്മാനമായിതന്നു.

ഈ സംഭവത്തിന് മുമ്പോ ശേഷമോ ആ ഉടനെ ശൈഖുനായും സി.എം.ഉം പരസ്പരം ബന്ധപ്പെട്ടിട്ട് പോലുമില്ല എന്നറിയുമ്പോഴാണ് ഇരുപേരുടെയും മഹത്വം എത്രത്തോളമാണെന്ന് നമുക്ക് അജ്ഞാതമാണ്.



## ശംസുൽ ഉലമായുടെ ഗുരുപരമ്പര

മുഹമ്മദ് മുസ്തഫാ (സ)
അനസുബ്നു മാലിക് (റ)
ഇമാം റബീഅത്തുതാബിഅ് (റ)
ഇമാം മാലിക് (റ)
ഇമാം ശാഫിഈ (റ)
ഇമാം മുസ്നി (റ)
ഹുസ്നുബ്നു ബിസാറിൻ അൻമാതി (റ)
ഇബ്നു സുറൈജ് (റ)
അബൂ ഇസ്ഹാബുൽ മാറൂസി (റ)
അബുൽ ഹസൻ (റ)
ഖാസി അബുത്വാതിബ് തിബ്രി (റ)
അബൂ ഇസ്ഹാഖുസിറാസി (റ)
അബു അലിയ്യിൽ ഫാറാബി (റ)
അബൂ സഈദുൽ മുസ്രി (റ)
അശൈഖ് അബ്ദുറഹിമാൻ (റ)
ഇബ്നു സ്വലാഹ് (റ)
ഇസ്ഹാഖുബ്നു അഹ്മദ് ദിമശ്ഖി (റ)
ഇമാം നവവി (റ)
അലാഹുദ്ധീനുബ്നുൽ അത്താർ (റ)
ഉമറുബ്നു റുസ്ലാനുൽ ബൽഖി (റ)
അബ്ദുറഹ്മാനുബ്നുൽ ഇറാഖി (റ)
അഹ്മദുൽ ഇറാഖിറ (റ)
സലാലുദ്ദീൻ മഹല്ലി (റ)
സക്കരിയ്യുൽ അൻസാരി (റ)
ഇബ്നു ഹജറുൽ ഹൈതമി (റ)
സൈനുദ്ദീൻ മഖ്ദൂമി (റ)
മോയിൻകുട്ടി ഹാജി (റ)
അബ്ദുൽ അസീസ് (റ)
ഉമർ ഖാസി (റ)
കുട്ടി മുസ്‌ലിയാർ (റ)
പുതിയാപ്പിള അബ്ദുറഹിമാൻ മുസ്‌ലിയാർ (റ)
ഖുതുബി മുഹമ്മദ് മുസ്‌ലിയാർ (റ)
കണ്ണിയത്ത് അഹ്മ്മദ് മുസ്‌ലിയാർ



അസ്ഗറലി ഫൈസി. പട്ടിക്കാട്

# ഹിക്മത്തിന്റെ ഉള്ള് പൊള്ളയാണെടാ....

സമയം പാഴാവുന്നത് ഒട്ടും ഇഷ്ടപ്പെടാത്ത പണ്ഡിതനായിരുന്നു ശൈഖുനാ. ഇൾ മഗ്‌രിബിന് ഇടയിലെ സമയം ഔറാദിന് നീക്കിവെച്ചു. ഇതര സംസാരം ആ സമയത്ത് വെറുത്തു. ഒഴിവ് സമയങ്ങൾ കിത്താബുകൾ മുത്വാലഅ: ചെയ്യുന്നതിലും ഇബാദത്തിലും വിനിയോഗിച്ചു.

ശൈഖുനായുടെ പ്രസംഗങ്ങളിലെ ആധികാരിതയും ആജ്ഞാശക്തിയും സുന്നീകേരളത്തിന് ആവേശവും ധൈര്യവും പകർന്നു. രാഷ്ട്രീയനേതാക്കൾ, വിദേശ പ്രതിനിധികൾ, ഉജ്ജ്വല വാഗ്മികൾ ആര്തന്നെ പ്രസംഗിച്ചാലും ശൈഖുനായുടെ പ്രസംഗത്തിന് ലഭിക്കുന്ന അംഗീകാരമായിരുന്നു വലുത്. കൊണ്ടോട്ടിക്കടുത്ത പുളിക്കൽവെച്ച് ശൈഖുനാ ചെയ്ത പ്രസംഗത്തിലെ ചില വാക്കുകൾ ഇപ്പോഴും കാതിൽ മുഴങ്ങുന്നു.

കൊണ്ടോട്ടി മേഖലാ സുന്നീ മഹല്ല് ഫെഡറേഷന്റെ ആഭിമുഖ്യത്തിൽ പുളിക്കൽ നടന്ന സുന്നീ മഹാസമ്മേളനമായിരുന്നു അത്. ''മുജാഹിദുകൾ എത്ര കോഴിമുട്ടഉടച്ചു?, എത്ര വെണ്ടക്ക മുറിച്ചു?, എത്ര ചേനവെട്ടി? എത്ര കുമ്പളം കഷ്ണിച്ചു? എന്നെഴുതാൻ ഇവിടെ പത്രങ്ങളുണ്ട്. പത്രക്കാരെ എഴുതിക്കോ, ഈ കാണുന്ന പതിനായിരങ്ങൾ സുന്നികളുടെ പട്ടാളമാണ്. വേണ്ടി വന്നാൽ അവരെ അറബിക്കടലിൽ താഴ്ത്താൻ സുന്നികൾക്ക് കഴിയും'' അല്ലാഹു അക്ബർ !!! പതിനായിരങ്ങളുടെ കണ്ഠങ്ങളിൽ നിന്നുയർന്ന ശബ്ദം.

ശൈഖുനായുടെ ഓർമ്മശക്തി ആരെയും അത്ഭുതപ്പെടുത്തുമായിരുന്നു. ഒരു ചെറിയസംഭവം 1967–68 കാലഘട്ടം. കോഴിക്കോട് കുറ്റിച്ചിറ ജലാലിയ്യ അറബിക്കോളേജിൽ പഠിച്ചു കൊണ്ടിരിക്കുന്ന ഒരു വിദ്യാർത്ഥിയായിരുന്നു വിനീതൻ. ശൈഖുനായുടെ നിർദ്ദേശപ്രകാരമാണ് ജലാലിയ്യയിൽ പഠിക്കാൻ പോയത്. പ്രിൻസിപ്പാൾ വെന്മേനാട്പൈങ്കണ്ണിയൂർ സ്വദേശി ബഹു: എൻ.കെ.അബ്ദുൽ ഖാദിർ മുസ്ലിയാർ ശൈഖുനായുടെ പ്രധാനി ശിഷ്യരിൽ ഒരാൾ. രണ്ട് വർഷം ശൈഖുനായാണ് ജലാലിയ്യയിൽ പരീക്ഷ നടത്തിയത്. ഉസ്താദിന് ശൈഖുനായുമായുള്ള പ്രത്യേകബന്ധമാണ് അതിന് വഴിയൊരുക്കിയത്.

കോളേജിലെത്തിയ ശേഷമാണ് പരീക്ഷ നടത്തേണ്ട കിത്താബുകൾ ഏതൊക്കെയെന്ന് ഉസ്താദ് ശൈഖുനാക്ക് വിവരിച്ചു കൊടുക്കുന്നത്. മുഖ്തസ്വറുൽ മആനി, മഹല്ലീ, ഖുഥുബീ എന്നീ കിത്താബുകളിലാണ് അന്ന് ഞങ്ങൾക്ക് പരീക്ഷ നടത്തപ്പെട്ടത്. ശൈഖുനാ തനിക്കായി നിലത്ത് വിരിച്ച കിടക്കയിൽ വന്നിരുന്നു. ഞങ്ങൾ കടലാസും പെന്നുമായി മുന്നിൽ പോയി ഇരുന്നു. മുഖ്തസ്വറുൽ മആനിയുടെ പരീക്ഷയാണ് നടക്കുന്നത്. ശൈഖുനായുടെ കയ്യിൽ കിത്താബോ ചോദ്യപേപ്പറോ ഒന്നും ഉണ്ടായിരുന്നില്ല. ഞങ്ങളോട് ചോദ്യങ്ങൾ എഴുതി എടുക്കാൻ പറഞ്ഞു. ശൈഖുനാ മനസ്സിൽ നിന്നു വായിക്കുകയാണ്. ''ഖാലൽ മുസ്വന്നിഫു വദാലിക്ക ലി അല്ലായൽസമതർജീഹുത്തഅ്ക്കീദി അലത്തഅ്സീസി..................

പട്ടിക്കാട് ജാമിഅ: നൂരിയ്യ അറബിക്കോളേജിൽ പ്രിൻസിപ്പാളായിരുന്ന കാലത്താണ് ഇത് നടക്കുന്നത്. മുഖ്തസ്വറുൽ മആനീ പോലത്തെ കിത്താബുകൾ അവിടെ ക്ലാസില്ല. പക്ഷെ ഏതോ കാലത്ത് മനസ്സിന്റെ ഉള്ളറയിൽ സൂക്ഷിച്ച വരികൾ ശൈഖുനാ വായിക്കുയായിരുന്നു.

അദ്ധ്യാപന ഘട്ടങ്ങളിൽ വിദ്യാർത്ഥികളുടെ കാര്യത്തിലുള്ള ശ്രദ്ധയും അവരിൽ നടപ്പാക്കിയിരുന്നു. ശിക്ഷണനടപടിയും സർവ്വാംഗീകൃതമായിരുന്നു. പട്ടിക്കാട് ജാമിഅ:യിൽ 6ാം ക്ലാസിൽ പഠിക്കുന്ന കാലം. സഹോദരിയുടെ കല്യാണം കഴിഞ്ഞ് ഒന്നാമത്തെ സൽക്കാരത്തിന്റെ പിറ്റേ ദിവസം ശനിയാഴ്ചരാവിലെ കോളേജിലെത്താൻ കഴിഞ്ഞില്ല. എങ്കിലും ഉച്ചക്ക് ശേഷമുള്ള ക്ലാസിന് ഹാജരാവുകയും ചെയ്തു. രാവിലെ നടക്കുന്ന കോട്ടുമല ഉസ്താദിന്റെ ക്ലാസിൽ വെച്ചാണ് ഹാജർ എടുത്തിരുന്നത്. ഉച്ചക്ക് ശേഷമുള്ള ആദ്യ ക്ലാസ് മഹല്ലി ശൈഖുനായുടേതായിരുന്നു.

പതിവുപോലെ ശൈഖുനാ ക്ലാസിൽ വന്നിരുന്നു. കയ്യിലുള്ള

കിത്താബ് മേശപ്പുറത്തുവെച്ചു. നേരെ മുമ്പിലുള്ള ബഞ്ചിന്റെ അറ്റത്തിരിക്കുന്ന എന്റെ നേരെ നോക്കിക്കൊണ്ട് അല്പം ഗൗരവത്തിൽ ശൈഖുനാ പറഞ്ഞു: ''നില്ക്കവിടെ !'' ഒരു ഞെട്ടലോടെ ഞാൻ എഴുന്നേറ്റുനിന്നു. ഉള്ളിൽ ശക്തിയായ പേടി. '' നീ രാവിലെ എവിടെയായിരുന്നു?'' ശൈഖുനായുടെ ചോദ്യം. ''പെങ്ങളുടെ സല്ക്കാരമായിരുന്നു. രാവിലെ ചായകഴിഞ്ഞു അളിയനും പെങ്ങളും പുറപ്പെടാൻ അല്പം താമസിച്ചു. അവർ പോയതിനുശേഷം പോരാമെന്നു കരുതി.'' ഒരുവിധം പറഞ്ഞൊപ്പിച്ചു. ശൈഖുനാ വിട്ടില്ല. ''നീ ആരോട് ചോദിച്ചാണ് വീട്ടിൽ പോയത്?'' ''എല്ലാ വ്യാഴാഴ്ചയും ചോദിക്കാതെ പോകാമെന്ന് പറഞ്ഞിട്ടുണ്ട്.'' ''ആരാ പറഞ്ഞത്?'' ഇവിടുന്ന് പറഞ്ഞിട്ടുണ്ട്'' ''ഹും പോകാമെന്ന് പറഞ്ഞാൽ പോകണമെന്നാണോ അർത്ഥം? അഥവാ വ്യാഴാഴ്ച പോയാൽ ശനിയാഴ്ച രാവിലെ തിരിച്ചെത്തണമെന്നും പറഞ്ഞിട്ടില്ലേ?'' അതോടെ ആ രംഗം അവസാനിച്ചു. ഇരിക്കാൻ അനുവാദം ലഭിച്ചു. ശൈഖുനാ ക്ലാസ് തുടങ്ങി.

വാസ്തവത്തിൽ 6ാം ക്ലാസിൽ പഠിച്ച ഒരു വർഷത്തിൽ വിനീതനും ആകെ നഷ്ടപെട്ടത് പ്രസ്തുത ദിവസം ഉച്ചക്ക് മുമ്പുള്ള സമയം അര ഹാജർ മാത്രമായിരുന്നു. ശൈഖുനായുടെ ക്ലാസ് ഒന്നുപോലും നഷ്ടപെട്ടിരുന്നുമില്ല. എന്നിട്ടും വർഷത്തിൽ അര ഹാജർ നഷ്ടപ്പെട്ടത് ശൈഖുനാ ചോദ്യം ചെയ്യുകയായിരുന്നു. രാവിലെ ക്ലാസിൽ ഇല്ലാത്തവിവരം കോട്ടുമല ഉസ്താദ് മുഖേന അറിഞ്ഞതോ പട്ടിക എടുത്ത് പരിശോധിച്ചതോ ആയിരിക്കുമെന്ന് ഊഹിക്കാം.

പെട്ടെന്ന് മറുപടി പറയാനുള്ള ശൈഖുനായുടെ കഴിവ് വേറെത്തന്നെ



യാണ്. മുട്ടിക്കണമെന്ന് കരുതി ശൈഖുനായോട് നേരിട്ടവർ പരാജയപ്പെട്ടിട്ടേയുള്ളൂ. ജാമിഅയിൽ ഒരു വിദ്യാർത്ഥി മുടിനീട്ടി വളർത്തുക പതിവായിരുന്നു. ശൈഖുനാ കാണാനിടയുള്ള സ്ഥലങ്ങളിൽവെച്ച് തലമൂടിക്കെട്ടി നടക്കും. കണ്ടാൽ ഉടനെ മുടി എടുപ്പിക്കാൻ കല്പന വരും. ഒരിക്കൽ വിദ്യാർത്ഥിയുടെ നീണ്ട മുടി ശൈഖുനായുടെ ശ്രദ്ധയിൽപ്പെട്ടു. ശൈഖുനാ കണ്ടു എന്ന് വിദ്യാർത്ഥിയും മനസ്സിലാക്കി. ഇത് തന്നെ നല്ല അവസരം താന് രക്ഷപ്പെടുന്നതോടൊപ്പം ശൈഖുനായെ ഒരു തമാശയിൽ കുടുക്കണം, വിദ്യാർത്ഥി കണക്കുകൂട്ടി. ഉടനെ ബാർബർ ഷോപ്പിൽ പോയി തല മുണ്ഡനം ചെയ്തു. മൂടിക്കെട്ടി ശൈഖുനാ കാണത്തക്കവിധം നടന്നു. ശൈഖുനാ വിദ്യാർത്ഥിയെ വിളിച്ചു. തലയിലെ കെട്ട് അഴിക്കാൻ പറഞ്ഞു. തന്റെ കണക്ക് പിഴച്ചില്ലെന്ന് സമാധാനിച്ചു. മനഃപൂർവ്വം വിദ്യാർത്ഥി മടിച്ച് മടിച്ച് തലപ്പാവ് നീക്കി. വരണ്ടി വെളുപ്പിച്ച മൊട്ടത്തല കാണേണ്ട താമസം, ശൈഖുനാ പറഞ്ഞു. ''എന്താണെടാ വെറും മുണ്ട് കെട്ടി നടക്കുന്നത്. ഒരു തൊപ്പിവെച്ച് അതിന് മുകളിൽ കെട്ടാതിരുന്നതെന്തുകൊണ്ടാണ്?

ജാമിഅയിൽ ചേർന്ന ആദ്യ വർഷം കോളേജ് ബിൽഡിംഗിന്റെ അടിയിൽ തെക്കെ അറ്റത്തെ റൂമിലാണ് വിനീതൻ താമസിച്ചത്. പരീക്ഷയുടെ സ്റ്റഡിലീവിൽ വിദ്യാർത്ഥികൾ കിത്താബ് മുത്വാലഅ ചെയ്യുന്നതിൽ വ്യാപൃതരായിരിക്കയാണ്. ഇശാമഗ്‌രിബിന്റെ ഇടയിലെ സമയം. മുക്രി മുഹമ്മദ് ഓടിവന്ന് എനിക്കു ഫോണുണ്ടെന്നറിയിച്ചു. കിത്താബ് പൂട്ടി കള്ളിതുണിയും തോർത്ത് മുണ്ടുമായി ഞാൻ ഓഫീസിലേക്കോടി. ഹോസ്റ്റൽ ബിൽഡിംഗിന്റെ കിഴക്കേ അറ്റത്തെ റൂമിന്റെ മുന്നിലെ വരാന്തയിൽ വെറ്റണച്ച് കസേരയിലിരിക്കുന്ന ശൈഖുനായെ ഞാൻ കണ്ടിരുന്നില്ല. ശൈഖുനായുടെ മുന്നിൽക്കൂടിയാണ് ഞാനോടിയത്. പെട്ടെന്ന് ഒരു ശബ്ദം: ''ഇവിടെ വാടാ''? ഞാൻ ഞെട്ടി, ശൈഖുനയുടെ മുന്നിൽ നിന്ന് വിറച്ചു. '' ആ മുടിയങ്ങ് കളഞ്ഞാളാ'' ശൈഖുനായുടെ ആജ്ഞ ''ങ്ആ'' ഞാൻ മൂളി. വേറെ ഒന്നും എന്നോട് ചോദിച്ചില്ല. പറഞ്ഞതുമില്ല. ''ഉം'' പോകാൻ സമ്മതം തന്നു. ഞാൻ പോന്നു.

ശൈഖുനായുടെ ലക്ഷ്യം ഒടിയാളെ മനസ്സിലാക്കുക മാത്രമായിരുന്നു. എന്നാൽ അതറിയാനാണ് വിളിച്ചത്. എന്ന് തോന്നാതിരിക്കാൻ പെട്ടെന്ന് പറഞ്ഞു: ''ആ മുടിയങ്ങ് കളഞ്ഞാളാ'' വാസ്തവത്തിൽ മുടി അപ്പോൾ വളരെ ചെറുതായിരുന്നു.

വിദ്യാർത്ഥികളിലെ വികലമായ ചിന്താഗതിയും, ആശയമാറ്റങ്ങളും, സ്ഥാപനത്തിന് സംഭവിച്ചേക്കാവുന്ന ന്യൂനതകളും മറ്റും മുൻകൂട്ടി മനസ്സിലാക്കാൻ ശൈഖുനാക്ക് കഴിഞ്ഞിരുന്നു.

പ്രശ്നങ്ങൾ നിസ്സാരമോ ചെറുതോ ആവട്ടെ, കാരണസഹിതം വസ്തുനിഷ്ഠമായി കാര്യങ്ങൾ മനസ്സിലാക്കുകയെന്നത് ശൈഖുനായുടെ സ്വഭാവമായിരുന്നു. പട്ടിക്കാട് കോളേജിൽ പഠിച്ചുകൊണ്ടിരിക്കുന്ന കാലം. ഹോസ്റ്റൽ കെട്ടിടത്തിന്റെ 17ാം നമ്പ്ര് റൂമിലാണ് താമസം. ശൈഖുനായുടെ മൂത്തപുത്രൻ അബ്ദുസ്സലാം ഇടക്കൊക്കെ റൂമിൽ വരും, പിതാവിൽ നിന്ന് തന്നെ ചില ചെറിയ കിത്താബു

കൾ നേരിട്ട് ഓതിപ്പഠിച്ചുകൊണ്ട് കൂടെ താമസിക്കുകയായിരുന്നു. ഒരു ദിവസം. അബ്ദുസ്സലാം റൂമിൽ കടന്നുവന്നു. വാച്ചിന്റെ ഗ്ലാസിലുള്ള പോറൽ കളഞ്ഞു കൊണ്ടിരിക്കുയായിരുന്നു ഞാൻ. തന്റെ വാച്ചിന്റെ വര മായ്ച്ച് കൊടുക്കാൻ സലാം ആവശ്യപ്പെട്ടു. ഞാനത് ചെയ്തുകൊടുത്തു. സലാം വാച്ചുമായി പിതാവിന്റെ റൂമിൽ പോയി താമസിയാതെ തിരിച്ചുവന്ന് എന്നെ വിളിക്കുന്നെന്ന് പറഞ്ഞു. ഉടനെ സലാമൊന്നിച്ച് ശൈഖുനായുടെ റൂമിൽ പോയി. വാച്ചിന്റെ ഗ്ലാസ്സിലെ വര കളയുന്നതിനെക്കുറിച്ചന്വേഷിച്ചറിഞ്ഞതിനു ശേഷം തന്റെ കൈയിലുണ്ടായിരുന്ന വാച്ച് അഴിച്ച് തന്നുകൊണ്ട് അതിലെ പോറൽ മായ്ച്ച് കൊടുക്കാൻ ശൈഖുനാ ആവശ്യപ്പെട്ടു. വാച്ചുമായി ഞാൻ താമസിക്കുന്ന റൂമിലേക്കു പോരുമ്പോൾ തിരിച്ചുവിളിച്ചുകൊണ്ട് ശൈഖുനാ പറഞ്ഞു. ''വരകളയാനാവശ്യമായ സാധനങ്ങളെല്ലാം കൊണ്ടുവന്ന് ഇവിടെവെച്ച് ചെയ്ത് കാണിക്കണം'' കേട്ടപ്പോൾ മനസ്സിലൊരു ബേജാറ്. എന്നാലും റൂമിൽ പോയി ആവശ്യമായ വസ്തുക്കൾ പൊടിനീലം ശീലക്കഷ്ണത്തിലിട്ടുണ്ടാക്കിയ ചെറിയ ഒരു കിഴി, മറ്റൊരു കോട്ടൻ ശീല ക്കഷ്ണം, തീപ്പെട്ടി, കടലാസ് കഷ്ണം, എന്നിവയുമായി ശൈഖുനായുടെ റൂമിൽ തിരിച്ചുവന്നു.

ശൈഖുനാ കസേരയിൽ ഇരിക്കുന്നു. തന്റെ മുന്നിൽ വെച്ച് എന്റെ ജോലി നിർവ്വഹിക്കണം. ''ഉം'' അനുവാദവും നിർദ്ദേശവും അതിലുണ്ടായിരുന്നു. ശൈഖുനായുടെ മുന്നിൽ നിലത്ത് കുന്തിച്ചിരുന്ന് നീലക്കിഴി കൊണ്ട് വാച്ചിന്റെ ഗ്ലാസിൽ ഉറക്കാൻ തുടങ്ങുമ്പോൾ ചോദ്യം. ''ആ കിഴിയിൽ എന്താണ്?'' ''പൗഡർനീലം'' മറുപടി കൊടുത്തു. നാവിൽ ദിക്റിന്റെ മന്ത്രവുമായി ശൈഖുനാ എന്റെ ജോലി സസൂക്ഷ്മം ശ്രദ്ധിച്ചുകൊണ്ടിരിക്കുകയാണ്. ഗ്ലാസ്സിലെ പോറലുകൾ മാഞ്ഞ് കഴിഞ്ഞപ്പോൾ വാച്ചും നീലവും ഒരു ഭാഗത്തുവെച്ചു നിലത്തെ പൊടിയും മണൽതരിയും തട്ടിവൃത്തിയാക്കുമ്പോൾ ശൈഖുനാ വീണ്ടും ചോദിച്ചു: ''എന്തിനാ അങ്ങിനെ ചെയ്യുന്നത്?'' ''ഈ ശീല ഇവിടെ ഇട്ട് കരിക്കും. അപ്പോൾ അതിൽ മണൽതരികൾ പറ്റാതിരിക്കാനാണ്'' കൈയിൽ കരുതിയിരുന്ന കോട്ടൻശീല നിലത്തിട്ടു കത്തിച്ചു. കത്തിത്തീർന്ന ഉടനെ കടലാസുകൊണ്ട് അതിന് മുകളിൽ മൂടി അമർത്തിപ്പിടിച്ചു.



ഇത് കാണേണ്ട താമസം. ശൈഖുനാ ചോദിച്ചു: ''കടലാസ് കൊണ്ടു മൂടിയതെന്തിനാണ്? ''കത്തിയശേഷം ശീല വെണ്ണീറാകാതെ കരിയായി കിട്ടാൻവേണ്ടി'' ആ കരിയെടുത്ത് വാച്ചിന്റെ ഗ്ലാസിൽ ഉരക്കാൻ തുടങ്ങുമ്പോൾ ചോദ്യംതന്നെ: ''ഇപ്പോൾ എന്തിനാ ഇതുകൊണ്ട് തേക്കുന്നത്?'' ''തെളിവ് കിട്ടാൻ'' ഉടനെ വന്നു ഉപചോദ്യം: ''അപ്പോൾ ആദ്യം നീലം തേച്ചതോ?'' ''നീലംകൊണ്ട് തേച്ചാൽ വേഗത്തിൽ ഗ്ലാസ് തേഞ്ഞ് വരകൾ മാഞ്ഞുപോകും. കരികൊണ്ടായാൽ അത്രവേഗമാവില്ല. തെളിച്ചം കിട്ടാൻ പിന്നീട് നീലക്കരികൊണ്ട് തേക്കുന്നു. നീലംകൊണ്ട് മാത്രമായാൽ ഒരുതരം മൂടൽ ഉണ്ടാവും'' എല്ലാ മറുപടിയും കേട്ട ശേഷം ഉച്ചത്തിൽ ചിരിച്ചുകൊണ്ട് ശൈഖുനാ പറഞ്ഞു: ''ഹിക്മത്തിന്റെ ഉള്ള് പൊള്ളയാണെടാ''

ചിലപ്പോൾ പ്രധാനമെന്ന് ചിലർ മനസ്സിലാക്കുന്ന കാര്യവുമായി ശൈഖുനായുടെ അടുത്ത് ചെല്ലുന്നവരോട് ലാഘവത്തോടെയുള്ള തന്റെ മറുപടി കേൾക്കുമ്പോൾ ഇവിടെ വന്നത് തന്നെ അബദ്ധമായെന്ന് മനസ്സിലാക്കുന്നവരുമുണ്ട്. ശാന്തപുരം ഇസ്ലാമിയ്യാ കോളേജിന്റെ വാർഷിക സമ്മേളനം. അവിടത്തെ വിദ്യാർത്ഥികൾ ജാമിഅ:നൂരിയ്യയുടെ മതിലിൽ സമ്മേളനപ്രചരണചുമരെഴുത്ത നടത്തി. ജാമിഅയുടെ വിദ്യാർത്ഥികൾ അത് ഭാഗികമായി മായ്ച്ചു. ഇസ്ലാമിയാ കോളേജ് വിദ്യാർത്ഥി നേതാക്കൾ ശൈഖുനായെ സമീപിച്ചു. തന്റെ റൂമിൽവന്ന് കൊണ്ടവർ പറഞ്ഞു: ''ഞങ്ങൾ ഇസ്ലാമിയാ കോളേജ് വിദ്യാർത്ഥികളാണ്''.''എന്താണ് നിങ്ങൾക്കുവേണ്ടത്?'' ശൈഖുനാ ചോദിച്ചു. അവർ പറഞ്ഞു: ''ഞങ്ങളുടെ വിദ്യാർത്ഥികൾ എഴുതിയത് നിങ്ങളുടെ വിദ്യാർത്ഥികൾ മായിച്ചിരിക്കുന്നു'' ''ങ്ആ, എവിടെ നിങ്ങൾ എഴുതിയത്?'' ''മതിലിൽ'' ''ഏത് മതിലിൽ?'' ''നിങ്ങളുടെ കോളേജിന്റെ മതിലിൽ'' ''നിങ്ങൾ അനുവാദം വാങ്ങിയിരുന്നോ?'' ''ഇല്ല'' ങ്ആഹാ. അപ്പോൾ ഞങ്ങളുടെ കോളേജ് മതിലിൽ നിങ്ങളുടെ വിദ്യാർത്ഥികൾ അനുവാദമില്ലാതെ എഴുതിയത് മായ്ച്ചു അല്ലേ?'' ''അതേ'' ''മുഴുവൻ മായ്ച്ചിരിക്കുന്നോ?'' ''ഇല്ല'' എങ്കിൽപിന്നെ അത് മുഴുവൻ മായ്ക്കാൻ അവരോട് നിങ്ങൾതന്നെ അങ്ങ് പറഞ്ഞേക്ക്.

അംഗശുദ്ധി നിലനിർത്തുന്നത് ശൈഖുനായുടെ പതിവായിരുന്നു. ഉണർച്ചയിൽ വുളു മുറിഞ്ഞ അവസ്ഥ ഉണ്ടാവാറില്ല. പട്ടിക്കാടു കോളേജ് വാർഷികത്തിന് ശൈഖുനായെ കൊണ്ടുവരാൻ പലതവണ വിനീതൻ പോയിട്ടുണ്ട്. ഒരുദിവസം: ശൈഖുനായെ കൊണ്ടുവരാൻ പട്ടിക്കാട് മമ്മദു ഫൈസിയും വിനീതനും കൂടി വെള്ളിമാടുകുന്നിലെ ശൈഖുനായുടെ വീട്ടിൽപോയി. ഏതാണ്ട് 3.30ന് വീട്ടിൽ നിന്നിറങ്ങി. അസർ നിസ്കാരത്തിന് തരപ്പെട്ടത് അങ്ങാടിപ്പുറത്തിനും ഓരാടംപാലത്തിനുമിടയിൽ റോഡരികിലുള്ള ജുമുഅത്ത് പള്ളിയിൽ വെച്ചാണ്. ശൈഖുനാ കാറിൽ നിന്നിറങ്ങി നേരെ പള്ളിയിൽ കയറി സുന്നത്ത് നിസ്കാരം തുടങ്ങി. ഞങ്ങൾ വുളു ചെയ്ത് പള്ളിയിൽ നിന്നിറങ്ങുമ്പോൾ ശൈഖുനാ മൂത്രമൊഴിക്കണമെന്ന് പറഞ്ഞു കൈപിടിച്ച് കൊണ്ടുപോയി അക്കാര്യം നിർവ്വഹിച്ചു. ഉടനെ വുളു ചെയ്ത ശേഷം മാത്രമാണ് അവിടെനിന്ന് പുറപ്പെട്ടത്.

മറ്റൊരിക്കൽ: ജാമിഅ സമ്മേളനത്തിന് വേണ്ടി ഞങ്ങൾ രണ്ടുപേരും തന്നെ ശൈഖുനയുടെ വീട്ടിൽ പോയി. അസറിന്ന് മുമ്പ് വീട്ടിൽ നിന്നിറങ്ങി. സ്വന്തം കാറിൽതന്നെയായിരുന്നു യാത്ര. ഡ്രൈവർ തന്റെ പൗത്രനും മലപ്പുറത്തെത്തിയപ്പോൾ കാറിന് ചെറിയ തകരാറുണ്ടെന്ന് ഡ്രൈവർ പറഞ്ഞു. ഞായറാഴ്ചയായതുകൊണ്ട് വർക്ക് ഷോപ്പുകൾ തുറന്നിരുന്നില്ല. കൂട്ടിലങ്ങാടി പാലത്തിനടുത്ത് തുറന്നുവെച്ച വർക്കുഷോപ്പു കണ്ടു. കാർ അവിടെ കയറ്റി. ചില സാധനങ്ങൾ മാറ്റാൻ മലപ്പുറം കുന്നിൽ മുകളിൽ പോയി കൊണ്ട് വരേണ്ടതിനാൽ കുറച്ചുസമയം അവിടെ തങ്ങേണ്ടിവന്നു. ഈ ഒഴിവിൽ അസർ നിസ്കാരത്തിന്റെ കാര്യവും കാവുങ്ങൽ നിസ്കാരപ്പള്ളിയുണ്ടെന്നും കാറിൽ അവിടെ പോയി നിസ്കരിക്കാമെന്നും ശൈഖുനായുടെ ശ്രദ്ധയിൽ പെടുത്തി. ഇതിനിടയി ഷോപ്പുടമയുടെ ക്ഷണം: ''നിസ്കരിക്കാൻ ഷോപ്പിന്റെ മുകളിൽ സൗകര്യമുണ്ട്'' കേൾക്കേണ്ട താമസം. ശൈഖുന നേരെ മുകളിൽ കയറി നിസ്കരിച്ചു. ഞങ്ങൾ കാവുങ്ങലേക്ക് നടന്നു. ചുരുക്കത്തിൽ നമസ്കാര സമയമാകുമ്പോൾ എവിടെയായിരുന്നാലും വുളു ശൈഖുനാക്ക് ഒരു ഭാരമായിരുന്നില്ല. ശൈഖുനായോടൊപ്പം ജന്നാത്തുൽ ഫിർദൗസിൽ അല്ലാഹു നമ്മെയും ഒരുമിച്ചു കൂട്ടട്ടേ. 0



അഭിവന്ദ്യരായ ഉസ്താദിന്: നന്ദി ദാറുസ്സലാം വിദ്യാർത്ഥികൾ ശൈഖുനായുടെ ഖബറിടത്തിൽ ഇടമുറിയാതെ പ്രാർത്ഥന നടത്തുന്നു.



# ശൈഖ് പള്ളിയിലെ ശംസുൽ ഉലമ

***ഉസ്മാൻ ദാരിമിപന്തിപ്പൊയിൽ***
**(ഇമാം ശൈഖ് പള്ളി ഇടിയങ്ങര)**

വന്ദ്യരായ ശൈഖുനാ ശംസുൽ ഉലമ(ന:മ)മഹാനവർകളുമായി ഈ വിനീതൻ അടുത്തുബന്ധപ്പെടാൻ തുടങ്ങിയത് 92 മുതലാണ്. അതിനുമുമ്പ് 7 വർഷക്കാലത്തോളം ശൈഖുനായുടെ മഹത്ത്വങ്ങൾ ഉസ്താദ് കെ. ടി. പോക്കർ മസ്‌ലിയാർ അവർകളിൽ നിന്നും മനസ്സിലാക്കാൻ സാധിച്ചിരുന്നു. ശൈഖുനായുമായി വളരെ അടുത്ത് ബന്ധപ്പെടണമെന്ന ആഗ്രഹം കൊണ്ടുതന്നെയായിരുന്നു ഉപരിപഠനാർത്ഥം നന്തികോളേജ് തിരഞ്ഞെടുത്തത്.



ശൈഖുനാ അവസാനമായി പങ്കെടുത്ത അപ്പവാണിഭ നേർച്ചക്ക് തുടക്കം കുറിച്ചുകൊണ്ട് കൊടി ഉയർത്തുന്നു.

ളുഹ്ർ നിസ്കാരാനന്തരം ഊണിനുശേഷമായിരുന്നു ശൈഖുനായുടെ ബുഖാരിയുടെയും തുഹ്ഫയുടെയും ക്ലാസ്. ക്ലാസിൽ മുൻനിരയിൽ സ്ഥാനം പിടിക്കാൻ ഓരോ മുതഅല്ലിമുകളും മത്സരിക്കുക പതിവായിരുന്നു. ശൈഖുനാ വരുന്ന ദിവസങ്ങളിൽ നേരത്തെ തന്നെ ജമാഅത്തിന് എത്തുകയും നിസ്കാരശേഷം ഇരിക്കേണ്ടസ്ഥലം മുൻകൂട്ടിനിശ്ചയിക്കലും വിദ്യാർത്ഥികളുടെ പതിവായിരുന്നു. ആ തിളക്കമാർന്ന മുഖത്തേക്ക് വെറുതെ നോക്കിയിരിക്കുന്നത് പോലും മനസ്സിന് ആശ്വാസവും സമാധാനവും നൽകാൻ മാത്രം പര്യാപ്തമായിരുന്നു.

ശൈഖുനായുടെ കൂടെ ഒരു യാത്രചെയ്യാൻ അവസരം കിട്ടിയത് അന്നും ഇന്നും എന്റെ ജീവിതത്തിലെ ഏറ്റവും വലിയ അനുഭവമാണ്. വളരെ ഭയത്തോടെയാണ് കാറിന്റെ മുൻസീറ്റിൽ കയറിയിരുന്നതെങ്കിലും ശൈഖുനായുടെ സ്നേഹപൂർണ്ണമായ പെരുമാറ്റം ഭയാശങ്കകളൊക്കെ നീക്കി കളയാൻ പര്യാപ്തമായിരുന്നു. വീട്ടിൽ എത്തിയ ഉടനെ ശൈഖുന അവിടുത്തെ താമസ സൗകര്യങ്ങൾ പരിചയപ്പെടുത്തുകയും ആവശ്യാനുസരണം വേണ്ടത് ചെയ്യാനും പറഞ്ഞപ്പോൾ എന്റെ മനസ്സിലെ ഊഹങ്ങൾ മുഴുവനും ആയിരമായിരം കാതങ്ങൾക്കപ്പുറത്തേക്ക് പറന്നകലുകയായിരുന്നു.

കോളേജ് ജീവിതം കഴിഞ്ഞ് ഒരു വർഷം ജോലി ചെയ്തശേഷമാണ് നന്തിദാറുസ്സലാമിന്റെ കീഴ്സ്ഥാപനമായ ശൈഖ് പള്ളിയിൽ ഞാൻ എത്തിപ്പെട്ടത്. അന്നുമുതൽ

ശൈഖുനായുമായുള്ള ബന്ധം പൂർവ്വോപരി ശക്തിപ്പെടുകയായിരുന്നു.

വർഷങ്ങളോളമായി ശൈഖുനയായിരുന്നു അപ്പവാണിഭനേർച്ചക്ക് കൊടി ഉയർത്തിയിരുന്നത്. ഇവിടെ ആഴ്ചയിൽ ചുരുങ്ങിയത് 4 തവണ ശൈഖുനാ സിയാറത്തിന് വരാറുണ്ടായിരുന്നു. ചില സന്ദർഭങ്ങളിൽ ദിവസത്തിൽ രണ്ട് തവണപോലും വന്ന് സിയാറത്ത് ചെയ്യുമായിരുന്നു. മഹാനവർകളുടെ സിയാറത്തിലും പഠിക്കാനും പകർത്താനും വേണ്ടുവോളമുണ്ടായിരുന്നു. മഖാമിന്റെ മുൻഭാഗത്തുകൂടി കയറിവരുന്ന ശൈഖുനാ മറപെട്ടുകിടിക്കുന്ന മഹാനവർകളുടെ ശിരോഭാഗത്ത് കൊച്ചുകുട്ടി പാഠശാലയിൽ ഇരിക്കുന്നത് പോലെ ഇരിക്കുന്നത് കണ്ടാൽ നാമറിയാതെ കണ്ണിൽ വെള്ളം നിറഞ്ഞ് പോകും. ഫാതിഹയും യാസീനും ഓതി ദുആ ചെയ്തശേഷം മഖ്ബറയുടെ മുകളിലുള്ള പട്ട് പിടിച്ചുമൊത്തി മുഖം മുഴുവൻ തടവുകയും ചെയ്യുക പതിവായിരുന്നു. അവിടെവെച്ച് ഉച്ചത്തിൽ സംസാരിക്കുകയോ, ശബ്ദമുയർത്തി ദുആ ചെയ്യുകയോ ചെയ്യുമായിരുന്നില്ല. ''ഈ കമ്പൗണ്ടിൽ കയറിയാൽ ഉച്ചത്തിൽ സംസാരിക്കരുത് പതുക്കെ പറയണം. എന്ന് ശൈഖുനാ പറയാറുണ്ടായിരുന്നു. ഒരിക്കൽ ഒരു മാനസീക രോഗി ഉച്ചത്തിൽ ഓതുന്നത് കേൾക്കാനിടയായ ശൈഖുനാ എന്നെ വിളിച്ചുപറഞ്ഞു. ''ആരാണെടോ അതോതുന്നത്? മെല്ലെ അതോതാൻ പറ'' മഖാമിന്റെ പുറത്ത് നിന്നാണെന്ന എന്റെ മറുപടിയിൽ തൃപ്തിവരാതെ അനാരോഗ്യം പോലും തൃണവൽഗണിച്ച് എഴുന്നേറ്റ്പോയി പുറത്ത് നിന്നാണെന്ന് ശൈഖുനാ ഉറപ്പ് വരുത്തി.

**അപ്പവാണിഭനേർച്ചക്ക് വരുമ്പോൾ ചിലപ്പോൾ അപ്പവും വാങ്ങിച്ച് വരും. അല്ലെങ്കിൽ റൂമിലെത്തിയ ശേഷം അപ്പം വാങ്ങിക്കാൻ കാശ് തരും. തബർറുക്കിന് വേണ്ടി അപ്പം കൊണ്ടുപോവുകയും ചെയ്യും. വലിയ പ്രശ്നങ്ങൾക്ക് മദ്ധ്യേ സിയാറത്ത് ചെയ്യുമ്പോൾ മഖാമിന്റെ വാതിലുകൾ അടച്ച് ദീർഘനേരം സിയാറത്ത് ചെയ്യുന്നത് കാണാം. അത്തരം സന്ദർഭങ്ങളിൽ സിയാറത്ത് കഴിഞ്ഞ് പുറത്തേക്ക് വരുമ്പോൾ ആ മുഖത്ത് ഭാവമാറ്റം ശരിക്കും പ്രകടമായിരുന്നു.**

സിയാറത്തിന് ശേഷം റൂമിൽ വന്നാണ് കാര്യങ്ങൾ സംസാരിക്കുക. റൂമിലെത്തിയാൽ നിലത്ത് തന്നെ ഇരിക്കും. ഒരിക്കലും കട്ടിലിന്റെ മുകളിൽ ഇരിക്കുന്നതായി ഞാൻ കണ്ടിട്ടില്ല. ഒരു ദിവസം റൂമിൽ എത്തിയ ശൈഖുനാ ഇപ്രകാരം പറഞ്ഞു: ''എടോ, ആരാണ് മൂപ്പരെന്ന് അറിയോ? ഖുതുബുസ്സമാൻ മമ്പുറം തങ്ങൾ കല്ലായിൽ ചെരുപ്പ് ഊരിവെച്ചിട്ടാണ് ഇവിടെ വരാറ്. മൂപ്പരെ അറിയോ? വലിയ്യിന് മാത്രമേ വലിയ്യിനെ അറിയാൻ കഴിയൂ. അങ്ങനല്ലേ? നാണയ നോട്ടക്കാരൻ മാത്രമെ ശരിയായ നാണയം അറിയൂ. ശ്രദ്ധിക്കണം.'' നേർച്ചപ്പെട്ടിയിൽ നിക്ഷേപിക്കുകയാണെങ്കിലും മറ്റുവല്ലതും കൊടുക്കുന്നുണ്ടെങ്കിലും ഖാദിമിനെ വിളിച്ച് കയ്യിൽതന്നെ ഏല്പിക്കുകയും പ്രസ്തുതകർമ്മം നിർവ്വഹിക്കാൻ പറയുകയും പതിവായിരുന്നു. നേർച്ചവസ്തുക്കൾക്ക് ശൈഖുനാ വല്ലാതെ പ്രാധാന്യം കൽപിച്ചിരുന്നു. തബർ റുക്കിന് കൊണ്ടുപോകുന്നതിൽ യാതൊരുകുറവും ശൈഖുനാ കണ്ടിരുന്നില്ല. അപ്പവാണിഭനേർച്ചക്ക് വരുമ്പോൾ ചിലപ്പോൾ അപ്പവും വാങ്ങിച്ച് വരും. അല്ലെങ്കിൽ റൂമിലെത്തിയ ശേഷം അപ്പം വാങ്ങിക്കാൻ കാശ് തരും. തബർറുക്കിന് വേണ്ടി അപ്പം കൊണ്ടുപോവുകയും ചെയ്യും. വലിയ പ്രശ്നങ്ങൾക്ക് മദ്ധ്യേ സിയാറത്ത് ചെയ്യുമ്പോൾ മഖാമിന്റെ വാതിലുകൾ അടച്ച് ദീർഘനേരം സിയാറത്ത് ചെയ്യുന്നത് കാണാം. അത്തരം സന്ദർഭങ്ങളിൽ സിയാറത്ത് കഴിഞ്ഞ് പുറത്തേക്ക് വരുമ്പോൾ ആ മുഖത്ത് ഭാവമാറ്റം ശരിക്കും പ്രകടമായിരുന്നു.

റൂമിൽ ഇരിക്കുന്ന ശൈഖുനായുടെ അടുക്കൽ പലരും ദുആകൊണ്ട് വസ്വിയ്യത്ത് ചെയ്യാനും മന്ത്രിപ്പിക്കാനും വരുമായിരുന്നു. എന്നാൽ അത്തരക്കാരോടെല്ലാം ശൈഖുനാ ഒരേ മറുപടിയാണ് പറയുക: ''മൂപ്പരോട് പറ, മൂപ്പര് വലിയ മഹാനാണ്. മൂപ്പര് ശരിയാക്കും.'' ശൈഖുനാ പറഞ്ഞതിന് ശേഷം അവിടെചെന്ന് പറഞ്ഞാൽ ഉദ്ദിഷ്ടകാര്യം സാധിക്കുക ഉറപ്പായിരുന്നു. ഒരിക്കൽ ശൈഖുനാ സിയാറത്തിന് ശേഷം റൂമിൽ ഇരിക്കുകയായിരുന്നു. ഞാന് സിയാറത്തിന് വന്നവരുടെ ദുആക്ക് നേതൃത്വം കൊടുക്കുന്നു. എന്റെ ദുആ മുഴുവൻ ശൈഖുനാ ശ്രദ്ധിച്ചു. ദുആ കഴിഞ്ഞതിന് ശേഷം എന്നെ വിളിച്ചു ഇപ്രകാരം പറഞ്ഞു. ''അത് അവിടെ വേണ്ട, അങ്ങനെ ദുആ ചെയ്യേണ്ട, അത് അവിടെ ഇപ്പോൾ ആവശ്യമില്ല. അവരുടെ ഖബ്ർ ആദ്യമെ സ്വർഗ്ഗത്തിലാണ്. നരകത്തിലല്ല. അത് അവിടെ ദുആ ചെയ്യേണ്ടട്ടൊ'' 'അവരുടെ ഖബറിടം സ്വർഗ്ഗപ്പൂങ്കാവനമാക്കേണമേ'' എന്നർത്ഥംവരുന്ന ദുആ ഞാൻ നടത്തിയിരുന്നു. ശേഷം ഒരു ദുആ ശൈഖുനാ എനിക്ക് പഠിപ്പിക്കുകയും ചെയ്തു. തദവസരം ശൈഖുനാ പറഞ്ഞു: ''മൂപ്പര് വലിയ മർതബയിൽ എത്തിയപ്പോൾ മൂപ്പരെ ശൈഖ് പരീക്ഷിച്ചു. മഹാനവർകളെ തോട്ടത്തിൽ കൊത്താനാക്കി. അപ്പോൾ മരച്ചുവട്ടിൽ പൊന്നിനാലുള്ള നിക്ഷേപങ്ങൾ മൂപ്പര് കാണുകയുണ്ടായി. അതിലേക്ക് മഹാൻ തിരഞ്ഞു നോക്കുകപോലും ചെയ്തില്ല'' മൂപ്പരുടെ കണ്ണിൽ കണ്ട നിക്ഷേപങ്ങൾ കൊണ്ടുള്ള ഉദ്ദേശ്യം എന്താണ്? ഞാൻ ചോദിച്ചു. ശൈഖുനാ പറഞ്ഞു. ''അത് അടുത്തുള്ളവർക്ക് കാണാൻ കഴിഞ്ഞുകൊള്ളണമെന്നില്ല. അമലുകളെല്ലാം പൂർത്തിയാക്കിയതിനുശേഷം, പരീക്ഷണത്തിന്റെ സമയത്ത് തർബ്ബിയത്തിന്റെ ശൈഖ് അവർക്ക് കോലമാക്കികൊടുക്കുന്നതാണ്. നമ്മുടെ കണ്ണിൽ അത് കാണൂലാ. മൂപ്പര് തിരിച്ചുവന്നപ്പോൾ ശൈഖ് ചോദിച്ചു. എന്താ കണ്ടത്? കാര്യങ്ങളെല്ലാം വിവരിച്ചപ്പോൾ ശൈഖ് അദ്ദേഹത്തോടായി പറഞ്ഞു. നിങ്ങൾക്ക് അത് എടുത്തുകൂടായിരുന്നോ? നിക്ഷേപം കഴിഞ്ഞാൽ അല്ലാഹു മാത്രമേ ബാക്കിയാവുകയുള്ളൂ. നിക്ഷേപത്തിന്റെ മുമ്പും പിമ്പും എനിക്ക് അല്ലാഹു മതി. ഈ മറുപടി കേട്ടപ്പോൾ ശൈഖ് അത്ഭുതപ്പെട്ടു. മൂപ്പർക്ക് ഖാദിരിയ്യാ ത്വരീഖത്തിന്റെയും, ജിസ്തിയ്യാ ത്വരീഖത്തിന്റെയും അനുവാദം കൊടുക്കുകയും തർബ്ബിയത്തിന്റെ ശൈഖുമാരുട സ്ഥാനത്ത്

നിർത്തുകയും ചെയ്തു.

ഇംഗ്ലീഷുകാരുടെ ഭരണകാലത്ത് കുറച്ച് മുസ്ലിംകൾ കൂടി നസാറാക്കളിൽപ്പെട്ട ഒരു നാട്ടുരാജാവിനെ കൊന്നു. മുസ്ലിംകൾ ജയിലിലായി. വിചാരണയിൽ തൂക്കികൊല്ലാനുള്ള സാദ്ധ്യത തെളിഞ്ഞുവന്നു. അവരുടെ ചില കുടുംബക്കാർ മഹാനായ ഇമാം ജിഫ്രി (റ)വിന്റെയടുത്ത് ചെന്ന് വിവരം പറഞ്ഞു. ജിഫ്രി (റ) അവരേയും കൊണ്ട് ശൈഖ് പള്ളിയിലെത്തി. യാസീൻ ഓതി ദുആ ചെയ്തു. ശേഷം ജിഫ്രി(റ) പറഞ്ഞു: ജയിലിലുള്ളവർ രക്ഷപ്പെടുമെന്നതിന് ഞങ്ങൾക്ക് എന്തെങ്കിലും തെളിവ് വേണം. തൽസമയം പച്ചനിറമുള്ള ഒരു പക്ഷി മഖ്ബറക്ക് ചുറ്റും പറന്നു. ഇമാം ജിഫ്രി(റ) പറഞ്ഞു. "നിങ്ങൾ സന്തോഷത്തോടെ തിരിച്ചുപോവുക. അവരെ അല്ലാഹു മൂപ്പരെക്കൊണ്ട് രക്ഷപ്പെടുത്തും." കാര്യം അങ്ങിനെ തന്നെ സംഭവിച്ചു. അവരെ ശിക്ഷയിൽനിന്നും പൂർണ്ണമായി ഒഴിവാക്കിക്കൊണ്ട് വിധി വന്നു.

ഒരു ദിവസം ശൈഖുനാ റൂമിൽ ഇരിക്കുമ്പോൾ കുറച്ചു മുതഅല്ലിമിങ്ങൾ വന്നു ചോദിച്ചു. 'അല മുഹമ്മദി'ൽ ബദ്റിൽ പന്ത്രണ്ടായിരം കുഫ്ഫാറുകൾ ഓടിപ്പോയെന്ന് കാണുന്നുണ്ടല്ലോ? പുത്തൻവാദികളുടെ ചോദ്യത്തിന് എന്താണ് മറുപടി പറയുക? ശൈഖുനായൊന്ന് പുഞ്ചിരിച്ചു. എന്നിട്ട് പറഞ്ഞു: "അത് അറിയാഞ്ഞിട്ടാണ്. അത് സാധാരണയല്ലേ? നമ്മൾ രണ്ടാൾ അടികൂടുകയാണെങ്കിൽ എത്ര ആൾ നോക്കിനിൽക്കാനുണ്ടാവും? അതുപോലെ ആ പ്രദേശത്തെ കുഫ്ഫാറുകൾ മുഴുവൻ യുദ്ധംകാണാൻ ബദ്റിന്റെ ഭാഗത്ത് തടിച്ച് കൂടിയിരുന്നു. യുദ്ധത്തിലുള്ളവർ ഓടുന്നത് കണ്ടപ്പോൾ കാണികളും ഓടി. ഇവരും കാഫിരീങ്ങളായ ശത്രുക്കൾ തന്നെയല്ലേ? അതിലെന്താണുള്ളത്?

ജീവിതത്തിൽ എനിക്ക് കിട്ടിയ വലിയൊരു ഭാഗ്യം കൂടി ഇവിടെ സൂചിപ്പിക്കട്ടെ. സാധാരണ ശൈഖുനാ ജുമുഅക്ക് ശൈഖ് പള്ളിയിലാണ് വരിക. വഫാതിന്റെ രണ്ട് വെള്ളിയാഴ്ച മുമ്പുവരെ വന്നിരുന്നു. ഒരിക്കൽ ശൈഖുനാ പതിവിലും നേരത്തെ വന്നിരിക്കുന്നു. പള്ളിയിൽ എത്തിയ ശൈഖുനാ, എന്നെ അടുത്തേക്ക് വിളിച്ചു ഇപ്രകാരം പറഞ്ഞു. "ഇന്ന് ഖുതുബ മുക്രിമുസ്ലിയാർ ഓതട്ടെ. നീ ഒരുകാര്യം ചെയ്യ്. കിണാശ്ശേരി ഒരു ദർസ് ഉദ്ഘാടനമുണ്ട്. അതിന് പോകണം. ഇവിടെ ഞാൻ ശ്രദ്ധിക്കാം." ശൈഖുനാനെ കൊണ്ടുപോകാൻ ആളുകൾ വന്നിരിക്കുന്നു. അവരോടായി ശൈഖുനാ പറഞ്ഞു. "കൂട്ടിക്കോ ഇവിടെ കൊണ്ടുവന്ന് വിടണം" ശേഷം എന്നോടിപ്രകാരം ഉണർത്തി. "നാട്ടിൽ പ്രസംഗിക്കുമ്പോൾ പ്രശ്നമുണ്ടാക്കുന്നത് പറയരുത്. നാട്ടുകാർ യോജിക്കണം. അതിന്ന് വേണ്ടി പറയണം. നാട്ടിൽ ഉൽഫത്ത് ഉണ്ടാവണം. അതിനാണ് പ്രസംഗിക്കേണ്ടത്." ഇത്രയും കേട്ടപ്പോൾ എന്റെ കണ്ണിൽ നിന്നും അറിയാതെ കണ്ണുനീർ ഒലിക്കുകയായിരുന്നു. എന്താണ് ഞാൻ ഈ കേൾക്കുന്നത്.? ഞാൻ അവിടെതന്നെ ഇരുന്നുപോയി. അപ്പോൾ ആശീർവദിച്ചുകൊണ്ട് ശൈഖുനാ പറഞ്ഞു; "പേടിക്കേണ്ട സന്തോഷത്തോടെ പോവണം" ഞാൻ പോകുകയും കാര്യം ഭംഗിയായി കലാശിക്കുകയും ചെയ്തു. ശൈഖുനായുടെ ഔദാര്യത്തിന്റെ ആഴം മനസ്സിലാക്കാൻ ഈ ഒരൊറ്റ സംഭവം ധാരാളം മതി.

നമ്മുടെയൊക്കെ ഭാവനകൾക്കതീതനായിരുന്നു ശൈഖുനാ ഇരുപതാം നൂറ്റാണ്ടിന്റെ ആത്മീയ വിഹായസ്സിൽ വെള്ളിവെളിച്ചമായി ജ്വലിച്ചുനിന്ന ജ്യോതിർ ഗോളമായിരുന്നു ശൈഖുനാ. ശൈഖുനാന്റെ ബർകത്ത് കൊണ്ട് സർവ്വശക്തനായ റബ്ബ് ഉപകാരപ്രദമായ ഇൽമ് വർദ്ധിപ്പിച്ചു തരുമാറാകട്ടെ. ഇരുലോകത്തും അഭിമാനം പ്രദാനം ചെയ്യുമാറാകട്ടെ. ആമീൻ. ○



## പി.എം മൊയ്തീൻ കുട്ടിമുസ്ല്യാർ

**വെളിമുക്ക് സൗത്ത്**

# മായാത്ത ചില സ്മരണകൾ

പരശ്ശതം പണ്ഡിതൻമാരുടെ വന്ദ്യനായ ഗുരു ശൈഖുനാ ശംസുൽ ഉലമാ പരിശുദ്ധമായ "വിലായത്തി" നെഎത്തിച്ചവരായിരുന്നു എന്ന തിന് നിസ്സംശയം അനുഭവത്തിന്റെ വെളിച്ചത്തിൽ സമർത്ഥിക്കാൻ കഴിയും.

ജാമിഅ നൂരിയയിൽ പഠിക്കുന്ന കാലം പതിവായി എല്ലാ വ്യാഴായ്ചയും ശൈഖുനാ സ്വദേശത്ത് പോവാറുണ്ടായിരുന്നു. ഒരു വ്യാഴാഴ്ച ദിവസം വിനീതനായ ഈ ലേഖകനും സഹപാഠികളായ ചിലരും സ്വദേശത്തക്ക് പോകുവാനായി കോളേജിൽ നിന്നിറങ്ങി. ശൈഖുനാ പോയതിനു ശേഷമേ ഞങ്ങൾ പോകാറുണ്ടായിരുന്നുള്ളു. മഹാനവർകൾ കയറുന്ന ബസ്സിൽ കയറുന്നതു തന്നെ വിദ്യാർത്ഥികൾക്ക് ഭയമാണ്. ഞങ്ങൾ പെരിന്തൽ മണ്ണിൽ എത്തി മലപ്പുറം വഴി കോഴിക്കോട്ടു പോകുന്ന ബസ്സിൽ കയറി സീറ്റിൽ ഇരുന്നു. ബസ്സ് നിറഞ്ഞു പെട്ടന്ന് ശംസുൽ ഉലമാ ബസ്സിന്റെ മുൻ വാതിലിലൂടെ ബസ്സിൽ കയറി. ബസ്സിലുള്ള സർവ്വരും ആദരപൂർവ്വം എഴുന്നേറ്റു. ശംസുൽ ഉലമ മൂന്നാൾ ഇരിക്കുന്ന സീറ്റിൽ ഇരുന്നു. ഒരാളും അദ്ദേഹത്തോടുകൂടെ സീറ്റിൽ ഇരുന്നില്ല.അതേ സമയം എന്റെ അടുത്ത് പ്രായമുള്ള ഒരു അമുസ്ലിം സഹോദരൻ ഉണ്ടായിരുന്നു. അദ്ദഹം ചോദിച്ചു. " അതാരാണ്" ഞാൻ പറഞ്ഞു ജാമിഅ നൂരിയ്യ കോളേജിലെ പ്രിൻസിപ്പാളാണ് ആ മനുഷ്യൻ പറഞ്ഞു. അദ്ദേഹത്തെ ഒരു പ്രിൻസിപ്പൽ എന്നു വിശേഷിപ്പിച്ചാൽ പോരാ അദ്ദേഹം ഒരു അസാധാരണ മനുഷ്യനാണ് ശേഷം അദ്ദേഹം നടന്നു ശംസുൽ ഉലമയുടെ മുഖത്ത് തന്നെ നോക്കി കുറേ നേരം നിന്നു എന്റെ അടുത്തേക്ക് തിരിച്ച് വന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹം ദൈവീക സ്മരണയിൽ മുഴുകിയിരിക്കുകയാണ്. ദൈവത്തിന്റെ അടുക്കൽ ഉന്നതസ്ഥാനീയനാണ് അദ്ദേഹം.

കുറ്റിപ്പുറം വാളാഞ്ചേരി റൂട്ടിൽ മർകസ് മൂടാലിൽ നാഷനൽ ഹൈവെയുടെ ഓരത്ത് ഒരു മഹാന്റെ ഖബറുണ്ട്. അവിടത്തെ ഉറൂസിന് ശൈഖുനായെ ക്ഷണിച്ചു. ക്ഷണം സ്വീകരിച്ച് കുറ്റിപ്പുറത്തേക്ക് വരുവാൻ കോഴിക്കോട് റെയിൽവെ സ്റ്റേഷനിൽ വന്നു. ഈ വിനീതനും അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നു. ട്രൈൻ കാത്തുനിൽക്കുമ്പോൾ ഒരാൾ ശംസുൽ ഉലമായുടെ പിറകിൽ നിന്ന് സലാം ചൊല്ലി പക്ഷെ, സലാം ശൈഖുനാ മടക്കിയില്ല. ഞങ്ങൾ വണ്ടിയിൽ കയറി വണ്ടിയിൽ ഇരുന്ന് പലതും പറഞ്ഞ, കൂട്ടത്തിൽ ശൈഖുനാപറഞ്ഞു സ്റ്റേഷനിൽ നിന്ന് സലാം പറഞ്ഞവൻ ജമാഅത്തുകാരനാണ്. സലാം കേട്ടപ്പോൾ എന്നോടാരോ പറഞ്ഞു. സലാം മടക്കണ്ട തിരിഞ്ഞു നോക്കുമ്പോഴാണ് മനസ്സിലായത്. അവനെ ഞാൻ അറിയും നാളെ അവനിക്ക് പ്രസംഗിക്കാമല്ലൊ! ഞാൻ ഇ.കെക്ക് സലാം ചൊല്ലി മടക്കി അത് ഒപ്പിക്കാനാണ് പിന്നീലൂടെ വന്ന് സലാം പറഞ്ഞത്. മശായിഖന്മാരുടെ ഹഖ് കൊണ്ട്. അതിലൊന്നും കുടുങ്ങുകയില്ല. ഈ സംഭവം എന്നെ അത്യധികം അത്ഭുതപ്പെടുത്തി. കുറ്റിപ്പുറത്ത് വണ്ടി ഇറങ്ങി. മഗരിബ് നിസ്ക്കാരത്തിനായി ഞാൻ മുദരിസായി നിന്നിരുന്ന കഴുത്തല്ലൂർ പള്ളിയിൽ എത്തണമെന്ന് നേരത്തേപറഞ്ഞിരുന്നു. വലിയ ഒരു ജാനാവലി ശൈഖുനായെ പ്രതീക്ഷിച്ചു പള്ളിയിൽ കൂടിയിരുന്നു.

നിസ്കാരാനന്തരം പള്ളിയുടെ മുമ്പിൽ അന്ത്യവശ്രമം കൊള്ളുന്ന വലിയുള്ളാഹി ഗനുച്ചിപ്പുറം തങ്ങളുടെ മഖ്ബറ സിയാറത്തിനായി വന്നു. മഹാനവർകളുടെ ചരിത്രമെല്ലാം ചോദിച്ചറിഞ്ഞതിന് ശേഷം സിയാറത്തിനായി മഖ്ബറിയിൽ പ്രവേശിച്ചു; മഖ്ബറയുടെ തലഭാഗത്ത് പടിഞ്ഞിരുന്നു ശൈഖുനാക്ക് ഇരിക്കാൻ എന്റെ ഷാൾ വിരിക്കാൻ ശ്രമിച്ചു പക്ഷെ സമ്മതിച്ചില്ല. യാസീൻ ഓതി തീർന്നപ്പോൾ ഈ വിനീതനോട് ദുആ ചെയ്യാൻ കൽപ്പച്ചു. ശൈഖുനായുടെ സമീപത്തുനിന്ന് ദുആ ചെയ്യാൻ കടുത്ത മനപ്രയാസം എങ്കിലും ഒരു നിലക്ക് ഒപ്പിച്ചു. അദ്ദേഹം തലഭാഗത്ത് ഇരുന്നു എന്തോ സംസാരിക്കുകയും പുഞ്ചിരിക്കുകയും ചെയ്യുന്നു എനിക്ക് ഉൾക്കിടിലം ദുആയിൽ വല്ല വീഴ്ചകളും സംഭവിച്ചോ? അതായിരിക്കും പുഞ്ചിരിക്കുന്നതും സംസാരിക്കുന്നതും പിന്നീട് ശൈഖുനാ പറഞ്ഞു. " അദ്ദേഹം മഹാനാണ് എല്ലാം ഞാൻ ചോദിച്ചറിഞ്ഞു. അവിടെ ഉറൂസാക്കി കഴിക്കണം. (അന്ന് അവിടെ നടന്ന് വരുന്നത് ശറഇൽ

തെറ്റായ ആചാരമായിരുന്നു.) ഉറൂസാക്കി മാറ്റാൻ നീ ശ്രമിക്കണം. അതിനുള്ള തൗഫീഖിന് വേണ്ടി ഞാൻ മുപ്പരോട് പറയാം പിന്നെ അധികകാലം കഴിയേണ്ടി വന്നിട്ടില്ല ഉറൂസായി മാറാൻ. അത് ഇന്നും ഉറൂസായി നടന്ന് വരുന്നു.

സിയാറത്തിനുശേഷം ചൂടാൽ ദേശീയ പാതയുടെ സമീപത്തുള്ള ഉറൂസിൽ പങ്കെടുത്ത്കൊണ്ട് ശൈഖുനാ പ്രസംഗത്തിൽ പറഞ്ഞു "ഇവിടെ അന്ത്യവിശ്രമം കൊള്ളുന്ന മഹാൻ ഷഹീദാണ് (അങ്ങിനെയൊരു വിവരം അന്ന് വരേ ഞങ്ങൾക്ക് അജ്ഞാതമായിരുന്നു.) ഹംസ എന്നാണ് പേർ എനിക്കു മനസ്സിലായിട്ടുണ്ട്. എങ്ങിനെ മനസ്സിലായി എന്ന് നിങ്ങൾ എന്നോട് ചോദിക്കരുത്. ആയിരങ്ങളുടെ മുമ്പിൽ വെച്ചാണ് ഈ കാര്യം പറഞ്ഞത്.കേട്ടവരല്ലാം അത്ഭുതപ്പെട്ടു. അത് കൊണ്ട് ചുവന്ന ചായം മഖ്ബറക്ക് പൂശണം. അതിന് ഇന്നും ചുവന്ന ചായമാണ്. എന്നോട് പറഞ്ഞു വലിയ്യിന്റെ മഖ്ബറക്ക് പച്ചച്ചായം, ശുഹദാ ഇന്റെ മഖ്ബറക്ക് ചുവന്ന ചായം എന്നാൽ കാണുന്നവർക്ക പ്രഥമ ദൃഷ്ട്യാ മനസ്സിലാകും ഇന്നആളാണ്. ഇവിടെ ഉള്ളത്, ആ ഉപദേശപ്രകാരമാണ് കഴുത്തല്ലൂർ ജാറം പച്ചയും മൂടാൽ ജാറം ചുവപ്പുമായി കണുന്നതിന്റെ രഹസ്യം

പിന്നെ പറഞ്ഞു ശുഹദാആണന്ന് ഇതിന്റെ പരിസരം പരിശോധിച്ചാൽ തന്നെ നിങ്ങൾക്ക് മനസ്സിലാകും. അതിന്റെ പരിസരത്തുള്ള കാടും മറ്റും വെട്ടി വൃത്തിയാക്കിയപ്പോൾ ചെറിയ തുർന്ന് കിടക്കുന്ന കുഴികളിൽനിന്ന് വാൾപോലോത്തെ ദ്രവിച്ചു കിടക്കുന്ന അവശിഷ്ടങ്ങൾ ലഭിച്ചു. ഇതിൽ നിന്നെല്ലാം മനസ്സിലാകുന്നത്, നമുക്ക് അജ്ഞാതമായ രഹസ്യങ്ങൾ പോലും അറിഞ്ഞിരുന്ന ഒരു അസാധാരണ പണ്ഡിതനായിരുന്നു മഹാൻ എന്ന്.

മൂടാൽ ഉറൂസ് കഴിഞ്ഞപ്പോൾ ശ്കതിയായ ശൈത്യം ശൈഖുനായുടെ ശബ്ദം തകരാറായി യാത്ര ചെയ്യാൻ വിഷമം, പുലർച്ചയുടെ ശേഷമേ യാത്രചെയ്യാൻ സാധിക്കൂ എന്ന പറഞ്ഞു.T.K കുഞ്ഞുമൊയ്തീൻ സാഹിബിന്റെ വീട്ടിൽ കിടന്നു. എന്നോടും A.K ആലിപ്പറമ്പ് (അന്ന SMFമുബല്ലിഗ് ഇന്ന് മുഫത്തിശ് ആണ്)നോടും പറഞ്ഞു ഇവിടെ അടുത്തു നിങ്ങളും ഉണ്ടാകണം ശംസുൽ ഉലമായുടെ കട്ടിലിന് തൊട്ടുതാഴെയാണ് ഞങ്ങൾ കിടന്നത് ഞങ്ങൾ രണ്ടുപേരും തീരെ ഉറങ്ങിയില്ല മഹാനവർകൾ ദിക്റുകൾ ചൊല്ലിക്കൊണ്ടിരിക്കുകയായിരുന്നു.ആരോടോ തനിച്ച് സംസാരിക്കുന്നതും ഞങ്ങൾ ശ്രദ്ധിച്ചു. ഞങ്ങളോടാണോ സംസാരിക്കുന്നത് അല്ല ഞങ്ങളോടല്ല! പിന്നെ ആരോട് ഇന്നും ഞങ്ങൾക്ക് പിടി കിട്ടിയിട്ടില്ല.

എന്റെ ദർസിൽ പഠിക്കുന്ന എടപ്പാളിന്നടുത്ത പെരുമ്പറമ്പ് സ്വദേശി ശംസുദ്ദീൻ എന്ന കുട്ടിക്ക് പതിവായി ബോധക്ഷയമുണ്ടാകും എത്ര ചികിൽസിച്ചിട്ടും സുഖപ്പെടുന്നില്ല ഞാൻ ശംസുൽ ഉലമയോട് പറഞ്ഞു. അവനെ വിളിച്ച് മന്ത്രിക്കുകയും വെള്ളം ഊതിക്കൊടുക്കുകയും ചെയ്തു. അതിന് ശേഷം അവനിക്ക് അസുഖമുണ്ടായിട്ടുമില്ല. ഒരു ദിവസം പകൽ രണ്ട് മണിക്ക് കഴുത്തല്ലൂർ പള്ളിയിൽ വന്നു. പെരിഞ്ഞനം ഒരു പരിപാടിക്ക് വേണ്ടി അമ്മനിക്കാട്ടു കുഞ്ഞാലൻ മുസ്ല്യാർ ശൈഖുനയെ കൂട്ടി കൊണ്ടു വരികയായിരുന്നു.വുളു എടുക്കാൻ ചുടു വെള്ളം തയ്യാറാക്കി നിസ്ക്കാരം കഴിഞ്ഞു.ചായയും തണുത്ത വെള്ളവും കൊണ്ടു വരട്ടെ എന്ന് സമ്മതം ചോദിച്ചു അത് വേണ്ടന്ന് പറഞ്ഞു.പിന്നെ എന്നോടു ചോദിച്ചു. നീ ചോറ് തിന്നോ? ഇല്ല ഞാൻ പറഞ്ഞു ചോറ് ഇവിടെ എത്തിയില്ലെ? എന്ന് ചോദിച്ചു. ഉണ്ട് എന്ന് പറഞ്ഞു. ആ ഭക്ഷണം കൊടുക്കാൻ മടിയായി എന്നോട് പറഞ്ഞു നിന്റെ ചോറ് എടുത്ത് വെയ്ക് വേറെ ഒന്നും വേണ്ട ഞങ്ങൾ അഞ്ച് പേരുണ്ട് മഹാനവർകൾ കളൊന്നിച്ച് രണ്ടു പേരും പിന്നെ ഞാനും രണ്ടാം മുദരിസ് സുലൈമാൻ ദാരിമിയും അഞ്ച് പേർക്കുള്ള ചോർ അതിലുണ്ട് എന്നോട് പറഞ്ഞു ``വിളമ്പ് ഇത് എല്ലാവർക്കും കാഫിയാകും'' ഞാൻ കോരിക്കൊണ്ട് അവിടുത്തേ പാത്രത്തിൽ ചോറ് ഇട്ടു. കോരി ഒഴിവാക്കി കൈ കൊണ്ട് വാരിയിടാൻ പറഞ്ഞു. അങ്ങിനെ ചെയ്തു. എനിക്ക് അൽപം കുറവായി കണ്ടപ്പോൾ അവിടുത്തെ പാത്രത്തിൽ നിന്ന് എനിക്ക് വാരിയിട്ട് തന്നു. എല്ലാവരും വയർ നിറയെ ചോറ് തിന്നു. റാഹത്തായി മഹാനവർകളുടെ ലാളിത്യം താഴ്മ എത്രമാത്രം ഉന്നതമായിരുന്നുവെന്ന് ഒന്നുമല്ലാത്ത നിസ്സാരക്കാരായ ഞങ്ങളോടുള്ള പെരുമാറ്റത്തിൽ നിന്ന് മനസ്സിലാക്കാനാകും.

1990ൽ ഈ ലേഖകൻ കപ്പലിന് ഹജ്ജിന് പോകാൻ അപേക്ഷ കൊടുത്തു. ശേഷം ശൈഖുനായുടെ അടുത്ത് ചെന്ന് വിവരം പറഞ്ഞു. കപ്പലിന് അപേക്ഷ കൊടുത്തത് അദ്ദേഹത്തിന് ഇഷ്ടപ്പെട്ടില്ല എന്ന് മനസ്സിലായി.`കപ്പലിൽ പോകുമ്പോൾ യാത്രക്ലേശകരമാണ്. കൂടാതെ ദറസും കുറെ നഷ്ടമാവുമല്ലോ. ശൈഖുന പറഞ്ഞു. ഞാൻ പറഞ്ഞു. രണ്ടുമാസം ഹറമിൽ താമസിക്കാം എന്ന് കരുതിയാണ് കപ്പലിന് അപേക്ഷിച്ചത്. ഉടനെ ശൈഖുനാ എന്നോട് പറഞ്ഞു. ആ സൗകര്യം വേറെ നിലക്ക് കിട്ടിയാലോ? അവിടുന്ന് ദുആ ചെയ്യണമെന്ന് പറഞ്ഞ് പിരിഞ്ഞു. പക്ഷെ കപ്പലിന് കിട്ടിയില്ല. പ്ലെയിനിനപേക്ഷിച്ചു. ആ കൊല്ലം (1990ൽ) ഹജ്ജിന് കപ്പലിൽ അപേക്ഷ നിരസിക്കപ്പെട്ടവരെ ഫസ്റ്റ് പ്ലെയ്നിന് അയക്കാൻ തീരുമാനിച്ചു. ആ വർഷം 58 ദിവസം മക്കത്തു കിട്ടി. അതിന് ശേഷം ഇന്നേ വരെയും ഹജ്ജ് കമ്മറ്റിയിൽ നിന്ന് ഇത്പോലൊരു തീരുമാനം ഉണ്ടായിട്ടില്ല. മഹാൻ പരിപൂർണ്ണ നിലക്ക് വിലായത്തിനെ എത്തിച്ചിരുന്നുവെന്നതിന് ഇതിലും മതിയായ ദൃഷ്ടാന്തം ആവശ്യമുണ്ടെന്ന് തോന്നുന്നില്ല.

തേഞ്ഞിപ്പലം ഒരു പള്ളി ഉൽഘാടനത്തിന് ശംസുൽ ഉലമ പങ്കെടുത്തു. തുടർന്ന് പ്രസംഗിച്ചത് "പള്ളി ദർസിനെ സംബന്ധിച്ചായിരുന്നു. പള്ളി ദർസ് ഇത്തിബാഅ് ആണ് അത് സജീവമാക്കണം. പള്ളി ദർസ് ലക്ഷ്യം വെച്ച്കൊണ്ടാണ് ഇന്ന് കേരളത്തിലെ പള്ളി നിർമ്മാണ ശൈലി തന്നെ. അദ്ദേഹം തുടർന്നു. കേരളം ഇസ്ലാമിന് വേരോട്ടം കിട്ടുന്ന സ്ഥലമാണെന്ന് മഹാൻമാർ മനസ്സിലാക്കിയതിന്റെ തെളിവാണ് മാലിക് ദീനാറും കൂട്ടരും കേരളത്തിൽ എത്തിയതും മസ്ജിദും ദർസും സ്ഥാപിച്ച് മതപഠനം പള്ളിയിൽ വെച്ച് നടത്തിയതും അവരുടെ കാലം കഴിയാറായപ്പോൾ ദീനിന്റെ പ്രവർത്തനം മഖ്ദൂം കുടുംബം ഏറ്റെടുത്തു. പിന്നെ അവരാണ് ആ ചുമതല നിർവ്വഹിച്ചത് അവരുടെ കാലശേഷം ആ ഉത്തരവാദിത്വം ഏറ്റെടുത്തത് വരക്കൽ മുല്ലക്കോയ തങ്ങളുടെ നേതൃത്വത്തിലുള്ള സമസ്തയാണ്. അത് നിർവ്വഹിക്കേണ്ടത് നമ്മളാണ് ലോകാവസാനം വരെ ആ ഉത്തരവാദിത്വ ബോധം സർവ്വ പണ്ഡിതർക്കും ഉമറാമക്കൾക്കും ഉണ്ടാവണം. കേരളത്തിലെ ദീനീ പ്രവർത്തനം മാലിക് ദീനാറും കൂട്ടരും ഒന്നാം ഘട്ടം മഖ്ദൂം കുടുംബം രണ്ടാം ഘട്ടം മൂന്നാം ഘട്ടം സമസ്ത്'' ഇങ്ങനെ ഒന്നര മണിക്കൂർ നീണ്ട പ്രസംഗത്തിൽ പല വിഷയങ്ങളും ഹ്രസ്വമായി വിശദീകരിച്ചു. ഒരു പുരുഷായുസ്സ് മുഴുവനും ദീനിന്നും സമുദായത്തിനും മാത്രം ചെലവഴിച്ചു. അനർഘങ്ങളായ വിജ്ഞാന മുത്തുകൾ വിതറി പരിശുദ്ധനായ അല്ലാഹുവിന്റെ സാമീപ്യം കരസ്ഥമാക്കി. ശൈഖുന ഇന്നും എന്നും ഒരത്ഭുത പ്രതിഭാസമാണ്. മഹാനവർകളുടെ പാത പിൻപറ്റി ശൈഖുനായോടൊന്നിച്ച് ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ച് കൂടാൻ അല്ലാഹു നമുക്കും തൗഫീഖ് നൽകട്ടെ. ആമീൻ.

൦



# ആരുടെ മുമ്പിലും തലകുനിക്കാത്ത പണ്ഡിത കേസരി

വന്ദ്യരിൽ വന്ദ്യരായ ശൈഖുനായുടെ അപദാനങ്ങളിൽ ഒന്നെങ്കിലും പിൻതലമുറക്ക് സംഭാവന ചെയ്യുക വഴി മഹാനോട് ഈ എളിയവന്റെ കടപ്പാടും അതിലുപരി ബറക്കത്തും സമ്പാദിക്കുക എന്ന സദുദ്ദേശത്തോടെ ഏതാനും വരികൾ ഇവിടെ പകർത്താം.

ഹിജ്റ: 5-ാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടം പേർഷ്യൻ മുസ്ലിംകൾ എല്ലാ രംഗങ്ങളിലും ജീർണ്ണതയെ തരണം ചെയ്യുകയായിരുന്നു. ഭരണാധികാരികളും പണക്കാരും സുഖാഡംബരങ്ങളിൽ മുഴുകി ജീവിച്ചുവെങ്കിൽ അത് കണ്ടു സഹിവരാത്ത പാവം ജനങ്ങൾ അസൂയാലുക്കളായി തരം താഴ്ന്നിരുന്നു. പണ്ഡിതോപദേശം എല്ലാവർക്കും കിട്ടാതെ ബുദ്ധിയുള്ളവരിൽ മാത്രം ഒതുങ്ങിയ കാലഘട്ടം. പല തരത്തിലുള്ള കള്ള ത്വരീഖത്തുകളും അരങ്ങ് തകർക്കുന്ന സന്ദർഭം. എന്തുകൊണ്ടും ഒരു മുജദ്ദിദിന്റെ അനിവാര്യത അനുഭവപ്പെട്ട ഘട്ടത്തിലാണ് ശൈഖുൽ മശാഇഖ് അശ്ശൈഖ് അബ്ദുൽ ഖാദിർ ജീലാനി (ഖ:സി) മഹാൻ സമൂഹ രംഗത്ത് വന്നത് എന്ന് ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

സമൂഹത്തിൽ ഏതെല്ലാം രംഗത്തും ജീർണ്ണത ബാധിച്ചുവോ അതെല്ലാം പിഴുതെറിഞ്ഞ് ആരുടെ മുമ്പിലും തലകുനിക്കാതെ, അഭിമാനവും അവിസ്മരണീയവും അതിലുപരി മാതൃകാപരവുമായ സേവനങ്ങളർപ്പിച്ചുകൊണ്ട് ഒരു നവ ചൈതന്യം മുസ്ലിം സമൂഹത്തിന് മഹാൻനേടിക്കൊടുത്തുവെന്നത് എന്ന് ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

എന്നാൽ ശൈഖുനാ ശംസുൽ ഉലമായുടെ ജീവചരിത്രവും നമുക്കൊന്ന് വിലയിരുത്താം. ശൈഖുനാ പണ്ഡിതന്മാർക്കിടയിലെ ശംസാണെന്നത് തീർച്ച. നോക്കൂ! വെല്ലൂർ ബാഖിയത്തിൽ പഠിക്കുന്ന കാലഘട്ടത്തിൽ സതീർത്ഥ്യരും അഗ്രഗണ്യൻമാരുമായ മർഹൂം സദഖത്തുള്ള മൗലവി, ഫ്ളഹരി, കുട്ടി മുസ്ലിയാർ തുടങ്ങിയവരെ പോലുള്ളവർ പാണ്ഡിത്യത്തിൽ തന്നെ അതിജയിക്കാൻ കിണഞ്ഞ് ശ്രമിച്ചിട്ടും കഴിഞ്ഞില്ല. എന്നതത്രെ യാഥാർത്ഥ്യം.

ത്വരീഖത്ത് സംബന്ധമായി ആധികാരികതയോടെ സംസാരിക്കാൻ കെൽപ്പുള്ള വ്യക്തിത്വം മഹാൻ മാത്രമാണെന്നും നാം പലരിൽ നിന്നും മനസ്സിലാക്കിയിട്ടുണ്ട്.

നാട്ടിന്റെ നായകരായ ഉമറാക്കളോട് യാതൊരു കുസലുമില്ലാതെ കാര്യങ്ങൾ വെട്ടിത്തുറന്ന് സംസാരിക്കുന്നതും അവർക്ക് സൽ വഴി ഉപദേശിക്കുന്നതും അനുഭവയാഥാർത്ഥ്യമാണ്.

സാധാരണക്കാരന് ശൈഖുനായുടെ ഉപദേശവും സാന്നിദ്ധ്യവും അവാച്യമായ അനുഭൂതിയും ആവേശവുമായിരുന്നു. ഇങ്ങനെ എല്ലാ രംഗത്തും ഒന്നാമനായി ആരുടെ മുമ്പിലും തലകുനിക്കാതെ 21-ാം നൂറ്റാണ്ടിന്റെ പടിവാതിലിൽ എത്തിനിൽക്കുന്ന നമുക്ക് വിജ്ഞാനത്തിന്റെയും നേതൃത്വത്തിന്റെയും വെള്ളിവെളിച്ചം പകർന്ന് നമ്മെ നയിച്ച ശൈഖുനാ ശംസുൽ ഉലമാ ശൈഖ് ജീലാനി (ഖ:സി)യുടെ മഹത്തായ പാതയാണല്ലോ പിൻതുടർന്നത് എന്ന് തോന്നിപ്പോയി.

ഒന്ന് രണ്ട് അനുഭവങ്ങൾ പകർത്താം. മഹാനായ ശൈഖുനാക്ക് അഹ്ലുബൈത്തിനോട് അനൽപമായ ബഹുമാനവും സ്നേഹവുമായിരുന്നുവല്ലോ. തന്റെ കുടുംബ വേരുകൾ പരതിയാൽ യമനിൽ നിന്നും കുടിയേറി താമസിക്കുന്നത് തന്നെ തങ്ങന്മാരുടെ ഖാദിമുകളായിക്കൊണ്ടാണ്. അഹ്ലുബൈത്തിന്റെ മഹത്വങ്ങളെ ശൈഖുനാ തന്റെ ക്ലാസുകളിലും പ്രഭാഷണങ്ങളിലും ധാരാളം സമൂഹത്തിന്ന് പഠിപ്പിച്ചുകൊടുക്കുമായിരുന്നു.

1977-78 കാലഘട്ടം ഈയുള്ളവൻ പട്ടിക്കാട് ജാമിഅ:യിൽ മഹാന്റെ ഒരു എളിയ ശിഷ്യനായി പഠിക്കുന്ന ഒരു ദിവസം. അന്ന് തന്നെ അവിടെ കോളേജ് കമ്മിറ്റിയുടെ ഒരു യോഗവുമുണ്ടായിരുന്നു. കോളേജ് വിദ്യാർത്ഥികളുടേയും കമ്മറ്റി പ്രതിനിധികളുടേയും സാന്നിദ്ധ്യത്തിൽ വെച്ച് ശൈഖുനാ ഒരു പ്രശ്നത്തെ സംബന്ധിച്ച് പ്രതികരിച്ചപ്പോൾ മർഹൂം ഖാഇദുൽഖൗം സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങളെ അനുസ്മരിച്ചുകൊണ്ട് പ്രസംഗിച്ചത്. ''അമീറുൽ മുഅ്മിനീൻ ബാഫഖിതങ്ങൾ'' എന്നായിരുന്നു.

പാണക്കാട് കൊടപ്പനക്കൽ തങ്ങൾ കുടുംബവുമായി ശൈഖുനാക്ക് അഭേദ്യബന്ധമായിരുന്നുവല്ലോ? മഹാനായ മർഹൂം പാണക്കാട് പൂക്കോയ തങ്ങളുടെ സേവനങ്ങളെ കുറിച്ച് വിശിഷ്യാ സമസ്തക്ക് മഹാൻ ചെയ്ത സേവനങ്ങളെയും ത്യാഗങ്ങളെയും ശൈഖുന പലപ്പോഴും അനുസ്മരിക്കാറുണ്ടായിരുന്നു. സമസ്തക്കെതിരിൽ അഖിലകേരള ജംഇയ്യത്തുൽ ഉലമ രംഗത്ത് വന്നപ്പോൾ മഹാനായ പൂക്കോയ തങ്ങൾ കോഴിക്കോട് കുറ്റിച്ചിറയിൽ നടന്ന യോഗത്തിൽ ''നമുക്ക് അഖിലയും വേണ്ട, കൊകി

*പുത്തനഴി മൊയ്തീൻ ഫൈസി*

ലയും വേണ്ട'' എന്ന തങ്ങളുടെ പ്രഖ്യാപനം എപ്പോഴും ശൈഖുനാ എടുത്തു പറയാറുണ്ടായിരുന്നു.

സമസ്തയുടെ അനിഷേധ്യ നേതാവും സുപ്രസിദ്ധ പണ്ഡിത ശ്രേഷ്ഠനും സുന്നീ വിരോധികളുടെ പേടി സ്വപ്നവുമായിരുന്ന മർഹൂം ഇ. കെ. ഹസ്സൻ മുസ്‌ലിയാർ മരണപ്പെട്ട ദിവസം മയ്യിത്ത് നിസ്കരിക്കാൻ സമയമായി. ശൈഖുനായും ബഹു: ഉമർഹാജിയും മറ്റു ബന്ധപ്പെട്ടവരും എല്ലാം ഉണ്ടായിരിക്കേ ജനാസ നിസ്കാരത്തിന് ബഹു പാണക്കാട് സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങളെയാണ് ശൈഖുനാ എൽപ്പിച്ചത്. കൂട്ടത്തിൽ ഒരു കാര്യവും കൂടി എഴുതാം. ഈ കാലയളവിൽ തന്നെയാണ് കേരളത്തിലെ മറ്റൊരു മഹാപണ്ഡിതനും ബാഖിയ്യാത്തിന്റെ ദീർഘകാല പ്രിൻസിപ്പാളുമായിരുന്ന ബഹു: ശൈഖ്ഹസൻ ഹസ്രത്ത് മരണപ്പെട്ടത്. അവിടെയും നിസ്കാരത്തിന് നേതൃത്വം നൽകിയത് ബഹു: സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ തന്നെ.

ശൈഖുനായുടെ ഭാര്യ മരണപ്പെട്ടു. അന്നൊരു ചൊവ്വാഴ്ചയായിരുന്നു. തങ്ങൾ എവിടെയും പോവാതെ പാണക്കാട്ടെ കൊടപ്പനക്കൽ വീട്ടിൽ ജനങ്ങൾക്ക് വേണ്ടി മാത്രം നീക്കിവെച്ച ദിവസം എന്നിട്ടും തങ്ങൾ ശൈഖുനായുടെ വെള്ളിമാട് കുന്നിലെ വീട്ടിൽ എത്തി. അവിടെയും പ്രാർത്ഥനക്കും ജനാസനിസ്ക്കാരത്തിനും നേതൃത്വം തങ്ങളുടേത് തന്നെ.

ശൈഖുന വഫാത്താകുന്നതിന്റെ തൊട്ടടുത്ത ദിവസം മാത്രമാണ്. ബഹു: തങ്ങൾ ഇറാൻ, യമൻപോലുള്ള വിദേശ രാജ്യങ്ങൾ സന്ദർശിച്ച് തിരിച്ചെത്തിയത്. മരണ വാർത്തയറിഞ്ഞ തങ്ങൾ ശൈഖുനായുടെ വീട്ടിലും ജനാസ നിസ്കാരം നടന്ന പുതിയങ്ങാടി ബീച്ചിലും എത്തുക മാത്രമല്ല ജനങ്ങളെ സമാധാനിപ്പിക്കുകയും നിയന്ത്രിക്കുകയും ചെയ്യുകയായിരുന്നു. പാരാവാരം കണക്കെ ബീച്ചിൽ അണിനിരന്ന ജനലക്ഷങ്ങൾ പങ്കെടുത്ത ശൈഖുനായുടെ ജനാസ നിസ്കാരത്തിന്നും നേതൃത്വം നൽകിയത് മുസ്ലിം കേരളത്തിന്റെ ആത്മീയാചാര്യ സയ്യിദ് മുഹമ്മദലി ശിഹാബ് തങ്ങൾ തന്നെ. ഇതൊക്കെ തന്നെ നമ്മെ മനസ്സിലാക്കി തരുന്നത് അഹ്‌ലുബൈത്തിനോട് വിശിഷ്യാ പാണക്കാട് കുടുംബത്തോട് ശൈഖുനാക്കുള്ള അഭേദ്യ ബന്ധത്തേയും സ്നേഹത്തേയും ആദരവിനേയുമാണ്.

ഒരിക്കൽ മർഹൂം ബഹു: ഹസൻ മുസ്‌ലിയാരൊന്നിച്ച് കരുവാരക്കുണ്ടിൽ നിന്നും പട്ടിക്കാട് ജാമിഅ: വരെ യാത്ര ചെയ്യുകയുണ്ടായി. പലതും സംസാരിച്ച കൂട്ടത്തിൽ ശൈഖുനായുടെ മഹത്വങ്ങളെ സംബന്ധിച്ചും സംസാരിച്ചു. അവസാനം അദ്ദേഹം പറഞ്ഞു: ''നമുക്കൊന്നും കുട്ടികളെ കാക്കാനെ ഭവുളു' വില്ലാതെ തൊടാൻ തന്നെ പറ്റുകയില്ല എന്ന്.''

ഒരു കാര്യം കൂടി എഴുതാം. ശൈഖുനായുടെ ക്ലാസിൽ അമ്പിയാക്കളുടെ മുഅ്ജിസത്തുകളും ഔലിയാക്കളുടെ കറാമത്തുകളും പ്രതിപാദിക്കുന്ന സ്ഥലങ്ങൾ വന്നാൽ അതിന്റെ വിരോധികളെ നിശിതമായ ഭാഷയിൽ വിമർശിച്ച് സുന്നത്ത് ജമാഅത്തിന്റെ വിശ്വാസാചാരങ്ങളെ പൊക്കിപിടിച്ച് സ്ഥിരപ്പെടുത്തുന്നത് ഒരു വല്ലാത്ത അനുഭവം തന്നെയാണ്.

മഹാനായ ശൈഖുനായുടെ പാത പിൻപറ്റി ജീവിച്ച് മരിക്കാനും അവരോടൊപ്പം സ്വർഗ്ഗപ്രവേശനം സുസാദ്ധ്യമാവാനും അല്ലാഹു നമുക്കെല്ലാം തൗഫീഖ് പ്രദാനം ചെയ്യുമാറാകട്ടെ. ആമീൻ. O

**മരിക്കാത്ത മൊഴികൾ**

♦ **ഇത് ഈസാനബിയുടെ ദീനല്ല. മറിച്ച് മത്തായിയുടെയും ലൂക്കോസിന്റെയും മതമാണ്.**

♦ **കർബലക്ക് ശേഷം ശിരസ് ഛേദനത്തിന്റെ പരമ്പരതന്നെ സമുദായത്തിൽ അരങ്ങേറി.**



# ഇ. കെ യുടെ പര്യടനവും ഒഹാബിയ്യത്തിന്റെ അധഃപതനവും!

**1952-ൽ കോഴിക്കോട് നിന്ന് പ്രസിദ്ധീകരിച്ചിരുന്നു. ഹിദായത്തുൽ മുഅ്മിനീനിൽ വന്ന ശൈഖുനായുടെ പ്രസംഗ പര്യടന ജൈത്രയാത്രയുടെ റിപ്പോർട്ട്**

സുന്നത്തു ജമാഅത്തിനെ പ്രിയംവെക്കുന്ന അനേക ലക്ഷം ജനങ്ങളുടെ ഹൃദയം കുളിർക്കുമാറുള്ള സംഭവവികാസങ്ങളാണു ചുരുങ്ങിയ നാലുമാസക്കാലംകൊണ്ടു ഏറനാട്ടിന്റെ പല ഭാഗങ്ങളിലും പാലക്കാട് താലൂക്കിലും ഇ. കെ. അബൂബക്കർ മുസല്യാർ അവർകളുടെ പര്യടനംമൂലം ഉണ്ടായിട്ടുള്ളതെന്നു പറഞ്ഞാൽ അതു തികച്ചും പരമാർത്ഥമാണ്.

1952-ജനുവരി 9-ാനു തൃപ്പനച്ചിയിൽ നിന്നും അരംഭിച്ച പര്യടനം കേരളത്തിൽ വളരെക്കാലമായി ഉടലെടുത്തിട്ടുള്ള ഒഹാബി-സുന്നി വഴക്കിൽ ഒരു പിതിയ അദ്ധ്യായംതന്നെ സൃഷ്ടിച്ചിട്ടുണ്ടെന്നു പറയാവുന്നതാണ് സ്ത്രീകൾ. ഒഹാബികളായ അവരുടെ ഭർത്താക്കളോടു ഞങ്ങളെ ഒഴിവാക്കേണമെന്നും, പിതാക്കൾ സ്വന്തം മക്കളോട് പേടിക്കരുതെന്നും പറയാൻ സന്നദ്ധരായിട്ടുണ്ടെങ്കിൽ, തെറ്റിദ്ധരിച്ചു ഒഹാബിയത്തിൽ ചെന്നവരക് കൂട്ടംകൂട്ടമായി രാജു വെച്ചു സുന്നത്തുജമാഅത്തിലേക്കു മടങ്ങുന്നുവെങ്കിൽ ; അതിന്നുള്ള പ്രധാനകാരണം മുസ്ല്യാർ അവർകളുടെ പ്രസംഗങ്ങളിൽനിന്നു ഒഹാബ്ബിയത്തിന്റെ ഭയങ്കരതയും അതിന്റെ കൊള്ളരുതായ്മയെയും വ്യക്തമാംവിധം പൊതുജനങ്ങൾക്ക് ഗ്രഹിക്കാൻ സാധിച്ചിട്ടുണ്ടെന്നുള്ളതല്ലാതെ മറ്റൊന്നുമല്ല.

പാവപ്പെട്ട മുസലിയാക്കന്മാരെ ആക്ഷേപിച്ചും അധിക്ഷേപിച്ചും നബികരീം(സ;അ)യുടെ സുന്നത്തായ താടിയേയും തലപ്പാവിനെപോലും പരിഹാസ്യമാംവിധം ചിത്രീകരിച്ചും ജനങ്ങളെ വഴിതെറ്റിക്കുന്ന മൌലവിവേഷധാരികളുടെ കാപഠ്യത്തിന്റെ നഗ്നരൂപം മുസ്ലിംബഹുജനങ്ങളുടെ ദൃഷ്ടിയിൽ പതിഞ്ഞപ്പോൾ യാഥാർത്ഥ്യം മനസ്സിലസായ ബഹുജനങ്ങൾ ആ മൌലവിപരിഷകളെ അവജ്ഞയോടെ വീക്ഷിക്കുന്നുവെങ്കിൽ, അവരെ എല്ലാ തുറകളിൽനിന്നും ബഹിഷ്കരിക്കുന്നുവെങ്കിൽ അതു സ്വാഭാവികം മാത്രമാണ്.

കാപഠ്യത്തിന്റെ തിരശ്ശീലക്കുപിന്നിൽ മഞ്ഞകൊണ്ടു വാദപ്രതിവാദ്യത്തിന്റെയും ഖണ്ഡനപ്രസംഗത്തിന്റെയും പേരിൽ ജനങ്ങളെ കബളിപ്പിച്ചുകൊണ്ടിരുന്ന ആ പഴയ അടവ് പറ്റെ പരാജയമടഞ്ഞപ്പോൾ പുത്തൂരിൽവെച്ചു നീചവും, നിന്ദ്യവും, നികൃഷ്ടവും, മനുഷ്യത്വത്തിന്നു നിരക്കാത്തതുമായ ആ ഭയങ്കരമായ ഘോരകൃത്യത്തിന്നുപോലും ഒഹാബികൾ ഒരുമ്പെട്ടുവെന്നു കാണുമ്പോൾ കേരളത്തിലെ ഒഹാബിയത്ത് അങ്ങെ അറ്റം അധഃപതിച്ചുകഴിഞ്ഞുവെന്നു ആർക്കാണു മനസ്സിലാക്കാൻ സാധിക്കാത്തത്.

ഇ. കെ. അബൂബക്കർ മുസല്യാർ അവർകളെപോലുള്ള പണ്ഡിതവര്യന്മാർ കേരളത്തിലുള്ള കാലത്തോളം ഒഹാബിയത്താകുന്ന ചത്ത കഴുതയെ ജീവിപ്പിക്കുക സാദ്ധ്യമല്ലെന്നു മനസ്സിലാക്കിയതുകൊണ്ടായിരിക്കണം! ഏറ്റവും ലജ്ജാവഹമാം വിധം കേരളത്തിലെ ഒഹാബികളെ മൌദൂദികൾക്കു കൂട്ടികൊടുക്കുവാൻ തിരുനാവായയിൽ വെച്ചു അലവിമൌലവിയുടെ നേതൃത്വത്തിൽ ഒരു കൺവീനർ കമ്മറ്റി ഒഹാബി ചരക്ക് പുതിയ മൌദൂദിക്കപ്പലിൽ കയറ്റിയാൽ അതിന്റേയും നില എന്തായിരിക്കുമെന്നുള്ളതു ഇപ്പോൾ പ്രവചിക്കേണ്ടുന്ന ആവശ്യമില്ല.



ഇ. കെ യുടെ പര്യടനവും,
ഒഹാബിയ്യത്തിന്റെ അധഃപതനവും!,
(എ. കെ.)

അവസാനമായി മൌലവി പരിഷകളോടു രണ്ടുവാക്ക് പറഞ്ഞുകൊണ്ട് ഈ കുറിപ്പ് അവസാനിപ്പിച്ചുകൊള്ളാം.

ഹേ! പാവപ്പെട്ട മൌലവിവേഷധാരികളെ! നിങ്ങൾക്കു

അഭിമാനവും, അന്തസ്സുണ്ടെങ്കിൽ, ഉശിരും ആണത്വവും ഉണ്ടെങ്കിൽ തന്റേടവും ത്രാണിത്വവുമുണ്ടെങ്കിൽ, അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വാസമുണ്ടെങ്കിൽ, പരിശുദ്ധ ഇസ്‌ലാമിനോടു കടുകുസാനമെങ്കിലും ബഹുമാനം നിങ്ങൾക്കുണ്ടെങ്കിൽ ഇസ്‌ലാമിന്റെ സന്താനങ്ങളെ നിരീശ്വര നിർമ്മിത പ്രസ്ഥാനങ്ങളിലേക്കു തള്ളിവിടുന്ന വൃത്തിഹീനമായ മതദ്രോഹപരമായ ജോലിയിൽ നിന്നു എനിയെങ്കിലും നിങ്ങൾ വിരമിക്കുക, പവിത്രമായ ദീനുൽ ഇസ്‌ലാമിന്നു നന്മ ചെയ്യാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലെങ്കിൽ ദോഷം ചെയ്യാതിരിക്കാനുള്ള സന്മനസെങ്കിലും നിങ്ങൾക്കുണ്ടാവട്ടെ; എന്നാൽ അതുതന്നെ മഹാപുണ്യമായി സമുദായം ഗണിച്ചുകൊള്ളും, അല്ലാതെ മർക്കടമുഷ്ടിയിൽനിന്നു പിൻമാറാതെ എനിയും സമുദായത്തിന്റെ ഐക്യശൃംഖലയെ കഷ്ണിക്കുവാൻ നിങ്ങൾ പരിശ്രമിക്കുകയാണെങ്കിൽ സമസ്തകേരളജംഇയ്യത്തുൽ ഉലമയിലെ പ്രസിദ്ധ പണ്ഡിതന്മാരിലും, മറ്റെല്ലാതിനെക്കാളും ദീനിനെ പ്രിയചംവെക്കുന്ന പൌരപ്രധാനികളിലും വിശ്വാസർപ്പിച്ചുകൊണ്ടു നിങ്ങളെ താക്കീതു ചെയ്യുക മാത്രമേ നിവൃത്തിയുള്ളു ○

ഒഹാബിയ്യത്തിന്റെ തനിനിറം പുറത്തു ചാടുന്നു!

# ഒഹാബ്ബിയത്തിന്റെ തനിനിറം പുറത്തു ചാടുന്നു!

**ഇ കെ. അബൂബക്കർ മുസ്ല്യാരെ അക്രമിക്കാനുള്ള ഒഹാബികളുടെ ശ്രമം!**

**(ശൈഖുനാനെ വധിക്കാനുള്ള ശ്രമം വിഫലമായപ്പോൾ..... ഹിദായത്തുൽ മുഅ്മിനീനിൽ 1952-ൽ വന്ന വാർത്ത)**

**പെരുവള്ളൂർ, പുത്തൂർ മാർച്ച് 24.**

സ്ഥലം പുളിക്കലിന്നു സമീപം സ്ഥിതിചെയ്യുന്ന പള്ളിക്കൽ പുത്തൂർ എന്ന സ്ഥലത്ത് ഇയ്യിടെ ചില ഒഹാബിമൌലവിമാർ നടത്തിയ പ്രസംഗപരമ്പരയിൽ തവസ്സുൽ ഇസ്തിഗാസ മുതലായ സംഗതികൾ നടത്തിവരുന്നവരെല്ലാം മക്കാമുശ്‌രിക്കുകളേക്കാൾ കടുത്ത മുശ്‌രിക്കുകളാണെന്നും മറ്റുമുള്ള അസംബന്ധങ്ങൾ പുലമ്പിവിട്ടതിന്റെ ഫലമായി സ്ഥലത്തെ പൌരപ്രധാനികൾ 16—3--52--ന്ന് ബഹു ഇ. കെ.അബൂബക്കർ മുസ്ല്യാർ അവർകളെക്കൊണ്ടു ഒരാഴ്ച തുടർച്ചയായി പ്രസംഗം നടത്തിക്കയുണ്ടായി. മുസല്യാരുടെ പ്രസംഗത്തിൽ അഹ്‌ലുസ്സുന്നത്തിവൽ ജമാഅത്തിന്റെ വിശ്വാസാചാരങ്ങൾ വിവരിക്കുകയും, ഒഹാബിയത്തിന്റെ ഭയങ്കരതയെ വെളിപ്പെടുത്തുകയും ചെയ്തതിന്നു പുറമെ തവസ്സുൽ ഇസ്തിഗാസത്ത് ശിർക്കാണെന്നു രേഖാസഹിതം വാദപ്രതിവാദംമൂലം തെളിയിക്കാൻ ഒഹാബി മൌലവിമാരെ വെല്ലുവിളിക്കയും ചെയ്തിരുന്നു. അതിന്റെ ഫലമായി ഒഹാബിപക്ഷത്തിന്റെ ചില പ്രധാനികളും സുന്നീപ്രധാനികളും തമ്മിൽ പല ആലോചനകളും കത്തിടപാടുകളും നടത്തുകയുണ്ടായി. ഒഹാബികൾ അവരുടെ കത്തിൽ പ്രയോഗിച്ചിരുന്ന സർവ്വ കുതന്ത്രങ്ങളെയും മുസല്യാർ സദസ്സിൽ വെളിവാക്കുകയും അവസാനമായി തവസ്സുൽ ഇസ്തിഗാസത്ത് ശിർക്കാണെന്നു തെളിയിക്കാൻ ഒരുക്കമുണ്ടോ ഇല്ലയോ? എന്നു എഴുതിചോദിക്കുകയും ചെയ്തു. അതിന്റെ മറുപടിയെന്നോണം 22--3--52--ന്ന് രാത്രി പ്രസംഗം കഴിഞ്ഞുപോകുന്ന മദ്ധ്യേ ഒരു വാഴക്കുണ്ടയിൽനിന്നു മുസല്യാരെ അക്രമിക്കുവാൻ ഒരുവൻ ചാടുകയാണുണ്ടായത്. വഅസ്‌കമ്മറ്റി ഭാരവാഹികളുടെ നിയന്ത്രണംമൂലം യാതൊരു കുഴപ്പങ്ങളും കൂടാതെ കാര്യങ്ങൾ കലാശിച്ചു. പ്രസംഗത്തിന്റെ അവസാനദിവസത്തിൽ 13 പേർ അവരുടെ സ്വന്തം പ്രസ്ഥാവനയോടുകൂടി ഒഹാബിയത്തിൽനിന്നു രാജിവെച്ചു സുന്നത്തു ജമാഅത്തിലേക്ക് മടങ്ങി ഈ സംഭവത്തിന്റെ ആദ്യംമുതൽ അവസാനംവരെയുള്ള ചരിത്രങ്ങളും രാജി വെച്ചവരുടെ പേരും പ്രസ്ഥാവനയും, ഈ റിപ്പോർട്ടിൽ അടക്കുവാൻ പത്രസ്ഥലം അനുവദിയ്ക്കായ്കയാൽ അതിനെ സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും ചേർത്തുകൊണ്ടു ഉടനെത്തന്നെ ഒരു ലഘുലേഖ പ്രസിദ്ധപ്പെടുത്തുന്നതാണ്. ഹിദായത്തുൽ മുഅ്മിനീൻ–പുസ്തകം–2.1952 ജൂൺ 1 ലക്കം – 8 – പേജ് 10) ○



*ഡോ.കെ.എം.ശാഹ്മുസ്ല്യാർ, ആത്തൂരി*

# മരിക്കാത്ത ഓർമ്മകൾ

ശൈഖുനാ ശംസുൽ ഉലമയെ ഞാൻ ആദ്യമായി കണ്ടത് തെക്കൻ കർണ്ണാടകത്തിലെ ''ഉപ്പിനങ്ങാടി'യിൽ സംഘടിപ്പിക്കപ്പെട്ട ഒരു സമ്മേളനത്തിൽ വെച്ചായിരുന്നു. അത് 1951-52 കാലത്തായിരിക്കണം. ഉപ്പിനങ്ങാടിയിൽ രഹസ്യമായി സ്ഥാപിതമായ മൗദൂദിയ്യത്തിനെ വെളിച്ചത്ത് കൊണ്ടുവരലും, അത് ഇസ്ലാമിന്റെ യഥാർത്ഥമായ ആശയങ്ങൾക്ക് നിരക്കാത്തതാണെന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തലുമായിരുന്നു ആ സമ്മേളനോദ്ദേശം. മർഹൂം പറവണ്ണ മുഹ്യുദ്ദീൻ കുട്ടി മുസ്ലിയാർ, ഖാളി വെളിമുക്ക് അബ്ദുറഹ്മാൻ മുസ്ലിയാർ, പണ്ഡിത പ്രതിഭകളും ഉജ്ജ്വല വാഗ്മികളും സ്റ്റേജിൽ ഉണ്ടായിരുന്നെങ്കിലും എന്നെ ആകർഷിച്ചത് ശൈഖുനാ ഇ.കെ. ഉസ്താദായിരുന്നു. ആ കാലഘട്ടത്തിൽ ഉപ്പിനങ്ങാടി ജുമാ മസ്ജിദിൽ കേരളത്തിലെ മൊയ്തു മൗലവി ഖഥീബായി നിയമിതനായിരുന്നു. അദ്ദേഹം മൗദൂദി സംഘടനയുടെ നേതാക്കളിലൊരാളാണെന്ന സത്യാവസ്ത ആരും അറിഞ്ഞിരുന്നില്ല. അറബി മലയാളം വായിക്കാനറിയുന്ന അവിടുത്തെ മുക്രി സന്താനങ്ങൾക്കും അവരുമായി ബന്ധമുള്ളവർക്കും രഹസ്യമായി മൗദൂദിയ്യത്തിനെ പ്രബോധനം ചെയ്തു അവരെ ജമാഅത്തെ ഇസ്ലാമിയിൽ അംഗമാക്കാനുള്ള പ്രവൃത്തിയിൽ അദ്ദേഹം ഏർപ്പെട്ടിരുന്നു.

ഉപ്പനങ്ങാടിയിലെ രാഷ്ട്രീയസാമൂഹ്യനേതാക്കളിൽ ഒരാളായിരുന്ന ഹസൻ ഹാജി മരിച്ചപ്പോഴാണ് മൗലവിയുടെ പുറമ്പൂച്ച് പുറത്തു ചാടിയത്. മുക്രി തൽഖീൻ ഓതുവാൻ വൈമനസ്യം കിട്ടിയപ്പോൾ എന്റെ പിതാവ് ആത്തൂർ ഖാളി അൽഹാജ് അബ്ദുല്ലാ മുസ്ലിയാർ അദ്ദേഹത്തെ ആക്ഷേപിച്ചു. അപ്പോൾ മുക്രിയുടെ പ്രതികരണം വിചിത്രമായിരുന്നു.

''തൽഖീൻ ഓതുകതന്നെ വേണോ? ഓതാതിരിക്കാൻ പറ്റില്ലേ?''

''അങ്ങിനെയാണോ? ഈ അറിവ് നിനക്ക് എവിടെനിന്നാണ് കിട്ടിയത്''?

''നമ്മുടെ ഖഥീബിനോട് തന്ന ചോദിക്കാമല്ലോ''

ഖഥീബ് അതു സുന്നത്തില്ല എന്ന് മാത്രമല്ല, ആവശ്യം തന്നെയില്ല എന്ന് വാദിച്ചു. കൂടാതെ മരിച്ച ആളുടെ ഖബ്റിന്റെ സമീപം ഏർപ്പെടുത്തിയ ഏഴ് ദിവസം തുടരെയുള്ള ഖുർആൻ ഓത്തിൽ പങ്കെടുത്ത ആൾക്കാർ ഫർള് നിസ്കരിക്കാരത്തിന്റെ ആദ്യത്തെ ജമാഅത്തിൽ തന്നെ പങ്കെടുക്കേണ്ടതാണെന്നും അദ്ദേഹം വാദിച്ചു. ആ സമ്മേളനത്തിന് ഈ സംഭവമാണ് കാരണമായത്.

''സ്റ്റേജിൽ നമ്മുടെ മൗലവിമാർക്കും സംസാരിക്കാൻ അവസരം ഉണ്ടായിരിക്കണം. മുക്കാൽ മണിക്കൂർ നിങ്ങൾ സംസാരിക്കുക. അത്രയും സമയം നമ്മുടെ മൗലവിമാരും സംസാരിക്കട്ടെ...'' എന്ന് മൊയ്തുമൗലവിയുടെ ഭാഗത്ത് നിന്ന് നിർദ്ദേശിക്കപ്പെട്ടു. ചിലർക്ക് ഇത് ശരിയാണെന്ന് തോന്നി. എന്നാൽ ശൈഖുന അതിനെ ശക്തിയായി എതിർത്തുകൊണ്ട് ഇങ്ങിനെ പറഞ്ഞു:

''ഇത് അവരുടെ സ്റ്റേജല്ല. നമ്മുടേതാണ്. ഈ സ്റ്റേജിൽ സംസാരിക്കുവാൻ അവരെ അനുവദിക്കുന്നതല്ല. അവർക്ക് സംസാരിക്കേണമെന്നുണ്ടെങ്കിൽ അവരുടേതായ ഒരു സ്റ്റേജ് നിർമ്മിക്കുകയും അതിൽ അവർ സംസാരിക്കുകയും ചെയ്യട്ടെ. ആ പതിനഞ്ച് കുറവുള്ള ''മുക്കാഗണ്ടെ' (മുക്കാൽ മണിക്കൂറിനെ പറ്റി പറയുന്ന വാക്ക്) നമുക്ക് വേണ്ട. അവരുടെ സംസാരം നമുക്ക് കേൾക്കണമെന്നില്ല. ആ മൗലവി ആരെന്ന് നമുക്ക് നന്നായറിയാം. അവൻ ഈ നാട്ടിനെ ചീത്തയാക്കുന്നത് വേണ്ട. തടി വിടക്കാക്കാതെ അവൻ നാളെതന്നെ സ്ഥലം വിടട്ടെ. പുലർച്ചക്ക് അവനും അവനെ സഹായിക്കാൻ വന്നവരും ചെയ്യേണ്ടത് അതാണ്...''



ശൈഖുനാ ശംസുൽ ഉലമായുടെ വാക്ശരങ്ങൾ അവരെ പരിഭ്രാന്തരാക്കി. ജമാഅത്തെ ഇസ്ലാമി എന്ന സുന്ദരനാമത്തിൽ പ്രബോധനം നടത്തിക്കൊണ്ടിരുന്ന മൗദൂദിയത്ത് എന്താണെന്ന് ശൈഖുനാ ജനങ്ങളെ ധരിപ്പിച്ചു. തന്നിമിത്തം ഈ ഭാഗങ്ങളിൽ മൗദൂദി ആശയങ്ങൾ പരക്കുന്നത് നിന്ന്പോയി. അന്ന് മുതൽ മൗദൂദികൾ ''മുക്കാഗണ്ടെ' എന്ന യോഗ്യപേരിൽ പ്രസിദ്ധരായി. അന്ന് രാത്രി തന്നെ പള്ളിയിൽ നിന്ന് ഇറങ്ങിപ്പോയി പലരും രാജിവെച്ചു. ദുരഭിമാനം ചിലരെ പിൻമാറ്റത്തിന് അനുവദിച്ചില്ല. ഇപ്പോഴും അവരിൽതന്നെ ആ സംഘം നിക്ഷിപ്തമായിരിക്കുന്നു. ശൈഖുനായുടെ അന്നത്തെ

സിംഹഗർജ്ജനങ്ങളായിരുന്നു ഈയൊരവസ്ഥ സംജാതമാക്കിയത്. ശൈഖുന സംബന്ധിച്ചില്ലായിരുന്നെങ്കിൽ ഉപ്പിനങ്ങാടിയുടെ മാത്രമല്ല തെക്കൻ കർണ്ണാടക ജില്ലയുടെ കഥ തന്നെ വേറൊന്നാകുമായിരുന്നു.

**ശൈഖുനാ ശംസുൽ ഉലമായുടെ വാക്ശരങ്ങൾ അവരെ പരിഭ്രാന്തരാക്കി. ജമാഅത്തെ ഇസ്‌ലാമി എന്ന സുന്ദരനാമത്തിൽ പ്രബോധനം നടത്തിക്കൊണ്ടിരുന്ന മൗദൂദിയത്ത് എന്താണെന്ന് ശൈഖുനാ ജനങ്ങളെ ധരിപ്പിച്ചു. തന്നിമിത്തം ഈ ഭാഗങ്ങളിൽ മൗദൂദി ആശയങ്ങൾ പരക്കുന്നത് നിന്ന്പോയി. അന്ന് മുതൽ മൗദൂദികൾ "മൂക്കാഗണ്ടെ' എന്ന യോഗ്യപേരിൽ പ്രസിദ്ധരായി.**

അനാരോഗ്യ കാരണത്താൽ വെല്ലൂർ ബാഖിയാത്തു സ്സ്വാലിഹാത്ത് കോളേജിലെ അദ്ധ്യാപന ജോലിയിൽനിന്ന് വിരമിച്ചു നാട്ടിലേക്ക് വന്ന ശൈഖുനാ കേരളത്തിൽ ആദ്യമായി ദർസ് ജോലി ഏറ്റെടുത്തത് തളിപ്പറമ്പ്. ഖുവ്വത്തുൽ ഇസ്‌ലാം അറബി മദ്രസയിലായിരുന്നു. അതിനെ വിപുലമായ ഒരു മദ്റസാകംഅറബിക് കോളേജായി വാർത്തെടുക്കുവാൻ ശൈഖുനാ പരിപാടിയിട്ടിരുന്നു. സ്ഥാപനത്തിന്റെ പ്രഗത്ഭവും, സമർത്ഥനുമായിരുന്ന മാനേജർ വി.എം.അബ്ദുൽ അസീസ് ഹാജി ശൈഖുനായോട് സഹകരിക്കുവാൻ മുന്നോട്ട് വരികയും ചെയ്തിരുന്നു.

'ഇബ്തിദാഇൗ' ക്ലാസ് മുതൽ (ഇതൊരു നവ്സറി ക്ലാസിന്റെ പ്രേമമായിരുന്നു. ഇതിൽ ഒരു കൊല്ലത്തെ പരിശീലനം നേടിയ കുട്ടികളെയായിരുന്നു ഒന്നാം ക്ലാസിൽ ചേർത്തിയിരുന്നത്) മുത്വവ്വൽ ഫൈനൽ ക്ലാസ് വരെയുള്ള എല്ലാ ക്ലാസുകളും ഈ സ്ഥാപനത്തിൽ നടത്തപ്പെടുവാൻ ഉദ്ദേശിച്ചിരുന്നു. കേരളത്തിൽ ഇദം പ്രഥമായി മുഅല്ലീം ട്രെയിനിംഗ് ക്ലാസ് ആവിഷ്ക്കരിക്കപ്പെട്ടതും ഈ ഖുവ്വത്തുൽ ഇസ്‌ലാമിൽ വെച്ചായിരുന്നു. ഇവിടെ മതപഠനം പൂർത്തിയാക്കി പുറത്ത് പോകുന്നവർക്ക് സനദ് കൊടുക്കുവാനുള്ള വ്യവസ്ഥ ചെയ്തുകൊണ്ടിരിക്കുന്ന മദ്ധ്യേ നേതൃത്വം മുതലായ കാര്യങ്ങളിൽ മാനേജറോട് വിദ്വേഷം പുലർത്തിയിരുന്ന ചില പണക്കാർ കുഴപ്പം അഴിച്ചു വിടുകയാണുണ്ടായത്. അത്ര എളുപ്പമൊന്നും ഈ കുഴപ്പം തീർക്കാൻ പറ്റുന്നതായിരുന്നില്ല. ഇതിന്റെ മദ്ധ്യേ താനുദ്ദേശിച്ച വിദ്യാഭിവൃദ്ധി പരിപാടികളൊന്നും നടപ്പിലാക്കാൻ സാദ്ധ്യമല്ലെന്നറിഞ്ഞ ശൈഖുനാ രാജിവെച്ചു സ്ഥലം വിടുകയാണുണ്ടായത്. എങ്കിലും സ്ഥാപനത്തോട് കൂറ് നിറഞ്ഞിരുന്ന ശൈഖുനാ അവർകൾ വിടവാങ്ങുമ്പോൾ തന്റെ പ്രിയങ്കരനായ ശിഷ്യൻ കുട്ടിലങ്ങാടി മഹമ്മദ് ബാപ്പു മുസ്‌ലിയാരെ തന്റെ പ്രതിനിധിയായി അവിടെ നിർത്തിയിരുന്നു.

പണവും പ്രശസ്തിയും ശൈഖുനാ ഒരിക്കലും ആഗ്രഹിച്ചില്ല. എന്നാൽ അവ രണ്ടും അദ്ദേഹത്തെ തേടിയെത്തി. ഗൾഫിലെ രാജകീയ അംഗീകാരത്തെ ഏതെങ്കിലും വിഷയത്തിൽ പണം സംഭരിക്കുവാനുള്ള രാജവീഥി തന്നെ ആക്കാമായിരുന്നു. പക്ഷെ ആ ഭാഗത്ത് കാൽ വെക്കാതിരുന്ന കാഴ്ചയാണ് ലോകം കണ്ടത്.

മഞ്ചേരിയിൽ ഒരു മൗലവി ക്രിസ്തുമതം സ്വീകരിച്ചു ഫാദർ ആകുകയും നാൽപതോളം വരുന്ന മുസ്‌ലിം വീട്ടുകാർ ആ മനുഷ്യനെ അനുസരിച്ചു ക്രിസ്ത്യാനികളാകുകയും ചെയ്ത കാലം. കേരളത്തിലെ എല്ലാ മുസ്‌ലിം സംഘടനകളുടെയും നേതാക്കൽ അവിടെച്ചെന്ന് പ്രസംഗങ്ങൾ നടത്തിയെങ്കിലും യാതൊരു ഫലവും ചെയ്യാത്തതിനാൽ ശൈഖുനാ ശംസുൽഉലമാ തന്നെ അവിടെ പോകേണ്ടതായി വന്നു. മഞ്ചേരിയിൽ പരിപാടി നിശ്ചയിക്കുന്നതിന് മുമ്പ് തന്നെ പൈവളിക ദർസ് വാർഷികത്തിന് ശൈഖുനായെ ക്ഷണിച്ചിരുന്നു. അതിന്റെ മൂന്ന് ദിവസം മുമ്പ് ശൈഖുനാ ബായാർ ഉറൂസിൽ സംബന്ധിക്കുവാൻ വന്നപ്പോൾ ഞാനും പൈവളിക മുദർരിസ് അബ്ദുൾഖാദിർ മുസ്‌ലിയാരും ശൈഖുനായെ കണ്ട് പ്രസ്തുത പരിപാടിയെ പറ്റി ഉണർത്തുവാൻ അവിടെ പോയിരുന്നു. ഞങ്ങൾ വിഷയം ഉണർത്തിയപ്പോൾ ശൈഖുനാ ഗാംഭീര്യത്തോടെ പറഞ്ഞു: "നിങ്ങളുടെ പരിപാടിയിൽ പങ്കെടുക്കുവാൻ എനിക്ക് സാദ്ധ്യമല്ല. നിങ്ങൾക്ക് ഞാൻ അറിയിക്കാതിരുന്നതാണ്. എനിക്ക് അത്യാവശ്യമായും മഞ്ചേരിയിൽ പോകേണ്ടതായി വന്നിരിക്കുന്നു. എന്തു ചെയ്യാം? ദീൻ വിപത്തിലാണ്. എത്ര പണ്ഡിതന്മാരുണ്ടായിട്ടും ഫലമില്ലാതെ വന്നിരിക്കുന്നു. ആരോഗ്യം പോരാ. എന്നിരുന്നാലും ഇസ്ലാമിനു വേണ്ടി ഞാൻ മഞ്ചേരിയിൽ എത്തിചേരുക തന്നെവേണം ക്ഷമിക്കുക" എന്ന് പറഞ്ഞു ദീർഘനിശ്വാസം വിട്ട ശൈഖുനാ ഗാഢമായ ചിന്തയിൽ മുഴുകി. ഞങ്ങൾ ദുആക്ക് അപേക്ഷിച്ചുകൊണ്ട് അവിടുന്ന് പിരിയുകയായിരുന്നു.

ശൈഖുനാ ശംസുൽ ഉലമയുടെ ഹൃദയം നിഷ്കളങ്കവും, വിജ്ഞാന സമ്പത്ത് അപാരവുമായിരുന്നു. ഓർമശക്തി വിസ്മയകരം തന്നെയായിരുന്നു. അല്ലാഹുവിന്റെ ഇഷ്ടദാസൻമാർക്ക് ലഭിക്കും വിധം ലോകസ്വീകാര്യത അദ്ദേഹത്തിനും ലഭിച്ചിരിക്കുന്നു. O

അയിലക്കാട് സിറാജുദ്ദീൻ ശൈഖിന്റെ മൗലൂദ്



## കുഞ്ഞുബാവ മുസ്ല്യാർ ഐലക്കാട്

ഞങ്ങൾ ആശ്ചര്യഭരിതരായ നിമിഷമായിരുന്നു അത്. വിരോധികൾ പ്രചരിപ്പിക്കുന്ന ഒന്നിന്റെയും ഉടമയല്ല മഹാനായ ശൈഖുനാ ശംസുൽ ഉലമയെന്ന് അനുഭവ യാഥാർത്ഥ്യം വിളിച്ചോതുകയായിരുന്നു. ആ മഹാത്മമാവിന്റെ ഹിമാലയത്തോളം ഉയർന്ന വ്യക്തിത്വത്തിന്റെ നിദർശനമായിരുന്നു ഞങ്ങളന്ന് ദർശിച്ചത്. ശംസുൽ ഉലമയും ഇ.കെ. ഉമർഹാജിയും തമ്മിലുള്ള അഭേദ്യമായ ബന്ധം പ്രകടമാക്കുന്നതായിരുന്നു ആ സന്ദർഭം.

കൊടുങ്ങല്ലൂർ അടുത്ത് വാടാനപ്പള്ളിയിൽ 'യതീം ഖാന'യുടെ ശിലാസ്ഥാപനചടങ്ങായിരുന്നു വേദി. ബഹു: ആറ്റക്കോയ തങ്ങളുടെ ക്ഷണപ്രകാരം ശിലാസ്ഥാപനകർമ്മത്തിനായി ശംസുൽ ഉലമാനേരത്തേതന്നെ എത്തിയിരിക്കുന്നു. അനുജൻ ഉമർ ഹാജിയും പ്രസ്തുത പരിപാടിയിലേക്ക് ക്ഷണിക്കപ്പെട്ടിരിന്നു.

തൊട്ടടുത്തു തെന്നെയായിരുന്നു അവിടെത്തെ ഖബർസ്ഥാൻ നിലകൊണ്ടിരുന്നത്. വാടാനപള്ളിയിലും പരിസരത്തും സുപരിചിതനായിരുന്ന തമിഴ്നാട്ടുകാരനായ ഒരു സൂഫിയുടെ മഖ്ബറ പ്രസ്തുത ഖബർസ്ഥാനിൽ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ പേരോ, മറ്റു വിവരങ്ങളോ ആ നാട്ടുകാർക്ക് അറിയില്ലായിരുന്നുവെങ്കിലും വലിയൊരു മഹത്വമുടയ ആളാണെന്ന് അവർ മനസ്സിലാക്കി വെച്ചിരുന്നു. യതീം ഖാനക്ക് നൽകുന്ന പേരിനെ സംബന്ധിച്ച് ശംസുൽ ഉലമയോട് ഉപദേശം തേടിയപ്പോൾ മഹാനവർകളിൽ നിന്നുണ്ടായ മറുപടിയും പ്രവർത്തനവും അവർ മനസ്സിലാക്കിയ കാര്യം ശരിവെക്കുന്ന തരത്തിലായിരുന്നു. പേരിനെ സംബന്ധിച്ച് ചോദിച്ചപ്പോൾ ശംസുൽ ഉലമ പറഞ്ഞു "നമ്മൾക്ക് ഖബർസ്ഥാനിൽ ചെന്ന് മഹാനവർകളോട് ചോദിക്കാം" ഈ മറുപടിയിൽ അവിടെ സന്നിഹിതരായവരല്ലാം അത്ഭഭൂതപ്പെട്ടുപോയി. മരണപ്പെട്ട ഒരു മഹാനോട് എങ്ങിനെയാണ് ആശയവിനിമയം നടത്തുക? ഇതായിരുന്നു എല്ലാവരുടെയും സന്ദേഹം ! ഞങ്ങളെല്ലാവരുംകൂടി മഹാനവർകളുടെ ഖബ്ബറിന്റെ സമീപത്തേക്ക് ചെന്നു. ശംസുൽ ഉലമാ തലതാഴ്ത്തി കണ്ണുമടച്ച് നിശ്ശബ്ദനായി ഏതാനും സമയം അവിടെ ചെലവഴിച്ചു. ഞങ്ങളെല്ലാം ജിജ്ഞാസയോടെ ശംസുൽ ഉലമായെതന്നെ ശ്രദ്ധിക്കുകയായിരുന്നു. ആ മഹനീയ മുഖത്ത് വ്യക്തമായ ഭാവപ്പകർച്ച ഞങ്ങൾക്ക് ദൃശ്യമായി. സന്തോഷത്തോടെ പുഞ്ചിരിച്ചു ശബ്ദം താഴ്ത്തി അദ്ദേഹം പറഞ്ഞു. മൂപ്പര് പേര് പറഞ്ഞു തന്നു. ദാറുൽ അമാൻ എന്ന് പേരിടാൻ പറഞ്ഞു' ആ ഉപദേശം സ്വീകരിച്ചു യതീം ഖാനക്ക് 'ദാറുൽ അമാൻ' എന്ന് നാമകരണം ചെയതു.

**താഴ്മയുടെ പ്രതീകം**

അതിന് ശേഷം ദുആ ഇരക്കാൻ വേണ്ടി ഫാത്തിഹയും യാസീനും ഓതിത്തീർന്നപ്പോൾ ശംസുൽ ഉലമ പിന്നിലേക്ക് മാറി നിന്ന് അനുജൻ ഉമർഹാജിയെ മുന്നിലാക്കി. ഉമർ ഹാജിയോട് ദുആ ഇരക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. പക്ഷെ, ഉമർഹാജി തന്റെ ഉസ്താദും ജ്യേഷ്ടസഹോദരനുമായ ശംസുൽ ഉലമയുടെ പിന്നിലേക്ക് മാറി നിൽക്കുകയും ആദരവോടെ ദുആ ഇരക്കാൻ വിസമ്മതിക്കുകയും ചെയ്തു. ശംസുൽ ഉലമാ വീണ്ടും വീണ്ടും ഉമർ ഹാജിയോട് ദുആ ചെയ്യാൻ ആവശ്യപ്പെട്ടുകൊണ്ടേയിരുന്നു. അപ്പോഴല്ലാം ഇക്കാക്കയോടുള്ള ആദരവ് നിമിത്തം ദുആചെയ്യാൻ ഉമർ ഹാജി വിസമ്മതിച്ചു. ഇതെല്ലാം കണ്ടുകൊണ്ടിരുന്ന ആറ്റക്കോയതങ്ങൾ ശംസുൽ ഉലമയോട് ഇപ്രകാരം പറഞ്ഞു "നിങ്ങൾക്ക് തന്നെ ദുആ ചെയ്യാമല്ലൊ" ഇത് കേട്ടപ്പോൾ ശൈഖുനാ നൽകിയ മറുപടി, ആ മഹാനുഭവൻ ഖുർആൻ വശേഷിപ്പിച്ച ഉത്തമ സ്വഭാവ ഗുണത്തിന്റെ ഏറ്റവും വലിയ പ്രതീകമാണന്ന് ബോധ്യപ്പെടുത്തുന്നതായിരുന്നു. ശംസുൽ ഉലമാ പറഞ്ഞു " എന്താണീ പറയുന്നത്? ഉമർ ഹാജിഎന്റെ ശൈഖാണ് മൂപ്പരെ ഞാൻ മുന്തിക്കേണ്ടേ? ഇത്രയും കേട്ടപ്പോൾ ഞങ്ങൾ അൽഭുതപരതന്ത്രരായിമാറി. സ്വന്തം അനുജൻ തന്റെ ശൈഖാണന്നും മഹാനവർകളെ ആദരിക്കേണ്ടത് തന്റെ കടമയാണന്നും തിങ്ങിനിറഞ്ഞ ആ പുരാഷാരത്തിന്റെ മദ്ധ്യത്തിൽ നിന്ന് വിശ്വോത്തര പണ്ഡിതൻ അഭിമാന പുരസ്സരം പറഞ്ഞപ്പോൾ ആ മഹാ മനീഷിയുടെ താഴ്മയുടെ തോത് എത്രമാത്രമാണന്ന് ഊഹിക്കാൻ പോലും പ്രയാസമായിരുന്നു. ശംസുൽ ഉലമ ഇത്രയും വെളിപ്പെടുത്തിയപ്പോൾ, ആറ്റക്കോയ തങ്ങൾ ഉമ്മർ ഹാജിയോട് പറഞ്ഞു: ഇക്കാക്ക ഇത്രയും പറഞ്ഞ സ്ഥിതിക്ക് നിങ്ങൾതന്നെ ദുആ ചെയ്യുക. പിന്നെ യാതൊരു വൈമനസ്യവും പ്രകടിപ്പിക്കാതെ ഉമർഹാജി (ന.മ) ദുആ ചെയ്തു.

ശംസുൽ ഉലമ(ന.മ) ക്ക് അഹങ്കാരമെന്ന പദം തന്നെ അജ്ഞാതമായിരുന്നുവെന്ന് പറയാം. പക്ഷെ, അകന്ന് നിൽക്കുന്നവന് മഹാനവർകളെക്കുറിച്ച് ഉപരിതല വിവരംപോലും ഇല്ലാ എന്നതാണ് സത്യം ഇങ്ങനെ എത്രയെത്ര സംഭവങ്ങൾ! മഹാനവർകളെ സ്മരിക്കുന്ന ഓരോ നിമിഷവും ആ മഹാനായ വ്ക്തിത്വത്തിന്റെ തേജസ്സ് പൂർവ്വോപരി പ്രഭചൊരിഞ്ഞു കൊണ്ടേയിരിക്കുന്നു. മഹാനവർകൾക്കൊപ്പം ഞങ്ങളേയും സ്വർഗ്ഗത്തിൽ ഉൾപ്പെടുത്തേണമേ. നാഥാ ആമീൻ. ○



# അനുകരണീയമാതൃക

ഇസ്ഹാഖ് കുരിക്കൾ.എം.എൽ.എ
മഞ്ചേരി

ഇസ്ലാമിക വിജ്ഞാനശാഖകളോരോന്നിലും അഗാധമായ പാണ്ഡിത്യം നേടിയ ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്ലിയാർ മറ്റാർക്കും അവകാശപ്പെടാനാവാത്തവിധത്തിൽ മറ്റുമതങ്ങളെക്കുറിച്ചും അവരുടെ ആധികാരികഗ്രന്ഥങ്ങളെക്കുറിച്ചും അറിവ് സമ്പാദിച്ചിരുന്നുവെന്നത് പ്രത്യേക പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഇസ്ലാമിലെ സുപ്രധാന വിഷയങ്ങളെക്കുറിച്ച് ആധികാരികമായി ഫത്വ നൽകാൻ കഴിയുമായിരുന്ന ഇ.കെ. ഇന്ത്യയിൽ തന്നെ തലയെടുപ്പുള്ള പണ്ഡിതനായിരുന്നുവെന്നത് നിഷേധിക്കാവതല്ല. വർഷങ്ങളായി അറിവിന്റെ മുത്തുമണികൾ ശേഖരിച്ച് അനിതരസാധാരണമായ ബുദ്ധിശക്തിയുടെയും, അർത്ഥപൂർണമായ പ്രസംഗശൈലിയുടെയും ഉടമയായ ഇ.കെ.ക്ക് താൻ സ്വീകരിച്ച വിജ്ഞാനം സമർത്ഥമായി ജനമനസ്സുകളിൽ ബോധ്യപ്പെടുത്തിക്കൊടുക്കാൻ കഴിഞ്ഞിരുന്നു. അഹ്ലുസുന്നത്തിവൽജമാഅത്തിന്റെ ആശയാദർശങ്ങൾ പ്രചരിപ്പിക്കുന്നതിൽ സദാ ബദ്ധശ്രദ്ധനായിരുന്ന അദ്ദേഹം അതിന്നെതിരെ വരുന്ന വിമർശനങ്ങളുടെയും, കുപ്രചരണങ്ങളുടെയും കുന്തമുനയൊടിക്കാൻ മുൻപന്തിയിലുണ്ടായിരുന്നു.



സാധാരണക്കാരായ മുസ്ലിംകളെ സാമ്പത്തിക പ്രലോഭനത്തിന്റെ പേരിൽ വശത്താക്കാൻ ഏറനാടൻ പ്രദേശങ്ങളിൽ ചില മുസ്ലിം നാമധാരികളായ പാതിരിമാരുടെ നേതൃത്വത്തിൽ ചില ശ്രമങ്ങൾ നടന്ന കാലം. വിശുദ്ധഖുർആനിലെ പല സൂക്തങ്ങളും അടർത്തിയെടുത്ത് ദുർവ്യാഖ്യാനം ചെയ്തുകൊണ്ടുള്ള ലേഖനങ്ങളുൾക്കൊള്ളുന്ന ലഘുലേഖകൾ മഞ്ചേരിയിലെ മിഷ്യനറി കേന്ദ്രത്തിൽനിന്നും മുസ്ലിം ഭൂരിപക്ഷപ്രദേശങ്ങളിൽ പ്രവഹിക്കുകയായിരുന്നു. അക്ഷരാഭ്യാസമില്ലാത്ത ഉമ്മമാർക്ക് വായിക്കാൻ അറബിമലയാളത്തിൽവരെ സുവിശേഷപ്രചരണവും ഒപ്പം സാമ്പത്തിക സമ്മർദ്ദങ്ങളും മുറക്ക് നടക്കുകയാണ്. അപ്പോഴാണ് ഇവിടങ്ങളിൽ എല്ലാ മുസ്ലിം സംഘടനകളും ഒന്നിച്ചിരുന്ന് ഈ ഭീഷണിയെ ചെറുക്കാനുള്ള മാർഗമാലോചിച്ചത്. പ്രവർത്തനങ്ങളുടെ പ്രധാനകേന്ദ്രങ്ങളായ മഞ്ചേരിയിലും, എടക്കരയിലും ഈ വിഷയകരമായി പ്രഭാഷണം സംഘടിപ്പിക്കാൻ തീരുമാനിക്കുകയായിരുന്നു. ഇക്കാര്യത്തെക്കുറിച്ച് വിശദമായി പഠിച്ച മഹാപണ്ഡിതൻ എന്ന നിലക്ക് ഇതെക്കുറിച്ച് പറയാൻ ശംസുൽഉലമയെ ക്ഷണിക്കാമെന്ന് എല്ലാവരും സമ്മതിച്ചു. മഞ്ചേരി സഭാഹാളിൽ പതിനായിരങ്ങളെ സാക്ഷിനിർത്തിക്കൊണ്ട് പഴയതും പുതിയതുമായ ബൈബിൾ പതിപ്പുകൾ ഉദ്ധരിച്ചുകൊണ്ട് ഈസാനബി (അ)യെ പ്പറ്റി അവർ പറയുന്നതെല്ലാം കളവാണെന്ന് തെളിയിച്ചത് എല്ലാവരിലും അതിശയമുളവാക്കിയിരുന്നു. ബൈബിളിലും. ഇ.കെ.ക്കുണ്ടായിരുന്ന പാണ്ഡിത്യം വിളിച്ചോതുന്ന തരത്തിൽ അക്കമിട്ട് ഖണ്ഡിച്ചുകൊണ്ട് നടത്തിയ പ്രസംഗത്തിന് വ്യക്തമായ മറുപടി നൽകാൻപോലും മിഷ്യനറിമാർക്കായില്ല. സർവ്വോപരി സമുദായത്തിലെ എല്ലാവിഭാഗം ജനങ്ങൾക്കും തങ്ങളുടെ വിശ്വാസം ഒന്നുകൂടി അരക്കിട്ടുറപ്പിക്കാൻ പ്രസ്തുത ചടങ്ങുകൾ വേദിയൊരുക്കുകയായിരുന്നു.

മരണംവരെ ഒരാൾ വിദ്യാർത്ഥിയായിരിക്കണമെന്ന ആപ്തവാക്യം സ്ഥിരീകരിച്ചുകൊണ്ട് മതവിജ്ഞാനവും, പൊതുവിജ്ഞാനവും കൂടുതൽ പരിപോഷിപ്പിച്ചുവന്നിരുന്ന ശംസുൽ ഉലമ എപ്പോഴും ലളിതജീവിതത്തിന്റേയും, വിനയത്തിന്റേയും ഗാംഭീര്യത്തിന്റേയും തികഞ്ഞ ഉദാഹരണമായിരുന്നു. ആധുനിക ഘട്ടത്തിൽ ഇത്തരത്തിലുള്ള ബഹുമുഖ പ്രതിഭകളായ പണ്ഡിതർ ആവശ്യമാണ്. ഇ.കെ.യുടെ നിര്യാണം മൂലം സമുദായത്തിന് കനത്ത നഷ്ടമാണ് ഉണ്ടായിട്ടുള്ളത്. വിജ്ഞാന സമ്പാദനത്തിലും സമുദായത്തിൽ ബോധവൽക്കരണം നടത്തുന്നതിലും ഇ.കെയുടെ പാടവം അദ്ദേഹത്തിന്റെ ശിഷ്യർ മാതൃകയായി കണ്ട് പിന്തുടരുമെന്ന് നമുക്കാശിക്കാം. ഇസ്ലാമിക തത്വങ്ങൾ കൂടുതൽ പഠിക്കാനും പഠിച്ചവ ഫലപ്രദമായി സാധാരണക്കാരിലെത്തിക്കാനും, ശരിയായ രീതിയിൽ അവതരിപ്പിക്കാനുമുള്ള കഴിവും ഇ.കെയിൽ നിന്നും വളർന്നുവരുന്ന പണ്ഡിതർക്ക് അനുകരിക്കാവുന്നതാണ്. ദീനീകടമകൾ നിർവ്വഹിക്കാനുള്ള കഴിവ് അല്ലാഹു നമുക്ക് പ്രദാനം ചെയ്യട്ടെ. ○



**കെ.ടി.എം.ബഷീർ പനങ്ങാങ്ങര**

**(ഇസ്ലാഹുൽ ഉലൂം അറബിക് കോളേജ് താനൂർ)**

# ശൈഖുനായും ഇസ്ലാഹുൽ ഉലൂമും

വിശ്വോത്തരവിജ്ഞാനമലർവനികളായിരുന്ന അൽഅസ്ഹറും ഖുർത്തുബയും പോലെ കേരളത്തിൽ മാത്രമല്ല ഇന്ത്യയിൽതന്നെ വിജ്ഞാനപ്രഭാപൂരം വിതറി പരിലസിച്ചിരുന്ന ഒരു പ്രദേശമായിരുന്നു താനൂർ. മുമ്പ്കാലങ്ങളിൽ, ഹളർമൗത്ത്, മിസ്റ് തുടങ്ങിയ വിദേശരാഷ്ട്രങ്ങളിൽനിന്നുപോലും പണ്ഡിതർ ഇവിടെയെത്തിയിരുന്നു. അശ്ശൈഖ് മുഹമ്മദ് അബ്ദുല്ലാഹിൽ ഹളറമിയ്യിൽ ഖാഹിരി (ഖ.സി) അശൈഖ് അബ്ദുറഹ്മാൻ നഖ്ശബിന്ദി(ഖ.സി) വെളിയങ്കോട് ഉമർഖാസി (ഖ.സി.) ഇബ്നു ഹിശാമിൽ മരക്കാരിയ്യ (അവുക്കോയ മുസ്ലിയാർ ബി.സി.) തുടങ്ങിയവർ അവരിൽ ചിലരത്രെ! ആ നിരയിൽ സംഭവബഹുലമായ ഒരധ്യായം ശൈഖുനാ ശംസുൽ ഉലമ(ന.മി) തുന്നിച്ചേർക്കുകയുണ്ടായി.

ഇസ്ലാഹുൽ ഉലൂം അറബിക് കോലേജിന്റെ ചരിത്രവുമായി അഭേദ്യമായ ബന്ധമാണ് ശൈഖുനക്കുള്ളത്. 1957ൽ തുടങ്ങി 6 വർഷത്തോളം ശൈഖുനായുടെ മഹനീയസേവനം കൊണ്ടനുഗ്രഹിക്കപ്പെടാൻ ഭാഗ്യം സിദ്ധിച്ച കലാലയമാണ് ഇസ്ലാഹുൽ ഉലൂം. ഇക്കാലയളവിൽ മുദർയ്യിസ്, സദർമുദർയ്യിസ്, മാനേജർ എന്നീ സ്ഥാനങ്ങൾ ശംസുൽ ഉലമ വഹിച്ചിരുന്നു. ഉസ്താദ് കെ.വി.മുഹമ്മദ് മുസ്ലിയാർ (കൂറ്റനാട്) മഹാനവർകൾ മാനേജരായിരിക്കുമ്പോഴാണ് ശൈഖുനായെ താനൂരിലേക്ക് കൊണ്ടുവരുന്നത്. 1957 ജൂണിൽ ബഹുമാനപ്പെട്ട ഉസ്താദ് പറവണ്ണ മുഹയിദ്ദീൻ കുട്ടി മുസ്ലിയാരുടെ വിയോഗം മൂലം ഒഴിവുവന്ന സമസ്തയുടെ ജനറൽസിക്രട്ടറി സ്ഥാനം ഏറ്റെടുത്ത് അധികം വൈകാതെ, അങ്ങനെ, 57 ആഗസ്റ്റ് 11 ന് ശൈഖുനാ മുദയ്യിസായി ഇസ്ലാഹിലെത്തി. വേലൂർബാഖിയാത്ത് സ്വാലിഹാത്ത്പോലെ, ഉന്നതബിരുദം കൊടുക്കുന്ന അറബിക്കോളേജാക്കി ഇസ്ലാഹിനെ മാറ്റുക എന്ന സ്ഥാപകസാരഥി മൗലാനാ മർഹൂം പാങ്ങിൽ അഹ്മദ് കുട്ടി മുസ്ല്യാരുടെ (ന:മ) അഭിലാഷം പൂവണിയിക്കാൻ വേണ്ടിയാണ് സമസ്തയുടെയും നാട്ടുകാരുടെയും ആഗ്രഹപ്രകാരം ശൈഖുനാ ദർസ് ആരംഭിച്ചത്. ശൈഖുനായുടെ സാന്നിദ്ധ്യം ഉയർന്ന കിതാബുകളോതുന്ന വിദ്യാർത്ഥികളെ ഇസ്ലാഹുൽ ഉലൂമിലേക്കാകർഷിച്ചു. സി.എം.മുഹമ്മദ് മുസ്ലിയാർ (മക്കരപ്പറമ്പ്), എം.മുഹമ്മദ് കുട്ടി മുസ്ലിയാർ (താനൂർ), പി.വി.അബ്ദുറഹിമാൻ മുസ്ലിയാർ (ചെറുകുന്ന്) എന്നിവർ അക്കാലത്ത് ഇ.കെ.ഉസ്താദിനോടൊപ്പം പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചവരായിരുന്നു.

തുടർന്ന്, 1958 ഒക്ടോബർ 28ന് മാനേജരും സദർമുദർയ്യിസുമായി ശൈഖുനാ ചാർജ്ജ് ഏറ്റെടുത്തു. 1963 ഫെബ്രുവരിയിൽ പിരിയുന്നത് വരെ പിന്നീട് ശൈഖുനാ തന്നെയായിരുന്നു മാനേജർ. ശൈഖുനാ ഇസ്ലാഹുൽ ഉലൂമിൽ സദർമുദർയ്യിസായിരുന്ന കാലമായിരുന്നു കോളേജിന്റെ സുവർണ്ണകാലമെന്ന് കോളേ



താനൂർ ഇസ്ലാഹുൽ ഉലൂം അറബിക് കോളേജിന്റെ പ്രധാനകെട്ടിടം



കോളേജ് കെട്ടിടത്തിന്റെ സമീപമുള്ള വലിയകുളങ്ങര ജുമാ മസ്ജിദ്. ഇവിടെ വെച്ചായിരുന്നു ശൈഖുന ദർസ് നടത്തിയിരുന്നത്.

ജിന്റെ ചരിത്രമെടുത്ത് പരിശോധിക്കുന്ന ആർക്കും വ്യക്തമാകും. ആദരണീയനായ പാങ്ങിൽ ഉസ്താദിന്റെ വിയോഗാനന്തരം കാര്യമായ പുരോഗതികളൊന്നും ഇല്ലാതിരുന്ന കോളേജ് അഭിവൃദ്ധിപ്പെട്ടു തുടങ്ങി. (ഉസ്താദ് പാറവണ്ണ മുഹിയുദ്ദീൻ കുട്ടി മുസ്‌ലിയാർ, ഖുതുബി മുഹമ്മദ് മുസ്‌ലിയാർ, പി.ഇബ്രാഹീം മുസ്‌ലിയാർ തുടങ്ങിയ മഹാമനീഷികൾ സ്ഥാപനത്തിന്നുവേണ്ടി അശ്രാന്ത പരിശ്രമം നടത്തിയിരുന്നു) കോളേജ് ഏറ്റവും കൂടുതൽ പുരോഗതി പ്രാപിക്കുകയും വിദ്യാർത്ഥീബാഹുല്യം അനുഭവപ്പെടുകയുംചെയ്തതും ഇക്കാലത്താണ്. മുഖ്തസിർ, മുതവ്വൽ ക്ലാസുകളിൽ മാത്രമായി നൂറോളം വിദ്യാർത്ഥികൾ പഠിച്ചിരുന്നു. വിദ്യാർത്ഥീ ബാഹുല്ല്യം നിമിത്തം ദയൂബന്ത് പഠനം പൂർത്തിയാക്കിയെത്തിയ ശൈഖുനാ കെ.കെ.ഉസ്താദ് (ന.മ), അൽ ഉസ്താദ് നിറമരുതൂർ എ.ബീരാൻ കുട്ടി മുസ്‌ലിയാർ (ന.മ) എന്നിവരെ കൂടി ശൈഖുനായുടെ സഹമുദർറ്വിസുമാരായി നിയമിക്കപ്പെട്ടു.

ഇക്കാലയളവിൽ സ്ഥാപനത്തിന്റെ പുരോഗതിക്കും വളർച്ചക്കും ശൈഖുനാ അനവധി നിരവധി ത്യാഗങ്ങൾ സഹിച്ചു. മഹാനവർകൾ മാനേജരായിരുന്ന കാലത്താണ് ഇസ്‌ലാഹുൽ ഉലൂമിനെ സമസ്തയുടെ പ്രഥമ കലാലയമായി രജിസ്റ്റർ ചെയ്യുന്നത്. 6.4.54ന് ചേർന്ന മുശാവറ തീരുമാനപ്രകാരം കോളേജ് ഏറ്റെടുക്കാൻ സമസ്ത തീരുമാനിച്ചിരുന്നു. താനൂരിൽവെച്ചു തന്നെ 1954 ഏപ്രിൽ 25ന് ചേർന്ന സമസ്തയുടെ ഐതിഹാസികമായ 20-ാം വാർഷികമഹാമഹത്തിൽ ഐക്യകണ്ഠേനയുള്ള കൈമാറ്റ പ്രഖ്യാപനമുണ്ടായി. എന്നാൽ നീണ്ട 5 വർഷങ്ങൾക്കു ശേഷമാണ് രേഖാമൂലം കോളേജ് സമസ്ത ഏറ്റെടുക്കുന്നത്. സമസ്തയുടെ അന്നത്തെ പ്രസിഡണ്ട് മൗലാനാ. പി.അബ്ദുൽ ബാരി മുസ്‌ലിയാർ, വൈസ് പ്രസിഡന്റ് പി.ഇബ്രാഹീം മുസ്‌ലിയാർ, ജനറൽ സിക്രട്ടറി ശൈഖുനാ ശംസുൽ ഉലമ ഇ.കെ.അബൂബക്കർ മുസ്‌ലിയാർ, ട്രഷറർ ബേപ്പൂർ ഖാസി, പി.പി.മുഹമ്മദ് മുസ്‌ലിയാർ (ന.മ) എന്നിവരാണ് രജിസ്റ്ററിൽ സമസ്തക്കുവേണ്ടി ഒപ്പുവെച്ചത്. അതുവരെ സ്ഥാപനം നടത്തിയിരുന്ന അസാസുൽ ഇസ്‌ലാം സഭക്കുവേണ്ടി ബഹു: സയ്യിദ് എം.പി.ആറ്റക്കോയതങ്ങൾ താനൂർ, എം. കുഞ്ഞിക്കായാമുട്ടി സാഹിബ് താനൂർ, വി.പി.മമ്മുസാഹിബ് താനൂർ, കെ.സൈതാലിക്കുട്ടി മാസ്റ്റർ താനൂർ (കുട്ടി അഹ്മദ്കുട്ടി എം.എൽ.എയുടെ പിതാവ്) എന്നിവരും ഒപ്പുവെച്ചു. ഈ രജിസ്ട്രേഷന് മുൻകൈയെടുക്കുകയും അതിനുവേണ്ടി പല പ്രവർത്തനങ്ങളും നടത്തിയതും ശൈഖുനാ ശംസുൽ ഉലമയായിരുന്നുവെന്നത് ഇത്തരുണത്തിൽ ഏറെ സ്മരണീയമാണ്.

ശൈഖുനായുടെ മാനേജ്മെന്റ് കാലത്ത് നടന്ന പ്രധാന പ്രവർത്തനങ്ങളിലൊന്നാണ് അന്യാധീനപ്പെട്ടുപോയികൊണ്ടിരിക്കുന്ന സ്ഥാപനത്തിന്റെ 56 നമ്പ്ര് വഖഫ് സ്വത്തുക്കളുടെ ഏകീകരണവും ക്രമീകരണവും ഇതിനുവേണ്ടി ശൈഖുനാ മാസങ്ങളോളം അഹോരാത്രം അശ്രാന്തപരിശ്രമം നടത്തി. കൊടിഞ്ഞി, ചെമ്മാട്... തുടങ്ങി വിവിധ പ്രദേശങ്ങളിൽ ശൈഖുനാ നിരവധി ത്യാഗങ്ങൾ സഹിച്ച്, കാൽനടയായും അല്ലാതെയും ചെന്ന്, കൈവശക്കാരെ നേരിട്ട് കണ്ട് വഖഫ് സ്വത്തുക്കൾ സംരക്ഷിക്കാൻ വേണ്ട കാര്യങ്ങൾ ചെയ്തു. കൈവശക്കാരെ നേരിൽ കണ്ട് വഖഫ് സ്വത്തിന്റെ ഇപ്പോഴുള്ള സ്ഥിതി എന്താണെന്ന് അറിയുകയും, അതോടൊപ്പം പാട്ടം നൽകാത്തവരെ അത് നൽകാൻ പ്രേരിപ്പിക്കുകയും, നൽകുന്ന തുച്ഛമായ സംഖ്യ വർദ്ധിപ്പിക്കുകയും, പുതുക്കിനൽകുകയുമായി ധാരാളം കാര്യങ്ങൾ ശൈഖുനാ ഇക്കാര്യത്തിൽ ചെയ്തിരുന്നു. ഈ പ്രവർത്തനങ്ങളിലെല്ലാം ശൈഖുനായോടൊപ്പം പങ്കാളിയാകാൻ ഭാഗ്യം ലഭിക്കുകയും നീണ്ട 42 വർഷമായി സ്ഥാപനത്തിന്റെ അസിസ്റ്റന്റ് മാനേജർ പദവി വഹിക്കുകയും, ഇന്നും വാർദ്ധക്യത്തിന്റെ അസ്വസ്ഥതകളിലും അനാരോഗ്യം വകവെക്കാതെ മഹനീയസേവനം നടത്തുകയും ചെയ്യുന്ന ഉസ്താദ് സി.എം.മുഹമ്മദ് മുസ്‌ലിയാർ (മക്കരപ്പറമ്പ് പോത്തുകുണ്ട്) ഗതകാല സ്മരണകൾ വിനയത്തോടെ അനുസ്മരിക്കുന്നു. സ്ഥാപനത്തിന്റെ ആകെയുള്ള വഖഫ് സ്വത്തുക്കളുടെ ശരിയായ വിവരങ്ങൾ മുഴുവൻ ഉൾക്കൊള്ളുന്ന അടിസ്ഥാനരേഖയും ശൈഖുനാ ഉണ്ടാക്കി. ഈ രേഖതന്നെയാണ് ഇന്നും ഇവ്വിഷയകസംബന്ധിയായി കോളേജിന്റെ അടിസ്ഥാനരേഖ എന്നത് ഏറെ കൃതജ്ഞതാപൂർവ്വം അഭിമാനിക്കാൻ വക നൽകുന്നതാണ്.

ഇസ്‌ലാഹുൽ ഉലൂമിൽ വെച്ച് രചിച്ച ഖുത്തുബത്തുൽ ജുമുഅ: എന്ന വ്യാഖ്യാത കൃതിയുടെ കയ്യെഴുത്തു കോപ്പി

കോളേജിനോടനുബന്ധിച്ചുള്ള 800 വർഷത്തെ ദർസ് പാരമ്പര്യമുള്ള മസ്ജിദുസാഹിലിബിർക്കത്തുൽ കുബ്റ (വലിയകുളങ്ങരപ്പള്ളി)യുടെ നിലവിലുണ്ടായിരുന്ന ഹൗള് പൊളിക്കുകയും വിശാലമായ ഒരു ഹൗളും അതിനു മീതെയായി ഒരു ദർസ് ഹാളും നിർമ്മിച്ചതും മഹാനവർകളുടെ അശ്രാന്തപരിശ്രമഫലമായി 1960ൽ ആണ്.

'ഖുത്ബത്തുൽ ജുമുഅ:' എന്ന തന്റെ അറബി മലയാളഖണ്ഡനകൃതി ശംസുൽ ഉലമ എഴുതിയതും മഹാനവർകൾ ഇസ്‌ലാഹുൽ ഉലൂമിൽ ദർസ് നടത്തിക്കൊണ്ടിരിക്കവേ ആയിരുന്നു. പ്രസ്തുത കൃതിയുടെ കയ്യെഴുത്ത് പ്രതി കോളേജ് ഖുത്തുബ്ഖാനയിൽ സൂക്ഷിച്ചു വച്ചിട്ടുണ്ട്. 3.11.57ൽ ചേർന്ന സമസ്ത മുശാവറാ യോഗത്തിന്റെ കല്പന പ്രകാരമാണ് ശൈഖുനാ ഈ ലഘു ഗ്രന്ഥമെഴുതുന്നത്. 'ജുമുഅ ഖുത്ബയും അൽബയാനിലെ ഫത്‌വയും എന്നപേരിൽ കൊടിയത്തൂർ ഖാസി ജനാബ് എം.അബ്ദുൽ അസീസ് മൗലവി എഴുതിയ ലഘുകൃതിക്കുള്ള ഒരു പ്രോജ്വോജ്ജ്വലഖണ്ഡനമാണിത്. സമസ്ത കേരള ജംഇയ്യത്തുൽ ഉലമായുടെ 17ാം വാർഷിക മഹാസമ്മേളനത്തിൽ ജുമുഅ ഖുത്തുബയെ സംബന്ധിച്ച് കൈക്കൊണ്ട തീർപ്പിനനെ അവഹേളിച്ചും ആക്ഷേപിച്ചുംകൊണ്ട് ശാഫിഈ മദ്ഹബിലെ മഹാൻമാരായ ഫുഖഹാഇന്റെ ഇബാറത്തുകളെ തെറ്റായി അർത്ഥകൽപന നടത്തിയും അദ്ദേഹം നടത്തുന്ന അബദ്ധജഡിലങ്ങളായ ജൽപ്പനങ്ങളെ ഈ ഗ്രന്ഥത്തിൽ ശൈഖുനാ ശക്തിയുക്തം ഖണ്ഡിക്കുന്നു. ശാഫിഈ മദ്ഹബിലെ മഹാന്മാരായ ഫുഖഹാക്കളുടെ ഇബാറത്തുകൾക്ക് യഥാർത്ഥ അർത്ഥകല്പ്പന നടത്തിയും യുക്തിയുക്തവും ഏതൊരു സാധാരണക്കാരനും വായിച്ചു മനസ്സിലാക്കുന്നതുമായ രീതിയിൽ എഴുതപ്പെട്ട ഒരു ചിന്താബന്ധുരകൃതിയാണിത്. ഈ കൃതി ബഹു.ഉസ്താദ് കെ.കെ.സദഖത്തുല്ല മുസ്‌ലിയാർ, അബ്ദുറഹ്മാൻ മുസലിയാർ മഞ്ചേരി എന്നിവർ പരിശോധിക്കുകയും അവസാനപേജിൽ സാക്ഷ്യപ്പെടുത്തി ഒപ്പുവെക്കുകയും ചെയ്തിട്ടുണ്ട്. ശൈഖുനാ എഴുതിയ ഗ്രന്ഥങ്ങളെല്ലാംതന്നെ ആ വിജ്ഞാന സാഗരത്തിന്റെ അഗാധപാണ്ഡിത്യത്തിനും രചനാപാടവത്തിനുമുള്ള ഉത്തമനിദർശനങ്ങൾ തന്നെയാണ്.

1961ൽ പരിശുദ്ധ ഹജ്ജ്കർമ്മം നിർവ്വഹിക്കാൻ പോയപ്പോൾ, ആക്ടിംഗ് മാനേജറായി കെ.മൊയ്തീൻ ഹാജി പള്ളിക്കണ്ടി (കോഴിക്കോട്) അവർകളെ നിയമിക്കുകയും ഹജ്ജ്കർമ്മം കഴിഞ്ഞ് വന്നശേഷം മഹാനവർകൾ തന്നെ മാനേജർസ്ഥാനം ഏറ്റെടുത്ത് നടത്തുകയും ചെയ്തു. ജാമിഅ നൂരിയ്യയുടെ ശിലാസ്ഥാപനചടങ്ങിൽ സംബന്ധിക്കാൻ ശൈഖുന പോയതും താനൂരിൽ നിന്നായിരുന്നു. അതിനുശേഷം കോളേജുമായി കൂടുതൽ ബന്ധപ്പെട്ട് പ്രവർത്തിക്കാൻ ശൈഖുനാക്ക് സാധിച്ചിട്ടില്ല.

സമസ്തയുടെ അറബിക് കോളേജ് കമ്മിറ്റി സിക്രട്ടരി സ്ഥാനം ഏറ്റെടുക്കേണ്ടിവന്നതിനാൽ 1963 ഫെബ്രുവരി 26ന് തന്റെ സംഭവബഹുലമായ 6 വർഷത്തെ വിശിഷ്ട സേവനത്തിന് ശേഷം ശൈഖുനാ ഇസ്‌ലാഹിൽനിന്നു പിരിയുകയുണ്ടായി. സർവശക്തനായ ഒറബ്ബുൽ ഇസ്സത്ത് മഹാനവർകളുടെ സകല പ്രവർത്തനങ്ങൾക്കും അളവറ്റ പ്രതിഫലം നൽകുമാറാകട്ടെ! ആമീൻ.

കോളേജ് പുനരാരംഭിക്കുക എന്ന ഉദ്ദേശ്യത്തോടുകൂടി കോളേജ് കമ്മിറ്റി സിക്രട്ടറി സി.കെ.എം.ബാവുട്ടിഹാജി, സി.എം.അബ്ദുസ്സമ്മദ് ഫൈസി, സി.ഒ.അബൂബക്കർ സാഹിബ്, കെ.ഒ. ചെറിയബാവ എന്നിവർ കഴിഞ്ഞ റമാളാനിനുമുമ്പ് ശൈഖുനായെ സന്ദർശിക്കുകയുണ്ടായി. മഹത്തായൊരു സ്ഥാപനം ഒന്നുമല്ലാതെ കിടക്കുന്നതിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് മുന്നറിയിപ്പ് നൽകുകയും വേണ്ട നിർദ്ദേശോപദേശങ്ങൾ നൽകി അവരെ അനുഗ്രഹിക്കുകയും ചെയ്തു. ഇതായിരുന്നു ഇസലാഹുൽ ഉലൂമുമായി അവസാനമായി ശൈഖുനാ ബന്ധപ്പെടുന്ന സന്ദർഭം!

ഇന്ന് ശൈഖുനാ നമ്മോടൊപ്പമില്ലാ എങ്കിലും ശൈഖുനാ തെളിച്ചുതന്ന വെളിച്ചം നമുക്ക് വഴികാട്ടുന്നു. ശൈഖുനാ നായകത്വം വഹിച്ച ഈ മഹത് സ്ഥാപനം മഹാനവർകൾ തെളിച്ചു തന്ന പാന്ഥാവിലൂടെ മുമ്പോട്ട് കുതിക്കുകയാണ്.

സമസ്തകേരള ജംഇയ്യത്തുൽ ഉലമ സെക്രട്ടറി ചെറുശ്ശേരി സൈനുദ്ദീൻ മുസ്‌ലിയാർ മാനേജറും പാണക്കാട് സയ്യിദ് ഉമറലി ശിഹാബ്തങ്ങൾ പ്രസിഡന്റും സി.കെ.എം.ബാവുട്ടി ഹാജി സിക്രട്ടറിയും ഡോ.യു.ബാപ്പുട്ടി ഹാജി ട്രഷററും ആയ ഒരു കമ്മിറ്റിയാണ് കോളേജ് പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിക്കുന്നത്. തെളിയുകയും പൊലിയുകയുംചെയ്ത ദീപമാണല്ലോ ഇസ്‌ലാഹ്, വീണ്ടും തെളിയിച്ചിരിക്കുന്നു. പൊലിയരുതേ എന്ന പ്രാർത്ഥന നിർഭര മനസ്സോടെ ശൈഖുനാ തെളിച്ചുതന്ന വെളിച്ചത്തിലൂടെ മുന്നേറാൻ ലോകൈകനാഥൻ തൗഫീഖ് നൽകുമാറാകട്ടെ! ആമീൻ! ○



**മരിക്കാത്ത മൊഴികൾ**

**പാണക്കാട് പൂക്കോയ തങ്ങൾക്ക് വേണമെങ്കിൽ മക്കളെ ഭൗതികമായി ഉയർത്താമായിരുന്നു. അദ്ദേഹം അവരെ ദീനിയായി ഉയർത്തി. അവർ സമുദായത്തിന്റെ നേതാക്കളുമായി.**



# പുത്തനാശയക്കാരുടെ പേടിസ്വപ്നം

**അബൂ ഇസ്ഹാഖ് ഇസ്മാഈൽ മൗലവി**

മസാലത്തർക്കങ്ങളുന്നയിച്ചു മുസ്ലിം സമുദായത്തിൽ ഭിന്നിപ്പും പിളർപ്പും ഛിദ്രതയും സൃഷ്ടിക്കാൻ അഹോരാത്രം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന വഹ്ഹാബി, മൗദൂദി, ഖാദിയാനി പ്രസ്ഥാനക്കാർക്ക് ഒരു പേടിസ്വപ്നമായിരുന്നു ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്ലിയാർ അവർകൾ. ഇ.കെയോട് വാദപ്രതിവാദം നടത്താൻ ദാർഷ്യം കാണിച്ച സകല മൗലവിമാരാം വെള്ളംകുടിച്ചു തിരിച്ചുപോയ ചരിത്രമേയുള്ളൂ. അക്കൂട്ടത്തിൽ ഒരുവേള ഈ ലേഖകനും അകപ്പെട്ടു പോയിട്ടുണ്ട്. ആ കഥ ചുരുക്കി വിവരിക്കുകയാണ്.

### ആദ്യത്തെ കാഴ്ച

നിർഭാഗ്യവശാൽ ഈ ലേഖകൻ ചെറുപ്പത്തിൽതന്നെ വഹ്ഹാബി പ്രസ്ഥാനത്തിൽ ആകൃഷ്ടനായിപ്പോയി. നീണ്ട മുപ്പത്താറ് വർഷത്തിന് ശേഷമാണ് തറവാടായ സുന്നത്ത് ജമാഅത്തിൽ തിരിച്ചെത്തിയത്. വഹ്ഹാബിസത്തോട് ആഭിമുഖ്യം പുലർത്തിയ കാലത്തും സുന്നീ ഉലമാക്കളുടെ പ്രസംഗങ്ങൾ കേൾക്കന്നതും ആശയങ്ങൾ അപഗ്രഥിച്ചു പഠിക്കുന്നതും എനിക്കൊരു ഹോബിയായിരുന്നു. അങ്ങനെ നവീനവാദികളെ നിശിതമായി വിമർശിച്ചു പ്രസംഗിക്കാറുണ്ടായിരുന്ന റശീദുദ്ദീൻ മൂസാ മൗലവി (ഫുർഥവി, കണ്ണൂർ), കെ.പി.എ.മുഹ്‌യിദ്ദീൻ കുട്ടിമുസ്ല്യാർ, (പറവണ്ണ) പതിഅബ്ദുൽ ഖാദിർ മുസ്ലിയാർ എന്നിവരുടെ പ്രസംഗങ്ങൾ പലേടത്ത് വെച്ചും പലതവണ കേൾക്കാൻ അവസരം ലഭിച്ചു. അപ്പോഴാണ് ഈ രംഗത്ത് ശോഭിച്ചുനില്ക്കുന്ന മറ്റൊരു പണ്ഡിതൻകൂടി ഉണ്ടെന്ന് കേൾക്കാനിടയായത്. ഇ.കെ.അബൂബക്കർ മുസ്ലിയാരായിരുന്നു അത്. ഇ.കെയെ നേരിൽ കാണാനും പ്രസംഗം കേൾക്കാനുമായി പിന്നത്തെ ആഗ്രഹം.

> **1956 ൽ നടക്കാവിൽ വെച്ചു ജമാഅത്തെ ഇസ്ലാമിക്കാരുമായി ശ്രദ്ധേയമായ ഒരു സംവാദം നടന്നു. അക്കാലങ്ങളിൽ ജമാഅത്ത് ഇസ്‌ലാമി ആശയക്കാരനായ ഈ ലേഖകനും സന്നിഹിതനായിരുന്നു. പ്രസ്തുത സംഭവം വിവരിക്കുകയാണിവിടെ.**

ഒരിക്കൽ ഇ.കെ.ക്ക് കാരന്തൂരിൽ പ്രസംഗമുണ്ടെന്നറിഞ്ഞു. സന്ദർഭം പാഴാക്കാതെ അവിടെയെത്തി. സ്വന്തം നാടായ കുറ്റിക്കാട്ടൂരിൽ നിന്ന് കാരന്തൂരിലേക്ക് അഞ്ച് കിലോമീറ്റർ ദൂരമുണ്ട്. ഇന്നത്തെപ്പോലെ അന്ന് ബസ്സുകളില്ല ഇ.കെ.യെ കാണാനും പ്രസംഗം കേൾക്കാനുമുള്ള ആഗ്രഹം അത്രയും ദൂരം നടക്കാൻ എന്നെ പ്രേരിപ്പിച്ചു. നടന്നു കാരന്തൂരിലെത്തുമ്പോഴേക്കും ഇ.കെ.പ്രസംഗം തുടങ്ങിക്കഴിഞ്ഞിരുന്നു. തിങ്ങിനിറഞ്ഞ ആൾക്കൂട്ടത്തിനിടയിലൂടെ ഞാൻ നീങ്ങിനീങ്ങി സ്റ്റേജിനടുത്തെത്തി പ്രാസംഗികനെ നന്നായി കണ്ടു. കുലീനത സ്ഫുരിക്കുന്ന വെളുത്ത മുഖം, കറുത്ത താടി, കനത്ത തലപ്പാവ്, തൂവെള്ള വസ്ത്രങ്ങൾ, അന്നത്തെ ആ രൂപം ഇപ്പോഴും മനസ്സിൽ തെളിഞ്ഞുനില്ക്കുന്നു. പ്രസംഗം അത്യന്തം ആകർഷകമായിരുന്നു. ലളിതമായ വാചകങ്ങൾ. സുന്ദരമായ ഭാഷ അളന്നു തൂക്കിയുള്ള സംസാരം. വികാരത്തിന്റെ വേലിയേറ്റമില്ല ആവേശത്തിമിർപ്പിന്റെ നയാഗ്രാ വെള്ളച്ചാട്ടവുമില്ല. ശാന്തസുന്ദരമായ ശൈലി എന്നെ ഹഠാദാകർഷിച്ചു.

'മുഅ്ജിസത്തും കറാമത്തു'മായിരുന്നു അന്നത്തെ പ്രസംഗവിഷയം. മൂസാ നബി(അ)യുടെയും ഖിസ്റ് നബിയുടെയും പഠനപര്യടനകഥ വിവരിച്ചു. "അല്ലാഹുവിന്റെ ഇഷ്ടദാസന്മാരായ അമ്പിയാക്കൾക്കും ഔലിയാക്കൾക്കും അമാനുഷികമായ കഴിവുകൾ അവൻ നല്കും. വഹ്ഹാബികൾ എന്തിന് അവരോട് അസൂയ കാണിക്കണം?" പ്രസംഗത്തിൽ ഇ. കെ. ചോദിച്ചു. "വധിക്കപ്പെട്ട ആ കുട്ടിയുടെ ഹൃദയത്തിൽ ഒളിഞ്ഞിരിക്കുന്ന 'കുഫ്രിയ്യത്ത്' ഖിസ്റ് നബി കണ്ടറിഞ്ഞില്ലേ? എങ്ങോ കിടക്കുന്ന, കുട്ടിയുടെ മാതാപിതാക്കളുടെ ഹൃദയങ്ങളിൽ മറഞ്ഞുകിടക്കുന്ന ഈമാൻ കണ്ടറിഞ്ഞില്ലേ? ഇത് വിശുദ്ധഖുർആൻ വിവരിച്ചതല്ലേ? വഹ്ഹാബികൾക്ക് എന്ത് പറയാനുണ്ട്? "ഇ. കെ. വീണ്ടും ചോദിച്ചു. ഇതിന് എന്തുത്തരം പറയും എന്നായി എന്റെ ചിന്ത! വഹ്ഹാബിസത്തിൽ ഇതിന് തൃപ്തികരമായ ഉത്തരവില്ലെന്ന് കുറെ കൊല്ലങ്ങൾക്ക് ശേഷമേ എനിക്ക് ബോദ്ധ്യപ്പെട്ടുള്ളു.

1951 ൽ പുനൂരിൽ നടന്ന സുന്നീ വഹ്ഹാബി വാദപ്രതിവാദത്തിൽ പതിഅബ്ദുൽ ഖാദിർ മുസ്ലിയാർ പറവണ്ണ മുഹ്‌യിദ്ദീൻ കുട്ടി മുസ്ലിയാർ എന്നിവരോടൊപ്പം ഇ.കെ.അബൂബക്കർ മുസ്ലിയാരും സജീവമായ പങ്ക് വഹിച്ചിരുന്നു. പതി വേദി നിറഞ്ഞുനിന്നതിനാൽ ഇ.കെ.ക്ക് തന്റെ

വൈഭവം വേണ്ടതുപോലെ പ്രകടിപ്പിക്കാൻ അവസരം കിട്ടിയില്ലെന്നുതോന്നി. ആറ്റം ബോംബെന്നമട്ടിൽ വഹ്ഹാബികൾ ആറ്റിക്കുറുക്കിക്കൊണ്ടുവന്ന ബാലിശ മായ ചോദ്യം ഇതായിരുന്നു. ''മുഹ്‌യിദ്ദീൻ ശൈഖേ രക്ഷിക്കണേ, ബദ്‌രീങ്ങളേ കാക്കണേ എന്നിങ്ങനെ മരിച്ചു പോയ മഹാത്മാക്കളോട് രക്ഷയ്ക്കു പ്രാർത്ഥിക്കുകയെന്ന 'ഇസ്തിഗാസ' അനുവദനീയമാണെന്നു വിശുദ്ധ ഖുർആൻ കൊണ്ട് തെളിയിക്കാമോ?''

വാദപ്രതിവാദം ആരംഭിക്കും മുമ്പ് അതിന്റെ കരാറ് വ്യവസ്ഥകൾ വായിച്ചുകേൾപ്പിക്കണമെന്ന് പ്രതി മുസ്‌ലിയാർ ആവശ്യപ്പെട്ടു. വഹ്ഹാബികൾ വഴങ്ങിയില്ല ചോദ്യം വ്യവ സ്ഥയ്ക്കെതിരാകയാൽ അത് വായിച്ചു കേൾപ്പിക്കുകതന്നെ വേണമെന്നു പതി വീണ്ടും ആവശ്യപ്പെട്ടു. എതിർപക്ഷം അതും നിരാകരിച്ചു. അങ്ങനെ സാങ്കേതിക പ്രശ്നത്തെ ചൊല്ലിയുള്ള തർക്കം മണിക്കൂറുകളോളം നീണ്ടുപോയി. വമ്പിച്ച ജനാവലി ശ്രദ്ധാപൂർവ്വം കേട്ടുകൊണ്ടിരുന്നു. ഒടുവിൽ, 'വിശുദ്ധഖുർആൻ വിരോധിക്കാത്ത കാര്യം അനുവദനീയമാണെന്നു' സുന്നീപക്ഷത്ത് നിന്ന് വിശദീകരണമുണ്ടായി. അത് ഇ.കെ.യുടെ വിശദീകരണമാണെന്നാണ് ശ്രോതാക്കളായ ഞങ്ങൾക്ക് തോന്നിയത്. ''അസ്‌ലു കുല്ലി ശൈഇൻ അൽജവാസു'' (എല്ലാ കാര്യത്തിന്റേയും ഒറിജിനൽ നിലപാട് അനുവദനീയത എന്നതാകുന്നു) ഇതാണ് ''ജംഉൽ ജവാമിഅ്'' പോലെയുള്ള ഉസൂലിന്റെ ഗ്രന്ഥങ്ങളിൽ വിവരിച്ച മൂല സിദ്ധാന്തം. അപ്പോൾ ഒരുകാര്യം അനുവദനീയമാണെന്നതിന് തെളിവ് ആവശ്യപ്പെടൽ ശുദ്ധഭോഷ്ക്കാണ്. ശറഇൽ ആജ്ഞാപിക്കപ്പെട്ടതോ (വാജിബ്, സുന്നത്ത്) നിരോധിക്കപ്പെട്ടതോ (ഹറാം, കറാഹത്ത്) ആണെന്നു വാദിക്കുന്നവരാണ്. തെളിവ് ഹാജരാക്കേണ്ടത്. ഈ തത്വം അവഗണിച്ചുകൊണ്ടായിരുന്നു വഹ്ഹാബികൾ ചോദ്യമുന്നയിച്ചത്. അക്കാരണത്താലാണ് പതിമുസ്‌ലിയാർ ചോദ്യം മുഖവിലക്ക് എടുക്കാതിരുന്നതും. വഹ്ഹാബിസത്തിന്റെ ആവേശത്തള്ളലിൽ ലേഖകനും അന്ന് യാഥാർത്ഥ്യം മനസ്സിലായിരുന്നില്ല. പൂനൂർ വാദ പ്രതിവാദം ഒരുരാത്രിമുഴുവൻ തുടർന്നിട്ടും എങ്ങുമെത്താതെ അലസുകയാണുണ്ടായത്. അനുവദനീയമായ ഒരു കാര്യത്തിന് വഹ്ഹാബികൾ തെളിവ് വേണമെന്ന് ശഠിച്ചതാണ് കാരണം. അത് അജ്ഞത പ്രകടിപ്പിക്കലാണെന്ന വസ്തുത പോലും അവർക്കറിയാതെ പോയത് അത്ഭുതകരംതന്നെ.

1956 ൽ നടക്കാവിൽ വെച്ചു ജമാഅത്തെ ഇസ്ലാമിക്കാരുമായി ശ്രദ്ധേയമായ മറ്റൊരു വാദപ്രതിവാദം നടന്നു. ഈ ലേഖകനും അതിൽ പങ്കാളിയായിരുന്നു. വ്യവസായ പ്രമുഖനായ ടി.കെ.പരീക്കുട്ടിഹാജിയുടെ വീട്ടിൽവെച്ചായിരുന്നു സംവാദം. പരേതനായ മുക്കത്തെ വീരാൻകുട്ടി ഹാജിയായിരുന്നു സംഘാടകരിൽ പ്രമുഖൻ. ജമാഅത്തെ ഇസ്ലാമി നേതാവായിരുന്ന കെ.സി. അബ്ദുല്ല മൗലവിയും വീരാൻകുട്ടി ഹാജിയും തമ്മിൽനടന്ന സൗഹൃദസംഭാഷണം ഒരു വാദപ്രതിവാദത്തിന് കളമൊരുക്കുന്നതിൽ എത്തിച്ചേരുകയാണുണ്ടായത്. വാദപ്രതിവാദം ജമാഅത്തിന്റെ പ്രഖ്യാപിത നയത്തിന് എതിരാണെങ്കിലും കെ.സിക്ക് ഒഴിഞ്ഞുമാറാൻ പഴുത് കിട്ടിയില്ല. അങ്ങനെയാണ് അത് സംഭവിച്ചത്. ഈ ലേഖകൻ അന്ന് ജമാഅത്തുകാരുടെ സ്ഥാപനമായ ചേന്ദമംഗല്ലൂർ ഇസ്ലാമിയ്യാ (ഇന്നത്തെ പേര് ഇസ്ലാഹിയ്യ:) കോളേജിൽ അദ്ധ്യാപകനായിരുന്നു ആദ്യവട്ടം ഞങ്ങൾ ഒത്തുചേർന്നപ്പോൾ മർഹും പറവണ്ണയായിരുന്നു സുന്നീപക്ഷത്തെ നേതാവ് .അന്ന് ഏതാനും ചോദ്യങ്ങൾ പരസ്പരം കൈമാറി. രണ്ടാഴ്ച കഴിഞ്ഞു വീണ്ടും സമ്മേളിക്കാമെന്നും, അന്ന് ആദ്യം സുന്നികളുടെ ചോദ്യത്തിന് ജമാഅത്തുകാർ മറുപടി പറയണമെന്നും നിശ്ചയിച്ചു പിരിഞ്ഞു.

നിശ്ചിതദിവസം വന്നെത്തുംമുമ്പ്തന്നെ ചോദ്യങ്ങൾക്ക് മറുപടി പറയാൻ ജമാഅത്തുകാരായ ഞങ്ങൾ വേണ്ട ഒരുക്കങ്ങൾ ചെയ്തു. പ്രമുഖരായ മൗലവിമാരെയെല്ലാം ക്ഷണിച്ചുവരുത്തി ചർച്ച നടത്തി. കിത്താബുകൾ പലതും ശേഖരിച്ചു. റിഹേഴ്സലുകൾ നടത്തി. വാഴക്കാട് സ്വദേശി എം.ടി.അബ്ദുർ റഹ്മാൻ മൗലവി, പരേതരായ കുറ്റ്യാടി അബ്ദുല്ലക്കുട്ടി മൗലവി, അബുസ്സലാഹ് മൗലവി തുടങ്ങിയ പ്രമുഖരെല്ലാം ഞങ്ങളുടെ കൂട്ടത്തിലുണ്ടായിരുന്നു. നിശ്ചിതദിവസം കുറെ ഗ്രന്ഥങ്ങളുമായി ഞങ്ങൾ ഏതാനും വാഹനങ്ങളിൽ നടക്കാവിലെത്തി. ഞങ്ങളെത്തും മുമ്പുതന്നെ സുന്നീ ഉലമാക്കൾ എത്തിക്കഴിഞ്ഞിരുന്നു. വിശാലമായ വീടിന്റെ പൂമുഖത്തും സൈഡ്റൂമുകളിലും അവർ അന്തസ്സായി ഇരിക്കുകയാണ്. മുറ്റത്ത് നിരത്തിയിട്ട കസേരകളിൽ ഞങ്ങളും ഉപവിഷ്ഠരായി. സുന്നിപക്ഷത്ത് ആരെല്ലാമാണ് ഉള്ളതെന്ന് ഞങ്ങൾ പരതി. പറവണ്ണ ഗൗരവ ഭാവത്തിൽ ഇരിക്കുന്നതുകണ്ടു. കെ.വി.മുഹമ്മദ് മുസ്ലിയാരും (കൂറ്റനാട്) വന്നിട്ടുണ്ട്. അദ്ദേഹം നല്ല വാഗ്മിയാണെന്നറിയാം. മർഹും വാണിയമ്പലം അബ്ദുർ റഹ്മാൻ മുസ്ലിയാരെയും കണ്ടു. ഉറുദുഭാഷ നന്നായറിയുന്ന ആളാണ്. എന്നാലും ഒരുകൈ നോക്കാമെന്നു ഞങ്ങൾക്കുതോന്നി. പിന്നെയാണ് വീടിന്റെ ഒരു സൈഡ്റൂമിൽ ഇ.കെ.ഇരിക്കുന്നത് കണ്ടത്. അതോടെ ഞങ്ങളുടെ സകല പ്രതീക്ഷകളും ചിറകറ്റുവീണു. സപ്തനാഡികളും തളർന്നു. ഇനി രക്ഷയില്ല എന്നുറപ്പായി. പക്ഷെ ധൈര്യക്ഷയം പുറത്ത് കാണിക്കരുതല്ലോ. ഞങ്ങൾ ഗൗരവഭാവത്തിൽ തന്നെ ഇരുന്നു.

അല്പം കഴിഞ്ഞു വിശാലമായ കോലായിൽ ഒരറ്റത്ത് സുന്നി ഉലമാക്കളും മറ്റേ അറ്റത്ത് ഞങ്ങളും നടുവിൽ മദ്ധ്യസ്ഥന്മാരും ഇരിപ്പുറപ്പിച്ചു. ജമാഅത്ത് പക്ഷത്തെ റിപ്പോർട്ടർ ഈ ലേഖകനായിരുന്നു. ദുആക്ക് ശേഷം ഇ.കെ.അബൂബക്കർ മുസ്ലിയാർ ചോദിച്ചു: ''ജമാഅത്തെ ഇസ്ലാമിൽ അംഗമായി ചേരുന്നു ആളെക്കൊണ്ട് നിങ്ങൾ ശഹാദത്ത് കലിമ ചൊല്ലിക്കുന്നുണ്ടല്ലോ. ഇത് കാഫിറിനെ മുസ്ലിമാക്കുമ്പോൾ ചൊല്ലിക്കുന്ന ശഹാദത്തോ, മുസ്ലീമിന്റെ റഈമാൻ പുതുക്കുന്ന ശഹാദത്തോ?'' ചോദ്യം കേട്ടു ഞങ്ങൾ ഞെട്ടി. കാരണം ഉത്തരം ഏതു പറഞ്ഞാലും അപകടമാണ്. പക്ഷെ ആശ്വാസത്തിന് ഞങ്ങൾ വഴികണ്ടെത്തി. ഞങ്ങൾക്ക് എഴുതിത്തന്ന ചോദ്യവുമായി അല്പം വ്യത്യസ്തമായിരുന്നു ഈ ചോദ്യം. ജമാഅത്ത് നേതാവ് കെ.സി.അബ്ദുല്ല മൗലവി പറഞ്ഞു: ''ഞങ്ങൾ എഴുതിതന്ന ചോദ്യം ഇതല്ല. ഇതൊരു പുതിയ ചോദ്യമാണ്. ഇതിന് ഉത്തരം പറയാൻ ഞങ്ങൾ ബാദ്ധ്യസ്ഥരല്ല'' അങ്ങനെ തർക്കം അല്പം നീണ്ടുപോയി.

ഇടയ്ക്ക് ഇ.കെ. ഒരു പ്രശ്നം എടുത്തിട്ടു. ''ജമാഅത്തുകാരല്ലാത്ത മുസ്ലിംകൾ യഹൂദികളാണെന്നു നിങ്ങളുടെ ഒരു ബുക്കിൽ എഴുതിക്കാണുന്നുണ്ടല്ലോ. എന്താണ് കാരണം?'' കെ.സി. ''അങ്ങനെ ഞങ്ങളുടെ ഒരു പ്രസിദ്ധീകരണത്തിലും കാണുകയില്ല. ഞങ്ങളേക്കാൾ നല്ലവരായ മുസ്ലിംകൾ ജമാഅത്തന് പുറത്തും ഉണ്ടെന്നാണ് ഞങ്ങ

ളുടെ വിശ്വാസം'' ഉടനെ ഇ.കെ. 'റൂദാദെ ജമാഅത്തെ ഇസ്ലാമി' എന്ന ഉറുദു പുസ്തകമെടുത്തു ഏതാനും വരികൾ വായിച്ചു അർത്ഥം പറഞ്ഞു. അതിന്റെ ചുരുക്കം ഇപ്രകാരമാണ്. ''ഇഖാമത്തു ദീനിന്ന് വേണ്ടി പ്രവർത്തിക്കുന്ന ശുദ്ധ ഇസ്ലാമിക പ്രസ്ഥാനമാണ് ജമാഅത്തെ ഇസ്ലാമി. ഇത്തരം ഒരു പ്രസ്ഥാനം നിലവിൽവരുമ്പോൾ, മുസ്ലിംകളാണെന്നു വാദിച്ചു നടക്കുന്നവർക്ക് രണ്ടിലൊരു മാർഗ്ഗം മാത്രമേ സ്വീകരിക്കാനുള്ളൂ. ഒന്നുകിൽ ഈ പ്രസ്ഥാനത്തോട് സഹകരിച്ചു ഇസ്ലാമിക പ്രവർത്തനങ്ങൾ നടത്തുക. അല്ലെങ്കിൽ അതിനെ എതിർത്തുകൊണ്ട് യഹൂദികൾ സ്വീകരിച്ച നിലപാട് സ്വീകരിക്കുക'' തുടർന്ന് ഇ.കെ. ചോദിച്ചു: ''ജമാഅത്തെ ഇസ്ലാമിയെ അംഗീകരിക്കാത്തവർ യഹൂദികളുടെ നിലപാട് സ്വീകരിച്ചവരാണ് എന്നല്ലേ ഈ പറഞ്ഞതിന്റെ അർത്ഥം? അപ്പോൾ നിങ്ങളുടെ ദൃഷ്ടിയിൽ ഞങ്ങളെല്ലാം യഹൂദികളല്ലേ?''

കാര്യം കുടുങ്ങിയത് തന്നെ എന്ന് എനിക്കപ്പോൾ തോന്നി. ഇത്തരം ഒരു ആറ്റംബോംബ് ആ ബുക്കിൽ ഒളിഞ്ഞിരിക്കുന്ന കഥ അപ്പോൾ മാത്രമാണറിഞ്ഞത്. ഇത് എങ്ങനെ ന്യായീകരിക്കും? എങ്ങനെ മാനംകെടാതെ മുഖം രക്ഷിക്കും? ഇതായിരുന്നു അപ്പോഴത്തെ ചിന്ത. കെ.സി. ആ ബുക്ക് വാങ്ങി ഈ വരികൾ വായിച്ചു. അല്പം മടപ്പെടുത്തി അർത്ഥം പറഞ്ഞു. ഒടുവിൽ ഒരു വിശദീകരണവും. ''ജമാഅത്ത് വിഭാവനം ചെയ്യുന്ന ഒരു ഇസ്ലാമിക സാമൂഹ്യവ്യവസ്ഥിതി നിലവിൽ വന്നു കഴിഞ്ഞശേഷം ആ വ്യവസ്ഥിതിയെ തകർക്കാൻ ശ്രമിക്കുന്നവരുടെ നിലപാട് യഹൂദികളുടെ നിലപാടാണെന്നേ പറഞ്ഞിട്ടുള്ളൂ'' നിശ്ശബ്ദനായി ഈ വിശദീകരണം കേട്ടുകൊണ്ടിരുന്ന ഇ.കെ.അല്പം ക്ഷോഭത്തോടെ ചോദിച്ചു. ''ശരി ഞങ്ങളിപ്പോൾ യഹൂദികളായിട്ടില്ല. ആകാൻ പോകുന്നേയുള്ളൂ! എത്രകൊല്ലം പിടിക്കും? ഗൗരവഭാവത്തിലുള്ള ഇ.കെയുടെ ചോദ്യം കേട്ട് എല്ലാവരും ഞെട്ടിത്തരിച്ചു. സദസ്സ് ഇളകിമറിഞ്ഞു. ഇരിക്കുന്നവർ എഴുന്നേറ്റു. എഴുന്നേറ്റവരെ ചിലർ പിടിച്ചുരുത്തി. രോഷാകുലമായ ഒരന്തരീക്ഷം സംജാതമായപ്പോൾ സംഘാടകർ സദസ്സ് പിരിച്ചുവിട്ടു. അത് കേൾക്കേണ്ട താമസം ഞങ്ങൾ വാഹനങ്ങളിൽ കയറി തടിസലാമത്താക്കി. ബഹളത്തിനിടയിൽ എഴുത്തുകാരനായ എന്റെ പെന്നും കടലാസ്സും പോയവഴി കണ്ടിട്ടില്ല! അപ്പോൾ അത് നോക്കി നടന്നാൽ ആരോഗ്യത്തിന് കോട്ടം തട്ടുമെന്നായിരുന്നു എന്റെ ആശങ്ക. 1956 ഏപ്രിൽ 16നായിരുന്നു അവിസ്മരണീയമായ ഈ സംഭവം. '56 മെയ്മാസത്തിലെ അൽബയാൻ മലയാളമാസികയിൽ (പുസ്തകം.3,ലക്കം.2) ഇതിന്റെ റിപ്പോർട്ട് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ജമാഅത്തുകാർ സംഭവം അണ്ണാക്ക്തൊടാതെ വിഴുങ്ങിക്കളയുകയാണ് ചെയ്തത്!

ലേഖകൻ കോഴിക്കോട് മിഠായിതെരുവിലെ വഹാബി പള്ളിയിൽ ഇമാമും ഖത്തീബുമായി കഴിയുന്നകാലം. ഇ.കെ. യുടെ ജന്മനാടായ പറമ്പിൽ ബസാറിലെ ഒരു മുജാഹിദ് സുഹൃത്ത് തന്റെ മകളുടെ നിക്കാഹ് നടത്തിക്കൊടുക്കാൻ എന്നെ ക്ഷണിച്ചുകൊണ്ടുപോയി. ഞങ്ങൾ നാലുപേർ ഒരിടുങ്ങിയ ഇടവഴിയിലൂടെ കല്യാണവീട്ടിലേക്ക് നടന്നു പോകുകയാണ്. പെട്ടെന്നതാ എതിർഭാഗത്തുനിന്ന് ഇ.കെ.അബൂബക്കർ മുസ്ലിയാർ വരുന്നു. അടുത്തെത്തിയപ്പോൾ ഞങ്ങൾ വഴിയുടെ ഓരത്തേക്ക് ഒതുങ്ങിനിന്നു. ഞങ്ങളെ തൊട്ടുരുമ്മിയെന്നോണം ഇ.കെ. കടന്നുപോയി. ആരും ഒന്നും മിണ്ടിയില്ല. അൽപം അകന്നു കഴിഞ്ഞപ്പോൾ സഹയാത്രികരിൽ ഒരാൾ പറഞ്ഞു. ''മൗലവി, നിങ്ങൾ അദ്ദേഹത്തിന് സലാം പറയാതിരുന്നത് നന്നായി. പറഞ്ഞാൽ ജവാബുണ്ടാക്കുമായിരുന്നില്ല.'' ഞാൻ പറഞ്ഞു. ''നാം ഒരു സംഘമാണല്ലോ ഇ.കെ. ഒറ്റക്കും അപ്പോൾ അദ്ദേഹം നമുക്ക് പറയുകയാണ് വേണ്ടത്.'' സലാം പറയുന്നത് പോയിട്ട് ഞങ്ങളുടനേരെ നോക്കുകപോലും ചെയ്യാതെയാണ് ഇ.കെ. കടന്നുപോയത്. പുത്തൻവാദികളോട് അദ്ദേഹത്തിനുണ്ടായിരുന്ന വെറുപ്പിന്റെയും അവജ്ഞതയുടെയും ആഴം മനസ്സിലാക്കാനാണ് ഈ ചെറു സംഭവം ഇവിടെ അനുസ്മരിച്ചത്.

1981 ജൂണിലാണ് ഈയുള്ളവൻ പുത്തൻ പ്രസ്ഥാനത്തിൽ നിന്നു പൂർണ്ണമായും വിട്ടൊഴിഞ്ഞത്. വഹ്ഹാബിസത്തിന്റെയും മൗദൂദിസത്തിന്റെയും ചളിക്കുണ്ടിൽനിന്ന് കരകയറാൻ ശ്രമിക്കുകയായിരുന്ന ലേഖകനെ കൈപിടിച്ചു കയറ്റിയത് അന്ന് മൂദാക്കര പള്ളിയിൽ ഇമാമും ഖത്തീബുമായിരുന്ന ഹാഫിസ് അബൂബക്കർ മുസ്ലിയാർ (വെളിമുക്ക്) ആയിരുന്നു. പിന്നീട് പല ഉലമാക്കളെയും കണ്ടു സംഭാഷണം നടത്തി ദുആ ചെയ്യാനഭ്യർത്ഥിച്ചു. ശംസുൽ ഉലമാ ഇ.കെ.അബൂബക്കർ മുസ്ലിയാരെ വീട്ടിൽചെന്നുകണ്ടു. എന്റെകൂടെ ഹാഫിസ് അബൂബക്കർ മുസ്ലിയാരും ഉണ്ടായിരുന്നു. ഞങ്ങൾ ചെന്നപ്പോൾ ഇ.കെ.അടിയന്തിരമായി എറണാകുളത്തേക്ക് പുറപ്പെടാൻ ഒരുങ്ങുകയായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ സുസ്മേരവദനനായി സ്വീകരിച്ചിരുത്തി അരമണിക്കൂർ സംസാരിച്ചു. ഇ.കെ.എന്നോടു ചോദിച്ചു. ''എവിടെയാണ് പഠിച്ചത്?''

ഞാൻ: ''ആദ്യം കുറ്റിക്കടവ് പള്ളിദർസിൽ പിന്നെ ഫറോക്ക് അറബിക്കോളേജിൽ. ഒടുവിൽ നാലുകൊല്ലം കാസർഗോട്ടെ ആലിയാകോളേജിൽ''

ഇ.കെ: ''എവിടെയെല്ലാം ജോലിചെയ്തു?''

ഞാൻ: ''ചേന്ദമംഗല്ലൂർ ഇസ്ലാഹിയ്യാ കോളേജിൽ. പിന്നെ നാലുവർഷം ആലിയാ കോളേജിൽ മുദർരിസായി. പിന്നെ 17കൊല്ലം മിഠായിതെരുവിലെ പള്ളിയിൽ''

ഇ.കെ: ''ഇനി നിങ്ങൾ നാടുചുറ്റി കുറെ പ്രസംഗിക്കണം. പുത്തനാശയക്കാരുടെ കള്ളത്തരങ്ങളും പൊള്ളത്തരങ്ങളും തുറന്നുകാട്ടണം. അത് നല്ല ഫലം ചെയ്യും.''

ഞാൻ:''ഇൻശാ അല്ലാഹ് തൗഫീഖിനും ആഫിയത്തിനുംവേണ്ടി അവിടുന്ന് ദുആ ചെയ്യണം.''

ഇ.കെ.: ''അല്ലാഹു നമ്മെ ഹിദായത്തിലും ഇസ്തിഖാമത്തിലും അടിയുറപ്പിച്ചു നിർത്തട്ടെ.''

ഇ.കെ.യുടെ ഈ നിർദ്ദേശമനുസരിച്ച് കേരളത്തിന്റെ മിക്ക ഭാഗങ്ങളിലും പോയി പ്രസംഗിച്ചു. അത് ഇപ്പോഴും തുടർന്നുവരുന്നു.

1987ൽ എന്റെ മകൻ ഇസ്ഹാഖ് ഇ.കെയുടെ പിതൃവ്യപുത്രിയുടെ മകളെ വിവാഹം കഴിച്ചതോടെ ഇ.കെ.യുമായും, ഇ.കെ. കുടുംബവുമായും കൂടുതൽ അടുത്തു ബന്ധപ്പെട്ടപ്പോൾ അവസരം ലഭിച്ചു. സർവ്വശക്തന് ആയിരമായിരം സ്തുതി! കേരള മുസ്ലിംകളുടെ സാമൂഹ്യസാംസ്കാരിക വിദ്യാഭ്യാസരംഗങ്ങളിൽ ഉജ്ജ്വലതാരമായി നെടുനാൾ ശോഭിച്ചുനിന്ന ശംസുൽ ഉലമാക്ക് അല്ലാഹു മഗ്ഫിറത്തും മർഹമത്തും നല്കുമാറാകട്ടെ. വ ജമഅ ബൈനനാ വബൈനഹു ഫീ ദാരിസ്സലാം. ○



**അബ്ദുസ്സമദ് പൂക്കോട്ടൂർ**

# പാണ്ഡിത്യത്തിന്റെ മഹിമ

**പാണ്ഡിതന്റെയും നേതാവിന്റെയും ധർമ്മം ഒരുമിച്ച് നിർവ്വഹിക്കാൻ ഭാഗ്യം ലഭിച്ച അപൂർവ്വം ചിലരിൽ ഒരാളായിരുന്നു ശംസുൽഉലമ. സ്വന്തം നാമത്തെക്കാളേറെ, സമുദായം സമ്മാനിച്ച സ്ഥാനപ്പേരിലായിരുന്നു ആ മഹാൻ അറിയപ്പെട്ടത്.**

അനിതര സാധാരണമായ വ്യക്തി വൈഭവം സ്ഫുരിക്കുന്ന മുഖം ശൈഖുനായുടെ പ്രത്യേകതകളിൽ പ്രധാനമായിരുന്നു. മതിപ്പോടെയല്ലാതെ ആ മുഖത്തു നോക്കാൻ ശത്രുവിനുപോലും കഴിയുമായിരുന്നില്ല. അറുത്തുമുറിച്ച പദപ്രയോഗങ്ങളോടെയുള്ള അവിടുത്തെ സംസാരം ഏതുവിഷയത്തെക്കുറിച്ചുമുള്ള ചർച്ചകളുടെ അന്ത്യവും സംശയങ്ങളുടെ നിവാരണവുമായിരുന്നു.

> **ഭാര്യയുടെ വിയോഗാനന്തരം ശൈഖുനാ വീട്ടിൽ വിശ്രമിക്കുമ്പോൾ ഖിദ്മത്തിനായി ഏതാനും ദിവസം വെള്ളിമാടുകുന്നിലെ വസതിയിൽ തങ്ങിയ നന്തി ദാറുസ്സലാമിലെ ഒരു വിദ്യാർത്ഥി നേരിൽ കണ്ട വസ്തുത മനം നൊന്ത് പറഞ്ഞത് മായാത്ത വിധം മനസ്സിൽ പതിഞ്ഞുപോയി. "ഒരു കറിയും ഉണക്ക മത്സ്യവും കൂട്ടി ശൈഖുനാ ഉച്ചഭക്ഷണം കഴിക്കുന്നതു കണ്ടപ്പോൾ തോന്നിയ വിഷമം പറഞ്ഞറിയിക്കാനാവില്ല.**

ആരുടെ മുമ്പിലും തല കുനിക്കാൻ തയ്യാറല്ലെന്ന് വിളിച്ചോതുന്ന ആമുഖത്തിനു പിന്നിൽ അറിയപ്പെടാത്ത ഒരു ശംസുൽ ഉലമ ഉണ്ടായിരുന്നുവെന്നത് അടുത്തവർക്ക് മാത്രമറിയാവുന്ന രഹസ്യമായിരുന്നു. അതായിരുന്നു ലാളിത്യത്തിന്റെ പ്രതീകവും, സ്നേഹമസൃണമായ പെരുമാറ്റത്തിന്റെ ഉടമയുമായ ശംസുൽ ഉലമ. ദൂരെനിന്ന് വാഗ്ധോരണി കേൾക്കുവാനും, വെട്ടിത്തിളങ്ങുന്ന മുഖം ദർശിക്കുവാനും മാത്രം അവസരമുണ്ടായിട്ടുള്ളവർക്ക് ശൈഖുനായുടെ സ്നേഹം തുളുമ്പി നിൽക്കുന്ന പെരുമാറ്റം ബോധ്യപ്പെടാൻ പ്രയാസമുണ്ടായിരിക്കും.

എല്ലാ സൗകര്യങ്ങളും ലഭ്യമാകുമായിരുന്നിട്ടും എല്ലാ വിഷയത്തിലും ലാളിത്യം മാത്രമായിരുന്നു ശൈഖുനാ തെരഞ്ഞെടുത്തത്. ഭാര്യയുടെ വിയോഗാനന്തരം ശൈഖുനാ വീട്ടിൽ വിശ്രമിക്കുമ്പോൾ ഖിദ്മത്തിനായി ഏതാനും ദിവസം വെള്ളിമാടുകുന്നിലെ വസതിയിൽ തങ്ങിയ നന്തി ദാറുസ്സലാമിലെ ഒരു വിദ്യാർത്ഥി നേരിൽ കണ്ട വസ്തുത മനം നൊന്ത് പറഞ്ഞത് മായാത്ത വിധം മനസ്സിൽ പതിഞ്ഞുപോയി. "ഒരു കറിയും ഉണക്ക മത്സ്യവും കൂട്ടി ശൈഖുനാ ഉച്ചഭക്ഷണം കഴിക്കുന്നതു കണ്ടപ്പോൾ തോന്നിയ വിഷമം പറഞ്ഞറിയിക്കാനാവില്ല."

സമുദായ സേവനത്തിന്റെ വിശാലമായ പാതയിൽ ഇഹലോകജീവിതത്തിലെ അനുവദനീയ സുഖസൗകര്യങ്ങൾ പോലും അനുഭവിക്കാനാഗ്രഹിക്കാതെ ശൈഖുനാ ജീവിച്ചു. താൻ പിറന്ന പണ്ഡിതത്തറവാട് സാമ്പത്തികമായി പിന്നിലായിരുന്നതിനാൽ കൊച്ചുന്നാളിൽ അരപ്പട്ടിണിയും മുഴുപ്പട്ടിണിയും അനുഭവിച്ച ആ മഹാൻ, പാണ്ഡിത്യത്തിന്റെ മഹിമ കൊണ്ട് സ്വദേശവും വിദേശവും കീഴടക്കിയിട്ടും ആർഭാടജീവിതം ആഗ്രഹിച്ചിരുന്നില്ല.

പെട്രോൾ ഡോളറൊഴുകുന്ന യു. എ. ഇ. യിലെ മതകാര്യവകുപ്പു മേധാവികളാൽ 'ആലിമുൽ ആലം' എന്ന് വിശേഷിപ്പിക്കപ്പെട്ടിട്ടും.......

ലോകമുസ്ലിം സംഘടനയായ 'റാബിത്ത'യുടെ കാര്യദർശി തന്നെത്തേടി പൂച്ചക്കാട്ടെ ദർസിൽ എത്താൻ മാത്രം പ്രശസ്തി കൈവരിച്ചിട്ടും.........

ഒരു കള്ളിത്തുണിയും, പഴഞ്ചൻ മോഡൽ നീളക്കുപ്പായവും ധരിച്ച് ഒതുങ്ങിക്കൂടാൻ ശൈഖുന ആഗ്രഹിച്ചതിനു പിന്നിൽ രഹസ്യങ്ങളും അത്ഭുതങ്ങളും ഏറെയുണ്ടെന്നതിൽ തർക്കമില്ല.

"അദ്ദേഹം ഷൈൻ ചെയ്യാൻ ആഗ്രഹിക്കുന്നില്ലഇങ്ങിനെയുമുണ്ടോ ഒരു ജനൽ സെക്രട്ടറി അതും, ഒരു വലിയ പ്രസ്ഥാനത്തിന്റെ ലീഡർ?"

കോഴിക്കോട്ടെ ഒരു പ്രമുഖ മലയാളപത്രത്തിന്റെ ലേഖകൻ ഒരു പ്രസ്താവന കിട്ടാത്തതിലുള്ള നിരാശയും, അതിലേറെ ജാള്യതയും കലർന്ന വാക്കുകളിൽ പ്രതികരിച്ചത് രസകരമായ ഒരോർമ്മയായി ശേഷിക്കുന്നു.

'തീവ്രവാദം' ഒരു ഇഷ്യൂ ആയി നിൽക്കുമ്പോൾ ശൈഖുനായുടെ ഒരു പ്രതികരണം തേടി വെള്ളിമാടുകുന്ന് വസതിയിൽചെന്ന് നിരാശനായി മടങ്ങവെ മറ്റൊരുമാർഗ്ഗം തേടി ഫ്രാൻസിസ് റോഡിലെ 'സമസ്ത' ഓഫീസിൽ എത്തി

യതായിരുന്നു പ്രസ്തുതലേഖകൻ.

പ്രസ്താവനയിറക്കി ഹീറോ ചമയാൻ പ്രശ്നമുണ്ടാകുന്നതും കാത്ത് ലെറ്റർപാഡും സീലുമൊരുക്കി കാത്തിരിക്കുന്ന പുത്തൻ നേതാക്കളുടെ ഇടയിൽ അത്യാവശ്യമെങ്കിൽ മാത്രം പ്രതികരിക്കുന്ന ശംസുൽ ഉലമ വേറിട്ടുതന്നെ നിന്നു.

ഉപര്യുക്ത ലേഖകന്റെ അനുഭവം ആവർത്തിക്കപ്പെട്ടതിനാലാവാം ശൈഖുനായെ ഇന്റർവ്യൂ ചെയ്യാൻ ഒരു പത്രലേഖകനും സാഹസം കാണിച്ചിട്ടില്ല. പത്രക്കാർക്ക് തേനും വയമ്പും നൽകി ചേനക്കാര്യം ആനക്കാര്യമാക്കി കവറേജ് നേടുന്ന ഈ യുഗത്തിൽ ശംസുൽ ഉലമയുടെ ഒരു പ്രതികരണം കിട്ടുന്നതിന്നായി പലപ്പോഴും പത്രലേഖകർ 'സുന്നി അഫ്കാറു'മായി ബന്ധപ്പെട്ട് സഹായം തേടുകയായിരുന്നു ചെയ്തിരുന്നത്.

പതിനയ്യായിരത്തോളം ശിഷ്യഗണങ്ങളെ വാർത്തെടുക്കുകയും, സമസ്തയെ ഏറ്റവും കൂടുതൽ ബഹുജനാടിത്തറയുള്ള പ്രസ്ഥാനമാക്കി ഉയർത്തുകയും അതിന്റെ പ്രശസ്തി അറബ് ലോകത്തുപോലും പരത്തുകയും ചെയ്ത ആ മഹാമനീഷി ഒരു പണ്ഡിതന്റെ ദൗത്യം പൂർണ്ണമായി നിർവ്വഹിച്ചുകൊണ്ടാണ് ചരിത്രത്താളുകളിലേക്ക് നീങ്ങിയത്.

അതേസമയം ഒരു പ്രസ്ഥാനനായകനെന്ന നിലയിൽ തന്റെ ധർമ്മം സന്ദർഭോചിതമായി നിർവ്വഹിക്കാൻ ശൈഖുനക്ക് കഴിഞ്ഞിട്ടുണ്ട്. പാണ്ഡിത്യത്തോളം തന്നെ നേതൃശേഷിയും അള്ളാഹു ആ മഹാന് നൽകി അനുഗ്രഹിച്ചിരുന്നു.

ഇന്ത്യൻ മുസ്ലിംകൾ ഏക സിവിൽകോഡ് ഭീഷണി നേരിട്ടപ്പോൾ മുസ്ലിം പേഴ്സണൽ ലോ ബോർഡിന്റെ ശരീഅത്ത് സംരക്ഷണശ്രമങ്ങൾക്ക് ശക്തിപകരാൻ ഒരു നേതാവിന്റെ റോളിൽ ശംസുൽ ഉലമ രംഗത്തുവന്നത് അവിസ്മരണീയമത്രെ. ശ്രദ്ധേയമായ മുതലക്കുളം പ്രസംഗം താക്കീതും, ഉപദേശവും, സർവ്വോപരി ആദർശാധിഷ്ഠിതഐക്യത്തിന്റെ ആഹ്വാനവുമായിരുന്നു.

ധീരമായ ആ കാൽവയ്പിനെ ആദർശച്ചോർച്ചയായി വ്യാഖ്യാനിക്കാൻ നിർഭാഗ്യമുണ്ടായവർപോലും സമസ്ത 70ാം വാർഷികവേദിയിൽവെച്ച് ശൈഖുനാ 'ബിദ്അത്തി'നെതിരെ ആഞ്ഞടിച്ചപ്പോൾ ഞെട്ടിത്തരിച്ചുപോയി. സ്ഥാനത്തും അസ്ഥാനത്തും വിമർശിച്ച് ബിദ്അത്ത് വളർത്തലല്ല ആദർശമെന്നും പൊതുപ്രശ്നത്തിൽ ഐക്യപ്പെടേണ്ടത് ജനാധിപത്യ ഇന്ത്യയിൽ അനിവാര്യമാണെന്നുമുള്ള പാഠമാണ് ശൈഖുനാ പഠിപ്പിച്ചത്.

സംഘടനാ പ്രവർത്തകരുടെ ചെറുപ്പവലുപ്പം നോക്കാതെ ശൈഖുനാ പ്രകടിപ്പിച്ചിരുന്ന ലാളനയൂറുന്ന പെരുമാറ്റം പ്രോത്സാഹനവും പ്രചോദനവുമായിരുന്നു. 'സുന്നിഅഫ്കാർ' എന്ന പേർ സെലക്ട് ചെയ്തുതരികയും പലപ്പോഴും പത്രത്തിന്റെ സ്ഥിതിവിവരം തിരക്കുകയും ചെയ്തിരുന്ന അദ്ദേഹത്തിന് നാം പ്രസിദ്ധീകരണരംഗത്ത് ഇനിയും മുന്നേറണമെന്ന വ്യക്തമായ അഭിപ്രായമുണ്ടായിരുന്നു.

ശൈഖുന ജീവിച്ചിരിക്കെ തന്നെ ആ മഹത് ജീവിത ചിത്രം വരും തലമുറക്ക് സമർപ്പിക്കാൻ സുന്നി അഫ്കാർ ബന്ധുക്കൾ തീരുമാനിക്കുകയും ഇക്കാര്യം ലേഖകൻ '96 ജൂലൈ ആദ്യവാരത്തിൽ അദ്ദേഹത്തെ അറിയിക്കുകയും ചെയ്തരംഗം ഒരു തീരാനഷ്ടത്തിന്റെ വേദനയൂറുന്ന അനുഭവമായി സ്മരണയിൽ തെളിയുന്നു.

''അറിയിക്കാൻ മാത്രമുള്ള ചരിത്രമൊന്നും എനിക്കില്ല'' –ശൈഖുന ഒഴിഞ്ഞ് മാറിയെങ്കിലും സ്നേഹബഹുമാനത്തോടെയുള്ള നിർബ്ബന്ധത്തിനു മുമ്പിൽ അൽപം അയവുകാണിച്ചപ്പോൾ ഏറെ സന്തോഷം തോന്നി.

''ശൈഖുനാ പറഞ്ഞുതന്നാൽ ഞാൻ എഴുതാ''മെന്ന് ഭവ്യതയോടെ ഉണർത്തിയപ്പോൾ ''എന്ത് ചരിത്രം? എന്റെ ജീവിതചരിത്രമോ? അതിൽ അറിയേണ്ടത് എന്ത്?'' പ്രതീക്ഷ നൽകുന്ന ചോദ്യം കേട്ട് പേനയും കടലാസുമൊരുക്കി. ''ശൈഖുനായുടെ കുടുംബചരിത്രവും വിദ്യാഭ്യാസ, അദ്ധ്യാപനചരിത്രവുമാണ് അറിയേണ്ടത്'' സാദരം ഉണർത്തി.

''എങ്കിൽ അറിയേണ്ട ഓരോ കാര്യങ്ങളും ചോദ്യരൂപത്തിൽ തയ്യാറാക്കിക്കൊണ്ടുവാ ഇന്നുവേണ്ട സൗകര്യപ്പെട്ട സമയം ഞാൻ പറയാം.'' ആ ദിനവും കാത്ത് നാളുകൾ നീങ്ങവേ ശൈഖുനാ ആശുപത്രിയിലായി. ഈ ആഗ്രഹം നേരത്തെ ആകാമായിരുന്നല്ലോ എന്ന ചിന്ത സമ്മാനിക്കുന്ന ദു:ഖം വരച്ചു കാണിക്കാനാവില്ല.

ഇന്നലെയുടെ ചരിത്രം നമുക്ക് പറഞ്ഞുതരുംമുമ്പ് നാളെയുടെ ലോകത്തേക്ക് ശൈഖുന കടന്നുപോയി.... ഇന്നാലില്ലാഹി... അല്ലാഹു ആ മഹാന് സ്വർഗ്ഗത്തിൽ ഉന്നത സ്ഥാനം നൽകട്ടെ

അവിടുത്തെ പാതയിൽ ചലിക്കുന്ന നമുക്ക് സ്വർഗ്ഗത്തിൽ ഇടം നൽകുമാറാവട്ടെ. ആമീൻ.

o



കെ.പി.ബാപ്പു, മുതുപറമ്പ്

ശംസുൽ ഉലമായുടെ പ്രസംഗം എവിടെയുണ്ടെങ്കിലും കഴിയുമെങ്കിൽ അവിടെ പാഞ്ഞെത്തി പ്രസംഗം തീരുന്നതുവരെ ശ്രദ്ധിച്ചു കേൾക്കുക പതിവാക്കിയിരുന്ന ഒരു വ്യക്തിയാണ് ഞാൻ. മഹാനവർകളുടെ പ്രസംഗം കേട്ടുകഴിഞ്ഞാൽ ഒരു ഗ്രന്ഥം വായിച്ചുതീർത്ത അനുഭൂതിയാണുണ്ടാവുക. എത്ര സുദീർഘമായ പ്രസംഗമാണെങ്കിലും ആരംഭിച്ച പോയന്റിൽ നിന്ന് ഒട്ടും വ്യതിചലിക്കാതെയായിരുന്നു ആ മഹാന്റെ പ്രസംഗം അവസാനിപ്പിക്കൽ. അക്കാരണത്താൽ കേൾക്കുന്നവന്റെ ശ്രദ്ധ ഒരിക്കലും വഴുതിപ്പോകാൻ അവസരം ഉണ്ടാകാറില്ല.

പലതവണ ബഹുമാനപ്പെട്ടവരെ അദ്ദേഹത്തിന്റെ വീട്ടിൽവെച്ച് സന്ദർശിക്കാൻ എനിക്കവസരം ലഭിച്ചിട്ടുണ്ട്. അപ്പോഴെല്ലാം മഹാനവർകളിൽ നിന്ന് കിട്ടിയ ഉപദേശങ്ങൾ എന്നെന്നും ഓർമ്മിക്കത്തക്ക അമൂല്യ മുത്തുകളായാണെനിക്കനുഭവപ്പെട്ടത്. യൂത്ത്മീറ്റ് 94നോടനുബന്ധിച്ച് ടാഗോർ സെന്റിനറി ഹാളിൽ സിമ്പോസിയം നടക്കുകയുണ്ടായി. കേരളത്തിലെ എല്ലാ വിഭാഗം ഉലമാക്കളും പങ്കെടുത്ത പ്രസ്തുത ചടങ്ങിൽ ടാഗോർ ഹാളിന്റെ ഭിത്തികളെപ്പോലും പ്രകമ്പനം കൊള്ളിച്ചുകൊണ്ട് നിറഞ്ഞു കവിഞ്ഞ സദസ്സിനെ അഭിസംബോധനം ചെയ്ത ശംസുൽ ഉലമ ഇങ്ങിനെ പറയുകയുണ്ടായി. ''ഉമറുൽ ഫാറൂഖ് (റ) ഭരിക്കുന്ന കാലഘട്ടത്തിൽ റോമാസാമ്രാജ്യത്തിന്റെ പട്ടാളനായകനെ ഘോരമായ പോരാട്ടത്തിൽ പരാജയപ്പെടുത്തി കൈകൾ ബന്ധിച്ച നിലയിൽ ഖലീഫ ഉമർ (റ)വിന്റെ മുമ്പിൽ ഹാജരാക്കപ്പെട്ടു. ആ പട്ടാള നായകൻ ഖലീഫായോട് ചോദിച്ചു. 'ലോകത്തിൽ ഏറ്റവും വലിയ ആയുധശക്തിയും, പട്ടാളശക്തിയുമുള്ള റോമാസാമ്രാജ്യത്തെ കീഴടക്കാൻ നിങ്ങൾ അറബികൾക്ക് എങ്ങിനെ കഴിഞ്ഞു; എന്താണ് അതിന്റെ പിന്നിലുള്ള രഹസ്യം?' ആ സന്ദർഭത്തിൽ ഖലീഫ ഉമർ (റ) പറഞ്ഞു. 'ഞങ്ങൾക്കതിനു കഴിഞ്ഞത് ഇസ്ലാംമതം ഞങ്ങളുടെ കൈയ്യിലുണ്ട്. അത് തന്നെയാണതിന്റെ രഹസ്യവും.ആയതുകൊണ്ട് സ്നേഹമുള്ള യൂത്ത്ലീഗിന്റെ മക്കളെ ആ ഇസ്ലാം മതം ഇപ്പോഴും നമ്മുടെ മുമ്പിലുണ്ട്. ആദീനുൽ ഇസ്ലാമി'നെ മുറുകെ പിടിച്ചുകൊണ്ട് നിങ്ങൾ മുന്നേറുക. നിങ്ങളെ പരാജയപ്പെടുത്താൻ ലോകത്ത് ഒരു ശക്തിക്കും സാധ്യമല്ല. ആ സിംഹഗർജ്ജനം കേട്ടപ്പോൾ, അവിടെ മുഴങ്ങിയ തക്ബീറിന്റെ ശബ്ദം ഇന്നും അന്തരീക്ഷത്തിൽ മുഴങ്ങുന്നത്പോലെ തോന്നുന്നു. മുതലാളിയും, പണ്ഡിതനും, ഭരണാധികാരിയുമൊക്കെ ശംസുൽ ഉലമയുടെ മുന്നിൽ ഒതുക്കത്തോടെയല്ലാതെ സമീപിച്ചിട്ടില്ല. അതേ സമയം അഹ്ലുൽ ബൈത്തിൽപ്പെട്ടവരെ ശംസുൽ ഉലമ എന്നും ബഹുമാനിക്കുമായിരുന്നു. ശംസുൽ ഉലമയുടെ മിക്ക പ്രസംഗങ്ങളിലും വരക്കൽ മുല്ലക്കോയ തങ്ങളെ പരാമർശിക്കുമായിരുന്നു.

സുന്നത്ത് ജമാഅത്തിനെതിരിൽ പല പ്രസ്ഥാനങ്ങളും കൊടുങ്കാറ്റുപോലെ ആഞ്ഞടിച്ചു വന്നപ്പോൾ അവയോടെല്ലാം നിഷ്പ്രയാസം പൊരുതിക്കൊണ്ട് മുസ്ലിം സമൂഹത്തിന് നെല്ലും പതിരും വേർതിരിച്ചുതന്നത് ശംസുൽ ഉലമയായിരുന്നു.

ഇനിയും പല പ്രശ്നങ്ങളും ഉണ്ടാകും. അപ്പോൾ നമുക്ക് ചെന്ന് പറയാൻ ആരുണ്ട്.? കണ്ണിയത്ത് ഉസ്താദിന്റേയും, ശംസുൽ ഉലമയുടെയും വിയോഗം ഈ സമുദായത്തെ യത്തീമാക്കിയോ? അല്ലാഹു കാത്തുരക്ഷിക്കട്ടെ. ആമീൻ. ○








# വ്യാജ ശൈഖുമാരെ ചുരമിറക്കിയ ശൈഖുന

**എം.ഹസ്സൻ മുസ്‌ലിയാർ**

മരണം ഒരലംഘനീയമായ വിധിയാണ് റൂഹുള്ള. എല്ലാ വസ്തുക്കളും മരിക്കും. പക്ഷെ ചിലരുടെ വേർപാട് നമ്മെ വല്ലാതെ ദുഃഖിപ്പിക്കുകയും അപരിഹാര്യമായ നഷ്ടം വരുത്തിവെക്കുകയും ചെയ്യുന്നു. അത്തരം ഒന്നാണ് ശൈഖുനാ ഇ.കെ. അബൂബക്കർ മുസ്‌ല്യാരുടെ മരണം. അഹ്‌ലുസുന്നത്തിവൽ ജമാഅത്തിന്റെ ആശയാദർശങ്ങൾ തനിമയോടെ പ്രചരിപ്പിക്കുന്നതിൽ വലിയ പങ്ക് വഹിച്ച ശംസുൽ ഉലമയുടെ വഫാത്ത് സുന്നി മുസ്‌ലിംകൾക്ക് അക്ഷരാർത്ഥത്തിൽ നികത്താനാവാത്ത നഷ്ടമായി നിലനില്ക്കുന്നു. പക്ഷെ, അദ്ദേഹമിവിടെ കൊളുത്തിവെച്ച ദീപശിഖ അണയാതെയിരിക്കുന്നത് സുന്നിമനസ്സുകൾക്ക് ആശ്വാസം നൽകുന്നു.

ചെറുതും വലുതുമായ എല്ലാപരിപാടികൾക്കും മഹാനവർകളെ കിട്ടണം, വയനാട്ടുകാർക്ക് നിർബന്ധമുള്ള കാര്യമായിരുന്നു അത്. വയനാട്ടിൽ എല്ലാ പരിപാടികൾക്കും പങ്കെടുക്കാൻ ശൈഖുനയ്ക്ക് വളരെ താൽപര്യമുണ്ടായിരുന്നു. 10 വർഷങ്ങൾക്കുമുമ്പ് വയനാടു ജില്ലയിൽ വ്യാജശൈഖുമാരും കള്ളത്വരീഖത്തുകളും ശക്തി പ്രാപിച്ചു. പണ്ഡിതൻമാരെയും ദീനിപ്രവർത്തകരെയും അവർ അധിക്ഷേപിക്കുകയും ചെയ്തു. എന്നുമാത്രമല്ല, നിസ്കാരം, ജുമുഅ:, നോമ്പ് മുതലായ കാര്യങ്ങൾ ഒഴിവാക്കുകയും ജനങ്ങളെ അതിലേക്കു പ്രേരിപ്പിക്കുകയും ചെയ്തു. വിനീതനായ ഈ ലേഖകൻ ശംസുൽ ഉലമയെ സമീപിച്ചു സംഗതി വിശദീകരിച്ചു. തണുപ്പുകാലമായത്കൊണ്ടു ഒരു പ്രതീക്ഷയും എനിക്കില്ലായിരുന്നു. വയനാട്ടിൽനല്ല തണുപ്പുണ്ടാവുമല്ലേ?...എങ്കിലും അല്ലാഹുവിന്റെ ദീൻ നിലനില്ക്കണമല്ലോ ഞാൻ വരാം. കഴിയുന്നതും ആ കള്ളത്വരീഖത്തിൽപെട്ടു പോയവരെ കൂടി നേരിട്ടു പരിപാടിക്കു ക്ഷണിക്കണം എന്ന നിർദ്ദേശത്തോടെ ഞങ്ങളെ പറഞ്ഞുവിട്ടു.



وَمَنْ يُعَظِّمْ شَعَائِرَ اللَّهِ فَإِنَّهَا مِنْ تَقْوَى الْقُلُوبِ

مناقب
شيخ المشايخ سلطان
الهند معين الدين
الچشتي الأجميري قدس
الله سره العزيز

تأليف

حقوق الطبع والنشر محفوظة له

ശൈഖുന രചിച്ച അജ്മീർ മൗലൂദ്

നിശ്ചിത ദിവസങ്ങളിൽ പനമരം, മാനന്തവാടി, പനമരം കൽപറ്റ എന്നീ സ്ഥലങ്ങളിൽ നടത്തിയ പ്രസംഗങ്ങളിലൂടെ വ്യാജശൈഖുമാർ ചുരമിറങ്ങേണ്ടിവന്നു. "നബി തങ്ങളെ ത്വായിഫിൽ വെച്ചു. കല്ലെറിയുകയും, ഉഹദിൽ പല്ലിനു കേടുപാടുസംഭവിക്കുകയും ചെയ്തു. അപ്പോഴൊക്കെ ജിബ്‌രീൽവന്നു കൊണ്ടു പറഞ്ഞു. ഇതാ ഈ പർവ്വതം അവരുടെ മീതെ മറിച്ചുകൊണ്ടു ഇവരെ നശിപ്പിക്കാം. നബി തങ്ങൾ പറഞ്ഞു വേണ്ട അവർ അറിവില്ലായ്മകൊണ്ടു ചെയ്യുന്നതാണ്. അതേ അവസരം നബി തങ്ങളെ കൃത്യമായി നിസ്കരിക്കാൻ അനുവദിക്കാത്ത വിഭാഗത്തിന്റെ ഖബറുകളും വീടുകളും തീകൊണ്ടു കരിക്കേണമേ എന്നു നബി തങ്ങൾ പ്രാർത്ഥിച്ചു. നോക്കൂ ഇത്രമാത്രം പ്രാമുഖ്യം കൊടുക്കപ്പെട്ട നിസ്കാരത്തെ ഒഴിവാക്കി ത്വരീഖത്ത് വിൽക്കുന്നവർ വലിയ്യ് അല്ലാ എലിയാണിവർ. എലിയെ എവിടെ കണ്ടാലും നശിപ്പിക്കണം എന്നാണ് ദീൻ നമ്മെ പഠിപ്പിക്കുന്നത്." ആയിരങ്ങളെ സാക്ഷിനിർത്തിക്കൊണ്ട് ഈ പ്രഖ്യാപനം നടന്നപ്പോൾ തക്ബീർ ധ്വനികളോടെ ജനം അതിനെ സ്വീകരിച്ചു.

മുസ്‌ലിം പെൺകുട്ടികൾക്കു ഭൗതിക വിദ്യാഭ്യാസം നൽകുന്നതിനെ സംബന്ധിച്ചു ചർച്ചകളും ഉപചർച്ചകളും നടന്നു. അവസാനം ശംസുൽ ഉലമയെ സമീപിച്ചു പരിഹാരം കാണാമെന്നുറച്ചു. ഞങ്ങൾ ശംസുൽ ഉലമായുടെ വീട്ടിൽചെന്നു. വിഷയം അവതരിപ്പിച്ചു. അപ്പോൾ "മഹാനവർകളുടെ മറുപടി ഇപ്രകാരമായിരുന്നു. ഫത്ത് ഹുൽമു ഈനിലെ ഇബാറത്ത് തന്നെ ശരിക്കും വായിച്ചാൽ സ്ത്രീകൾക്കു ഭൗതിക വിദ്യാഭ്യാസം ഫർള് കിഫയാണെന്നു മനസ്സിലാക്കാം." ഈ ഫത്തവയുടെ അടിസ്ഥാനത്തിൽ രൂപംകൊണ്ടതാണ് വെള്ളമുണ്ട ഇർശാദിയ്യാ ആർട്സ് കോളേജ്. 15 വർഷങ്ങൾക്കുമുമ്പുതന്നെ ജംഇയ്യത്തുൽ ഉമലായും ഉമറാക്കളും ചിന്തിച്ചുകൊണ്ടിരുന്ന ഒരു കാര്യമായിരുന്നു വയ





# മറുപടി സ്വപ്നത്തിലൂടെ

**വി.മൂസക്കോയ മുസ്ല്യാർ, ഉള്ളിശ്ശേരി**

(വൈ.പ്ര.ജംഇയ്യത്തുൽ ഉലമ, വയനാട്)

ശൈഖുനാ പട്ടിക്കാട് പ്രിൻസിപ്പാളായിരിക്കുമ്പോഴാണ് 1965ൽ തഹ്സീലിന്നായി ഞാൻ ജാമിഅയിൽ ചേരുന്നത്. ചേരാൻപോയആ ദിവസത്തിൽതന്നെ മഹാനവർകളുടെ മഹാമനസ്കത എനിക്ക് ബോധ്യപ്പെട്ടു. ഞാൻ ഉപ്പയോടൊത്ത് ജാമിഅയിൽ ചേരാനായി കോഴിക്കോട് സമസ്ത ഓഫീസിൽ എത്തിയപ്പോഴാണ് അഡ്മിഷൻ തിയ്യതി കഴിഞ്ഞ വിവരം അറിയുന്നത്. അപ്പോൾ നേരെ ശൈഖുനയുമായി ബന്ധപ്പെടുകയും കാര്യങ്ങൾ സംസാരിക്കുകയും ചെയ്തപ്പോൾ ഇവിടെനിന്ന് ഫോറം വാങ്ങാനും പൂരിപ്പിച്ചശേഷം വെള്ളിമാട്കുന്നിലെവീട്ടിൽവന്ന് തന്നെ ഏൽപിക്കാനും ഉസ്താദ് നിർദ്ദേശിച്ചു. ഇങ്ങനെയായിരുന്നു എന്റെ കോളേജ് പ്രവേശം.

കോളേജിൽവച്ച് മഹാനവർകളുടെ സബ്ഖ് എന്നെ അത്യധികം ആകർഷിച്ചു. ഘനഗാംഭീരമായ ശബ്ദത്തിലുള്ള വിശദമായ പ്രതിപാദനവും, സംശയങ്ങൾക്ക് ഉചിതമായ മറുപടിയും മഹാന്റെ പ്രത്യേകതയായിരുന്നു. ഏത് സംശയങ്ങളും ക്ലാസിൽവെച്ച് ചോദിക്കുന്നതിന് തടസ്സമുണ്ടായിരുന്നില്ല. സംശയനിവാരണം പോരയെന്ന് ഉസ്താദിന് തോന്നിയാൽ സംശയം ഉന്നയിച്ച വിദ്യാർത്ഥിയെ സബ്ഖിന്ന് ശേഷം റൂമിലേക്ക് വിളിച്ചുവരുത്തി വിശദമായി മറുപടി പറഞ്ഞുകൊടുക്കൽ പതിവായിരുന്നു. ഈയുള്ളവനുതന്നെ ഇങ്ങിനെയെത്രയോ അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്.

ശൈഖുനായുടെ ക്ലാസ്സ് മണിക്കൂറുകളോളം നീണ്ടുപോയാലും മിനിറ്റുകളുടെ ദൈർഘ്യമേ ഞങ്ങൾക്കനുഭവപ്പെടാറുള്ളൂ. വെല്ലൂരിലെ മുൻ പ്രിൻസിപ്പാളായിരുന്ന മുഹമ്മദ് അബൂബക്കർ ഹസ്രത്തി (മദ്രാസ്)നെ ബാഫഖി തങ്ങൾ ജാമിഅയിലെ മുദർറിസായി നിയമിച്ച സമയത്ത് അദ്ദേഹമില്ലാത്തപ്പോൾ ആ ക്ലാസുകളുടെ കൈകാര്യം ചെയ്തിരുന്നത് ശൈഖുനയായിരുന്നു.

ഇ.കെ.ഉസ്താദിനെ മറ്റു പണ്ഡിതന്മാരിൽ നിന്ന് വേർതിരിച്ചിരുന്ന ഒരു പ്രധാന ഘടകമായിരുന്നു ഏതു വിജ്ഞാനശാഖയും കൈകാര്യം ചെയ്യാനുള്ള നിസ്തുലമായ കഴിവ്. അധികപണ്ഡിതരും ഫിഖ്ഹ് ഹദീസ്, തസവ്വുഫ് തുടങ്ങി ഏതെങ്കിലും ഓരോ വിഷയങ്ങളിൽ പ്രഗത്ഭരാണെങ്കിൽ മഹാനവർകൾ എല്ലാ ഫന്നിലും പ്രാഗത്ഭ്യം തെളിയിച്ച പണ്ഡിതനായിരുന്നു. ബുഖാരി സബ്ഖ് നടക്കുമ്പോൾ അതിൽ വരുന്ന ഖുർ ആനിക ഭാഗങ്ങളുടെ വിശദീകരണം അത്യന്തം അത്ഭുതകരമായിരുന്നു. തഫ്സീറുകളിൽപോലും കാണാത്തസന്ദർഭോജിത വ്യാഖ്യാനങ്ങൾ അപ്പപ്പോൾ വീണുകിട്ടുന്ന പ്രതീതിയിൽ പ്രതിപാദിക്കുന്നത് എന്നെ ചിന്തിപ്പിക്കുമായിരുന്നു. അതിന്നിടയിലാണ് ഖസ്തല്ലാനിയിലുള്ള ഈ ഇസാറത്ത് എന്റെ കണ്ണിൽപ്പെട്ടത്. "തഫ്സീറുകളിൽ രേഖപ്പെടുത്തിയിട്ടില്ലെങ്കിലും പണ്ഡിതർക്ക് അവരുടെ ബുദ്ധി ഉപയോഗിച്ച് ഖുർആൻ വ്യാഖ്യാനിക്കാം, ഉസൂലുശ്ശരീഅത്തിനോട് യോജിക്കണമെന്ന് മാത്രം. മാലിക് (റ) പ്രത്യേകം എടുത്തുപറയുന്നു. ഇൽമ് എന്നാൽ രിവായത്തുകളുടെ ആധിക്യമല്ല. പ്രത്യുത പ്രകാ

---

നാടുജില്ലയിലേക്കു ഒരു ഖാസി വയനാട്ടിലെ ഉമറാക്കളും ഉലമാക്കളും പ്രസ്തുത ഖാസിനിയമനത്തെ 1994 ൽ വീണ്ടും പുനർവിചിന്തനം നടത്തുകയും ശംസുൽ ഉലമയെ സമീപിക്കുകയും ചെയ്തു. വയനാട്ടിലെ ഉമറാക്കളോടായി അദ്ദേഹം പറഞ്ഞു. ഉലമാക്കൾ, പറയുന്നത് നിങ്ങളാണ് നടപ്പിൽവരുത്തേണ്ടത്. നിങ്ങൾക്കും ശരിക്കും ഉത്തരവാദിത്വമുണ്ട്. നിങ്ങളുടെ ജില്ലയിൽ നിന്നും എത്രമുസ്ലിം പെൺകുട്ടികളാണ് അന്യന്റെ കൂടെ ഒളിച്ചോടിപോകുന്നത്. കൃസ്ത്യൻ മിഷനറി പ്രവർത്തനത്തിലൂടെ എത്ര ഈമാനാണ് നഷ്ടപ്പെടുത്തുന്നത്. സാധുക്കളെ അവർ സഹായിക്കുന്നത് ഈമാനിൽ കണ്ണുനട്ടുകൊണ്ടാണ് നമ്മുടെ കല്യാണങ്ങളിലും ആഘോഷങ്ങളിലും മറ്റു പ്രവർത്തനങ്ങളിലും ധൂർത്ത് ഒഴിവാക്കണം. ഇതിനെല്ലാം നിങ്ങൾ വിചാരിച്ചാൽസാധിക്കും. അതുകൊണ്ട് ഇത്തരം കാര്യങ്ങൾ നടപ്പിലാക്കാൻ പറ്റുന്ന ഒരു നേതാവു നിങ്ങൾക്കുവേണം. മാസം ഉറപ്പിക്കാൻ, നികാഹ് നടത്താൻ ഒരു ഖാസി നമുക്ക് വേണ്ട. ഈ പ്രവർത്തനങ്ങൾ ഒക്കെ നിയന്ത്രിക്കാൻ ഒരു ഖാസികൗൺസിലും വേണം. അതായിരിക്കണം വയനാട്ടിലെ സെക്രട്ടറിയേറ്റ് ഈ നിർദ്ദേശങ്ങൾ നിങ്ങൾ പാലിക്കുമെങ്കിൽ പാണക്കാട് കുടുംബത്തിൽ പെട്ട ഒരാളെ നിങ്ങൾ ഖാസിയാക്കുക. അങ്ങിനെയാണു ബഹു:പാണക്കാട് ഉമറശിഹാബ് വയനാട് ജില്ലാ ഖാസിയാവുന്നത്. ഒട്ടനവധി മസ്ലഹത്തുകൾക്കും ദീനിപ്രവർത്തനങ്ങൾക്കും തർക്കപരിഹാര ങ്ങൾക്കും ഖാസിയുടെ പ്രവർത്തനം കാരണമായിട്ടുണ്ട്. എന്നാൽ ഖാസി കൗൺസിൽ ഇനിയും ഉണർന്നു പ്രവർത്തിച്ചാലെ ശംസുൽഉലമാ നമ്മോടു ചെയ്ത നിർദ്ദേശങ്ങളുടെ ഫലം വയനാട്ടുകാർക്ക് ലഭിക്കുകയുള്ളൂ.

ഐക്യം.....സമുദായത്തിന്റെ ആവശ്യമായ ഒരു ഘടകമാണ്. തെറ്റിദ്ധാരണ മുഖേന വിഘടിച്ചവർക്കു മുമ്പിൽ കൂട്ടായ്മയുടെ വാതിൽ തുറന്നിട്ടിരിക്കുന്നു. വരൂ നമുക്ക് ഒന്നിച്ചുപ്രവർത്തിക്കാം. ശംസുൽ ഉലമായുടെ വഴി നമുക്കും പിന്തുടരാം. O

ശവും, ബുദ്ധിയുമാണ്. അവ അല്ലാഹു അവൻ ഉദ്ദേശിച്ച വരുടെ ഖൽബിൽ ഇട്ടുകൊടുക്കും.'' (ഖസ്തല്ലാനി 5:166)

ജാമിഅയിൽ നിന്ന് പാസാകുമ്പോൾ ഞങ്ങളുടെ ബാച്ചിലെ പ്രമുഖരായിരുന്നു ഉമറലി ശിഹാബ് തങ്ങൾ, ആലിക്കുട്ടി മുസ്ല്യാർ (പട്ടിക്കാട്) തുടങ്ങിയവർ. അഹ്ലു ബൈതിനെ ആദരിക്കുന്ന വിഷയത്തിൽ എന്നും മുൻപന്തി യിലായിരുന്നു മഹാനവർകൾ.

അനേകം ശിഷ്യന്മാരുടെ ഉസ്താദായിരുന്നുവല്ലോ ശൈഖുന പലരും സ്വയം പരിചയപ്പെടുത്തുമ്പോഴായി രിക്കും മഹാന്ന് ഓർമ്മവരൽ. വെള്ളിമാട്കുന്നിലെ വീട്ടിൽ ഇടക്കിടെ പല ആവശ്യങ്ങൾക്കായി പോകാറുള്ളതു കൊണ്ടും, വയനാട്ടിലെ പരിപാടികളിൽ ഉസ്താദിനോ ടൊപ്പം സംബന്ധിക്കാറുള്ളതുകൊണ്ടും ഞങ്ങൽ തമ്മിലു ള്ള ബന്ധം വളരെ അടുത്തതായിരുന്നു. വീട്ടിൽ ചെന്നാൽ ഇരിക്കാൻ നിർബന്ധിക്കൽ മഹാനവർകളുടെ ശീലമായി രുന്നു. ഒരിക്കൽ ഞാൻ വീട്ടിൽ ചെന്നുകയറിയത് കൊടും വെയിലത്തായിരുന്നു. ഉടൻ മഹാനവർകൾ വലിയൊരു പാത്രം സ്വന്തം കയ്യിൽ പിടിച്ചുകൊണ്ടുവന്ന് കുടിക്കാനാവ ശ്യപ്പെട്ടു. കഞ്ഞിയായിരിക്കുമെന്ന് കരുതി കുടിച്ചപ്പോൾ അത് അവിൽ വെള്ളമായിരുന്നു. ക്ഷീണിച്ച സമയമായതി നാൽ അത് മുഴുവനും ഞാൻ കുടിച്ചുതീർത്തു. വീട്ടിൽവെച്ചും മറ്റു സ്ഥലങ്ങളിൽവെച്ചും ദിക്ർ ചൊല്ലുന്നവ രായിട്ട് മാത്രമേ ഞാൻ ഉസ്താദിനെ കണ്ടിട്ടുള്ളു.

വയനാട് ജില്ലയുമായി മഹാനവർകൾക്കുണ്ടായിരുന്ന ബന്ധം അഭേദ്യമായിരുന്നു. ജുമുഅ സ്ഥാപിക്കാനും, അഹ്ലുസ്സുന്നത്തിവൽജമാഅത്തിന്റെ ആദർശപ്രചരണ ത്തിനും വയനാട്ടുകാർ ശൈഖുനായെ ക്ഷണിക്കലും അത് സ്വീകരിച്ചു വയനാട് സന്ദർശിക്കലും പതിവായിരുന്നു. കണിയാമ്പറ്റ മില്ല്മുക്ക് പള്ളിയിലും, നാടമ്മൽ കുറുമ്പാല പള്ളിയിലും, ഉള്ളിശ്ശേരിയുടെ ഉപമഹല്ലായ കണ്ടാലയിലും ജുമുഅ നിലനിറുത്തിയത് ശൈഖുനയായിരുന്നു. വാരാമ്പറ്റ ക്കടുത്ത തെങ്ങുമുണ്ട എന്ന സ്ഥലത്ത് ജുമുഅ സംസ്ഥാപ നത്തെ ചൊല്ലിയുള്ള തർക്കം പരിഹരിച്ചതും മഹാൻ തന്നെ യായിരുന്നു. കല്യാണത്തും പള്ളിക്കലിലെ ബദ്ർ പള്ളി യിൽ ഈ വിനീതൻ ജുമുഅ നിലനിറുത്തിയത്. ശൈഖുനാ യുടെ നിർദ്ദേശപ്രകാരമായിരുന്നു. (അക്കാലത്ത് ഇന്നത്തെ പ്പോലെ ജുമുഅ നിലനിറുത്തൽ എളുപ്പമായിരുന്നില്ല.)

1970–ൽ വടക്കേ വയനാട്ടിൽ ഒരു പരിപാടി കഴിഞ്ഞ് ശൈഖുനയും, കായക്കൊടി ഇബ്റാഹിം മുസ്ല്യാരും തിരി ച്ചുപോകുമ്പോൾ ഞാൻ അന്നും ഇന്നും ദർസ് നടത്തുന്ന ഉള്ളിശ്ശേരിയിൽ (6ാം മൈൽ) ഇറങ്ങുകയുണ്ടായി. അപ്പോൾ ഞാൻ ജനങ്ങൾക്ക് ഫിഖ്ഹ് ക്ലാസ് എടുത്തു കൊണ്ടിരിക്കു കയായിരുന്നു (മുൻകാലങ്ങളിൽ വയനാട്ടിൽ ദിവസങ്ങ ളോളം ഫിഖ്റ് വയള് സംഘടിപ്പിക്കൽ സർവ്വസാധാരണമാ യിരുന്നു) വയളിന്നിടയിലാണ് ഇബ്റാഹിം മുസ്ല്യാർ ഉസ്താദ് വന്ന് വിവരം അറിയിച്ചത്. ഉടൻ ഞാൻ റൂമിലേക്ക് ഓടിച്ചെന്നു അപ്പോവതാ മഹാനവർകൾ എന്റെ കിടക്ക യിൽ കിടക്കുന്നു. ഞാൻ സന്തോഷാധിക്യത്താൽ കാലിൽ ചുംബിച്ചു കരഞ്ഞു. വയളിന്നു ജനങ്ങൾ കുറെയുണ്ടോ എന്നന്വേഷിക്കുകയും. ഒരു 10 മിനിട്ട് മാത്രം ഞാൻ പ്രസം ഗിക്കാം എന്ന് ഉസ്താദ് പറയുകയുംചെയ്തു. ഈ സന്തോ ഷവാർത്ത ഞാൻ ശ്രോതാക്കളെ അറിയിച്ചു. അങ്ങനെ

''വൽഅസ്രി'' സൂറത്ത് ഓതി ഏകദേശം ഒന്നരമണി ക്കൂറോളം പ്രസംഗിച്ചു. വലിയ അധികാരി മമ്മുഹാജി യുടെ വീട്ടിൽനിന്ന് ഭക്ഷണം കഴിച്ചു. അവിടെത്തന്നെ തങ്ങി. പിറ്റേന്ന് രാവിലെയായിരുന്നു മടക്കയാത്ര. അന്നത്തെ യാത്രകൾ ബസ്സിലായിരുന്നു. ഇതിനു ശേഷവും ഉള്ളിശ്ശേരിയിൽ മഹാൻ വന്നിട്ടുണ്ട്.

ശൈഖുനയിൽനിന്ന് പല അത്ഭുത സിദ്ധികളും പലർക്ക് ദർശന വിധേയമായിട്ടുണ്ടല്ലോ? എന്റെ സുഹൃത്തും, അഞ്ചാംമൈൽ കെല്ലൂർ മുദർറിസുമായിരുന്ന കെ.അബ്ദുല്ല മുസ്ല്യാർ ബാഖവി (വാണിയമ്പലം)ക്കും ഇങ്ങനെയൊരനു ഭവം ഉണ്ടായത് എന്നോട് പറഞ്ഞിരുന്നു. അദ്ദേഹത്തിന് സംശ യമുള്ള ഒരു മസ്അലക്കുറിച്ച് ഇ.കെ.ഉസ്താദിനോട് ചോദിച്ചു മനസ്സിലാക്കണമെന്ന് തീരുമാനിച്ചു. (ഇദ്ദേഹം ഇ.കെ.യുടെ ശിഷ്യനല്ല) അന്നുരാത്രി മഹാനവർകളെ സ്വപ്നത്തിൽ ദർശി ക്കുകയും വ്യക്തമായ മറുപടി വിശദമായി നൽകുകയും ചെയ്തു. ശേഷം ഇദ്ദേഹം വെള്ളിമാട്കുന്നിൽപോയി മസ്അ ലയെക്കുറിച്ച് ചോദിച്ചു. സ്വപ്നത്തിൽ വിശദീകരിച്ച അതേ മറുപടിയായിരുന്നു മഹാനവർകൾ അവിടുന്ന് പറഞ്ഞുകൊടു ത്തത്. അപ്പോഴദ്ദേഹം സ്വപ്നത്തിൽ ദർശിച്ച കാര്യം സൂചിപ്പി ച്ചപ്പോൾ ഇങ്ങനെ പലരും ഇവിടെവന്ന് പറയാറുണ്ട് എന്നായി രുന്നു ശൈഖുനായുടെ മറുപടി.

ഞാൻ കൊണ്ടോട്ടിക്കടുത്ത കോടങ്ങാട് ദർസിൽ പഠി ച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നു മഞ്ചേരി കോടതിയിൽവെച്ച് മുത്തന്നൂർ പള്ളിക്കേസിന്റെ വിചാരണ നടക്കുന്നത്. ഇത് കേൾക്കാനായി മുതഅല്ലിമുകൾ പോകാറുണ്ടായിരുന്നു. മഞ്ചേ രിയിൽ നേരത്തെ എത്തിയാലേ കോടതിയിൽ പ്രവേശിക്കാൻ കഴിയൂ. അതിന്നായി സുബ്ഹിക്ക് മുമ്പ്തന്നെ വെള്ളുവമ്പ്രം വഴി ഞങ്ങൾ നടക്കും. വഴിയിൽ വെച്ചായിരിക്കും സുബ്ഹ നിസ്കാരം.

കോടതിയിൽ വെച്ച് പ്രശസ്തനായ എതിർഭാഗം വക്കീൽ രാമസ്വാമി അയ്യരുടെ ചോദ്യശരങ്ങൾ പ്രയാസമന്യെ ഇ.കെ.ഉസ്താദ് തടുത്തുമാറ്റുന്നത് അത്ഭുതകരമായിരുന്നു. ഒരിക്കൽ വക്കീൽ ചോദിച്ചു: നിങ്ങൾ മുത്തന്നൂരിൽപോയി പൊടിപാറിയ പ്രസംഗം നടത്തിയിട്ടില്ലേ? ഞാൻ പ്രസംഗം നട ത്തിയിട്ടുണ്ട്. പൊടിപാറിയോ എന്നറിയില്ല.

വീണ്ടും ചോദ്യം: മുത്തന്നൂർ പള്ളിയിൽ ഹദള് എവിടെ യാണെന്നറിയാമോ? എനിക്ക് അംഗസ്നാനം ചെയ്യാൻ വെള്ളം എത്തിക്കാറാണ് പതിവ്. ഇങ്ങനെ ചോദ്യകർത്താ വിനെ വെട്ടിലാക്കുന്ന മറുപടിയാണ് ശൈഖുനയിൽ നിന്നു ണ്ടായത്.

ചിലപ്പോൾ വാദപ്രതിവാദശൈലിയിലായിരുന്നു ശൈഖുനയുടെ സമർത്ഥനം. ശാഫി, ഹനഫി മദ്ഹബുകളെ പരാമർശിച്ച് അതെല്ലാം പോട്ടെ എന്ന് വക്കീൽ പറഞ്ഞപ്പോൾ അതൊന്നും പോയാൽ പറ്റൂലാ... അതൊന്നുംപോയാൽ പറ്റൂല..... അതൊന്നും പോയാൽ പറ്റൂലാ എന്ന് ആവർത്തിച്ചു കൊണ്ടുള്ള ശൈഖുനയുടെ സിംഹഗർജ്ജനം കോടതിയെ പിടിച്ചുകുലുക്കിയിരുന്നു. പലപ്പോഴും ജഡ്ജിയുടെ ഇടപെ ടലും കാണാമായിരുന്നു.

ഇങ്ങനെ എത്രയോ അനുഭവങ്ങൾ ഈ വിനീതനു തന്നെ ഉണ്ടായിട്ടുണ്ട്. ദൈർഘ്യം ഭയന്നുനിർത്തുന്നു. അല്ലാ ഹുതആല നമ്മെയും നമ്മെ സ്നേഹിക്കുന്നവരേയും ശൈഖു നയുടെ കൂടെ ജന്നാത്തുൽ ഫിർദൗസിൽ ഒരുമിച്ചു കൂട്ടട്ടെ ആമീൻ.

O



# ശംസുൽ ഉലമാ പണ്ഡിതശൃംഖലയിൽ

ബശീർ ചീക്കോന്ന് ഫൈസി

മുസ്ലിം സമൂഹത്തിന് ദു:ഖത്തോടെ സ്മരിക്കാൻ ഒട്ടേറെ ദിനങ്ങളുണ്ട്. മഹാപ്രതിഭകളായ പണ്ഡിതശ്രേഷ്ടർ ഈ ലോകവുമായി വിടപറഞ്ഞ ദു:ഖദിനങ്ങൾ പതിന്നാലു നൂറ്റാണ്ടുകളിലായി പലപ്പോഴും വന്നണഞ്ഞ അത്തരം ദു:ഖദിനപരമ്പരയിൽ ഇക്കഴിഞ്ഞ റബീഉൽ ആഖിർ നാലാം നാളും ഉൾപ്പെട്ടിരിക്കുന്നു. ലോക മുസ്ലിംകളെ പ്രത്യേകിച്ച് കേരള മുസ്ലിം സമൂഹത്തെ തീരാദു:ഖത്തിലാഴ്ത്തി 'ശംസുൽ ഉലമാ' എന്ന അപരനാമത്തിൽ അറിയപ്പെട്ട ശൈഖുനാ ഇ.കെ.അബൂബക്കർ മുസ്ലിയാർ അന്ന് പ്രഭാതത്തോടെയാണ് ആഖിറം പൂകിയത്.

പണ്ഡിത ശൃംഖല വിവിധ്യമാർന്നതും അതിവിപുലവുമാണ്. അതിശ്രേഷ്ഠവും അനുഗൃഹീതരുമായ സ്വഹാബത്തിനു ശേഷം മുസ്ലിം ലോകത്ത് പണ്ഡിതലക്ഷങ്ങൾ തന്നെ പിറവിയെടുത്തു. ഇതിൽ പലരും പലതുകൊണ്ടും പ്രസിദ്ധിയാർജ്ജിച്ച് ചരിത്രത്താളുകളിൽ അനശ്വരരായി. നൂറ്റാണ്ടുകൾ കഴിഞ്ഞിട്ടും മുസ്ലിം ലോകത്ത് പ്രഭ വിതറി പ്രശോഭിക്കുന്ന പ്രകാശതാരങ്ങൾ ഈ ശൃംഖലയിൽ കുറവല്ല. 'അൽഫുഖഹാഉസ്സബ്അ:' എന്ന അപരനാമത്തിൽ അറിയപ്പെടുന്ന മദീനയിലെ സപ്തമഹാപ്രതിഭകൾ 'അൽ അഇമ്മത്തുൽ അർബഅ' എന്നു ചരിത്രം വിളിക്കുന്ന മദ്ഹബിന്റെ ഇമാമുകൾ തുടങ്ങി ജീവിതകാലത്തും മരണശേഷവും മുസ്ലിം സമൂഹത്തിന്റെ ഹൃദയതലങ്ങളിൽ സ്ഥിരപ്രതിഷ്ഠ നേടിയ പണ്ഡിതന്മാർ ധാരാളമാണ്. ഇമാമുൽ മുഹദ്ദിസീൻ, ഹുജ്ജത്തുൽ ഇസ്ലാം, മലികുൽ ഉലമാത്ത്, ഇമാമുൽ ഹറമൈൻ തുടങ്ങിയ അപരനാമങ്ങൾ നൽകി സമകാലിക സമൂഹങ്ങൾ അംഗീകാരമുദ്രകൾ ചാർത്തിയ മഹാന്മാരും കുറവല്ല.

പണ്ഡിതശൃംഖലയിലെ കത്തിജ്വലിച്ചു നില്ക്കുന്ന ഒരു പ്രകാശ താരമാണ് ശംസുൽ ഉലമയെന്നതിൽ മുസ്ലിം ലോകത്ത് പക്ഷാന്തരത്തിനു വകയില്ല. കാരണം മുൻകാല പണ്ഡിതപ്രതിഭകൾക്കെന്തൊക്കെ ഗുണഗണങ്ങളുണ്ടായിരുന്നോ അതൊക്കെയും ഹിജ്റ പതിമൂന്ന് പതിനാല് നൂറ്റാണ്ടുകളിലായി മുസ്ലിം ലോകത്ത് നിറഞ്ഞുനിന്ന ഈ മഹാപണ്ഡിതനിലും നാം ദർശിക്കുന്നു. പുറമെ, പണ്ഡിതലോകത്ത് അത്യപൂർവമായി മാത്രം കാണപ്പെടുന്ന ചില അത്യുന്നത ഗുണവിശേഷണങ്ങൾ കൂടി മഹാനവർകളിൽ ഒത്തുകൂടിയത് കാണുമ്പോൾ, 'ശംസുൽ ഉലമാ' പണ്ഡിത ശൃംഖലയിൽ അദ്വിതീയനും അതുല്യനുമായി നമുക്കനുഭവപ്പെടുന്നു. പണ്ഡിതചരിത്രകാരനായ ഇമാം ദഹബിയും, ഇബ്നുഖല്ലികാൻ, ഇബ്നു കസീർ തുടങ്ങിയ ചരിത്രകാരന്മാരുമൊക്കെ ചില പണ്ഡിതന്മാരെ പരിചയപ്പെടുത്തുമ്പോൾ വിജ്ഞാന സമുദ്രം, അദ്വിതീയൻ, വിജ്ഞാന ഭണ്ഡാരം എന്നൊക്കെവിശേഷിപ്പിക്കാറുണ്ട്. ഇത്തരം വിശേഷണങ്ങൾക്കൊക്കെ ശംസുൽ ഉലമാ അക്ഷരാർഥത്തിൽ അർഹനാണെന്ന് ആ ജീവിത ഏടുകൾ പരിശോധിക്കുമ്പോൾ മനസ്സിലാകും.

എന്താണ് ശംസുൽ ഉലമയെ അദ്വിതീയനാക്കുന്നത്? അഗാധജ്ഞാനം, അത് വരും തലമുറക്ക് കൈമാറാനുള്ള അസാമാന്യവൈഭവം, ജനലക്ഷങ്ങളെ തന്റെ ആശയവരുതിയിൽ തളച്ചുനിർത്താൻ കഴിഞ്ഞ അസൂയാവഹമായ നേതൃപാടവം, ഹൃദയത്തിൽ ആഴത്തിൽ പതിക്കുന്ന പ്രസംഗശേഷി, പാണ്ഡിത്യത്തിനു മാറ്റുകൂട്ടുന്ന രാജകീയ ഗാംഭീര്യം ഇതെല്ലാം ഒത്തിണങ്ങിയപ്പോൾ തന്നെയാണ് യമനീകുലത്തിൽപിറന്ന ആ മഹാപ്രതിഭ ശംസുൽ ഉലമയായത്! നൂറ്റാണ്ടുകൾ വലുപ്പമുള്ള പണ്ഡിതശൃംഖലയിൽതന്നെ ഇത്തരം വിശേഷണങ്ങൾ ഒത്തിണങ്ങിയ വ്യക്തിത്വങ്ങൾ നന്നേ കുറവാണ്.

സമുദ്രസമാനവിജ്ഞാനമുണ്ടെങ്കിൽ തന്നെയും അത് ആർക്കുമുമ്പിലും തുറന്നു പറയാനുള്ള ധീരതയും വശ്യശക്തിയുമുണ്ടെങ്കിലേ സമൂഹതലത്തിൽ അത് ഉപയോഗപ്രദവും പ്രകാശമാനവുമാവുകയുള്ളൂ. അതിലൊക്കെ പ്രധാനമായി ഇലാഹീസിദ്ധമായ സന്മാർഗ്ഗ സൗഭാഗ്യവും വിനയവും മൂർച്ചയുള്ള പാണ്ഡിത്യത്തിനു എപ്പോഴും തുണയായി കേണ്ടതുണ്ട്. ഇവയില്ലാത്തതിനാൽ ചരിത്രത്തിൽ അവഗണിക്കപ്പെട്ടുപോയ നിറകുടങ്ങളെ ധാരാളം നമുക്കു കാണാം. ഹസനുൽ ബസ്വരി (റ)യുടെ ശിഷ്യൻ വാസിലുബ്നു അത്വാഇന്റെ ശിരസ്സിൽ വിജ്ഞാനഭാണ്ഡം കുറവായിരുന്നില്ല. അബുൽ ഹസനുൽ അശ്അരി (റ)യുടെ ഗുരുനാഥൻ ജുബ്ബാഇ വിജ്ഞാന പ്രഭുക്കളിൽ പ്രമുഖൻ തന്നെയായിരുന്നു. ഖൽഖുൽ ഖുർആൻ വിവാദത്തിലെ കുപ്രസിദ്ധ വ്യക്തി ഇബ്നു അബീദുആദീന് പാണ്ഡിത്യക്കുറവുണ്ടായിട്ടില്ല. പക്ഷേ, ഇവരൊക്കെയും തിളക്കമാർന്ന ഉലമാസിൽസി



ലയിൽനിന്ന് എടുത്തെറിയപ്പെട്ടത് ഉപര്യുക്തമഹത് ഗുണങ്ങൾ ഇവർക്കില്ലാതെ പോയത് കൊണ്ടാണ്. പ്രത്യേകിച്ച് ഹൃദയത്തിൽ ഹിദായത്തിന്റെ പ്രകാശജാലകൾ പൂർണാർഥത്തിൽ തിളങ്ങിനിൽക്കാതെ വളരെയേറെ ശോഷിച്ചുപോയത്കൊണ്ട് വിജ്ഞാനത്തിന്റെ ആഴവും പരപ്പും കൊണ്ടുമാത്രം ഒരിക്കലും കാര്യമില്ല.

## പാണ്ഡിത്യധീരത

ശംസുൽ ഉലമയുടെ ജീവിത ഏടുകൾ പരിശോധിക്കുമ്പോൾ കഴിഞ്ഞുപോയ ചില മഹാപണ്ഡിതന്മാരുടെ ജീവചരിത്രവുമായി അതിനു സാമ്യമുള്ളതായി നമുക്കനുഭവപ്പെടും. ആ ധൈര്യവും ചങ്കൂറ്റവും കാണുമ്പോൾ നമ്മുടെ മനസ്സിൽ തെളിയുന്നത് മൂന്നാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ മുസ്‌ലിം ലോകത്ത് നിറഞ്ഞുനിന്ന ഇമാം യഹ്‌യഹബ്നു അകസ്മി (റ)ന്റെ ജീവിതമാണ്. മുസ്‌ലിംകൾക്കിടയിൽ വിവിധ ചിന്താഗതികൾ ഉടലെടുക്കുകയും അഹ്‌ലുസ്സുന്ന അതിസങ്കീർണമായ പ്രശ്നങ്ങൾ നേരിടുകയും ചെയ്ത ആ കാലഘട്ടത്തിൽ സുന്നത്ത്ജമാഅത്തിൽ അടിയുറച്ചുനിന്ന് എവിടെയും ആ മഹിതാശയം വെട്ടിത്തുറന്നു പറഞ്ഞ യഹ്‌യബ്നു അക്സമി(റ)ന്റെ പണ്ഡിതോചിത ഗുണഗണങ്ങൾ മുഴുവൻ നാം ശംസുൽ ഉലമയിൽ ദർശിക്കുന്നു. പണ്ഡിതോചിത ധീരത, ചങ്കൂറ്റം, ബുദ്ധിശക്തി, യുക്തി, ഭരണാധിപന്മാരിലുള്ള ആധിപത്യം, വിവിധ വിജ്ഞാനശാഖയിലുള്ള അവഗാഹം, തുടങ്ങിയവയെല്ലാം ഒത്തുചേർന്നിരുന്നു യഹ്‌യബ്നനു അക്സമി (റ)ൽ. ബസ്വറയിലെ ജഡ്ജിസ്ഥാനം ഏറ്റെടുക്കുമ്പോൾ ഇദ്ദേഹത്തിന് വെറും ഇരുപത് വയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളൂ അന്നുതന്നെ പാണ്ഡിത്യത്തിൽ മഹാസമുദ്രമായി പരക്കെ അറിയപ്പെട്ടിട്ടുണ്ടായിരുന്നെങ്കിലും പ്രായക്കുറവിൽ ആക്ഷേപമുയർന്നപ്പോൾ അദ്ദേഹം പറഞ്ഞു. ''യമനിൽ നബി (സ) ജഡ്ജിയായി നിയമിച്ച മുആദുബ്നു ജബലി (റ) നേക്കാളും മക്കാവിജയനാളിൽ അവിടെ നബി (സ) ജഡ്ജിയാക്കിയ ഉതാബുബ്നു സെയ്തിനേക്കാളും ഉമർ(റ) ബസ്വറയിൽ നിയമിച്ച കഅ്ബുബ്നു സൂറിനെക്കാളും എനിക്ക് പ്രായക്കൂടുതലുണ്ട്''.

> **മൂന്നാം നൂറ്റാണ്ടിലെ യഹ്‌യബ്നു അക്സമി (റ)നെപ്പോലെ സമകാലീക മുസ്‌ലിം ലോകത്തെ മതപരമായ വ്യത്യസ്തപ്രതിസന്ധികളിൽ നിന്നു രക്ഷപ്പെടുത്തിയ ഒരു മഹാപണ്ഡിത പ്രതിഭയെയാണ് നാം ശംസുൽ ഉലമയിൽ ദർശിക്കുന്നത്.**

കർമ്മശാസ്ത്ര പണ്ഡിതൻ കൂടിയായിരുന്ന ഖലീഫ മഅ്മൂന്റെ കാലത്ത് കർമ്മശാസ്ത്രപരമായ ഒരു വൻ ദുരന്തത്തിൽ നിന്ന് മുസ്‌ലിം ലോകം രക്ഷപ്പെട്ടത് ഈ മഹാപണ്ഡിതന്റെ തന്റേടവും ധൈര്യവും ബുദ്ധിവൈഭവവും കൊണ്ടായിരുനനു. ''മുത്അത്ത്'' വിവാഹ വാദമായിരുന്നു പ്രശ്നം. ശാമിലേക്കുള്ള യാത്രാമദ്ധ്യേ ഖലീഫ മഅ്മൂൻ മുത്അത്ത് വിവാഹം അനുവദനീയമാണെന്നു വിളംബരം ചെയ്യുകയായിരുന്നു. ഇതു കേട്ട് പണ്ഡിത സമൂഹം മുഴുവൻ ഞെട്ടിയെങ്കിലും ഇതിനെ യുക്തമായി നേരിട്ട് കോപാകുലനായ ഖലീഫയ്ക്കു മുമ്പിൽ സത്യം വെട്ടിത്തുറന്നു പറയാൻ സന്നദ്ധനായത് ഇമാം യഹ്‌യബ്നു അക്സം (റ) മാത്രമാണ്. ദുഃഖഭാവത്തിൽ ഖലീഫാ സന്നിധിയിൽ പ്രവേശിച്ച അദ്ദേഹം വ്യഭിചാരം അനുവദനീയമാക്കപ്പെട്ടെന്നു കേട്ടാണ് താൻ ദുഃഖിതനായതെന്നും 'മുത്അത്' വിവാഹം ഇസ്‌ലാം നിഷിദ്ധമാക്കിയതിനാൽ അത് അനുവദിക്കൽ വ്യഭിചാരത്തിനു പരസ്യമായി അനുമതി നൽകുന്നതിനു തുല്യമാണെന്നും ഖലീഫയുടെ മുഖത്തുനോക്കി സധൈര്യം തുറന്നടിച്ചു. അഗാധപണ്ഡിതനായ അദ്ദേഹം ഖുർആൻ സൂക്തവും ഹദീസ് വചനവും തെളിവായും ഉദ്ധരിച്ചു. ഉടനെ ഖലീഫ മഅ്മൂൻ എതിർ വിളംബരം നടത്തിയെന്നു ചരിത്രം പറയുന്നു. മുസ്‌ലിം ലോകത്ത് ദൂരവ്യാപക പ്രത്യാഘാതം സൃഷ്ടിച്ചേക്കാമായിരുന്ന ഒരു വൻദുരന്തമാണ് ഈ പണ്ഡിതൻ അവസരോചിതമായി ഇടപെട്ട് തട്ടിമാറ്റിയതെന്ന് ചരിത്രപണ്ഡിതർ വിലയിരുത്തുന്നു.

മൂന്നാം നൂറ്റാണ്ടിലെ യഹ്‌യബ്നു അക്സമി(റ)നെ പ്പോലെ സമകാലിക മുസ്‌ലിം ലോകത്തെ മതപരമായ വ്യത്യസ്ത പ്രതിസന്ധികളിൽ നിന്ന് രക്ഷപ്പെടുത്തിയ ഒരു മഹാപണ്ഡിത പ്രതിഭയെയാണ് നാം ശംസുൽ ഉലമയിൽ ദർശിക്കുന്നത്. ഇന്ത്യയുടെ പരമോന്നത കോടതിയിൽ 'മതാഅ്' പ്രശ്നം വിഷയീഭവിക്കുകയും ശരീഅത്തുൽ ഇസ്‌ലാമിന്നെതിരായി കോടതി വിധി പുറപ്പെടുവിക്കുകയും ചെയ്തപ്പോൾ അതിന്നെതിരെ യുക്തമായി ശംസുൽ ഉലമ പ്രതികരിച്ചു. ഇസ്‌ലാമിന്റെ യഥാർത്ഥ കാഴ്ചപ്പാട് ജനലക്ഷങ്ങളെ സാക്ഷി നിർത്തി ഭരണാധിപന്മാർക്കു മുമ്പിൽ അദ്ദേഹം തുറന്നടിച്ചു. 'മുത്അത്ത്' വിവാദവും 'മതാഅ്' വിവാദവും തമ്മിൽ ഇവിടെ മറ്റൊരു സാദൃശ്യവും കൂടിയുണ്ട്. രണ്ടും പ്രത്യക്ഷത്തിൽ ജനോപകാരപ്രദമെന്ന് പൊതുജനങ്ങൾ ധരിക്കാനിടയുള്ളതാണ്. മുസ്‌ലിം ജനസമൂഹത്തെ മുഴുവൻ ശരീഅത്തുൽ ഇസ്‌ലാമിന്റെ സത്യസന്ധമായ കാഴ്ചപ്പാട് ധരിപ്പിക്കാനും അവരെ സത്യത്തിന്റെ മാർഗത്തിൽ പിടിച്ചു നിർത്താനും കഴിഞ്ഞത് ശംസുൽ ഉലമയുടെ ധിഷണാ ശക്തിയുടെയും സംഘടനാ പ്രവർത്തന വൈദഗ്ധ്യത്തിന്റെയും ഫലമായിരുന്നുവെന്നത് പ്രസ്തുത വാദത്തിന് ദൃക്സാക്ഷികളായവർക്കറിയാം.

## സേവനസന്നദ്ധത

ശംസുൽ ഉലമയുടെ സേവന സന്നദ്ധതയാണ് യഥാർത്ഥത്തിൽ കേരളത്തിലെ ഒരു കോടിയോളം വരുന്ന മുസ്‌ലിം സമൂഹത്തെവിശ്വാസപരമായ പാളിച്ചയിൽ നിന്നു രക്ഷിച്ചതെന്നത് അനിഷേധ്യമായ ഒരു സത്യമാണ്. മുസ്‌ലിം കേരളത്തിന്റെ മതകീയ ജീവിതം ആ മഹാനുമായാണ് ബന്ധപ്പെട്ടു കിടക്കുന്നത്. തൊള്ളായിരത്തി ഇരുപതിനുശേഷം കേരളത്തിൽ ഇസ്‌ലാമികാശയ നൗക ആഴക്കടലിൽ അലയുകയായിരുന്നുവെന്നു പറയാം. അതുവരെയുള്ള അന്തരീക്ഷത്തിൽ നിന്നു വിഭിന്നമായി ചിന്താഗതികളിൽ വന്ന വ്യത്യസ്ത സ്വരത്തിനു മുമ്പിൽ മുസ്‌ലിം കേരളം പകച്ചുപോവുകയുണ്ടായി. പണ്ഡിത ഗണത്തിൽ പെടുന്ന ചിലർ തന്നെ ജനസ്വാധീനമുള്ള വ്യക്തികളെ വശത്താക്കി അതിമാരകമായ വഹാബി ആശയം പൊതുജനങ്ങളിൽ പ്രചരിപ്പിച്ചു തുടങ്ങിയപ്പോൾ ഒരു മഹാവിപത്തിന്റെ അലയൊലി പശ്ചാത്തലത്തിൽ മുഴങ്ങിക്കേൾക്കുകയായിരുന്നു. ഇത് എന്തുമാത്രം മാരകമാവുമായിരുന്നുവെന്നത് ചരിത്ര വിദ്യാർത്ഥികൾക്കറിയാം. ഹിജ്റ

മൂന്നാം നൂറ്റാണ്ടിൽ മുസ്‌ലിം സമൂഹം ശാന്തസുന്ദരമായി പ്രവഹിക്കവേയായിരുന്നു അതിനെ ഇഅ്തിസാലിയ്യത്തിന്റെ ചെളിക്കുണ്ടിലേക്ക് ചില പണ്ഡിത വേഷക്കാർ തിരിച്ചു വിട്ടത്. ഖലീഫയെപ്പോലും വശത്താക്കിയ ഈ പിഴച്ച പണ്ഡിതന്മാർ തലസ്ഥാന നഗരിയിലെ മുസ്‌ലിം സമൂഹത്തെ മുഴുവൻ അഹ്‌ലുസ്സുന്നയിൽ നിന്നു തെറിപ്പിച്ചു കളഞ്ഞു. ബഗ്ദാദിലെ സുന്നി മദ്റസുകളും പള്ളികളും മറ്റു പാഠശാലകളും പുത്തനാശയക്കാരുടെ പിടിയിലമർന്നു. മഹാനായ ഇമാം അഹ്മദും (റ) അംഗുലീപരിമിതരായ ഏതാനും പണ്ഡിതന്മാരുമൊഴിച്ചുള്ള സമകാലിക പണ്ഡിത സമൂഹം മുഴുവൻ പുത്തനാശയ പ്രചാരകരായി. ചിലർ സ്വമേധയാ പുത്തൻ വാദികളായപ്പോൾ മറ്റു ചിലർ ഇഅ്തിസാലിയ്യത്തിനെതിരെ മൗനം പാലിച്ചു രക്ഷപ്പെടാൻ നോക്കി. ബഗ്ദാദിൽ അഹ്‌ലുസ്സുന്നയുടെ സൂര്യൻ വർഷങ്ങളോളം അസ്തമിച്ചു. ഇമാം അഹ്മദി(റ)ന്റെ അത്യപൂർവ്വ മനക്കരുത്ത്കൊണ്ടായിരുന്നു ബഗ്ദാദിൽ അഹ്‌ലുസ്സുന്നയ്ക്ക് വീണ്ടും ഉയിർത്തെഴുന്നേൽക്കാൻ കഴിഞ്ഞത്.

ഈ പശ്ചാത്തലത്തിൽ വേണം കേരളത്തിൽ പ്രത്യക്ഷപ്പെട്ട ആധുനിക ഇഅ്തിസാലിയത്തായ വഹാബിസത്തെയും വിലയിരുത്താൻ. വഹാബിസം ഇവിടെ തല ഉയർത്തി നിന്നിരുന്നെങ്കിൽ കേരളത്തിലെ ലക്ഷോപലക്ഷം മുസ്‌ലിം സ്ത്രീ പുരുഷന്മാരുടെ ജീവിതഗതി തന്നെ മാറിപ്പോകുമായിരുന്നു. വഹാബിസത്തിന് ബദലായി മറ്റൊന്നു ചിന്തിക്കാൻ വരെ ഈ സമുദായത്തിനനു പിന്നീട് കഴിയുമായിരുന്നില്ല. ഈ മഹാദുരന്തത്തിൽ നിന്ന് മുസ്‌ലിം കേരളം രക്ഷപ്പെട്ടത് ഒരു ദീർഘനിശ്വാസത്തോടെയേ ഇന്നും നമുക്ക് സമരിക്കാനാവൂ. ഈ രംഗത്ത് ശംസുൽ ഉലമയുടെ ഗാംഭീര്യമുള്ള ആ മുഖം നാം വ്യക്തമായി ദർശിക്കുന്നു. യഹ്‌യബ്നു അക്സമിന്റെ അഗാധ പാണ്ഡിത്യവും ഇമാം മാലികിന്റെ രാജകീയ ഗാംഭീര്യവും ഇബ്നുസ്സമ്മാക്കിന്റെ ഹൃദയത്തിൽ തറക്കുന്ന വാചാലതയും അബുൽഹസനുൽ അശ്അരിയുടെ ആശയദാർഢ്യതയും ഒത്തിണങ്ങിയ ശംസുൽ ഉലമാ മുസ്‌ലിം സമൂഹത്തെ അഹ്‌ലുസ്സുന്നയിൽ ഉറപ്പിച്ചു നിർത്താൻ നടത്തിയ ത്യാഗോജ്ജ്വല സേവന സന്നദ്ധത കേരള മുസ്‌ലിം ചരിത്രത്തിലെ തിളക്കമാർന്ന ഒരു അധ്യായമാണ്.

വെറും ഒരു വഹാബ്ബിയത്തിന്റെ വിഷയമല്ലിത്. കൃസ്ത്യാനിസവും ഖാദിയാനിസവും പിഴച്ച ത്വരീഖത്തുകളും മുസ്‌ലിം കേരളത്തെ വിഴുങ്ങാൻ തന്നെയായിരുന്നു കേരളതീരം കടന്നുവന്നത്. ചരിത്രം പരിശോധിക്കുമ്പോഴാണ് ഈ പൈശാചികാഗമനങ്ങളുടെ ഗൗരവം നമുക്കു മനസ്സിലാകുക. ആഫ്രിക്കയിലും മറ്റും നടക്കുന്ന കൂട്ട മതം മാറ്റങ്ങളും ആശയ വ്യതിചലനങ്ങളും ആനുകാലിക യുഗത്തിൽ നാം കേട്ടു കൊണ്ടിരിക്കുന്ന ദുരന്തങ്ങളാണ്. ഇത്തരം ഭീതിജനകമായ അപകടങ്ങളിൽനിന്ന് മുസ്‌ലിം കേരളത്തെ സംരക്ഷിച്ചത് ശംസുൽ ഉലമാ എന്ന അപരനാമത്തിൽ പ്രസിദ്ധനായ ആ മഹാപണ്ഡിതന്റെ സിംഹഗർജനങ്ങളായിരുന്നുവെന്നു ചരിത്രം തങ്കലിപികളിൽ കുറിച്ചു വെച്ചുകഴിഞ്ഞു.

ഇമാം മാലിക് (റ) ഇമാം സൈനുൽ ആബിദീൻ തുടങ്ങിയവരുടെ മുഖഗാംഭീര്യവും പ്രസിദ്ധമാണ്. ഈ ഗംഭീരഭാവമുള്ളതോടുകൂടിത്തന്നെ അടുത്തറിഞ്ഞാൽ വിനയാന്വിതനായി അനുഭവപ്പെടുക എന്നതാണ് ഇതിന്റെ അത്ഭുതകരമായ പ്രത്യേകത. ശംസുൽ ഉലമയിലും നാം ഇതു ദർശിക്കുന്നു. മുഖത്തെ സിംഹച്ഛായക്കു മുമ്പിൽ പതറുന്ന മനസ്സുമായി അടുത്തു ചെന്നു നിന്നാൽ അതിലോലമായ ഒരു ശിശുതുല്യ മനസ്കനേയാണ് നാം അദ്ദേഹത്തിൽ കണ്ടെത്തിയിരുന്നത്.

മദീനയിൽ പ്രവേശിച്ചാൽ റസൂലുല്ലാഹി(സ)യുടെ ഭൗതിക ശരീരം മറപെട്ടു കിടക്കുന്ന ഭൂമിയാകയാൽ വാഹനപ്പുറത്ത് നിന്നിറങ്ങി നഗ്നപാദനായി സഞ്ചരിച്ചിരുന്ന രണ്ടാം നൂറ്റാണ്ടിലെ ഇമാം മാലിക(റ)ന്റെ ഭക്തി, പതിനാലാം നൂറ്റാണ്ടിൽ നാം ശംസുൽ ഉലമയിൽ ദർശിച്ചു. നബി കുടുംബത്തെ ആ മഹാൻ ആദരിച്ചത് അത്യപൂർവ്വ സ്വഭാവത്തിലായിരുന്നുവെന്ന് അനുഭവസ്ഥർ പറയുന്നു: നബി കുടുംബത്തിലെ നൂറ്റാണ്ടുകൾക്കിപ്പുറമുള്ള കൊച്ചുകുട്ടികളെ വരെ ആ മഹാനായ പണ്ഡിതൻ ആദരിച്ച രൂപം ചരിത്രത്തിൽ ഒരുപക്ഷേ, കേൾക്കപ്പെടാത്ത ഒരു അധ്യായം തന്നെയായിരുന്നുവെന്നു പറയാം.

ജനലക്ഷങ്ങളെ വിരൽ തുമ്പിൽ തളച്ചിടുകയെന്നത് നേതൃപാടവത്തിന്റെ ഭാഗമായ ഒരു അലങ്കാരപ്രയോഗമാണ്. എന്നാൽ ശംസുൽ ഉലമയിലെ ജനനായകൻ ഈ പ്രയോഗം അക്ഷരാർത്ഥത്തിൽ യാഥാർത്ഥ്യമാക്കുന്നതാണ് നാം കണ്ടത്. ചരിത്രമുറങ്ങുന്ന കോഴിക്കോട് കടപ്പുറത്ത് അറ്റം കാണാതെ പരന്നുകിടന്ന ജനലക്ഷങ്ങൾ ശംസുൽ ഉലമായുടെ വിരൽ തുമ്പുകളുടെ ചലനത്തിനൊത്ത് എഴുന്നേറ്റു നിൽക്കുകയും ഇരിക്കുകയും ചെയ്തത് സമസ്തയുടെ അറുപതാം വാർഷിക മഹാസമ്മേളനത്തിലെ ഒരു അപൂർവ്വ ദൃശ്യമായിരുന്നു.

ചുരുക്കത്തിൽ പതിനാലു നൂറ്റാണ്ടു വലുപ്പമുള്ള ഉലമാ സിൽസിലയിൽ വെട്ടിത്തിളങ്ങുന്ന ഒരു കണ്ണിയാണ് ശംസുൽ ഉലമാ. പലരിലും ഒത്തു ചേർന്നിട്ടില്ലാത്ത അത്യുന്നത ഗുണവിശേഷപഠനങ്ങൾ പലതും ആ വ്യക്തിത്വത്തിൽ ഒത്തുകൂടിയതിനാൽ അദ്ദേഹം ആ ശൃംഖലയിലെ അദ്വിതീയന്മാരുടെ കൂട്ടത്തിൽ ഗണിക്കപ്പെടാൻ അർഹനാണ്.

> മദീനയിൽ പ്രവേശിച്ചാൽ വാഹനപ്പുറത്ത് നിന്നിറങ്ങി നഗ്നപാദനായി സഞ്ചരിച്ചിരുന്ന രണ്ടാം നൂറ്റാണ്ടിലെ ഇമാം മാലിക(റ)ന്റെ ഭക്തി, പതിനാലാം നൂറ്റാണ്ടിൽ നാം ശംസുൽ ഉലമയിൽ ദർശിച്ചു. നബി കുടുംബത്തെ ആ മഹാൻ ആദരിച്ചത് അത്യപൂർവ്വ സ്വഭാവത്തിലായിരുന്നുവെന്ന് അനുഭവസ്ഥർ പറയുന്നു: നബി കുടുംബത്തിലെ നൂറ്റാണ്ടുകൾക്കിപ്പുറമുള്ള കൊച്ചുകുട്ടികളെ വരെ ആ മഹാനായ പണ്ഡിതൻ ആദരിച്ച രൂപം ചരിത്രത്തിൽ ഒരുപക്ഷേ, കേൾക്കപ്പെടാത്ത ഒരു അധ്യായം തന്നെയായിരുന്നുവെന്നു പറയാം.

ഇവിടെ ഇനിയും ശംസുൽ ഉലമമാർ വളർന്നു വരാനുള്ള അന്തരീക്ഷം സൃഷ്ടിക്കുകയും അതിന്നായി പ്രവർത്തിക്കുകയുമാണ് വേണ്ടത്. ജുബ്ബാഇകളും ഇബ്നുദുആദുമാരും പ്രത്യക്ഷപ്പെടുമ്പോൾ അഹ്‌ലുസ്സുന്നയുടെ സംരക്ഷകരായി ഇബ്നുഹമ്പലുമാരും അശ്അരിമാരും ചരിത്രത്തിൽ ഉദയം ചെയ്യും. ഇത് ചരിത്രത്തിന്റെ ഒരു തനിയാവർത്തനമാണ്. അഹ്‌ലുസ്സുന്നയുടെ ദീപശിഖ അന്ത്യനാൾവരെ ലോകത്തിന്റെ മുക്കുമൂലകളിൽ അത്യുജ്ജ്വലമായി പ്രശോഭിക്കും. ശംസുൽ ഉലമയേയും നമ്മെയും അല്ലാഹു അനുഗ്രഹിക്കട്ടെ.



എം. സുലൈമാൻ ഫൈസി
(കാളികാവ് ജുമാ മസ്ജിദ്)

# അകം നിറയെ ആർദ്രത

നമ്മെ എല്ലാം തീരാദുഃഖത്തിലാഴ്ത്തിക്കൊണ്ട് ശൈഖുനാ വിട്ടുപിരിഞ്ഞു. നികത്താനാവാത്ത നഷ്ടം എന്നത് അക്ഷരാർത്ഥത്തിൽ തന്നെ അന്വർത്ഥമാക്കികൊണ്ടാണ് ആ വിയോഗം. ശൈഖുനയെ സംബന്ധിച്ച് എന്തെങ്കിലും എഴുതാൻ ഉദ്ദേശിക്കുമ്പോൾ എന്തെന്നില്ലാത്ത ഒരു ഭയം. ആർക്കും തന്നെ അവിടുത്തെ പൂർണ്ണമായി മനസ്സിലാക്കാനോ ഉൾക്കൊള്ളാനോ കഴിഞ്ഞിട്ടില്ല എന്നതാണ് യാഥാർത്ഥ്യം. പ്രഗത്ഭരായ പലരും അവിടുത്തെ വിലയിരുത്തുമ്പോൾ ഒന്നിൽനിന്ന് വ്യത്യസ്തമായി പുതിയ കാര്യങ്ങളാണ് ഓരോരുത്തരും അവതരിപ്പിക്കുന്നത് എന്നത് അതിന് തെളിവാണ്. ഓരോ കാര്യത്തിനും തന്റേതായ വ്യാഖ്യാനവും കാഴ്ചപാടുകളും പ്രകടിപ്പിക്കുന്നതിലുള്ള കഴിവ് അത്ഭുതം തന്നെയായിരുന്നു.

ഒരു നേതാവിനുണ്ടായിരിക്കേണ്ട സവിശേഷ ഗുണങ്ങൾ ഒത്തിണങ്ങിയവരെ ശൈഖുനായെപ്പോലെ വേറെ കാണാൻ പ്രയാസമാണ്. ആകാര സൗഷ്ഠവവും ഗൗരവഭാവവും ഒരു സ്ഥാപനത്തിന്റേയോ സംഘടനയുടെയോ നേരായ നിയന്ത്രണത്തിന് ആവശ്യമാണെങ്കിൽ അത് ശൈഖുനായിൽ സമ്മേളിച്ചിരുന്നു. പ്രശ്ന സങ്കീർണ്ണമായ കാര്യമായിരുന്നാൽ തന്നെയും ശൈഖുനായുടെ വാക്ക് അവസാനത്തേതായിരുന്നു.

ശിഷ്യഗണങ്ങൾക്കാണെങ്കിൽ ശൈഖുനായോടുള്ള ആദരവിന് അറ്റമില്ലായിരുന്നു. അതിലേറെ ഭയവും. പട്ടിക്കാട് ജാമിഅ'യിൽ സേവനം ചെയ്യുന്ന കാലം എത്ര കൗതുകകരമായിരുന്നു. വിവിധ തരക്കാരായ വിദ്യാർത്ഥികൾ അവിടെ പഠിച്ചിരുന്നു. മെയിൻഗേറ്റ് കടന്ന് ശൈഖുനായുടെ റൂമിന്റെ മുന്നിലൂടെ യഥേഷ്ടം നടന്നുപോകാൻ ആരും ധൈര്യപ്പെടുമായിരുന്നില്ല. വിദ്യാർത്ഥികളിൽ വല്ല സംശയവും തോന്നിയാൽ ആ വിദ്യാർത്ഥിയെ വിളിച്ച് കടുത്ത ഭാഷയിൽ തന്നെ ഉപദേശിക്കുമായിരുന്നു. തലമുടി അല്പം വളർന്ന ഒരു വിദ്യാർത്ഥിയെ മുത്വവ്വൽ ക്ലാസിൽ ഹാജർ വിളിച്ചപ്പോൾ, ''നില്ക്കവിടെ, എന്താണ് നിന്റെ തലയിൽ? എന്താണാ കാണുന്നത്? പോയി മുടി കളഞ്ഞുവാ'' മുടി കട്ടിംഗ് ചെയ്ത് പിറ്റേന്ന് ക്ലാസിൽ ഹാജരായ വിദ്യാർത്ഥിയെ വീണ്ടും വിളിച്ചു. ഭനില്ക്കവിടെ, എന്താണ് നിന്റെ തലയിൽകാണുന്നത്? പോയി മുടി കളഞ്ഞുവാ'' പിന്നെ മൊട്ടയടിച്ചാണ് ആ വിദ്യാർത്ഥി ക്ലാസിൽ ഹാജരായത്. സ്വഭാവദൂഷ്യമുള്ള വിദ്യാർത്ഥികളെ വേർതിരിച്ച് മനസ്സിലാക്കി വേണ്ടവിധത്തിൽ സംസ്കരണം നടത്താൻ പ്രത്യേകം ശ്രദ്ധിക്കുമായിരുന്നു. ബഹു.സമസ്തക്കെതിരെ അഖില കേരള ജംഇയ്യത്തുൽ ഉലമ ഉടലെടുത്തകാലഘട്ടം. കോളേജിൽ പ്രവേശനത്തിനുവേണ്ടി സെലക്ഷനുവന്ന മൂന്ന് വിദ്യാർത്ഥികളിൽ ഒരാളോട് ചോദിച്ചു. ഭനീ സമസ്തയോ, അഖിലയോ? പലതും ചിന്തിച്ച് വിദ്യാർത്ഥി പറഞ്ഞു. ഞാൻ സമസ്തയാണ്. ഭനീ സമസ്തയോ? നിനക്കെന്താ സമസ്തയിൽ'' ഇതുകേട്ട് രണ്ടാമത്തെവൻ പറഞ്ഞു. ഞാൻ അഖിലയാണ്.

''അഖിലയോ? പോടാ പുറത്ത്'' ഇനി എന്തുവേണമെന്ന് ചിന്തിച്ചിട്ട് ഒരു പിടുത്തവും കിട്ടാതെ മൂന്നാമത്തെവൻ പറഞ്ഞു; ഞാൻ ഒന്നുമല്ല. ഭനീ ഒന്നിലുമല്ലെ? നീ എന്ത് ജാതിയാടാ? ഒന്നുമില്ലാത്തവനെ ഇവിടെ പറ്റുകയില്ല.'' എന്നിങ്ങനെയായിരുന്നു ശൈഖുനായുടെ സമീപനം.

ഭഇവിടെ ഓത്തിൽ മുസ്ത്തഗ്രിഖാകാത്ത ആളുകൾക്ക് ഇവിടുത്തെ ഭക്ഷണം ഹലാലാകുകയില്ല. ഇബാറ: ഹല്ല് ചെയ്യാൻ കഴിയാതെ ഓതിയിട്ടെന്താഫലം?'' എന്ന് എപ്പോഴും പറയുമായിരുന്നു.

ഇങ്ങിനെയെല്ലാമാണെങ്കിലും അടുത്ത് ഇടപഴകാൻ സാധിച്ചാൽ ശൈഖുനാക്ക് വിദ്യാർത്ഥികളോടുള്ള സ്നേഹവും വാത്സല്യവും അത്ഭുതമുളവാക്കുന്നതായിരുന്നു. ക്ലാസിലും പ്രസംഗങ്ങളിലും പഠനാർഹമായ ഫലിതങ്ങൾ പറഞ്ഞിരുന്നത് ഇത്തരുണത്തിൽ സ്മരണീയമാണ്. വിദ്യാർത്ഥിജീവിതത്തിലാണ് ഈ വിനീതന് ശൈഖുനായുമായി ബന്ധപ്പെടാൻ സൗകര്യപ്പെട്ടത്. പന്ത്രണ്ട് കൊല്ലത്തോളം നടക്കാവിൽ ജോലിചെയ്ത് വരുമ്പോഴായിരുന്നു സംഘടനാപരമായ കാര്യങ്ങളിലും മഹല്ല് പ്രശ്നങ്ങളിലും പലപ്പോഴും അവിടുത്തെ ഉപദേശവും നിർദ്ദേശവും വളരെ വിലപ്പെട്ടതായിരുന്നു. വ്യക്തിപരമായ ഒരു പ്രശ്നത്തിൽ വിശദീകരണം ആരാഞ്ഞപ്പോൾ മറ്റൊരു സമയം അനുവദിച്ചുതന്നു. പ്രസ്തുതദിവസം കൃത്യസമയത്ത് വസതിയിലെത്തിയപ്പോൾ, ശൈഖുന അകത്ത് പോയി ഒരു പേനയും കടലാസും കൊണ്ടുവന്നു കൈയ്യിൽതന്ന്, എഴുതിക്കോ എന്നു പറഞ്ഞ ആ രംഗം ജീവിതത്തിൽ ഒരിക്കലും വിസ്മരിക്കാൻ കഴിയാത്ത ഒരനുഭവമാണ്.

ഈ കുറിപ്പ് ദീർഘിക്കുമെന്ന് ഭയപ്പെടുന്നത് കൊണ്ട്, പല കാര്യങ്ങളും എഴുതാൻ ആഗ്രഹമുണ്ടെങ്കിലും ഇവിടെ വെച്ച് അവസാനിപ്പിക്കുകയാണ്. ശൈഖുനായോടൊന്നിച്ച് അല്ലാഹു നമ്മെയും ബന്ധപ്പെട്ടവരെയും സ്വർഗ്ഗത്തിൽ ഒരുമിച്ചു കൂട്ടുമാറാകട്ടെ. ○



# ശൈഖുനാ ഇ.കെ. മസീലുർറാസി

*മാണിയൂർ അഹ്മദ്മൗലവി എം.എ*

മഹാന്മാരിൽ മഹാനായ ശംസുൽ ഉലമയെക്കുറിച്ചുള്ള മേൽശീർഷകം ഒരു ഉസ്താദിന്റെ നാവിൽനിന്ന് ലഭിച്ചതാണ്. കടവത്തൂർ പോക്കർമുസ്ലിയാർ(റ) അവർകളുടെ ദർസ് മുതൽ (വെല്ലൂർ ഒഴിച്ച്) തളിപറമ്പ് ഖുവ്വത്തുൽ ഇസ്ലാം ഉൾപ്പെടെ ശംസുൽ ഉലമയുടെ കൂടെ തന്നെ ഉണ്ടായിരുന്നു ശംസുൽ ഉലമയുടെ ഒരു ശിഷ്യനും ഈ വിനീതന്റെ ഉസ്താദും പിതാവുമായ മർഹൂം മാണിയൂർ വി.കെ.അബ്ദുല്ല മുസ്ലിയാർ മുട്ടം റഹ്മാനിയാ ദർസിലെ മുദരിസുമാരിലൊരാളായിരിക്കുന്ന സന്ദർഭം - ഞങ്ങൾ കുറെ മുതഅല്ലിമുകളെ അദ്ദേഹം അൽഫിയ്യത്തുബ്നു മാലികിന്റെ ഒരു ശറഹ് ആയ ശറഹു ഇബ്നു അഖീൽ ഓതാൻ പ്രേരിപ്പിച്ചു. കിതാബ് സംഘടിപ്പിച്ചു ഓതാൻ തുടങ്ങുകയാണ് ദുത്ആ കഴിഞ്ഞ ഉടനെ ഉസ്താദ് ചോദിച്ചു: എന്താണ് ഈ കിതാബിന്റെ പേര്? ഞങ്ങൾപുറം ചട്ടനോക്കി ശറഹു ഇബനു ഉബൈൽ അലാ അൽഫിയ്യത്തി ഇബനി മാലിക് എന്നു വായിച്ചു. ഉസ്താദ് തിരുത്തി. ''ഇബ്നു ഉഖൈൽ എന്നല്ല ശറഹ് ഇബനു അഖീൽ എന്ന് വായിക്കണമെന്നാണ് ശൈഖുന ഇ.കെ.യുടെ തഹ്ഖീഖ്. അബ്ദുല്ലാഹിബ്നു അബ്ദിർ റഹ്മാനിബ്നി എന്നാണ് മുസന്നിഫിന്റെ പേര്. അഖീൽ രണ്ടാമത്തെ ഉപ്പാപ്പയുടെ പേരാണ്. അത് കൊണ്ടാണ് ശറഹു ഇബ്നി അഖീൽ എന്ന് കിതാബിന് പേര് ലഭിച്ചത്. ഉഖൈൽ എന്നത് ഒരു ഖബീലയുടെ പേരാണ്. ശൈഖുന ഇ.കെ. അങ്ങിനെയാണ് പറഞ്ഞുതന്നത്. ''മഹാനവർകളിൽനിന്നാണ് ഞാൻ ഈ കിതാബ് ഓതിയത്.''

ഉസ്താദ് പറഞ്ഞു തുടങ്ങി. പ്രസ്തുത കിതാബ് ഓതുന്ന സന്ദർഭം ഞങ്ങൾ ശരീക്കുമാർതമ്മിൽ കിതാബിൽ ഒരു തർക്കമുണ്ടായി. അത് ഏറെ നേരം നീണ്ടുനിന്നു. ഞങ്ങളുടെ സംസാരം വീക്ഷിച്ചുകൊണ്ടിരുന്ന ശൈഖുന ഇ.കെ. എന്നെ വിളിച്ചുപറഞ്ഞു. ``നിന്റെ ഭാഗത്താണ് ന്യായം' അത് സമർത്ഥിക്കാനുള്ള ഏതാനും പോയിന്റുകൾ എനിക്ക് പറഞ്ഞുതന്നു. ശൈഖുന ഇ.കെ. പറഞ്ഞത് പ്രകാരം എന്റെ വാദഗതികൾ ഞാൻ നിരത്തി അതിൽ വിജയിക്കുകയും ചെയ്തു. ഉസ്താദ് ചോദിച്ചു `നിനക്കീ കാര്യങ്ങൾ' എവിടെന്ന് കിട്ടി'. അബൂബക്കർ മുസ്ലിയാർ പറഞ്ഞ് തന്നതാണെന്ന് പറഞ്ഞപ്പോൾ ഉസ്താദ് അദ്ദേഹത്തെ വിളിച്ചു. വിനയാന്വിതനായി ഉസ്താദിന്റെ മുമ്പിൽ കടന്നുവന്ന അദ്ദേഹത്തോട് ഉസ്താദിന്റെ ചോദ്യം. `നീ ഈ കിതാബ് ഓതിയിട്ടുണ്ടോ? ശൈഖുന ഇ.കെ. പറഞ്ഞു. ഇല്ല, എങ്കിൽ ഇവിടെ ഇരിക്കുക. പിന്നീട് ഈ കിതാബ് ഓതിത്തരാൻ ഇ.കെ.യെയാണ് ഉസ്താദ് ചുമതലപ്പെടുത്തിയത്. ഞങ്ങളെല്ലാം ഇ.കെ.യിൽ നിന്നാണ് ഈ കിതാബ് ഓതിതീർത്തതും.

ശൈഖുന ഇ.കെ.യെ ആർക്കാണ് അറിയുക? അദ്ദേഹത്തിന്റെ ദർസിൽ പങ്കെടുത്താൽ റാസീ ഇമാമാണെന്നു തോന്നും. മസിലുർറാസി (റാസി ഇമാമിന്റെ പ്രതിപുരുഷൻ) എന്ന പേരിന് തീർത്തും അർഹനാണ് അദ്ദേഹം. അങ്ങിനെയുള്ള ശംസുൽ ഉലമയെപ്പറ്റി എന്നെപ്പോലെയുള്ള മുതഅല്ലിമുകൾ എന്ത് എഴുതാനാണ്? ശംസുൽ ഉലമയുമായി അടുത്തിടപെട്ട മഹാപണ്ഡിതൻമാർക്കല്ലാതെ അദ്ദേഹത്തിന്റെ പാണ്ഡിത്യത്തെ മനസ്സിലാക്കാൻ

**തളിപറമ്പിൽവെച്ച് ശൈഖുനയെ ചീത്തപറഞ്ഞ ഒരു മനുഷ്യന് മരണസമയത്ത് കലിമ ചൊല്ലിക്കൊടുത്തപ്പോൾ മഹാനവർകളെ ചീത്തപറയാൻ ഉപയോഗിച്ച അതേ വാക്ക് ആ മനുഷ്യൻ ആവർത്തിച്ച് ഉച്ചരിച്ചുകൊണ്ട് മരിക്കവേ, റൂഹ്പോയി ദുർമരണം വരിച്ച സംഭവം അനുസ്മരിച്ചുകൊണ്ട് ശൈഖുന കാര്യമായ വലിയ്യ് കൂടിയാണെന്ന് കൊയ്യോട് ഉസ്താദ് പലപ്പോഴും പറയുന്നതായി കേട്ടിട്ടുണ്ട്. തളിപറമ്പിൽ അത് പ്രസിദ്ധവുമാണ്.**

സാധിക്കുകയില്ല.

തൃക്കരിപ്പൂരിൽ സംഘടിപ്പിക്കപ്പെട്ട സമസ്ത വിശദീകരണ സമ്മേളനത്തിൽ ഈ വിനീതൻ സ്വാഗതപ്രസംഗം നടത്തുമ്പോൾ കേരളത്തിലെ തലയെടുപ്പുള്ള നിരവധി പണ്ഡിതരുടെ ഉസ്താദായ കൂട്ടിലങ്ങാടി ബാപ്പുമുസ്ല്യാരെ ശൈഖുനയുടെ സതീർത്ഥ്യനെന്ന് പരിചയപ്പെടുത്തുകയുണ്ടായി. ബാപ്പു മുസ്‌ലിയാർ തന്റെ പ്രസംഗത്തിൽ എന്നെ തിരുത്തിക്കൊണ്ട് പറഞ്ഞു; ''ഞാൻ മാട്ടൂലിൽ നിന്ന് കണ്ണിയ്യത്തിനെ കൊണ്ട് ഓതുമ്പോൾ ഒരു കിതാബിൽ ശരീക്കുമാരാണന്ന് പയാമെങ്കിലും പല പ്രധാനകിതാബുകളും ഞാൻ ശംസുൽ ഉലമയെ കൊണ്ട് ഓതിയിട്ടുണ്ട്. അതിനാൽ അദ്ദേഹം തന്റെ പ്രധാന ഉസ്താദാണെന്ന് വിശദീകരിക്കുകയുണ്ടായി.

എല്ലാ ഫന്നുകളിലുമുള്ള അഗാധമായ പാണ്ഡിത്യത്തിൽ ശൈഖുനക്ക് തുല്യമായി ആരെയും ഞാൻ കണ്ടിട്ടില്ല' എന്ന് ശംസുൽ ഉലമയുടെ ശിഷ്യൻമാരിൽ പ്രധാനിയും സമസ്തയുടെ വൈ.പ്രസിഡണ്ടുമായിരുന്ന മർഹൂം കൊയ്യൊട് മുഹ്‌യിദ്ദീൻ കുട്ടി മുസ്‌ലിയാർ സാധാരണ പറയാറുണ്ടായിരുന്നു. തളിപറമ്പിൽവെച്ച് ശൈഖുനയെ ചീത്ത പറഞ്ഞ ഒരു മനുഷ്യന് മരണസമയത്ത് കലിമ ചൊല്ലിക്കൊടുത്തപ്പോൾ മഹാനവർകളെ ചീത്തപറയാൻ ഉപയോഗിച്ച അതേ വാക്ക് ആ മനുഷ്യൻ ആവർത്തിച്ച് ഉച്ചരിച്ചുകൊണ്ട്



മരിക്കവേ, റൂഹ്പോയി ദുർമരണം വരിച്ച സംഭവം അനുസ്മരിച്ചുകൊണ്ട് ശൈഖുന കാര്യമായ വലിയ്യ് കൂടിയാണെന്ന് കൊയ്യോട് ഉസ്താദ് പലപ്പോഴും പറയുന്നതായി കേട്ടിട്ടുണ്ട്. തളിപറമ്പിൽ അത് പ്രസിദ്ധവുമാണ്.

ആ മഹാത്മാവിന്റെ ശിഷ്യനാവാൻ ഭാഗ്യം ലഭിച്ചിട്ടില്ല. സമസ്ത കണ്ണൂർ ജില്ല കമ്മിറ്റിയുടെ എളിയ പ്രവർത്തകൻ എന്ന നിലയിൽ അടുത്ത് ബന്ധപ്പെടാൻ പലപ്പോഴും അവസരം ലഭിച്ചിട്ടുണ്ട്.

പരമ്പരാഗതമായി മുസ്‌ലിംസമുദായം ആചരിച്ചുപോരുന്ന വിശ്വാസ ആചാരങ്ങളിൽ മായം ചേർക്കാൻ നൂതനവാദികൾ തീവ്രമായ ശ്രമം ആരംഭിച്ചപ്പോൾ അതിനെ പ്രതിരോധിക്കാൻ ശൈഖുന സമസ്തയുടെ മുമ്പിൽ മുന്നണിപ്പോരാളിയായി പ്രവർത്തിച്ചു.

ശംസുൽ ഉലമയുടെ മറ്റൊരു സേവനമാണ് മുസ്‌ലിംകളെ ബാധിക്കുന്ന പൊതു പ്രശ്നങ്ങളിൽ എല്ലാവരും യോജിച്ചു പ്രവർത്തിക്കണമെന്ന ആഹ്വാനവും ശരീഅത്ത് പ്രശ്നത്തിൽ അത് പ്രാവർത്തികമാക്കിക്കൊണ്ട് മുസ്‌ലിംകളെ മുഴുവൻ ഒരു വേദിയിൽ അണിനിരത്തിയതും.

സുബ്ഹി ബാങ്ക് അവസാനിക്കുമ്പോൾ ബാങ്കിന് ഇജാബത്ത് ചെയ്തുകൊണ്ട് ലാഇലാഹഇല്ലല്ലാ ചൊല്ലി അന്ത്യശ്വാസം വലിച്ച ശംസുൽ ഉലമയോടൊപ്പം അല്ലാഹു നമ്മെ സ്വർഗ്ഗത്തിൽ ഒരുമിച്ചുകൂട്ടിതരട്ടെ...ആമീൻ....

O



**കെ.കെ. അബ്ദുറസാഖ് ദാരിമി**
നടമ്മൽ പൊയിൽ

# ആത്മജ്ഞാനത്തിന്റെ അക്ഷയ നിധി

വിജ്ഞാനത്തിന്റെ സമസ്ത മണ്ഡലങ്ങളും ജയിച്ചടക്കിയ മഹാനായ ശൈഖുനായുമായുള്ള ബന്ധം. നന്തി ദാറുസ്സലാമിലെ അവിടുത്തെ ശിഷ്യത്വം സ്വീകരിച്ച്, ശൈഖുന ഈ ലോകത്തോട് യാത്ര പറയുന്നത് വരെ അഭംഗുരം നിലനിർത്താൻ കഴിഞ്ഞതിൽ ഞാൻ സർവ്വശക്തനെ സ്തുതിക്കുന്നു.

എന്റെ പതിമൂന്നാം വയസ്സിലാണ് കോഴിക്കോട് മാനാഞ്ചിറ മൈതാനിയിൽ വമ്പിച്ച സുന്നി സമ്മേളനം നടക്കുന്നത്. സമ്മേളന നഗരിയിലെ ആയിരങ്ങളിൽ ഒരു കണ്ണിയാവാൻ എനിക്കും അവസരം ലഭിച്ചു. സുന്നത്ത് ജമാഅത്തിന്റെ മഹാരഥന്മാരായ നേതാക്കളെല്ലാം സ്റ്റേജിൽ ഉപവിഷ്ഠരായിട്ടുണ്ട്. വെള്ളത്തലപ്പാവും നീണ്ട ഖമിസും ധരിച്ച് ഊന്നുവടി മേശക്ക് മുകളിൽ വച്ച് സ്റ്റേജിന്റെ മുൻനിരയിൽ നിന്ന് ഒരുസിംഹഗർജ്ജനമാണ് എനിക്ക് കേൾക്കാൻ സാധിച്ചത്. ഞാൻ സാകൂതം ശ്രദ്ധിച്ചു. ''ഞങ്ങളുടെ ദീനിൽ ഞങ്ങളുടെ അനുവാദമില്ലാതെ കൈ കടത്തിയാൽ നിന്റെ തല എടുത്തുകളയും'' തക്ബീർ ധ്വനികളുടെ അകമ്പടിയോടെ സദസ്സ് ഈ പ്രഖ്യാപനം എതിരേറ്റു.

ഒരു പുതിയ പ്രസ്ഥാനത്തിന്റെ ആവിർഭാവകാലത്ത് അവരുടെ ഇസ്ലാമിക വിരുദ്ധ പ്രചരണങ്ങളുടെ മുനയൊടിക്കുന്നതായിരുന്നു ഈ സിംഹഗർജ്ജനം. ആ പ്രഖ്യാപനം എന്റെ ഹൃദയത്തിൽ ആഴത്തിൽ വേരൂന്നി. ശൈഖുനായുടെ പ്രസംഗങ്ങൾ എവിടെ ഉണ്ടെങ്കിലും ശ്രദ്ധിക്കാൻ അത്യുൽസാഹമായി ആ ബന്ധം അവിടുത്തെ ശിഷ്യനാവാനും മരണംവരെ തുടർന്നുപോരാനും സാധിച്ചു.

തസ്വവ്വുഫിന്റെ അഗാധമായ ആഴിയിൽ ഇറങ്ങി മുത്തവാരിയ ആത്മ ജ്ഞാനിയായിരുന്നു ശൈഖുന. ശൈഖുനായുടെ എല്ലാ ക്ലാസുകളും മനസ്സിന്റെ അഗാധതയിലേക്ക് ഇറങ്ങിചെന്ന് ശ്രോതാവിന്റെ ചിന്താമണ്ഡലത്തെ പിടിച്ച് കുലുക്കുന്നതായിരുന്നു, എന്നാൽ, ശൈഖുനയുടെ ഹദീസ് (ബുഹാരി) ക്ലാസ് പ്രത്യേകം സ്മരണീയമാണ്. ദാറുസ്സലാമിലെ മറ്റ് ഉസ്താദുമാരും കൂടി പങ്കെടുക്കാറുള്ള പ്രസ്തുത ക്ലാസ്, വിശിഷ്യാ തസ്വഫുവിന്റെ അഥവാ ആഴിയിലേക്ക് അന്തഃകരണത്തെ ലയിപ്പിക്കുന്നതായിരുന്നു. മനുഷ്യ സഹജമായ മാനുഷിക ചാപല്യങ്ങളുടെ കലവറയായ മനസ്സിനെ സംസ്കരിച്ച്. അഹങ്കാരം അസൂയ പോലത്തെ മനോരോഗങ്ങളെ തസ്വവ്വുഫിന്റെ തെളിനീർ കൊണ്ട് കഴുകി ശുദ്ധിയാക്കി, തർബിയത്തിന്റെ ശൈഖിന്റെ സാമീപ്യം കരസ്ഥമാക്കാൻ വെമ്പൽ കൊള്ളിക്കുന്നതായിരുന്നു ശൈഖുനായുടെ ബുഹാരി ക്ലാസിന്റെ പ്രത്യേകത. ഇത്തരം ഒരു ക്ലാസിൽ എളിയവനായ ഒരു വിദ്യാർത്ഥി ചോദിച്ചു. ''മുറബ്ബിയായ ശൈഖ്' ഇന്നാരാണ്. ''ഞാനെടാ! എന്താ പോരെ''

ശൈഖുനായുടെ മറുപടി പെട്ടെന്നായിരുന്നു. ശൈഖുനായുടെ ഈ മറുപടി അക്ഷരാർത്ഥത്തിൽ ശരിയായിരുന്നു. അനവധി മശാഇഖുമാരോട് ത്വരീഖത്തുകൾ വാങ്ങിയ ശൈഖുന തസ്വവ്വുഫിന്റെ അക്ഷയനിധിയായിരുന്നു. പക്ഷെ, അർഹത നോക്കി അനുയോജ്യരായവർക്ക് മാത്രമേ ശൈഖുന എന്തെങ്കിലും കൊടുത്തിട്ടുള്ളൂ എന്നത് ഒരു പരാമാർത്ഥമാണ്.

മഹത്തുക്കളെ സിയാറത്ത് ചെയ്യൽ ശൈഖുനായുടെ ഒരനുഷ്ഠാനം തന്നെയായിരുന്നു. മഹാൻമാരുടെ ' ആസാറുകളെ' അളവറ്റു സ്നേഹിക്കുകയും ആദരിക്കുകയും ചെയ്തു.

എല്ലാ വർഷവും ദുൽഹജ് 12 ന് ശൈഖുനായുടെ ഒരു പ്രധാന ശൈഖായ സഈദ് സിറാജുദ്ദീൻ (ഖു.സി) ഐലക്കാട്, മഹാനവർകളുടെ മഖ്ബറ സിയാറത്ത് ചെയ്തിരുന്നു. പ്രായവും അനാരോഗ്യവും ഒക്കെ തൃണവൽഗണിച്ച് ശൈഖിന്റെ ആണ്ട് ദിനമായ ദുൽഹജ്ജ് പന്ത്രണ്ടിന് തന്നെ ശൈഖുനാ പോകാറുള്ള പ്രസ്തുത സിയാറത്തിൽ പങ്കുകൊള്ളാൻ ഈ വിനീതനും പലപ്പോഴും അവസരം ലഭിച്ചിട്ടുണ്ട്. സഈദ് സിറാജുദ്ദീൻ തങ്ങളുടെ പേരിൽ ശൈഖുന രചിച്ച മൗലിദ് പ്രസിദ്ധമാണ്. ഏത് ആപൽഘട്ടങ്ങളിലും പ്രസ്തുത മൗലിദ് പാരായണം നടത്തി പ്രാർത്ഥന നടത്തിയാൽ പ്രശ്നത്തിന് പരിഹാരമാവും. ഇത് എന്റെ അനുഭവത്തിൽ തെളിഞ്ഞതാണ്.

സ്വാലിഹീങ്ങളുടെ 'ആസാറുകൾ' ആദരവോടെ സൂക്ഷിച്ച് ബറക്കത്ത് എടുക്കൽ ശൈഖുനായുടെ മറ്റൊരു പ്രത്യേകതയായിരുന്നു. മരണംവരെ സഈദ് സിറാജുദ്ദീൻ തങ്ങൾ നൽകിയ മോതിരം ശൈഖുനാ അണിഞ്ഞിരുന്നു.

ഖാദിരിയ്യാ ത്വരീഖത്ത് വാങ്ങിയവരെ മാത്രം പങ്കെടുപ്പിച്ച് ഉസ്ദാത് ഒളവണ്ണ അബൂബക്കർ ദാരിമിയുടെ നേതൃത്വത്തിൽ ഒരു കുതുബിയ്യത്ത് ശൈഖുനായുടെ വീട്ടിൽവെച്ച് നടത്തുകയുണ്ടായി. ഈ വിനീതനും അതിൽ ഒരംഗമായിരുന്നു. ശർത്തുക്കളെല്ലാം പാലിച്ച് ആയിരം വട്ടം ' ഔസുൽ അഅ

ˇസം'നെ വിളിക്കാൻ അവിടുന്ന് നിർദ്ദേശിച്ചു. ശൈഖുന ഈ സമയമത്രയും പുണ്യസ്ഥലത്തുനിന്ന് കൊണ്ടുവന്ന് തൂക്കിയ കൊടിയുടെ ചുവട്ടിൽ പൂമുഖത്തിരുന്ന് ദിഖ്റിൽ മുഴുകിയതായിരുന്നു.

ത്വരീഖത്ത് വാങ്ങണമെന്ന് അഭിലഷിക്കുന്ന പലരും കള്ള ത്വരീഖത്ത്കാരുടെയും വ്യാജശൈഖുമാരുടെയും മായാവലയത്തിൽ അകപ്പെട്ട് വഴിപിഴക്കുന്നത് ചിലയിടങ്ങളിൽ ദൃശ്യമാണ്. എന്നാൽ ത്വരീഖത്തിന്റെ അകവും പുറവും നെല്ലും പതിരും വേർതിരിച്ച് മനസ്സിലാക്കിയ ശൈഖുനാ കള്ള ത്വരീഖത്തുകളെ മലയാളമണ്ണിൽ നിന്ന് പിഴുതെറിഞ്ഞു. കേരളക്കരയിൽ പല സ്ഥലത്തും വേരുകളുണ്ടായിരുന്ന ഒരു വ്യാജ ത്വരീഖത്തായിരുന്നു. ''നൂരിഷ'', നൂരിഷാ ത്വരീഖത്തിന്റെ മായാവലയങ്ങളെ ഭേദിച്ചതും വേരോടെ പറിച്ചെറിഞ്ഞതും ശൈഖുനയായിരുന്നു.

ഏകദേശം നാല് വർഷം മുമ്പ് മലപ്പുറം ജില്ലയിലെ മുണ്ടക്കുളം എന്ന സ്ഥലത്ത് നുരീഷാക്കാരുടെ ഫിത്ന പൊട്ടിപ്പുറപ്പെട്ടതായി ബന്ധപ്പെട്ടവർ ശൈഖുനായെ ധരിപ്പിച്ചു. അവർക്ക് മറുപടി പറയാൻ ശൈഖുനായുടെ അവർ ക്ഷണിച്ചു. ശൈഖുനായുടെ പ്രസംഗം കേൾക്കാൻ ഈ വിനീതനും മുണ്ടക്കുളത്ത് എത്തിച്ചേർന്നു.

ശൈഖുനാ പ്രസംഗം ആരംഭിച്ചു. ത്വരീഖത്ത് എന്നാൽ എന്ത്? മുറബ്ബിയായ ശൈഖ് ആര്? ശൈഖിനുവേണ്ട ഗുണങ്ങൾ എന്തെല്ലാ? ഇങ്ങനെ ത്വരീഖത്ത് സംബന്ധമായ സകലമാന സംശയങ്ങൾക്കും മറുപടിയായിരുന്നു. മൂന്നുമണിക്കൂർ നീണ്ട പ്രസ്തുത പ്രസംഗം ഇതോടെ ആ നാട്ടിലുള്ള നൂരിഷാ ബാധയേറ്റ പലരും മടങ്ങുകയും സത്യദീനിൽ ഉറച്ച് നിൽക്കുകയും ചെയ്തു. ശൈഖുനായോടൊന്നിച്ച് തിരിച്ച് കാറിൽ പോരുമ്പോൾ പൊരിയുന്ന വേനൽക്കാലമായിട്ടും മഴപൊടിഞ്ഞത് ശുഭലക്ഷണമായി ചിലർ പറയാറുണ്ടായിരുന്നു.

ദർസുകളോട് പ്രത്യേകം ആഭിമുഖ്യം പുലർത്തിയിരുന്ന ശൈഖുന പള്ളി ദർസുകൾ പൂർവ് പ്രതാപത്തോടോ നിലനിന്നാൽ മാത്രമേ പരിശുദ്ധദീൻ നിലനിൽക്കുകയുള്ളു. എന്ന് ദീർഘ ദർശനം ചെയ്തിരുന്നു. പൂർവ്വകാലം മുതലെ ദർസ് നിലനിന്ന് പോന്ന അണ്ടോണയിലേക്ക് മുദരിസ് ആയി എന്നെ ക്ഷണിക്കപ്പെട്ടപ്പോൾ അതേറ്റെടുത്താൽ എനിക്ക് ഉൾഭയം തോന്നി. ഉടനെ ഞാൻ ശൈഖുനായ സമീപിച്ചു. അപ്പോൾ അവിടത്തെ ബന്ധപ്പെട്ടവരെ വിളിച്ചുകൊണ്ടുവരാൻ ശൈഖുന നിർദ്ദേശിച്ചു. മുതവല്ലി, സി. മോയിൻകുട്ടി സാഹിബ് സിക്രട്ടറിയും മറ്റു പ്രധാനികളും, ശൈഖുനയുടെ അടുക്കൽ വന്നു. കാര്യങ്ങൾ എല്ലാ പറഞ്ഞുറപ്പിച്ച് ''നീ അവിടെ നിന്നോ'' എന്ന് പറഞ്ഞ് എനിക്ക് ആത്മധൈര്യം പകർന്നു തന്നു.

ദർസ് ഉദ്ഘാടനത്തിന് ശൈഖുനായും വന്ദ്യ ഉസ്താദ് സൈനുൽ ഉമലയും എല്ലാം സന്നിഹിതരായി. 'യാസീൻ' ഓതി ദുആ ഇരന്നതോടെ ദർസ് ഉൽഘാടനമായി. പ്രസംഗത്തിൽ ഇന്നത്തെ ദർസിന്റെ അവസ്ഥയെക്കുറിച്ച് ശൈഖുന ഗൗരവ സ്വരത്തിൽ താക്കിത് നൽകിയിരുന്നു. മുതഅല്ലിമീങ്ങൾ ആത്മ സംസ്കരണത്തിലൂടെ വളർന്നുവരുന്ന ദുആക്ക് ഇജാബത്ത് ലഭിക്കുന്നവരാകണം എന്ന് ശൈഖുന ഉപദേശിച്ചു. ഭൗതികതയോടുള്ള ഇന്നത്തെ അതിപ്രസരം ദീനിന്ന് ആപത്താണെന്നും കിതാബ് ഓതി പഠിക്കുന്ന ദർസിലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുന്ന മുതഅല്ലിമുകളാവാൻ ശ്രദ്ധ പതിപ്പിക്കണെന്നും ശൈഖുന നിർദ്ദേശിച്ചിരുന്നു.

കുട്ടികളുടെ എണ്ണം കൂടുന്നതില്ല, ഉള്ളവർ ദുആക്ക് ഇജാബത്ത് ലഭിക്കുന്നവർ ആവുന്നതിലാണ് ശ്രദ്ധിക്കേണ്ടത്. എന്നായിരുന്നു ശൈഖുനയുടെ എപ്പോഴുമുള്ള ഉപദേശം.

മരണത്തിന്റെ ഒരാഴ്ച അണ്ടോണയിലെ ഒരു സഹോദരൻ ശൈഖുനയെ കാണാൻ ചെന്നപ്പോൾ എന്നെ അന്വേഷിക്കുകയും, അണ്ടോണയിലെ ദർസ് കാര്യങ്ങളെക്കുറിച്ച് തൃപ്തിരേഖപ്പെടുത്തുകയും ചെയ്തു. അതനുസരിച്ച് ഞാൻ ശൈഖുനായുടെ അരികെ എത്തി. ശൈഖുനാ 'ളുഹർ' നിസ്കരിച്ച് മുസല്ലയിൽ തന്നെ ദിഖ്ർ ചൊല്ലി ഇരിക്കുകയായിരുന്നു. രണ്ടാഴ്ചമുമ്പ് ഫാതിമ ഹോസ്പിറ്റലിൽവെച്ച് കണ്ടിരുന്നു. ക്ഷീണമോ, അസ്വസ്ഥതയോ ഒന്നും തന്നെ അന്ന് ദൃശ്യമായിരുന്നില്ല. സുഖവിവരങ്ങളെല്ലാം അന്വേഷിച്ചു.

ഞാനും കുട്ടിഹസ്സൻ ദാരിമിയും മകൻ അബ്ദുസ്സലാമും പുതിയാപ്പിള ഉമ്മർകോയ ഹാജിയും ഭക്ഷണം കഴിച്ചു. ശൈഖുന തീരെ ഭക്ഷണം കഴിക്കാത്തതിൽ ഞങ്ങളെല്ലാം അസംതൃപ്തി പ്രകടിപ്പിച്ചപ്പോൾ ഞങ്ങളുടെ നിർബന്ധത്തിന് വഴങ്ങി അല്പം മാത്രം കഴിച്ചു. ' നിങ്ങളെല്ലാം വളഞ്ഞ് നിന്ന് എന്നെ നിർബന്ധിക്കുന്നതുകൊണ്ടാണ് ഞാൻ കഴിക്കാത്തത്'' എന്ന് ശൈഖുനാ തമാശയായി പറയുന്നുണ്ടായിരുന്നു. ഒരുകാര്യം അന്വേഷിക്കാൻ എന്നെ ഏല്പിച്ചു. ആഗ്രഹമുണ്ടെങ്കിലും സാധാരണ കൈപിടിച്ച് മൊത്താൻ ധൈര്യപ്പെടാത്ത ഞാൻ അന്ന് കൈപിടിച്ച മൊത്തി യാത്ര പിരിഞ്ഞു. പടിയിറങ്ങുമ്പോൾ ആത്മനിർവൃതിയിൽ ലയിച്ച എനിക്ക് അത് അവസാനത്തെ 'മുലാക്കത്തി'ന് വേണ്ടി ശൈഖുനാ എന്നെ വിളിച്ചു വരുത്തിയതായിരുന്നു എന്ന് ഓർക്കാനേ കഴിഞ്ഞില്ല. നാളെ സ്വർഗ്ഗലോകത്ത് ശൈഖുനായോടൊപ്പം നമ്മെയും ഒരുമിച്ചു ചേർക്കട്ടെ. (ആമീൻ)



## മരിക്കാത്ത മൊഴികൾ

**ആത്മാവ് നേരത്തേ സൃഷ്ടിക്കപ്പെട്ടു വെന്ന വാദം, അത് അനാദിയാണന്ന ഹൈന്ദവ വിശ്വാസത്തിലേക്ക് നയിക്കും.**

**കേവലം ഭൗതികമായ അടിത്തറയിൽ സ്ഥാപിക്കപ്പെട്ട കമ്യൂണിസത്തിന് ഒരിക്കലും നിലനിൽക്കാനാവില്ല അത് ഇസ്‌ലാമിന് ബദലുമാവില്ല.**

**ചെറിയ കർമ്മത്തിന് വലിയ കൂലി വാഗ്ദാനം ചെയ്യുന്ന ഹദീസുകൾ സൂക്ഷിക്കണം. സർവ്വരോഗശമനം വാഗ്ദാനം ചെയ്യുന്ന ഒറ്റമൂലികളാണ് അവ.**

**മീസാൻ എന്ന ഗ്രന്ഥം അനുഗ്രഹീതമാണ്. നിരവധിപണ്ഡിതൻമാർക്ക് തുടക്കം കുറിച്ച ഗ്രന്ഥമാണത്.**





**മെയോൺ ഖാദർ നന്തി**

സൽഗുണം, സൽസ്വഭാവം, കർമ്മകുശലത, ആദർശധീരത, പാണ്ഡിത്യം. ഇതെല്ലാം ഒത്തിണങ്ങിയ ഒരു മഹനീയ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു ശംസുൽ ഉലമാ. ഇ.കെ. അബൂബക്കർ മുസ്ല്യാർ. കുറെ വാക്കുകൾകൊണ്ട് ഒതുക്കാവുന്ന ഒന്നല്ല അദ്ദേഹത്തിന്റെ മഹത് ചരിതം. അതുകൊണ്ടു തന്നെ ഇ.കെ. എന്ന ആ പരിശുദ്ധാത്മാവിനെ കുറിച്ചുസംസാരിക്കുമ്പോൾ ഞാൻ എല്ലാതരത്തിലും ദരിദ്രനായിപ്പോകുന്നു. ആഗസ്റ്റ് മാസത്തിലെ ഒരു തിങ്കളാഴ്ചക്ക് കെടുത്തിക്കളയാവുന്ന ഒന്നല്ല ``പണ്ഡിതന്മാരുടെ പണ്ഡിതൻ'' എന്ന വിശേഷണത്തിനു അർഹമായ ആ പരിശുദ്ധ വെളിച്ചം.

ഇസ്ലാമിക ഗ്രന്ഥങ്ങൾ മാത്രമല്ല ഇതരവേദഗ്രന്ഥങ്ങളും വളരെ സൂക്ഷ്മമായി പഠിച്ചു അപഗ്രഥിച്ചു അതിൽ ഇസ്ലാമിന്റെ അജയ്യത പുറംലോകത്തിനു മനസ്സിലാക്കിക്കൊടുത്ത ആദർശശാലിയായ ഒരപൂർവ്വപണ്ഡിത ശ്രേഷ്ഠനായിരുന്നു അദ്ദേഹം.

അറിവിന്റെ അക്ഷയഖനിയായ ശൈഖുനായുടെ ജീവിതം ഹൃദയസ്പർശിയായ പെരുമാറ്റങ്ങളിലൂടെയും വിനയസമ്പൂർണ്ണമായ സമീപനത്തിലൂടെയും ആയിരുന്നു. എളിമയും ലാളിത്യവും മുഖമുദ്രയാക്കിയ ഇ.കെ എല്ലാ മത സ്ഥരാലും ആദരിക്കപ്പെട്ടിരുന്നു.

കരുത്തനായ നേതാവും കഴിവുറ്റ ഭരണാധിപനുമായ ഇ. കെ. പതിനേഴു വർഷം പട്ടിക്കാട് ജാമിഅ : നൂരിയ്യ: അറബിക് കോളേജിൽ പ്രിൻസിപ്പാളായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്.

1979 മുതൽ മരണം വരെ നന്തി ദാറുസ്സലാം അറബി കോളേജിൽ പ്രിൻസിപ്പാളായിരുന്നു അദ്ദേഹം. പ്രസ്തുത കാലയളവിൽ ചിലപ്പോഴൊക്കെ അദ്ദേഹത്തിന്റെ ക്ലാസ്സിൽ പങ്കെടുക്കാനും അദ്ദേഹത്തിന്റെ സ്നേഹവും ഉപദേശവും അറിവും സമ്പാദിക്കുവാനും ഈയുള്ളവനു ഭാഗ്യം ലഭിച്ചു. ക്ഷമയോടെ എല്ലാം തന്റെ ശിഷ്യർക്ക് പകർന്നുകൊടുക്കുന്ന ആ നിർമ്മലമുഖം ഇപ്പോഴും മനസ്സിൽ നിറയുന്നു.

മതവും മതഗ്രന്ഥങ്ങളും മതസ്ഥാപനങ്ങളും ചോദ്യം ചെയ്യപ്പെടുന്ന ആധുനികയുഗത്തിൽ സത്യത്തിന്റെയും ആദർശത്തിന്റെയും സരണിയിലൂടെ ഒരു സമൂഹത്തിന്ന് ഒന്നടങ്കം താങ്ങും തണലുമാവുകയായിരുന്നു അദ്ദേഹം അറിവും കരുത്തും എളിമയും ആജ്ഞാശേഷിയും കൊണ്ട് ഇതരസമുദായത്തിൽ പോലും ശ്രദ്ധാകേന്ദ്രമായിരുന്നു ഇ. കെ.

സ്കൂളിൽ നിന്നും മറ്റു വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ നിന്നും മതപഠനങ്ങൾ നിരോധിക്കപ്പെട്ടപ്പോൾ മദ്രസ്സകളും മതപാഠശാലകളും സംഘടിപ്പിച്ച് അതിന് വ്യവസ്ഥാപിതവും സോദ്ദേശ്യപരവുമായ രൂപരേഖ നൽകി അതു നടപ്പിലാക്കാൻ അക്ഷീണരായി പ്രവർത്തിക്കുയും ചെയ്ത കർമ്മനിരതരിൽ പ്രഥമഗണനീയനായിരുന്നു അദ്ദേഹം.

കാര്യങ്ങളെല്ലാം തന്റേതായ കാഴ്ചപ്പാടിലൂടെ നോക്കിക്കാണാനും സത്യത്തിനുവേണ്ടി മുഖം നോക്കാതെ പ്രതികരിക്കാനുള്ള ഇ.കെയുടെ ശക്തി അപാരമാണ്. ഉള്ളത് ഉള്ളതുപോലെ പറയുന്നതിൽ ഇ.കെ ആരുടെ മുമ്പിലും മടി കാണിച്ചിരുന്നില്ല. ശാസ്ത്രീയമായാലും സാങ്കേതികമായാലും യുക്തിഭദ്രമായ മറുപടിയിലൂടെ ശത്രുക്കളെ തളക്കാനും തലമുറകളെ ദീനിന്റെ നേരായ വഴിയിൽ സുരക്ഷിതരാക്കാനും ഇ.കെയ്ക്ക് സാധിച്ചിട്ടുണ്ട്. തെറ്റായ നിർവചനങ്ങളാൽ ഇസ്ലാമിക വീക്ഷണങ്ങളെ അശുദ്ധവർക്കരിക്കപ്പെടുന്ന തിൻമയുടെ ശക്തികൾക്ക് എക്കാലവും പേടിസ്വപ്നമായിരുന്നു ഇ. കെ.

റസൂലിന്റെയും സഹാബത്തിന്റെയും പാത പിന്തുടർന്നു. സൻമാർഗ്ഗത്തിലൂടെ ഈ നൈമിഷക ജീവിതം സംരക്ഷിക്കാനും പരലോകജീവിതം സുരക്ഷിതമാക്കാനും ഇ.കെ. എന്നും മുസ്ലിം സമുദായത്തെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. വ്യക്തിതാൽപര്യങ്ങൾക്കപ്പുറം ഒരു സമൂഹത്തിന്റെ താൽപര്യങ്ങൾക്കായിരുന്നു അദ്ദേഹം വിലകൽപ്പിച്ചിരുന്നത്. ആരോഗ്യത്തിന്റെ അപര്യാപ്തതയിൽ പോലും പരിശുദ്ധസുന്നത്ത് ജമാഅത്തിന്റെ നിലനിൽപ്പിന്ന് അദ്ദേഹം തന്റെ ജീവിതം ഉഴിഞ്ഞുവെച്ചു.

ഉലമാക്കളും പണ്ഡിതൻമാരും ഇനിയും ഉണ്ടായേക്കാം. എന്നാൽ ``ശംസുൽ ഉലമാ'' എന്ന അപരനാമത്താൽ അനുഗ്രഹീതനായ ഇ. കെ. എന്ന ആ മഹദ് വ്യക്തിത്വം ഒന്നുമാത്രമേ ഉണ്ടാവൂ. മുസ്ലിം ലോകത്തിന്റെ എക്കാലത്തെയും ആവേശമായ അറിവിന്റെ ആ സൂര്യതേജസ്സ് കാലത്തെ അതിജീവിക്കും. ○

# കാലത്തെ അതിജീവിച്ച സൂര്യതേജസ്



**അഹമ്മദു കുട്ടി ഉണ്ണിക്കുളം**

# ശംസുൽ ഉലമാ എന്ന എൻസൈക്ലോപീഡിയ

ശംസുൽ ഉലമയുടെ മഹത്വമെന്താണ്? ഒന്ന് അഗാധമായ അറിവ്, രണ്ടാമത്തേത്, ആരുടെ മുമ്പിലും സത്യം വെട്ടിത്തുറന്ന് പറയാനുള്ള ആർജ്ജവം . മൂന്നാമത്തേത്,എളിമയോടെയുള്ള ജീവിതം, നാലമത്തേത് അടിയുറച്ച ആദർശജീവിതം, ഇങ്ങനെ എണ്ണുമ്പോൾ മഹത്വങ്ങളുടെ പരമ്പര തന്നെ വർണ്ണിക്കാനുണ്ട്.പലർക്കും ശംസുൽ ഉലമയുടെ വ്യക്തിമാഹാത്മ്യം കാണാൻ അദ്ദേഹത്തിന്റെ അന്ത്യം വരേ കാത്തു നിൽക്കേണ്ടി വന്നു. ഭൗതികശരീരം ഒരു നോക്ക് കാണാൻ വയനാട് റോഡിൽ മൈലുകളോളം നിന്ന ജനമതിലിനെ നോക്കി പലരും അന്തം വിട്ടു.

ശംസുൽ ഉലമയെ പരിഹസിക്കുന്നവർ ഏറെയാണ്. മുസ്‌ലിം ഐക്യത്തിന്റെ സന്ദേശമുയർത്തിയ ശംസുൽ ഉലമയെ നോക്കി സ്റ്റേജുകളിൽ കൊഞ്ഞനം കുത്തിയവർ ഇന്നും നമ്മുടെ ഇടയിലുണ്ട്. സമുദായ സേവനം ശംസുൽ ഉലമക്ക് കോൺക്രീറ്റ് സേവനമായിരുന്നില്ല. ആ മഹാ പണ്ഡിതൻ ഒന്നു ഞൊടിച്ചാൽ ലക്ഷങ്ങൾ എത്തിച്ചു കൊടുക്കാൻ ആയിരങ്ങളുണ്ടായിരുന്നു. ഒരു വാക്കു പറഞ്ഞാൽ അതു യാഥാർത്ഥ്യമാക്കാൻ സഹസ്രങ്ങളുണ്ടായിരുന്നു.

തീർത്തും സാധാരണമായൊരു വീട്ടിൽ ശംസുൽ ഉലമാ താമസിക്കണമായിരുന്നോ? എല്ലാ ആധുനിക സംവിധാനങ്ങളും ആ പുണ്യ പുരുഷനെതേടിയെത്തുമായിരുന്നു. ബാങ്കുകളിൽ കനത്ത് ബാലൻസ് ഷീറ്റ് ഉണ്ടാകുമായിരുന്നു. അങ്ങനെ ചെയ്തില്ലന്ന് മാത്രമല്ല വിചാരിക്കുകപോലും ചെയതില്ല. സമുദായ സേവനത്തിന്റെ മുഖമുദ്രചാർത്തിനടക്കുന്ന പലർക്കും കോടികളുടെ ആസ്തികളുണ്ട്. കോൺക്രീറ്റ് സംസ്കാരം കെട്ടിപ്പടുത്ത്, പ്രവിശാലമായ എ. സി. കാറുകളിൽ അവർ ഊരു ചുറ്റുന്നു. ശംസുൽ ഉലമയെ സമ്പത്ത് സ്വാധീനിച്ചിട്ടില്ല.

പ്രശസ്തിക്കോ പ്രസിദ്ധിക്കോ വേണ്ടി ശംസുൽ ഉലമ മാധ്യമങ്ങളെ സ്വാധീനിച്ചതായി ആർക്കും അറിയില്ല. കാരണം അങ്ങനെയൊരു സംഭവം ഉണ്ടായിട്ടില്ല. പത്രമാധ്യമങ്ങൾ പക്ഷെ, അദ്ദേഹത്തെ കണ്ടെത്തിയിട്ടുണ്ട്. ശംസുൽ ഉലമയുടെ അപാര പാണ്ഡിത്യത്തെ കുറിച്ച് വന്ന പത്രവാർത്തകൾ ഇതിന് സാക്ഷിയാണ്. ഗൾഫ് സന്ദർശനത്തിനിടെ അറബി ഇംഗ്ലീഷ് പത്രങ്ങൾ ശംസുൽ ഉലമയെ പരിജയപ്പെടുത്തിയത് അഭിമാനത്തോടെയാണ്.

മതവിഷയങ്ങളിൽ എൻസൈക്ലോപ്പീഡിയ ആയിരുന്നു ശംസുൽ ഉലമായെന്ന് ജോർജ് ജോസഫ് എന്നൊരു അടുത്ത സുഹൃത്ത് പറഞ്ഞതോർക്കുകയാണ്. ക്രൈസ്തവ വിഷയങ്ങളിൽ ശംസുൽ ഉലമാ പ്രകടിപ്പിച്ച അഭിപ്രായങ്ങളാണ് ജോർജ് ജോസഫിനെ ശംസുൽ ഉലമായ നിരീക്ഷിക്കാൻ കാരണമാക്കിയത്. കോട്ടയത്തുകാരനായ ഈ ബാങ്ക് ജീവനക്കാരനെപ്പോലെ എത്രെയോ ആളുകൾ ശംസുൽ ഉലമയെ കണ്ടെത്തിയവരായി എടുത്തുകാട്ടാനുണ്ട്.

ശംസുൽ ഉലമാ എന്ന പേര് എത്രമേൽ പ്രിയങ്കരമായിരുന്നു എന്നതിന്റെ തെളിവാണ് ആ മഹാനുഭവന്റെ സമരണാർത്ഥം പുറത്തിറക്കിയ ചന്ദ്രികാ വീക്ക്‌ലിയുടെ കോപ്പികൾ. പ്രസ്തുത വീക്ക്‌ലിയുടെ കോപ്പികൾ എവിടെയും കിട്ടാനില്ലായിരുന്നു. പുറത്തിറങ്ങി നിമിഷങ്ങൾക്കകം സമൂഹത്തിലെ വൈവിധ്യ മണ്ഡലത്തിലുള്ളവർ അതു സ്വന്തമാക്കികഴിഞ്ഞിരുന്നു. വീക്ക്‌ലി തേടിയെത്തിയെ പലരും നിരാശയോടെ മടങ്ങിപോവുന്നതു കണ്ടിട്ടുണ്ട്.

കാന്തപുരത്തുകാർക്ക് ശംസുൽഉലമയുടെ സഹായം വളരെയേറെ ലഭിച്ചിട്ടുണ്ട്. തടായിയിലെ പൗരപ്രമുഖനായ ആനപ്പാറ അഹമ്മദുകുട്ടി ഹാജിയോട് സംസാരിച്ചാൽ ശംസുൽ ഉലമയെ കുറിച്ച് ആവേശകരമായ ഒട്ടറെ കാര്യങ്ങൾ കേൾക്കാം. തടായി മഹല്ല് സ്ഥാപിക്കാൻ ശംസുൽ ഉലമ കാണിച്ച ആർജ്ജവം, അമാന്യമായ പെരുമാറ്റത്തെ തുടർന്ന് തലപ്പാവ് എടുക്കാതെ വന്ന ആവേലം സംഭവം .... തുടങ്ങി ഏറെ കാര്യങ്ങള്. അതെല്ലാം വിശദമായ പഠനങ്ങൾക്കു വിധേയമാക്കേണ്ടതാണ്.

ശംസുൽ ഉലമയുടെ ഭാഷ മൂർച്ചയേറിയതായിരുന്നു. എതിരാളികളെ പഴുതടക്കുന്ന വിധം വാക് ശരങ്ങൾ കൊണ്ട് പരാജയപ്പെടുത്താൻ അത്രശക്തമായ തൂലിക വേറെയില്ലതന്ന. ശരീഅത്ത് വിഷയകമായി ശംസുൽ ഉലമയുടെതായി വന്ന ലേഖനം ചെറിയൊരു ഉദാഹരണം മാത്രം. എതിരാളികളോട് മയത്തിൽ എന്തെങ്കിലും പറഞ്ഞ് രക്ഷപ്പെടുന്ന പലരുടെയും സ്ഥിരം പതിവ് അദ്ദേഹത്തിനുണ്ടായിരുന്നില്ല. ആ വാക്കുകൾക്കു വാളിന്റെ മൂർച്ചയുണ്ടായിരുന്നു.

ഏതായാലും അ മഹാനുഭവന്റെ വിടവ് ഇവിടെയാർക്കും നികത്താനാവില്ല. മഹാനായ ആഗുരുവിന്റെ വഴിയിലൂടെ നമുക്ക് സഞ്ചരിക്കാം. റബ്ബ് തുണക്കെട്ടെ. ആമീൻ.

O





## ആശ്ചര്യഭരിതമായ നിമിഷം

കെ.പി.അഷ്റഫ്
പൊറ്റമ്മൽ

ഒരിക്കൽ ശംസുൽ ഉലമയെ താനൂരിൽ ഒരു ദർസ് ഉദ്ഘാടനത്തിന് ക്ഷണിച്ചു. ക്ഷണനപ്രകാരം അന്നേ ദിവസം ബഹുമാനപ്പെട്ടവർ അവിടെ വന്നു. കാറിൽനിന്നും ഇറങ്ങിയ ഉടനെ തന്നെ ശ്വാസം ഒന്നു ആഞ്ഞു വലിച്ചു. എന്നിട്ട് പറഞ്ഞു. എന്താണ് ഇവിടെ ഒരു മുഅല്ലിമിന്റെ ശാപം മണക്കുന്നത്. ഇവിടെ ദർസ് ഉദ്ഘാടനത്തിന് ഞാനില്ല. ഉടനെ കാർ തിരിച്ച് വിടൂ എന്ന് പറഞ്ഞു. കാറിൽ കയറി ദർസ് ഉദ്ഘാടനം ചെയ്യാതെ വീട്ടിലേക്ക് പോയി. ഈ സംഭവം കണ്ടവർ ഇത് സംബന്ധിച്ച് താനൂരിൽ ഉള്ളവരോട് അന്വേഷിച്ചപ്പോൾ അറിയാൻ കഴിഞ്ഞത് അതിനു മുമ്പ് അവിടെ ഒരുദർസ് ഉണ്ടായിരുന്നു. ആ ആ ദർസിലെ ഉസ്താദിന്റെ പക്കൽ നിസ്സാരമായ ഒരു അബദ്ധം സംഭവിച്ചതിന് അദ്ദേഹത്തെ ശകാരിക്കുകയും മർദ്ദിക്കുകയും പുറത്താക്കുകയും ചെയ്തു. വളരെ വിഷമത്തോടുകൂടിയാണ് ഉസ്താദ് അവർകൾ അവിടം വിട്ടുപോയത്. അതിനുശേഷം മറ്റൊരു മുദർരിസ്സിന്റെ നേതൃത്വത്തിൽ മറ്റൊരു ദർസിന് തുടക്കം കുറിക്കാൻ വേണ്ടിയായിരുന്നു മഹാനവർകളെ ക്ഷണിച്ചത്. അദ്ദേഹം ഇതെങ്ങിനെ മനസ്സിലാക്കി എന്നത് ഞങ്ങൾക്ക് ഇപ്പഴും അജ്ഞാതമാണ്.

## ‘ഈ സ്ഥാപനം ഇനിയും വളരും’

കെ. വി. അബ്ദുഹാജി, നന്തി
(വൈ: പ്രസി: നന്തി ദാറുസ്സലാം)

ദാറുസ്സലാമിന്റെ ഏറ്റവും വലിയ പരീക്ഷണഘട്ടത്തിൽ അഥവാ അതിന്റെ സ്ഥാപകനായ മർഹൂം നന്തിയിൽ മുസ്ലിയാർ അവർകളുടെ ആകസ്മിതമായ വിയോഗത്തെ തുടർന്ന് കോളേജ് കമ്മറ്റി ഭാരവാഹികളും അഭ്യുദയകാംക്ഷികളും ദാറുസ്സലാമിന്റെ ഭാവിയെ കുറിച്ച് ആശങ്കാകുലരായ സന്നിഗ്ദഘട്ടത്തിൽ ശൈഖുനായുടെ ഒരു വാക്കായിരുന്നു ഞങ്ങൾക്ക് വീണ്ടും ആശയും ആവേശവും പകർന്നു തന്നത്.

മുസ്ലിയാരുടെ മരണാനന്തരം കൂടിയ അനുശോചന യോഗത്തിൽ നിറകണ്ണുകളോടെയിരിക്കുന്ന ശ്രോതാക്കളോട് ശൈഖുനാ പറഞ്ഞ ആ വാക്ക് ഇപ്രകാരമായിരുന്നു: ‘‘ഈ സ്ഥാപനം ഇനിയും വളരും. കാരണം മുസ്ലിയാർ ഇഖ്ലാസിന്റെ അടിത്തറയിലാണ് ഇതിനെ പടുത്തുയർത്തിയത്. അത്കൊണ്ട് ഒട്ടും സംശയിക്കേണ്ട. ഇതിനെ നയിക്കാൻ അർഹമായ കരങ്ങൾ ഇതേറ്റെടുക്കുകയും സമുദായം ഇതിനെ സംരക്ഷിക്കുകയും ചെയ്യും’’.





## ഇ.കെ. അബൂബക്കർ മുസ്‌ലിയാർ



(1966 ൽ സുന്നി ടൈംസിൽ ഒൻപത് ലക്കങ്ങളിലായി ഖണ്ഡ:ശ്ശ പ്രസിദ്ധീകരിച്ച ലേഖനം)




മനുഷ്യൻ മരണപ്പെടുന്നതോടെ എല്ലാം അവസാനിച്ചുവെന്നും, മരണപ്പെട്ട മനുഷ്യനെ മറവു ചെയ്യപ്പെട്ട സ്ഥലവും ഒരു ചത്ത മൃഗത്തെ കുഴിച്ചിടപ്പെട്ട സ്ഥലവും തമ്മിൽ യാതൊരു വിത്യാസവുമില്ലെന്നും ഉള്ള ഇന്നത്തെ നിരീശ്വര നിർമ്മിത ചിന്താഗതി മുസ്‌ലിം, സമുദായത്തിലെ ആധുനിക ചിന്താഗതിക്കാരനായ ചിലരുടെ തലച്ചോറുകളിൽ കടന്നുകൂടുന്നുണ്ട്. ഇതിന് പ്രോത്സാഹനവും പ്രചോദനവും നൽകുന്ന ചില പണ്ഡിത വേഷധാരികളും, പ്രസിദ്ധീകരണങ്ങളും ദൗർഭാഗ്യവശാൽ ഇന്ന് കേരളത്തിനകത്തും പുറത്തുമുണ്ട്.

മഹാന്മാരായ അവുലിയാക്കളുടെയും സ്വാലിഹീങ്ങളുടെയും ഖബറുകളെ കെട്ടിപ്പടുത്തു സിയാറത്തിന്നും മറ്റും സൗകര്യപ്പെടുത്തി സൂക്ഷിക്കുകയും, അവർ ചരമമടഞ്ഞ ദിവസങ്ങളിൽ ആണ്ടറുതികൾ കഴിക്കുകയും ചെയ്യുക എന്നത് ഇസ്‌ലാമിൽ വളരെ പഴക്കം ചെന്ന ഒരു സമ്പ്രദായമാണ്. ഇമാം ഇബ്നു ജരീർ (റ) മഹാന്മാരായ അസ്ഹാബുൽ കഹ്ഫിന്റെ ഖബ്റിനെ അന്നത്തെ മുസ്‌ലിംകൾ കെട്ടിപ്പടുത്തതിനെപറ്റിയും ആണ്ടറുതി കൊണ്ടാടിയതിനെ പറ്റിയും ഇങ്ങിനെ പറയുന്നു: ഫജഅല കഹ്ഫഹും മസ്ജിദൻ യുസ്വല്ലാഹീഹി, വജഅലലഹും ഈദൻ അളീമൻവ അമറ അൻ യുഅതാകുല്ലസനത്തിൻ: (വാ:15 പേ.137)

സാരം: അവരുടെ ഗുഹയെ നമസ്ക്കാരം നിർവ്വഹിക്കപ്പെടുന്ന പള്ളിയാക്കി. അവർക്ക് മഹത്തായ ആണ്ടറുതി ഏർപ്പെടുത്തി. എല്ലാ കൊല്ലവും അന്ന് അവിടെ ചേരേണ്ടതാണെന്ന് നിർദ്ദേശിക്കുകയും ചെയ്തു.

മുസ്‌ലിം സമുദായം പുരാതനകാലം മുതൽക്കേ അനുഷ്ടിച്ച് പോന്ന ഈ മഹത്തായ ആചാരം വളരെ അർത്ഥവത്തായ ഒന്നാണെന്ന് ഈ ലേഖനം അവസാനിക്കുമ്പോഴേക്കും വായനക്കാർക്ക് ഗ്രഹിക്കാൻ കഴിയുന്നതാണ്. എന്നാൽ മനുഷ്യന്റെ ആത്മീയ സൗഭാഗ്യങ്ങൾക്ക് നിദാനമായ ഈ ആചാരം ഭൗദികവാദികൾക്ക് രസിക്കുന്ന ഒന്നല്ല. ആധുനിക കാലത്തെ നിരീശ്വര നിർമ്മത പ്രസ്ഥാനക്കാരായ ഭൗതിക വാദികളെ വശീകരിച്ചു അവരിൽ നിന്ന് ഭൗതിക നേട്ടങ്ങളെ കരഗതമാക്കാൻ വേണ്ടി മഹത്തായ ഇത്തരം ആത്മീയ മാർഗങ്ങളെ അപലപിക്കാനും തള്ളിപ്പറയവുവാനും ചിലർ മുതിർന്നു കാണുന്നു. ചില ഹദീസുകളും മറ്റും ഉദ്ധരിച്ചു മഹാന്മാരായ ഹദീസിന്റെ ഇമാമുകൾ അവർക്ക് നൽകിയിട്ടുള്ള അർത്ഥവ്യാഖ്യാനങ്ങളെ വലിചെറിഞ്ഞ് കൊണ്ട് സ്വയംകൃതമായ വ്യാഖ്യാനങ്ങളും കെട്ടി കൂട്ടലും കൊണ്ട് കബളിപ്പിക്കുന്ന അടവാണവർ സ്വീകരിക്കുന്നത്. അവർ പിടികൂടാത്ത യാതൊരു പുൽകൊടിയുംമില്ലതന്നെ. ഇതിലൊട്ടും ആശ്ചര്യപ്പെടാനുമില്ല. ഭൗതികമായ നേട്ടങ്ങൾക്കുവേണ്ടി ഭൗതീകവാദികളെ തൃപ്തിപ്പെടുത്തുന്നവരുടെ നീണ്ടപരമ്പര തന്നെ നമുക്ക് കാണ്മാൻ കഴിയും. മലബാറിലെ മൗദൂദിമത വിഭാഗത്തിന്റെ പത്രമാണ് പ്രബോധനം. മഹന്മാരായ അവുലിയാക്കളുടെ ഖബ്റുകൾ കെട്ടിപ്പടുത്ത് സിയാറത്തിന്ന് സൗകര്യപ്പെടുത്തുന്നതും അവരുടെ ചരമദിനങ്ങളെ ആചരിക്കുന്നതും ഇസ്‌ലാം ശരീഅത്തിൽ വിരോധിക്കപ്പെട്ടതല്ലെന്ന് കാര്യകാരണസഹിതം സുന്നി ടൈംസിൽ പ്രസിദ്ധീകരിച്ചപ്പോഴേക്കും പ്രബോധനത്തിന്ന് ഹാലിളക്കം സംഭവിച്ചു. പ്രബോധനത്തിൽ ലേഖനം എഴുതിയ ആളുടെ പേർ ചേർക്കാൻ വിട്ടുപോയി

പോൾ (പ്രേ: ജൂൺ 9) ശിർക്കിന്റെ നീണ്ട ഒരു പട്ടികയു മായി പ്രബോധനം വെളിക്ക് വന്നിരിക്കയാണ്. ഒരു വലി യ്യിന്റേയോ സ്വാലിഹിന്റേയോ ഖബറിന്ന് ചുറ്റും കെട്ടിടം നിർമിച്ച് പോയാൽ ആ നാട്ടുകാർ എല്ലാം കാഫിറായി. ആരെങ്കിലും അവിടെ സിയാറത്തിന്ന് പോയാൽ അവനും മുശ്രിക്ക്. അവിടെനിന്നും ഫാതിഹ ഓതിയവനും മുശ്രിക്ക്, നേർച്ചയാക്കിയവനും മുശ്രിക്ക് ഇങ്ങിനെ പോവുന്നു പ്രബോധനത്തിന്റെ ശിർക്ക് പട്ടിക ''ഞങ്ങൾ ആരേയും മുശ്രിക്കും കാഫിറും ആക്കുന്നവരല്ല. ഞങ്ങളുടെ സംഘത്തിൽ ആളുകളെ ചേർക്കുമ്പോൾ ശ്ഹാദത്ത് ചൊല്ലിക്കുന്നത് മുസ്ലിംകളെല്ലാം കാഫിറുകളാണെന്ന് ഞങ്ങൾക്ക് വിശ്വാസമുള്ളത്കൊണ്ടല്ല.'' എന്നെല്ലാം തട്ടിമൂളിച്ച് കൊണ്ട് വഞ്ചനയുടെ മൂടുപടവും ധരിച്ചു നടന്നിരുന്ന പ്രബോധനക്കാരുടെ തനിനിറം പുറത്ത് കൊണ്ട് വരാൻ സുന്നീടൈംസിന് സാധിച്ചിട്ടുണ്ടെന്നത് ഒരു പരമാർത്ഥം മാത്രമാണ്.

ഒരാവർത്തി വായിക്കുന്ന ആർക്കും എളുപ്പത്തിൽ പൊള്ളത്തരം ഗ്രഹിക്കാൻ കഴിയുന്ന വെറും ബാലിശങ്ങളും നിരർത്ഥങ്ങളുമായ വാദങ്ങളാണ്. പ്രബോധനം ഉന്നയിച്ചിട്ടുള്ളതെങ്കിലും, പൊതുജനങ്ങളിൽ ചിലരെങ്കിലും തെറ്റിദ്ധരിപ്പിക്കാൻ അവ പര്യാപ്തമായേക്കാമെന്നോർത്തുകൊണ്ടാണ് ഈ കുറിപ്പെഴുതുന്നത്. പ്രബോധനക്കാരൻ കൽപിച്ച് കൂട്ടിയോ അജ്ഞത മൂലമോ പടച്ചുണ്ടാക്കിയ അല്പം ചില വാദമുഖങ്ങളും അവയുടെ യാഥാർത്ഥ്യവും സത്യാവസ്ഥയും ചൂണ്ടികാണിക്കുവാനേ ഇവിടെ ഉദ്യമിക്കുന്നുള്ളൂ. അതോടെ പ്രശ്നത്തെ കുറിച്ച് ഇസ്ലാമിക വീക്ഷണം ഏറെ വായനക്കാർക്ക് മനസിലാവുന്നതോടൊപ്പം പ്രബോധനക്കാരുടെ തനിനിറവും വെളിച്ചത്ത്‌വരുന്നതായിരിക്കും.

## കെട്ടിപ്പടുക്കലും ഖബ്റാരാധനയും

ഖബ്ർ കെട്ടിപ്പടുക്കലും ഖബ്റാധനയും ഒന്നല്ലെന്ന് സുന്നീടൈംസ് പറഞ്ഞത് പ്രബോധനക്കാർക്ക് തീരെ പിടിച്ചില്ല. ജാറം നിർമ്മിക്കാൽ ഖബ്റാരാധാനയാണെന്ന് തന്നെയാണ് പ്രബോധനം വാദിക്കുന്നത്. അവുലിയാക്കളുടെ ഖബ്റിന്ന് ചുറ്റും ഖുബ്ബകളും മറ്റും നിർമ്മിക്കുന്നത് അവരെ ആരാധിക്കുകയാണെന്ന് പ്രബോധനക്കാരും അവരുടെ കൂട്ടുകാരും അല്ലാതെ മുസ്ലിം ലോകത്ത് ആരെങ്കിലും പറഞ്ഞതായി തെളിയിക്കാൻ പ്രബോധനത്തിന്ന് കഴിയുമെങ്കിൽ തെളിയിക്കട്ടെ ഇബാദത്ത് എന്നതിന്ന് പ്രബോധനത്തിന്റെ നിഘണ്ടുവിൽ കൊടുക്കുന്ന അർത്ഥം എന്താണ്. ''ഖബ്റാരാധനക്കൊരു സമഗ്രനിർവചനം കണ്ട് പിടിക്കാനാണ് ശ്രമിക്കേണ്ടത്'' എന്ന് പ്രബോധനം പറയുന്നു. (ജൂൺ9) ഇബാദത്ത് അഥവാ ആരാധന എന്നത് ഇത്‌വരെ നിർവചനം ചെയ്യപ്പെട്ടിട്ടില്ലേ? മുസ്ലിം ലോകത്തിൽ കഴിഞ്ഞ്പോയ ലക്ഷകണക്കിനുള്ള ഇമാമുകൾക്കാർക്കും അതിനെ നിർവചിക്കാൻ കഴിഞ്ഞിട്ടില്ലെ? ആർക്കും ബുദ്ധിയും വിവേകവും ഇല്ലെന്ന ധാരണയിൽ നിങ്ങൾ പറയുന്നതെങ്ങിനെ? നിങ്ങൾ ഇപ്പോൾ കണ്ട് പിടിക്കുന്ന നിർവ്വചനം നിങ്ങൾക്കല്ലാതെ മറ്റുള്ളവർക്ക് ബാധകമാവുമോ? ഹിജ്റ ആയിരത്തിന് മുമ്പ് രചിക്കപ്പെട്ട എല്ലാ ഗ്രന്ഥങ്ങളും വലിച്ചെറിയണമെന്ന നിങ്ങളുടെ പഴയ സിദ്ധാന്തങ്ങളുടെ ആവർത്തനമല്ലെ ഇത്?

## ആ കണ്ടുപിടുത്തം

''ഒരു പള്ളി കെട്ടിപ്പടുത്തു അതിൽ വെച്ച് സുജൂദ്, ദുആ തിലാവത്ത് തുടങ്ങിയ പുണ്യകർമ്മങ്ങൾ നടത്തുന്നതിന്ന് ഇസ്ലാമിന്റെ സാങ്കേതിക പ്രയോഗത്തിൽ ഇബാദത്ത് എന്ന് പറയുന്നു. ഇതിന്നാണ് ഭാഷയിൽ ആരാധനാ എന്ന്പേർ നൽകിയിരിക്കുന്നത്. പള്ളിനിർമ്മാണം സ്വയം ഒരു ഇബാദത്തും ആരാധനയുമായപോലെ ജാറ നിർമ്മാണവും സ്വയമൊരു ഇബാദത്തും ആരാദനയുമാകുന്നു.'' (പ്ര. ജൂൺ 9) ഹാ! എന്തൊരു വിചിത്രമായ കണ്ടുപിടിത്തം. ഇത് സാരമില്ലാത്ത കണ്ട് പിടുത്തമാണെന്ന് ആരും തെറ്റിദ്ധരിക്കരുതേ! വലിയ ഊക്കുള്ളതാണിത്. ഈ കണ്ടുപിടുത്തക്കാരൻ നമ്മുടെ ഇടയിലായിപ്പോയത് അദ്ദേഹത്തിന്റെ നിർഭാഗ്യം തന്നെ. അമേരിക്കയിലോ റഷ്യയിലോ മറ്റോ ആയിരുന്നു അദ്ദേഹമെങ്കിൽ.....!

പള്ളിനിർമ്മാണം അല്ലാഹുവിന്ന് ആരാധനയായത്പോലെ ജാറം നിർമ്മാണം വലിയ്യിന്ന് ആരാധാനയാണെന്നാണ് കണ്ടുപിടുത്തത്തിൽ കിട്ടിയത്. ഈ കണ്ട് പിടുത്തത്തിന്റെ ഖിയാസ് വെച്ച് നോക്കുമ്പോൾ വീട് നിർമ്മാണം, പീടിക നിർമ്മാണം, ആപ്പീസു നിർമ്മാണം, ഇങ്ങിനെയുള്ള നിർമ്മാണങ്ങളെല്ലാം എന്തായിതീരുമെന്ന് മനസിലാക്കാം. വീട് നിർമ്മാണം സന്താനാരാധനയും പീടിക നിർമ്മാണം കച്ചവട ചരക്കുകളുടെ ആരാധനയും അല്ലെങ്കിൽ ഉദരപൂജയും, ആപ്പീസ് നിർമ്മാണം കടലാസ് പൂജയും ആയിത്തീരുന്നു. വീടുകളിൽ വെച്ച് നമസ്കരിക്കുന്നതും തിലാവത്തു ചെയ്യുന്നതും മറ്റും അപ്രകാരം തന്നെ. ഇദാലം തസ്തഹ്‌യി ഫസ്നഅ് മാശിഅ്ത: (ലജ്ജയില്ലാത്തവന്ന് എന്തും ചെയ്യാം) എന്ന വാക്കാണ് ഇവിടെ ഓർമ്മ വരുന്നത്. ശരിയായ ഉസ്താദുമാരുടെ പക്കൽനിന്ന് പഠിക്കണമെന്ന് ഞങ്ങൾ പറഞ്ഞിരുന്നതിന്ന് നിങ്ങൾ പരിഹസിച്ചു. ഇത്തരം നിരർത്ഥങ്ങളായ അനുമാനങ്ങളും കണ്ട്പിടുത്തങ്ങളും നിങ്ങളിൽനിന്ന് വരുന്നത് കിത്താബ് ഓതി പഠിക്കായ്കയാലാണ്. ശരീഅത്തിൽ നിർദ്ദേശിക്കപ്പെട്ട കാര്യങ്ങൾ ചെയ്യുന്നതെല്ലാം അല്ലാഹുവിന്റെ ആജ്ഞകൾക്ക് വഴിപ്പെടുകയാവുമെന്നല്ലാതെ അത് മറ്റൊരാൾക്ക് ആരാധനയാവുന്നില്ല. മഹാന്മാരുടെ ഖബ്റുകളെ സിയാറത്തിന്നും മറ്റും സൌകര്യപ്പെടുമാറ് സംരക്ഷിച്ച് നിർത്തിപോരേണ്ടതാണെന്ന് ശരിഅത്ത് കർത്താവ് നിർദ്ദേശിച്ചതാണ്. ആ നിർദ്ദേശം പാലിക്കുന്നത് മഹാന്മാരെ ആരാധിക്കലല്ല. അവനവന്റെ കുട്ടികളുടെ സംരക്ഷണത്തിന്നാവശ്യമായ വീടുകൾ നിർമ്മിക്കുന്നത് കുട്ടികളെ ആരാധിക്കലല്ല. മറിച്ച് അല്ലാഹുവിന്റെ ആജ്ഞാനുസരണമുള്ള പ്രവർത്തനമാണ്. കച്ചവടം ചെയ്യാൻ വേണ്ടി പീടികയും പാണ്ടികശാലയും നിർമ്മിക്കുക എന്നത് ഒരിക്കലും കച്ചവടത്തിന്നാരാധനയാവുന്നില്ല. മറിച്ച് അത് അല്ലാഹുവിന്റെ ആജ്ഞകൾക്ക് അടിമപ്പെട്ട് അവനെ ആരാധിക്കയാണ്. പ്രബോധനത്തിന്ന് വേണ്ടി നിർമ്മിക്കപ്പെട്ട

ആപ്പീസു പ്രബോധനാരാധനയാണോ? മഹാന്മാരുടെ ഖബ്റുകളെ സിയാറത്ത് ചെയ്യുന്നവർക്ക് വേർതിരിച്ചറിയത്തക്ക നിലക്ക് അവയെ ഉള്ളിലാക്കിയും കൊണ്ട് ഖുബ്ബ പോലെയുള്ള പ്രത്യേകരീതിയിലുള്ള എടുപ്പുകൾ നിർമ്മിച്ച് അവയെ സംരക്ഷിക്കപ്പെടുന്നതിൽ നിങ്ങൾക്കെന്താണ് ഇത്ര വെറുപ്പ്? അവരെ ആരാധ്യവസ്തുക്കളായി ആരാണ് മുസ്‌ലിംകളിൽ സ്വീകരിച്ചിട്ടുള്ളത്? അവർക്ക് ഇബാദത്ത് ചെയ്യുന്നത് ആരാണ്? മഹാന്മാരുടെ ഖബ്റുകൾ കെട്ടിപ്പൊക്കി അതിന്നെരികെ വെച്ചതിലാവത്ത് മുതലായവ ചെയ്യുന്നതും അതിനോടനുബന്ധിച്ചു പള്ളികളിൽ വെച്ച് നമസ്കരിക്കുനനതും മറ്റും മഹാന്മാരെ ആരാധിക്കലാണെന്നും ആരാധനയുടെ വിശാലമായ നിർവചനത്തൽ ഉൾപ്പെടുമെന്നും തട്ടി മൂളിച്ചുവല്ലോ. (പ്ര: ജൂൺ9) ആരാധനയുടെ ഈ വിശാലമായ നിർവചനം ഒന്ന് വെളിപെടുത്താമോ? നിങ്ങളുടെ നിർവചനങ്ങൾ അനുനിമിഷം മാറികൊണ്ടിരിക്കുന്നവയാണ്. മഹാത്മാക്കളോടുള്ള വിരോധത്തിന്റെ അലതല്ലൽ. അഭിപ്രായ സ്ഥിരതയില്ലായ്മയിലേക്ക് എത്തിക്കുന്നുണ്ടോ? ചിന്തിക്കൂ...! ശാന്തമായൊന്ന് ചിന്തിക്കൂ..... !! മഹാന്മാരായ അവുലിയാക്കളുടെ ഖബ്റുകൾ കെട്ടിപ്പടുക്കൽ നിങ്ങൾക്കും ശിർക്കും ഖബ്റാരാധനയുമാണ്. എന്നാൽ അവുലിയാക്കളല്ലാത്ത സാധാരണക്കാരുടെ ഖബ്റുകൾ കെട്ടിപ്പടുക്കുന്നത് മഹാന്മാരായ ദീനിന്റെ ഇമാമുകളുടെ അടുക്കൽ വെറും ഒരു കറാഹത്ത് മാത്രം. ഹാ! എന്തൊരു അന്തരം!



ഇനി നമുക്ക് പ്രബോധനം ഉന്നയിച്ച ഹദീസുകളെ സംബന്ധിച്ച് ചിന്തിക്കാം.

മഹാന്മാരായ അവുലിയാക്കളുടെ ഖബ്റുകളെ വേർതിരിച്ചറിയത്തക്ക നിലയിൽ അവക്ക് ഖുബ്ബകളും മറ്റും കെട്ടിപ്പടുക്കുന്നതിനെ നിരോധിക്കുന്ന ഒരു ഹദീസും യഥാർത്ഥത്തിൽ വന്നിട്ടില്ല. ഹദീസ് പണ്ഡിതന്മാരായ മഹാന്മാരായ ഹുഫാസുകളോ, ഫിഖ്ഹിന്റെ ഇമാമുകളോ ആരും അപ്രകാരം അഭിപ്രായപ്പെട്ടിട്ടുമില്ല. എന്നാൽ പ്രബോധനവും സഹയാത്രികരും ചില ഹദീസുകളെ ഉദ്ധരിച്ചു അവയുടെ യഥാർത്ഥ നിലപാടിനെ മറച്ചുവെച്ച് കൊണ്ട് സ്വയം കൃതമായ വ്യാഖ്യാനങ്ങൾ നൽകിയിരിക്കയാണ്. "വാചകങ്ങളെ അവയുടെ യഥാസ്ഥാനങ്ങളിൽ നിന്ന് അവർ തെറ്റിക്കുന്നു" എന്ന് പരിശുദ്ധ ഖുർആൻ ഇത്തര



ക്കാരുടെ പ്രവർത്തനങ്ങളെ പറ്റി മുന്നറിയിപ്പ് നൽകിയതാണ്. ഹദീസുകളുടെ യഥാർത്ഥനിലപാട് ചുവടെ കൊടുക്കുന്നു.

റസൂൽ (സ) തിരുമേനി അരുൾചെയ്തു. അറിഞ്ഞ്കൊള്ളുക. നിങ്ങൾക്ക് മുമ്പുണ്ടായിരുന്ന സമുദായങ്ങൾ തങ്ങളുടെ പ്രവാചകന്മാരുടേയും മഹാത്മാക്കളുടേയും (സ്വാലിഹുകളുടേയും) ഖബ്റുകളെ ആരാധനാലയങ്ങളാക്കി വെച്ചിരുന്നു അറിഞ്ഞ് കൊള്ളുക. നിങ്ങൾ ഖബ്റുകളെ ആരാധനാമന്ദിരങ്ങളാക്കരുത്. നിങ്ങളെ ഞാനതിൽ നിന്ന് തടയുന്നു. (മുസ്‌ലിം) (പ്ര: ജൂൺ 9) പ്രബോധനത്തിൽ ഉദ്ധരിക്കപ്പെട്ട പ്രസ്തുത ഹദീസും അതേ അർത്ഥത്തിലുള്ള മറ്റു ഹദീസുകളും എന്തിനെയാണ് വിരോധിക്കുന്നത്? അവയിൽ ഉൾകൊള്ളുന്ന വിഷയം എന്താണ്? ഖബ്റുകളെ ആരാധിക്കുന്നതാണ് ഈ ഹദീസുകളിലെ പ്രതിപാദ്യവിഷയം. ഖബ്റുകൾക്ക് ഇബാദത്ത് ചെയ്യരുതെന്നാണ് ഈ ഹദീസുകൾ കൽപിക്കുന്നത്. യാതൊരു സൂക്ഷ്മ ദർശിനിയും വെച്ച് നോക്കേണ്ട ആവശ്യമില്ല ഈ സംഗതി മനസ്സിലാവാൻ, പക്ഷെ, ലക്ക് തെറ്റി പോയിട്ടുള്ളവർക്ക് അത് മനസിലാവാൻ പ്രയാസമായിരിക്കും. മേലുദ്ധരിച്ച ഹദീസിന്റെ യഥാർത്ഥനില മനസിലാക്കാൻ ആഗ്രഹിക്കുന്നവർ ആ വിഷയത്തിൽ വന്ന ഹദീസുകളെല്ലാം ശേഖരിച്ച് ഒരേ അവസരത്തിൽ അവയെപറ്റി ചിന്തിക്കേണ്ടതാണ്. ഏതൊരു വിഷയവും ശരിയായ നിലക്ക് ഗ്രഹിക്കാൻ ആഗ്രഹമുള്ളവർ സ്വീകരിക്കേണ്ട മാർഗ്ഗവും അതാണ്. അപ്പോൾ മാത്രമേ വിഷയം അതിന്റെ പൂർണ്ണരൂപത്തിൽ പ്രത്യക്ഷമാവുകയുള്ളൂ. ഖബ്റിനെ 'ആരാധനാലയം' ആക്കുന്നതിനെ പറ്റി ഹസ്രത്ത് ആയിശ (റ)യിൽ നിന്ന് ഇമാം ബുഖാരി രിവായത്ത് ചെയ്യുന്നത് കാണുക. ഹസ്രത്ത് മമ്മുഹബിബ: (റ) ഹസ്രത്ത് ഉമ്മുസലമ (റ) എന്നിവർ രണ്ടാളും അബ്സിനിയായിൽ വെച്ചു അവർ കണ്ട ബിംബങ്ങളെ പ്രതിഷ്ഠിക്കപ്പെട്ട കനീസയെ പറ്റി നബി (സ) യോട് പറയുകയുണ്ടായി. അപ്പോൾ നബി (സ) അവരോട് ഇപ്രകാരം അരുൾ ചെയ്തു. അവരിൽ ഒരു സ്വാലിഹായ മനുഷ്യൻ ഉണ്ടാവുകയും മരണമടയുകയും ചെയ്താൽ അദ്ദേഹത്തിന്റെ ഖബ്റിന്മേൽ അവർ അദ്ദേഹത്തിന്റെ പ്രതിമ പ്രതിഷ്ടിക്കുകയും ആരാധനാലയം നിർമ്മിക്കുകയും ചെയ്യുന്നു. ഖിയാമത്ത് നാളിൽ അല്ലാഹുവിങ്കൽ ഏറ്റവും ചീത്തയായ സൃഷ്ടികളാണവർ. (ബുഖാരി, വാള്യം ഒന്ന്)



പ്രബോധനത്തിൽ തന്നെ ഉദ്ധരിച്ച് പോയ മറ്റൊരു ഹദീസും കാണുക. അല്ലാഹുവിനോട് റസൂൽ കരിം (സ) ഇങ്ങിനെ പ്രാർത്ഥിച്ചിരുന്നു: അല്ലാഹുവേ എന്റെ ഖബ്റിനെ ആരാധിക്കപ്പെടുന്ന ഒരു വിഗ്രഹമാക്കി തീർകരുതേ. പ്രവാചകന്മാരുടെ ഖബ്റുകളുടെ ആരാധനാ മന്ദിരങ്ങളാക്കി വെച്ച ഒരു ജനതയുടെ മേൽ ദൈവകോപം കഠോരമായിരിക്കുന്നു. (മാലിക്–ബസ്സാർ– പ്രബോ: ജൂൺ 9) ഈ ഹദീസുകളുടെ ഉദ്ദേശം വളരെ വ്യക്തമാണ്. വിഗ്രഹങ്ങളെ പ്രതിഷ്ഠിച്ച് അവക്കാരാധന ചെയ്യുന്നതിനെപറ്റിയാണ് ഈ ഹദീസുകളിൽ പ്രതിപാദിച്ചിട്ടുള്ളതെന്ന് ശ്രദ്ധാപൂർവ്വം അവ വായിക്കുന്ന ആർക്കും ഗ്രഹിക്കാവുന്നതാണ്. സൂക്ഷമ ദർശിനിയൊന്നും അതിന്നാവശ്യമില്ല. ഖബ്റിന്ന് ചുറ്റും ജാറം കെട്ടി സിയാറത്തിന്ന് സൌകര്യപ്പെടുത്തുന്നതും ഈ ഹദീസുകളിൽ പറയപ്പെട്ടതും തമ്മിൽ വല്ല ബന്ധവും ഉണ്ടോ എന്ന് നിഷ്പക്ഷ ബുദ്ധികൾ ചിന്തിച്ച് നോക്കട്ടെ.

ജൂതരിലും കൃസ്ത്യാനികളിലും ഉള്ള വിഗ്രഹാരാധനകളെ പറ്റിയാണ് മേൽ പറഞ്ഞ ഹദീസിൽ പറഞ്ഞിട്ടുള്ളതെന്ന് ആർക്കാണ് മനസിലാക്കാത്തത്? മഹാന്മാരായ ഹദീസ് വ്യാഖ്യാതാക്കളും ഈ അർത്ഥം തന്നെയാണ് അതിന്ന് നൽകുന്നത്. മഹാനായ ഹാഫിള് മനാവി (റ) പറയുന്നു. 'തെറ്റിയ വിശ്വാസത്തോട് കൂടി അവർ ഖബ്റുകളെ ഖിബ്‌ലയാക്കി മഹാനായ ഖാളി (റ) പറയുന്നു: ജൂതന്മാർ നമസ്കാരത്തിൽ ഖബ്റുകൾക്ക് നേരെ (എല്ലാ ഭാഗത്തുനിന്നും) തിരിയുകയും അവയെ വിബ്‌ലയാക്കുകയും അവയിലേക്ക് സുജൂദ് ചെയ്യുകയും ചെയ്തുകൊണ്ട് അവയെ ആരാധ്യവസ്തുക്കളായ വിഗ്രഹങ്ങളാക്കിയിരിക്കയാൽ അവർ ശപിക്കപ്പെട്ടു അപ്രകാരം ചെയ്യുന്ന

തിൽനിന്ന് മുസ്‌ലിംകൾ തടയപ്പെടുകയും ചെയ്തു. എന്നാൽ ഒരു സ്വാലിഹായ മനുഷ്യന്റെ ഖബ്റിനോടനുബന്ധിച്ച് ഒരു പള്ളിയുണ്ടാക്കുന്നതും അപ്രകാരം തന്നെ ഖബ്ർസ്ഥാനിയിൽ വെച്ച് നമസ്കരിക്കുന്നതും ആസ്വാലിഹായ മനുഷ്യന്റെ ആത്മീയാനുഗ്രഹങ്ങളെയൊ അദ്ദേഹത്തിന്റെ ഇബാദത്തിന്റെ വല്ല ഫലങ്ങളേയും ഉദ്ദേശിച്ചുകൊണ്ടോ-യാതൊരു തെറ്റുമില്ല. ഹസ്രത്ത് ഇസ്മായിൽ (അ)യെ മറവ് ചെയ്തിട്ടുള്ളത്. മസ്ജിദുൽ ഹറാമിൽ ആണെന്നുള്ളത് നീ ഓർക്കുന്നില്ലേ? ആ പള്ളിയിലെ ഏറ്റവും പുണ്യമായ പള്ളി'' (ഫൈളുൽ ഖാദിർ-വാ 4 പേ466

മഹാനായ ഹാഫിള് മാനവി(റ)യുടെ ഈ പ്രസ്ഥാവന ഇമാം ബുഖാരിയുടെ രീവായത്തിനോട് എത്ര യോജിച്ചതാണെന്ന് ചിന്തിച്ച് നോക്കുക. ഹാഫിള് ഇബ്നു ഹജറിൽ അസ്കലാനി (റ) ഫത്ഹുൽബാരിയിലും ഇങ്ങിനെ തന്നെയാണ് പ്രസ്താവിച്ചിട്ടുള്ളത്. ഇതൊന്നും തന്നെ ഹദീസിനെ വ്യാഖ്യാനിക്കലല്ല. മറിച്ച് ഖബ്റിനെ വിഗ്രഹമാക്കരുതെന്ന് ഹദീസിൽ പറഞ്ഞതിനെ വിശദീകരിക്കലാണ്.

അവുലിയാക്കളുടേയും സ്വാലിഹുകളുടേയും ഖബ്റിന്മേൽ ജാറം കെട്ടാൻ പാടില്ലെന്നതിന്ന് തെളിവായി പ്രബോധനം ഉദ്ധരിക്കുന്ന മറ്റൊഹു ഹദീസ് ഇതാ! ''അബുൽഹയ്യാജിൽ അസദി പറയുന്നു: അലിയുബ്നു അബി താലിബ് (റ) എന്നോട് കൽപിച്ചു: എന്നെ റസൂൽ നിയോഗിച്ചിരുന്ന ഒരു കാര്യത്തിന്ന് താങ്കളെ ഞാനും നിയോഗിക്കട്ടെയോ, ഒരു ഒറ്റ പ്രതിമയും ധ്വംസിക്കാതെ വിടരുത്. ഒരു ഒറ്റപ്പൊങ്ങിയ ഖബ്റും സമനിരപ്പാക്കാതെ വിട്ട് കളയരുത്. മുസ്‌ലിം (പ്രബോധനം: ജൂൺ-9)ല ഈ ഹദീസിനെ അടിസ്ഥാനമാക്കിയും കൊണ്ട് അവുലിയാക്കളുടെ ഖുബ്ബകളും ജാറങ്ങളും പൊളിച്ച് നിരപ്പാക്കേണ്ടതാണെന്നാണ് പ്രബോധനത്തിന്റെ വാദം. വളരെ വിചിത്രമായ ഒരു വാദമാണിത്. നബി (സ) ഹസ്രത്ത് അലി (റ)യെ നിയോഗിച്ചത് അവുലിയാക്കളുടെ ജാറം പൊളിക്കാനായിരുന്നുവോ? ഏത് അവുലിയാക്കളുടെ മഖാമുഖളാണ് റസൂൽ പൊളിപ്പിച്ചത്? അറബ് രാജ്യത്തിൽ എത്ര ജാറങ്ങൾ ഉണ്ടായിരുന്നു? ഈ കൽപന പുറപ്പെടുവിക്കുമ്പോൾ. വിഡ്ഢിത്വത്തിന്നും വേണം ഒരു അതിര്. അബ്ബുൻ അയ്യാജീൽ അസദിയോട് ഹസ്രത്ത് അലി (റ) പൊളിച്ച് നിരത്താൻ കൽപിച്ചിരുന്നത് അവുലിയാക്കളുടെ ജാറങ്ങളായിരുന്നുവെങ്കിൽ അവയെ പണികഴിപ്പിച്ചത് ആരായിരുന്നു? അതിന് മുമ്പുള്ള മൂന്ന് ഖലിഫാമാരുടെ



കാലത്തും റസൂലിന്റെ കാലത്തും പണികഴിപ്പിച്ചിരിക്കേണ്ടതാണല്ലോ. ആ ജാറങ്ങൾ അങ്ങിനെയാണെങ്കിൽ അവയെ ഹ: അലി (റ)പൊളിപ്പിക്കുമോ? ഉസ്താദിയ്യ

**മഹാന്മാരായ അവുലിയാക്കളുടെ ഖബ്റുകളെ വേർതിരിച്ചറിയത്തക്ക നിലയിൽ അവക്ക് ഖുബ്ബകളും മറ്റും കെട്ടിപ്പടുക്കുന്നതിനെ നിരോധിക്കുന്ന ഒരു ഹദീസും യഥാർത്ഥത്തിൽ വന്നിട്ടില്ല. ഹദീസ് പണ്ഡിതന്മാരായ മഹാന്മാരായ ഹുഫാസുകളോ, ഫിഖ്ഹിന്റെ ഇമാമുകളോ ആരും അപ്രകാരം അഭിപ്രായപ്പെട്ടിട്ടുമില്ല.**

ത്തില്ലാതെ സ്വയം കണ്ട്പിടിക്കാൻ ഒരു മെട്ടതിനാൽ വന്ന അബദ്ധങ്ങളാണിതൊക്കെ. ഈ ഹദീസിനെ പറ്റി നിഷ്പക്ഷബുദ്ധ്യാ ചിന്തിക്കുന്ന ആർക്കും എളുപ്പത്തിൽ ഗ്രഹിക്കാൻ കഴിയുന്നത് അവശവകുടീരങ്ങളിൽ മുശ്രിക്കുകൾ സ്ഥാപിച്ചിരുന്ന വിഗ്രഹ ങ്ങളെ പറ്റിയാണെന്നാണ്. ഹദീസിന്റെ വാചകത്തിൽ തന്നെ അക്കാര്യം തുറന്ന് പ്രസ്താവിച്ചതായി കാണാം. പ്രതിമയെ പറ്റി അതിൽ പറയുന്നത് കണ്ണുള്ളവർക്ക് കാണാൻ കഴിയും. ഭൂമിക്ക് സമമായി നിരപ്പാക്കണമെന്ന് പറയുന്നത് ഒരു മുസ്‌ലിമിന്റെ ഖബ്റിന്ന് യോജിച്ചതാണോ എന്ന് ചിന്തിക്കുക.

ജാറനിർമ്മാണത്തെ ഖബ്റാരാധനയാക്കാൻ വേണ്ടി പ്രബോധനക്കാരൻ ചെയ്തുകൂട്ടിയ വമ്പിച്ച 'തഹ്‌രീഫ്' ഇപ്പോൾ ഏതാണ്ട് വ്യക്തമായെന്ന് കരുതുന്നു. അദ്ദേഹം ഉന്നയിച്ച മറ്റു ചില കാര്യങ്ങളെ പറ്റിയും അവയിൽ കാട്ടിയിട്ടുള്ള വഞ്ചനാത്മകമായ നിലപാടിനെകുറിച്ചും ഇവിടെ അൽപം പറയാതിരിക്കാൻ നിവൃത്തിയില്ല.

## കുമ്മായമിടലും എഴുത്തും

കുമ്മായമിടൽ എന്നതുകൊണ്ട് ഉദ്ദേശിക്കുന്നതെന്താണെന്ന് മനസ്സിലാവുന്നില്ല. മയ്യിത്തിനെ കിടത്തുന്ന ഖബ്റിന്റെ ഉൾഭാഗം അതിന്റെ നേരെ മുകളിലുള്ള ഭാഗം ഖബ്റിന്ന് ചുറ്റും കെട്ടി പടുത്ത ജാറങ്ങളുടെ ചുമരുകൾ ഇങ്ങിനെ പല ഭാഗങ്ങളും ഒരു ഖബ്റിനോടനുബന്ധിച്ചുള്ളവയാണ്. ഇവയിൽ ഏതിന്ന് കുമ്മായമിടലാണ് ഖബ്റാരാധനയും ശിർക്കും? ഹദീസിൽ പറഞ്ഞിട്ടുള്ളത് ''അൻ യുജസ്സസൽ ഖുബൂർ'' എന്നാണ്. ഇതിൽ ജാറം കുമ്മായമിടുന്നത് പെടുന്നതല്ലെന്ന് തീർച്ചയാണ്. ഖബ്ർ കുമ്മായമിടൽ എന്നാണല്ലോ അതിനർത്ഥം. അതിനാൽ മയ്യിത്തിനെ കിടത്തുന്ന ഉൾഭാഗമോ, അതിന്ന് നേരെ മുകളിലുള്ള ഭാഗമോ ആയിരിക്കേണ്ടതാണ് ഹദീസിൽ ഈ പറഞ്ഞിട്ടുള്ളത്. ഇതിൽ ഒന്നാമത്തേത് കറാഹത്താണ് (കാഫിറും ശിർക്കും ഒന്നുമല്ല, രണ്ടാമത്തേത്. അന്തസിനേയും വലുപ്പത്തിനേയും കാണിക്കുന്നതാണെങ്കിൽ പാടില്ലാത്തതും അല്ലാത്ത പക്ഷം വിരോധമില്ലാത്തതുമാണ്. ലംആത്തിൽ പറയുന്നു. ''ലിമാഫീഹി മിനത്തക്കല്ലുഫി വസ്സീനത്തി'' അന്തസ്സിനേയും ഭംഗിയേയും കാണിക്കുക എന്നുള്ളത് കൊണ്ടാണത്. ഖബ്റിന്ന് കുമ്മായ മിടൽ ശിർക്കാണെന്ന് മുസ്‌ലിം ലോകത്തിൽ ഏതെങ്കിലും ഒരു ഇമാം പറഞ്ഞിട്ടുണ്ടെന്ന് തെളിയിക്കാൻ കഴിവുള്ളവരുണ്ടെങ്കിൽ തെളിയിക്കട്ടെ.

ഖബ്റിന്മേലുള്ള എഴുത്തിനേ സംബന്ധിച്ചും അല്പമൊന്ന് ചിന്തിക്കാം. ഖബ്റാളി ഇന്നയാളാണെന്ന് മനസിലാവാൻ ആവശ്യമുള്ള അത്ര എഴുതൽ, അതിൽ കൂടുതൽ ഖബ്റാളീയെ പറ്റിയുള്ള അനാവശ്യസ്തുതികളും, കളവായ വർത്തമാനങ്ങളും എഴുതൽ, ഇങ്ങിനെ ആ എഴുത്ത് രണ്ട് വിധമാണ്. ഹദീസിൽ വന്ന എഴുത്ത് ഏതു വിധത്തിൽപ്പെട്ടതാണ്? മഹാനായ ഹാഫിള് അബൂ അബിലാഹിൻ ഹാകിം (റ) തന്റെ മുസ്തദ്റാക്കിൽ മേപ്പടി ഹദീസിനെ ഉദ്ധരിച്ചശേഷം പറയുന്നതിപ്രകാരമാണ്. ''ഖബ്റുകളിൽ എഴുത്ത് തീരെ പാടില്ല എന്ന നിലക്കല്ല. മുസ്‌ലിംകളുടെ നടപടി കിഴക്കും പടിഞ്ഞാറുമുള്ള എല്ലാ മഹാന്മാരായ ഇമാമുകളുടേയും ഖബ്റുകളിൽ എഴുത്ത് കാണാം. അത് സലഫീങ്ങളിൽ നിന്ന് തുടർന്ന് വന്ന ഒരു പ്രവൃത്തിയാണ്. (ഫത്താവൽ കുബ്റാ) മഹാനായ ഇമാം സുബ്കി(റ)യെയും ഇമാം അദ്റഇ(റ)യും പറയുന്നതിപ്രകാര

മാണ്. "മയ്യിത്ത് ഇന്ന ആളുടേതാണെന്ന് അറിയേണ്ടതിന്നാവശ്യമായതിൽ കൂടുതൽ എഴുതുന്നതിനെ പറ്റിയാണ് വിരോധം വന്നിട്ടുള്ളത്." ഫതാവാ കുബ്റാ) ഇമാം അദ്റഇ (റ) വീണ്ടും പറയുന്നു. "അവുലിയാക്കളുടെയും സ്വാലിഹുകളുടെയും ഖബ്റുകളിൽ അവരെ തിരിച്ചറിയാനുള്ള എഴുത്ത് നല്ലതാണ്. കൊല്ലങ്ങൾ കഴിയുമ്പോൾ അതുകൊണ്ടല്ലാതെ അവതിരിച്ചറിയുന്നതല്ല. ഖബ്റുകളെ പറ്റിയുള്ള അനാവശ്യസ്തുതികളും കളവായ വാർത്തകളും അടങ്ങിയ എഴുത്തിനെ പറ്റിയാണ് ഹദീസിൽ പറഞ്ഞിട്ടുള്ളത്. (ഫത്താവൽ കുബ്റാ വാ:2 പേ: 12) ഹദീസിന്റെ മഹാന്മാരായ ഇമാമുകൾ പ്രസ്തുത ഹദീസിന്റെ യഥാർത്ഥനിലപാട് വിവരിച്ചത് നോക്കുക. ഹൃദയത്തിൽ ജൂതമന:സ്ഥിതിയായ 'തഹരീഫ്' കുടികൊള്ളാത്ത ആർക്കും ഇത് മനസിലാക്കാൻ വലിയ ബുദ്ധിമുട്ട് ഉണ്ടാവുന്നതല്ല.

പ്രബോധനം ഉന്നയിച്ച മറ്റൊരു വിഷയം ഖബറിന്മേൽ കുത്തിയിരിക്കുന്നതിനെ സംബന്ധിച്ചാണ്. "ഖത്തരപ്പുര കെട്ടി കുത്തിയിരിക്കലും നിഷിദ്ധം" എന്നാണ് പ്രബോധനം പറയുന്നത്. (പ്ര: ജൂ:9) ഇത് ഏത് ഹദീസിലാണെന്നാണ് പ്രബോധനത്തോട് ചോദിക്കാനുള്ളത്. ഖത്തപ്പുര കെട്ടലിനെപ്പറ്റി പറഞ്ഞ വല്ല ഹദീസും കാണിക്കാമോ? ശരീഅത്തിൽ കളവ് കെട്ടിച്ചമച്ചുണ്ടാക്കുവാനുള്ള ലൈസൻസ് നിങ്ങൾക്ക് കിട്ടിയിട്ടുണ്ടോ? ഹദീസിന് അർത്ഥം പറയുമ്പോൾ ഇപ്രകാരം കെട്ടിച്ചമച്ചുണ്ടാക്കുവാൻ ഒരു തനി നിരീശ്വരവാദിയും ധൈര്യപ്പെടുമോ എന്ന് സംശയം തോന്നുന്നു. ഖബറിന്മേൽ ഇരിക്കുന്നതിനെപറ്റി മാത്രമേ ഹദീസിൽ പറഞ്ഞിട്ടുള്ളൂ. ഖത്തപ്പുരയേ പറ്റി ഈ ഹദീസിൽ ഒരക്ഷരവും കാണുന്നതല്ല. ഖബറിന്മേൽ ഇരിക്കാൻ പാടില്ല എന്ന് ഹദീസിൽ പറഞ്ഞതിന്റെ അർത്ഥം എന്താണെന്നതിൽ മഹാന്മാരായ ഹദീസിന്റെ ഇമാമുകൾ രണ്ടഭിപ്രായക്കാരാണ്. ഇമാം മാലിക് (റ) തന്റെ പ്രസിദ്ധ ഗ്രന്ഥമായ "മുവത്ത" യിൽ അതിനെപ്പറ്റി പറയുന്നതിപ്രകാരമാണ്:- "വഇന്നമാനുഹിയ അനിൽ ഖുഊദി അലൽ ഖുബൂരി ഫീമാനു റാലിൽ മദാഹിബ" സാരം:-ഖബ്റിന്മേൽ ഇരിക്കുന്നതിനെപ്പറ്റി വിരോധിക്കപ്പെട്ടത്, മലമൂത്ര വിസർജ്ജനത്തിനുവേണ്ടിയുള്ള ഇരുത്തമാണെന്നാണ്, നമുക്ക് മനസ്സിലാവുന്നത്." ഇമാം മാലിക് (റ) ന്റെ അഭിപ്രായത്തോട് യോജിച്ച നിലക്ക് സൈദുബ്നു സാബിത് (റ) വിൽ നിന്ന് മർഫൂആയ നിലക്ക് വന്ന ഒരു രിവായത്തിലും കാണാവുന്നതാണ്. (ശറഹുൽ മുവത്തെ: വാല്യം 2, പേ. 70)

മറ്റുചിലർ ഈ ഇരുത്തത്തെ സാധാരണ നിലയിലുള്ള ഇരുത്തമായിത്തന്നെ കണക്കാക്കുന്നുണ്ട്. ഏതഭിപ്രായം വെച്ചു നോക്കിയാലും അത് ഖബറിന്മേലുള്ള ഇരുത്തമാണ്. ഖബ്റിന്നരികെ വല്ല ബെഞ്ചോ മറ്റോ ഇട്ട് അതിന്മേലുള്ള ഇരുത്തമല്ല. ഖത്തപുര കെട്ടിയാൽ അവിടെ ഖുർആൻ ഓതുന്നവർ ഇരിക്കുന്നത്. വല്ല ബെഞ്ചോ മറ്റോ ഇട്ടുകൊണ്ടാണെന്നുള്ളത് നോക്കിയാൽ കാണുന്ന ഒരു വസ്തുതയത്രെ! ഖബ്റിന്മേൽ കുത്തിയിരുന്നു കൊണ്ടല്ല ഓതുന്നത്. ഖത്തപുര കെട്ടി ഓതുന്നതിനോടുള്ള വെറുപ്പ് പ്രകടമാക്കേണ്ടത് ഇരുത്തത്തിന്റെ ഹദീസിൽ തഹ്‌രീഫ് ചെയ്തുകൊണ്ടല്ല. ഖത്തപുര കെട്ടി ഓതാൻ പാടില്ല എന്ന് തെളിയിക്കാൻ യാതൊരു ലക്ഷ്യവുമില്ലാത്തത്കൊണ്ട് അതിനെ അസ്ഥാനത്ത് കൊണ്ട്വന്ന് കുത്തിത്തിരുകിയിരിക്കയാണ്. ഇത്തരം പരിപ്പൊന്നും ഇനിമേലിൽ വേവുകയില്ലെന്ന് ഓർത്തുകൊള്ളുക. ഇമാംനവവി(റ)യുടെ മജ്മൂഅ് എന്ന ഗ്രന്ഥത്തെ പ്രബോധനം ഉദ്ധരിക്കുന്നുണ്ടല്ലോ. ഖബ്റിങ്ങൽ വെച്ച്

ഖുർആൻ ഓതുന്നതിനെ പറ്റി അതിൽ പറയുന്നതിപ്രകാരമാണ്. ''ഖുർആനിൽനിന്ന് സാധ്യമായത്ര ഖബ്റിങ്ങൽ വെച്ച് ഓതുന്നതും അതിന് ശേഷം ദുആ ചെയ്യുന്നതും സുന്നത്താണ്. ഇമാം ശാഫിഈ (റ) ഈ സംഗതി വ്യക്തമായി പറഞ്ഞിട്ടുണ്ട്. ഇമാം ശാഫി ഈ (റ) യുടെ അസ്ഹാബ് അതിൽ അഭിപ്രായ ഭിന്നത ഇല്ലാതെ യോജിക്കുകയും ചെയ്തു.'' (ശറഹുൽ മുഹദ്ദബ് വാ: 5, പേ: 311)

ഖത്തപുര കെട്ടി ഖബ്റിങ്ങൾ ഓതുന്നതിനെ രണ്ടേരണ്ട് വാക്കുകൊണ്ടെതിർത്തു നശിപ്പിച്ച് കളയാമെന്നാണ് പ്രബോധനം ധരിച്ചത്. ഈ വക കാര്യങ്ങളോട് എന്താണിത്ര വിരോധം? സഹാബത്തിന്റെയും താബിഉകളുടെയും കാലത്ത് നിലവിലുള്ള ഇത്തരം കാര്യങ്ങൾ നശിപ്പിക്കാൻ നിങ്ങൾ ഒരുമ്പെടുന്നത് വിഢ്ഡിത്തമാണെന്ന് ധരിച്ചാലും! ഇമാം ശഅബി (റ) പറയുന്നത് കാണുക:- ''മഹാന്മാരായ മദീനായിലുള്ള അൻസാറുകൾ അവക്കൊരു മയ്യത്ത് മരണപ്പെട്ടാൽ ആ മയ്യിത്തിന്റെ ഖബ്റിങ്ങൾ ഖുർആൻ ഓതേണ്ടതിന്നായി ഖബ്റിങ്ങലേക്ക് പോയും വന്നും കൊണ്ടിരിക്കുമായിരുന്നു. ''കിത്താബുൽ റൂഹ്-പേ.11'') സലഫുസ്സാലിഹുകളിൽ കുറേ ആളുകളെതൊട്ട്, മറ മാടുമ്പോൾ ഖബ്റിങ്ങൾ ഓതാൻ വേണ്ടി അവർ ഒസിയ്യത്ത് ചെയ്യാറുണ്ടായിരുന്നുവെന്ന് സ്ഥിരപ്പെട്ടിട്ടുണ്ടെന്ന് ഇബ്നുൽ ഖയ്യിം അദ്ദേഹത്തിന്റെ കിത്താബുൽ റൂഹിൽ പറയുന്നുണ്ട്. (പേ: 10)

''സലഫുസ്സാലിഹുകളുടെ കാലത്ത് ഖബ്റിങ്ങൾ ഓതുന്നവർക്കായി പ്രത്യേകം വഖഫ് സ്വത്തുക്കൾ നീക്കി വെച്ചിട്ടില്ലാത്തതിനാൽ അത് പ്രത്യേകം പ്രസിദ്ധപ്പെട്ടിട്ടില്ല. എന്നല്ലാതെ അങ്ങിനെ ഒന്നില്ലായിരുന്നു എന്ന് പറയുന്നത് ശരിയല്ല.'' എന്നാണ് ഈ വിഷയകരമായി ഇബ്നുൽ ഖയ്യിം പറയുന്നത്. (പേ: 142) പ്രബോധനക്കാരന്റെ അടുക്കൽ ഖബ്റാരാധനയായ ഖബ്റിങ്ങൾ ഓത്ത് അവരല്ലാത്തവരുടെ അടുക്കൽ എന്താണെന്ന് ചിന്തിക്കുക. ഖബ്റിന്മേൽ ഇരിക്കരുതെന്ന് മാത്രം അർത്ഥം വരുന്ന ഹദീസിന്റെ ഉള്ളിൽ ഖത്തപ്പുരയെ കുത്തിത്തിരുകിക്കൊണ്ട് ചെയ്തിട്ടുള്ള നുണപ്രചരണം എത്ര ഭീമമാണെന്ന് ഊഹിച്ചുനോക്കൂ! ഇത്തരക്കാർക്ക് ചെയ്തു കൂടാത്ത വല്ല കാപഠ്യവും അവശേഷിക്കുന്നുണ്ടോ?

ഖബ്റാരാധനയിൽ ഒരു ഇനമായി പ്രബോധനം എടുത്തിട്ടുള്ളത് സ്ത്രീകളുടെ ഖബ്ർ സിയാറത്താണ്. സ്ത്രീകൾ ഖബ്ർസിയാറത്ത് ചെയ്യുന്നതിനെ പറ്റി റസൂൽ അക്റം (സ) ലഅ്നത്ത് കൂറിയിരിക്കുന്നു എന്നാണ് പ്രബോധനം പറയുന്നത്. (പ്ര: ജു:9) ആണുങ്ങളുടെ സിയാറത്തിനെ പറ്റി വിധി എന്താണെന്ന് പറഞ്ഞ് കാണുന്നില്ല. അത് പിന്നീടാവാമെന്ന് വെച്ചിട്ടുമുണ്ടായിരിക്കും. ആവട്ടെ അപ്പോൾ നോക്കാം ഇപ്പോൾ നമുക്ക് പ്രബോധനം ഉന്നയിച്ച സ്ത്രീകളുടെ സിയാറത്തിനെ പറ്റിതന്നെ ചിന്തിക്കാം.

നബി (സ) ആദ്യകാലങ്ങളിൽ സിയാറത്തിനെ പൊതുവെ നിരോധിച്ചിരുന്നു.-സ്ത്രീകളോടും പുരുഷന്മാരോടും. അത് ചില പ്രത്യേക സാഹചര്യങ്ങളിലായിരുന്നു പിന്നീട് നബി (സ) സിയാറത്തിന്ന് അനുവാദം നൽകിയും കൊണ്ടിപ്രകാരം പറയുകയുണ്ടായി. ''ഞാൻ നിങ്ങളെ ഖബ്ർ സിയറത്തിനെ തൊട്ടു തടഞ്ഞിരുന്നു. എന്നാൽ നിങ്ങൾ ഖബ്ർ സിയാറത്ത് ചെയ്യുക. അത് നിങ്ങളെ പരലോകത്തെ ഓർമ്മപ്പെടുത്തുന്നു-'' (മുസ്ലിം) ഈ അനുവാദത്തിൽ സ്ത്രീകളും പുരുഷന്മാരും ഒരുപോലെ പെടുന്നുവെന്നാണ് മഹാന്മാരായ ഹദീസ് പണ്ഡിതന്മാരിൽ ഒരു പക്ഷത്തിന്റെ ബലമായ അഭിപ്രായം. സ്ത്രീകൾ ഉൾപ്പെടുന്നില്ല എന്ന പക്ഷക്കാരുമുണ്ട്. സ്ത്രീകളുൾപ്പെടുന്നില്ല എന്ന പക്ഷക്കാരുടെ അടുക്കൽ സ്ത്രീകൾ ഖബ്റ് വിയാറത്ത് ചെയ്യൽ കറാഹത്താണ്. അത് ഖബ്ർ ആരാധനയാണെന്ന് പറഞ്ഞിട്ടുള്ളവരെ കാണാൻ സാദ്ധ്യമല്ല. അത് പ്രബോധനത്തിന്റെ പുതിയ കണ്ടു പിടുത്തങ്ങളിൽ പെട്ടത് മാത്രമാണ്. എന്നാൽ സ്ത്രീകൾ ഖബ്ർ സിയാറത്ത് ചെയ്യുന്നതിന്ന് യാതൊരു വിരോധവുമില്ലെന്ന് വ്യക്തമായി തെളിയിക്കുന്ന ഹദീസുകളുണ്ട്. അനസ് (റ) വിൽ നിന്ന് നിവേദനം ചെയ്യപ്പെട്ട ഒരു ഹദീസിൽ ഇപ്രകാരം പറയുന്നു. ഒരു ഖബറിന്നരികെ കരഞ്ഞ് കൊണ്ടിരുന്ന ഒരു സ്ത്രീയോട് നബി (സ) ഇപ്രകാരം പറയുകയുണ്ടായി. ''നീ അല്ലാഹുവിനെ ഭയപ്പെടുക. ക്ഷമിക്കുക''-(ബു:മു) ഈ സ്ത്രീയോട് ഖബ്ർ സിയാറത്തിനെ വിരോധിക്കാത്തതിൽ നിന്ന് സ്ത്രീകൾക്ക് സിയാറത്ത് വിരോധമില്ലെന്ന് മനസിലാക്കാം. (ശറഹുൽ മുഹദ്ദബ് വാ:5, പേ: 311) ഹസ്രത്ത് ആയിശ (റ) നബി(സ)യോട് ചോദിക്കുകയുണ്ടായി. ''അല്ലാഹുവിന്റെ റസൂലെ ഞാൻ ഖബ്ർ സിയാറത്ത് ചെയ്യുമ്പോൾ എങ്ങിനെയാണ് പറയേണ്ടത്?'' എന്ന് അതിന്ന് നബി (സ) ഇപ്രകാരം അരുളി. ''അസ്സലാമു അലാ അഹ്ലിദ്ദിയാരി മിനൽ മുഅ്മിനീനവൽ മുസ്ലീമി വയർ ഹമുല്ലാഹുൽ മുസ്തഖ്ദീനമിന്നാ, വൽ മുസ്തഅ് ഹിരിൻ ഇന്നാ ഇൻശാ അല്ലാഹുബികും ലോഹികൂൻ എന്ന് പറയുക'' എന്ന്. (മുസ്ലിം) നോക്കുക! സ്ത്രീകൾക്ക് സിയാറത്ത് പാടില്ല. അവർ സിയാറത്ത് ചെയ്താൽ മുശ്രിക്കും കാഫിറും ആയിപ്പോകും, എന്നാണെങ്കിൽ ആയിശ (റ)ക്ക് സിയാറത്ത് ചെയ്യുമ്പോൾ ചൊല്ലാനുള്ള ദിക്റും ദുആയും നബി(സ) പ്രഠിപ്പിച്ചുകൊടുക്കാമോ?

## ഖബ്റിന്റെ നേരെ നിന്ന് നിസ്കരിക്കൽ

പ്രബോധനം ഖബ്റാരാധനയുടെ ഇനത്തിൽ ഉന്നയിച്ച മറ്റൊരു ഇനമാണ് ഖബ്റിന്റെ നേരെ നിന്ന് നമസ്കരിക്കൽ. ഹദീസിൽ, വന്നിട്ടുണ്ടെന്നാണ് പ്രബോധനം പറയുന്നത് എന്താണ് ഈ വാദത്തിൽ ഉൾക്കൊള്ളുന്നതെന്ന് മനസ്സിലാവുന്നില്ല. നിസ്കരിക്കുന്നവന്റെ മുമ്പാകെ ഒരു ഖബർ ഉണ്ടായിരുന്നാൽ അവൻ മുശ്രിക്കാകും എന്നാണോ വാദം? അങ്ങിനെയാണെങ്കിൽ ഇന്ന് മിക്കവാറും എല്ലാ പള്ളികളും നമസ്കരിക്കാൻ കൊള്ളരുതാത്തവയാണെന്ന് തീർച്ചയാണ്. പള്ളികളുടെ ഖിബ്ലയുടെ ഭാഗത്ത് ഖബറുകൾ ഇല്ലാത്ത പള്ളി എത്ര അപൂർവ്വമാണ്? ആരാണ് ഇത്തരം സംഗതികൾ വിരോധിച്ചിട്ടുള്ളത്? തനീജാഹിലുകൾ ദീനീകാര്യങ്ങൾ കൈകാര്യം ചെയ്യുന്ന ഒരു അവസരം അന്ത്യനാൾ വരും മുമ്പ് ഉണ്ടാവുമെന്ന് ഹദീസിൽ വന്നതിന്റെ സ്ഥിരീകരണമല്ലെ പ്രബോധനത്തിന്റെ ഈ വെളിച്ചപ്പാടെന്ന് തോന്നിപോവുകയാണ്. ഖബറിന്ന് നേരെ സുജൂദ് പാടില്ല എന്ന ഹദീസിന്റെ നിലപാട് വിവരിച്ചുകൊണ്ട് ഹാഫിസ് ഇബ്നുഹജറിൽ അസ്ഖലാനി (റ) പറയുന്നു. ''ജൂതന്മാരും കൃസ്ത്യാനികളും ദിവ്യത്വം കൽപിച്ചുകൊണ്ട് അമ്പിയാക്കളുടെ ഖബ്റുകൾക്ക് സുജൂദ് ചെയ്യുകയും നിമസ്കാരത്തിൽ അങ്ങോട്ട് തിരിയുകയും അവയെ വിഗ്രഹങ്ങളാക്കുകയും ചെയ്തിരിക്കയാൽ അവരെ ശപിച്ചു. അപ്രകാരമുള്ള നടപടികളെ തൊട്ട് മുസ്ലിംകളെ തടയുകയും ചെയ്തു. എന്നാൽ ഒരു സാലിഹായ മനുഷ്യന്റെ ഖബ്റിനോടനുബന്ധിച്ചുകൊ ണ്ട് പള്ളി നിർമ്മിക്കുകയും അദ്ദേഹത്തോടടുത്ത സ്ഥലത്ത് വെച്ച് നിസ്കരിക്കുകയും ചെയ്യുന്നത്, ഇതിൽ ഉൾപ്പെടുന്നതല്ല. ഇങ്ങിനെയാണ് ഇമാം ബൈളാവി പറഞ്ഞിട്ടുള്ളത്.'' (ഫത്ഹുൽ ബാരി വാ: 1 പേ: 354) നിസ്കരിക്കുന്നവന്റെ മുമ്പാകെ ആരാധ്യവസ്തുക്കൾ വല്ലതും ഉണ്ടാവുകയും നമസ്കരിക്കുന്നവൻ അവയെ ഉദ്ദേശിക്കാതിരിക്കുകയും ചെയ്യുന്ന

തായാൽ യാതൊരു വിരോധവുമില്ല എന്ന വിഷയം ഇമാം ബുഖാരി ഒരു പ്രത്യേക അദ്ധ്യായം മുഖേന തന്നെ തെളിയിച്ചിട്ടുണ്ട്. (ബു: വാ:1)

## ഖബ്റിങ്ങൽ വിളക്ക്വെക്കൽ

പ്രബോധനത്തിന്റെ ഖബ്റാരാധനയുടെ ലിസ്റ്റിൽപെട്ട മറ്റൊന്നാണ് ഖബ്റിന്മേൽ വിളക്ക് വെക്കുക എന്നത്. ഇതുകൊണ്ട് ഉദ്ദേശിക്കുന്നത് എന്താണെന്ന് വ്യക്തമാക്കിയിട്ടില്ല. മഹാന്മാരായ ഔലിയാക്കളുടേയും സാലിഹുകളുടെയും മഖാമുകളിലും ജാറങ്ങളിലും വിളക്ക് കത്തിക്കലിനെ പറ്റിയായിരിക്കണം പ്രബോധനം ഉദ്ദേശിച്ചിട്ടുള്ളത്. ഹദീസിൽ പ്രതിപാദിച്ചിട്ടുള്ളത്. അതുതന്നെയാണെന്നോ എന്നൊന്നും പ്രബോധനം പറയുന്നില്ല. ഖബ്ർ സിയാറത്തിന്ന് പോവുന്നവർ രാത്രി സമയത്ത് ഇരുട്ടത്ത് തന്നെ പോവേണ്ടതാണോ? സിയാറത്തിന്ന് വരുന്നവർക്ക് വെളിച്ചം കാണാൻ വേണ്ടി ഔലിയാക്കളുടെ ജാറങ്ങളിൽ വിളക്ക് കാണിക്കൽ പാടില്ലാത്തതാണോ? ഇത്തരം കാര്യങ്ങളെ പറ്റിയൊന്നും ആരും തന്നെ ആക്ഷേപിച്ചതായി കാണാൻ കഴിയുന്നതല്ല. ഹദീസിൽ പറഞ്ഞിട്ടുള്ളത് ഇത്തരം കാര്യങ്ങളെ പറ്റിയല്ല. ഖബ്റിനെ വിഗ്രഹമാക്കി അവിടെ കത്തിക്കുന്ന വിളക്കിനെയാണ്. തരീകത്തുൽ മുഹമ്മദീയയുടെ ശറഹായ ഹദീഖത്തുന്നദിയ്യയിൽ പറയുന്നതു കാണുക ''ഖബ്റിന്റെ സ്ഥലം പള്ളിയോ, അപ്രകാരം തന്നെ ഖബ്ർ വല്ല വഴിവക്കിലോ ആവുകയോ, അല്ലെങ്കിൽ അവിടെ വല്ലവരും ഇരിക്കുന്നവരുണ്ടാവുകയോ, അല്ലെങ്കിൽ ആ ഖബ്ർ ഔവ്ലിയാക്കളിൽ വല്ലവരുടേയും ഖബ്റാവുകയും വിളക്ക് കത്തിക്കൽ കൊണ്ട് തബറുക്ക് പ്രസിദ്ധപ്പെടുകയും അവിടെവെച്ച് ദുആ ചെയ്യപ്പെട്ട് ഉത്തരം ലഭിക്കാൻ ഇടവരികയും ആവുന്നതാകയാൽ അവിടെ വിളക്ക് കത്തിക്കുന്നതിന്ന് യാതൊരു തടസ്സവുമില്ല. (വാ: 2പേ: 429) ഈ പറഞ്ഞിട്ടുള്ളതെല്ലാം എത്ര ന്യായമായതാണെന്ന് ആലോചിച്ച് നോക്കുക തഫ്സീർ റൂഹുൽബയാൻ പത്താം വാല്യത്തിലും ഇപ്രകാരമുള്ള വിശദീകരണം കാണാവുന്നതാണ്. മെഴുകുതിരി എണ്ണപോലെയുള്ള സാധനങ്ങൾ ഔവുലിയാക്കളുടെ ജാറങ്ങളിലേക്ക് നേർച്ചയാക്കുന്നതിന്ന് വിരോധമില്ലെന്നും അവിടെ പ്രത്യേകം പറഞ്ഞിട്ടുണ്ട്. മഹാനായ അല്ലാമാ: നാബൽസി (റ) തന്റെ 'കശ്ഫുന്നൂർ അൽ അസ്ഹാബിൻ ഖുബൂർ' എന്ന ഗ്രന്ഥത്തിലും ഈ വിഷയം സവിസ്തരം പ്രതിപാദിച്ചതായി കാണാം. സജ്ജനങ്ങളുടെ സിയാറത്തിന്റെ കേന്ദ്രങ്ങളായ ഔലിയാക്കളുടെ മഖാമുകളെ മാന്യതയോടെ സംരക്ഷിച്ച് നിർത്തേണ്ടതാണെന്നത്. എത്ര വ്യക്തമായ പരമാർത്ഥമാണ്! പരിശുദ്ധഹറം ശരീഫിനെയും മസ്ജിദുൽ മദീനയേയും എത്ര പ്രൗഢിയിലാണ് ഹജ്ജ് കാലങ്ങളിൽ സാംരക്ഷിക്കപ്പെടുന്നത്. അവിടെ കത്തിക്കുന്ന ആയിരക്കണക്കായ ബൾബുകൾ അനാവശ്യമാണെന്ന് പറയാൻ മാത്രം തൊലിക്കട്ടിയുള്ള ജാഹിലുകൾ ആരാണ്? 'പരിശുദ്ധ റൗളാ ശരീഫിനേയും അത് നല കൊള്ളുന്ന മസ്ജിദുന്ന നബവിയേയും എത്ര പ്രൗഢിയിലാണ് നിലനിർത്തി സംരക്ഷിക്കപ്പെടുന്നത്. അതിന്റെ മഹത്വം മറ്റുള്ളവർക്ക് കാഴ്ചയിൽ തന്നെ അനുഭവപ്പെടുമാർ അവ സംരക്ഷിക്കപ്പെടുന്നു. അപ്രകാരം തന്നെയാണ് മഹാന്മാരുടെ അന്ത്യവിശ്രമ സ്ഥലങ്ങളും അവയെ അർഹമായ മഹത്വത്തോടെ സംരക്ഷിക്കേണ്ടത് അത്യാവശ്യമായ ഒരു കടമ മാത്രമാണ്.

ആണ്ടറുതിയെ പറ്റി പ്രബോധനം ഉന്നയിച്ച ചില വാദങ്ങളും കൂടി നമുക്ക് പരിശോധിക്കാം. ''ഖബറിനെ വിഗ്രഹമായി വരിക്കൽ നിഷിദ്ധം അവിടെ വേള, ഉറൂസ്, ചന്ദനക്കുടം, കൊടിക്കൂത്ത്, ഉൽസവം മുതലായ ആണ്ടറുതികൾ കൊണ്ടാടൽ നിഷിദ്ധം'' (പ്ര: ജു:9) ആണ്ടറുതി എന്ന വാക്കിന്റെ അർത്ഥത്തിൽ മേള, ഉറൂസ്, ചന്ദനക്കുടം, കൊടിക്കൂത്ത്, ഉൽസവം എന്നിതുകകളെല്ലാം എങ്ങിനെ ഉൾപ്പെട്ടുവെന്ന് പറഞ്ഞാൽ കൊള്ളാം. ഉറൂസ് എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കുന്നതെന്താണ്? ഉത്സവം എന്ന വാക്കിന് ഇതുകളെല്ലാം ഉൾകൊള്ളുന്ന അർത്ഥ വ്യാഖ്യാനം താങ്കളുടെ പടപ്പത്തരമല്ലാതെ മറ്റെന്താണ്. കുറെ പദങ്ങൾ എടുത്തങ്ങ് നിരത്തിവെച്ചു. അവയുടെ ഉള്ളടക്കങ്ങൾ എന്താണെന്ന് ചിന്തിച്ചില്ല എന്നല്ലാതെ മറ്റൊന്നുമല്ല. ആണ്ടറുതി എന്ന വാക്ക് വളരെ വ്യക്തമാണ്. ഒരു മഹാനായ വലിയ്യ് വഫാത്തായ അന്ന് മുതൽ ഒരു വർഷം തികയുന്ന ദിവസം എന്നാണ് ആ വാക്കിന്റെ അർത്ഥമെന്ന് അറിയാത്തവരാണ്? ആ ദിവസത്തെ മഹത്വമുള്ള ദിവസമായി ആചരിക്കയും അന്നേദിവസം അവരുടെ 'മഖാമു'കളിൽ 'സിയാറത്തിന്നു'പോവുകയും ചെയ്യുക എന്നതാണ്. ആ ദിവസത്തെ കൊണ്ടാടുക എന്നത് അങ്ങിനെ സിയാറത്തിന് വരുന്നവർ അവിടെവെച്ച് ഖുർആൻ, ഓത്ത്, ദിക്ർ, ദാനധർമ്മങ്ങൾ എന്നിവ നടത്തുകയും ചെയ്യുന്നു. അവിടെ സംഭരിക്കപ്പെടുന്ന തുകകൾ സാധുക്കൾക്കും മറ്റും വിതരണം ചെയ്യപ്പെടുകയും ചെയ്യുന്നു. ഇതാണ് ആണ്ടറുതി കൊണ്ടാടുക എന്നതിന്റെ അർത്ഥമെന്ന് മനസ്സിലാവാത്തവർ ആരാണുള്ളത്. ഈ സംഗതി ശരീഅത്തിൽ പാടില്ലാത്തതാണെന്ന് തെളിയിക്കാൻ താങ്കൾക്കോ കൂട്ടുകാർക്കോ സാധ്യമാണോ? ഈ പ്രത്യേക ദിവസത്തിന്റെ അടയാളമായി അവിടെ ഒരു കൊടികുത്തിയാൽ അതിന്ന് വിരോധം എവിടെനിന്നാണ് വരുന്നത്. ഉറൂസ് എന്ന് പ്രബോധനം പറഞ്ഞത് ഏത് അർത്ഥസങ്കൽപ്പത്തിലാണെന്ന് ഊഹിക്കാൻ സാധിക്കുന്നില്ല. ഉറൂസ് എന്ന് സാധാരണയിൽ പറഞ്ഞുവരുന്നത് ആണ്ടറുതി ദിവസം എന്ന അർത്ഥത്തിലാണ്. സാലിഹുകളായ ആളുകൾ വഫാത്തായ ശേഷം ഖബറടക്കം ചെയ്യപ്പെട്ടുകഴിഞ്ഞാൽ അവരോട് മലക്കുകൾ ''നം കനൗമത്തിൽ ഉറൂസ്'' (താങ്കൾ ഉറൂസ് ഉറങ്ങും പോലെ ഉറങ്ങുക) എന്ന് പറയപ്പെടുന്നതാണ് (ബുഖാരി വ:1) ഈ വാക്കിൽ നിന്നാണ് ഉറൂസ് എന്ന പദം ഉൽഭവിച്ചത്. അവർ ഉറൂസായ ദിവസമാണ് അവരുടെ ചരമദിനം. നവദമ്പതികൾക്ക് പറയപ്പെടുന്ന പദമാണത്. നവദമ്പതികൾ സുഖിക്കുന്ന മാതിരി സുഖിച്ചുറങ്ങു എന്നാണ് അവരോട് പറയപ്പെടുന്നത്. നവദമ്പതിമാരിൽ ഓരോരുത്തരും പരസ്പരം കണ്ടാനന്ദിക്കുന്ന ക്രമത്തിൽ അന്നേദിവസം അവർ നബി(സ)യെ കാണുകയും സുഖിക്കുകയും ചെയ്യുകയാണ്. നബി (സ)യെ ചൂണ്ടിക്കാണിച്ചുകൊണ്ട് മലക്കുകൾ അവരോട് ചോദ്യം ചെയ്യുന്നു. (ബുഖാരി വ: 1) ഉറൂസ് എന്ന പദത്തിന്റെ അർത്ഥം എന്താണെന്ന് ഇപ്പോൾ ഗ്രഹിക്കാൻ കഴിഞ്ഞുവല്ലോ. ''മേള, ഉറൂസ്, ചന്ദനക്കുടം, കൊടിക്കുത്ത്, ഉത്സവം മുതലായ ആണ്ടറുതികൾ'' എന്ന് പ്രബോധനം പറഞ്ഞിട്ടുള്ളത് എത്ര ഭീമമായ ജഹ്ലാണെന്നും ഇപ്പോൾ നല്ലപോലെ മനസ്സിലാവുന്നതാണ്. ഉറൂസ് കഴിക്കുക എന്നതും ആണ്ടറുതി കഴിക്കുക എന്നതും ഒന്നുതന്നെയാണെന്ന് വായനക്കാർ മനസ്സിലാക്കേണ്ടതാണ്. മഹാന്മാർ ചരമമടഞ്ഞ ദിനങ്ങളുടെ ആണ്ടറുതിയെ ആചരിക്കുക എന്നത് ശരീഅത്തിൽ സ്ഥാപിതമായ ഒരു പരമാർത്ഥമാണ്. മഹാനായ ഇമാം ഇബ്നു കസീർ അദ്ദേഹത്തിന്റെ തഫ്സീറിൽ പറയുന്നു: ''നബി (സ) ശുഹാദാക്കളുടെ ഖബറുകളെ കൊല്ലം തികയുമ്പോഴെല്ലാം സിയാറത്ത് ചെയ്യുമായിരുന്നു. എന്ന് ഹദീസിൽ വന്നിട്ടുണ്ട്. അപ്രകാരം തന്നെ അബൂബക്കർ (റ) ഉമർ (റ) ഉസ്മാൻ (റ) എന്നിവരും.'' (തഫ്സീർ ഇബ്നു കസീർ വാ: 2 പേ: 511) ഹാഫിള് ജലാലുദ്ദീൻ സുയൂതി തഫ്സീർ ദുർറുൽ മൻസൂറിലും. ഇപ്രകാരം പ്രസ്താവിച്ചതായി കാണാം. ഇമാം ഇബ്നു കസീർ (റ) ഇബ്നു തീമിമാ

യുടെ ഒരു പ്രധാന ശിഷ്യനായിരുന്നുവെന്നതും ഇവിടെ സ്മരണീയമാണ്.

മഹാന്മാരായ ഉഹദ് ശുഹദാക്കളുടെ ചരമദിനം പ്രമാണിച്ചു നബിയും ഖുലഫാ ഉർറാശിദുകളും ആണ്ടറുതി തോറും പ്രത്യേക സിയാറത്ത് ചെയ്തിരുന്നു. എന്നാണ് ഈ പറയുന്നത് ഇത് ഖബ്റാരാധനയുടെ ഇനത്തിൽ പെട്ടതാണെന്ന് പറയാൻ മാത്രം തൊലിക്കട്ടിയുള്ള ജാഹിലുകൾ ആരാണ്? നിഷേധിക്കാൻ കഴിയാത്ത ഇത്തരം സംഭവങ്ങളെ വളച്ചൊടിച്ചു കണ്ണ് ചിമ്മി ഇരുട്ടാക്കാൻ ശ്രമിക്കുന്നത് പാഴ്വേലയായിരിക്കുമെന്ന് മാത്രമേ ഇവിടെ പറയുന്നുള്ളൂ. മഹത്ത്വമുള്ള കാര്യങ്ങൾ സംഭവിച്ച ദിവസങ്ങളുടെ ആണ്ടറുതിക്ക് പുണ്യമുണ്ടാകുന്നതിന് പരുശുദ്ധ ഖുർആനിലും നബിവചനങ്ങളിലും ധാരാളം തെളിവുകൾ കാൺമാൻ കഴിയുന്നതാണ്. ''ഇന്ന് ഞാൻ നിങ്ങൾക്ക് നിങ്ങളുടെ ദീനിനെ പൂർത്തിയാക്കി. എന്റെ അനുഗ്രഹ കടാക്ഷങ്ങളെ പൂർത്തീകരിച്ചു. നിങ്ങൾക്ക് ഇസ്ലാമിനെ മതമായി തൃപ്തിപ്പെട്ടു'' എന്ന ആയത്ത് അവതരിച്ച ദിവസത്തെ ഞങ്ങളാണെങ്കിൽ ഉൽസവ ദിവസമായി കൊണ്ടാടുമായിരുന്നുവെന്ന് ഉമർ (റ) വിനോട് ഒരു യഹൂദൻ പറഞ്ഞപ്പോൾ ആ ദിവസത്തെ ഞങ്ങളും പ്രത്യേക ദിവസമായി സൂക്ഷിച്ച് മനസിലാക്കിയിട്ടുണ്ട് എന്നാണ് ഉമർ (റ) മറുപടി പറഞ്ഞത്. (ബു.വാ1) മഹാന്മാരായ ഇമാം ത്വിബ്രിയും (റ)ഇമാം ത്വബ്റാനി (റ) യും ഈ സംഭവം രിവായത്ത് ചെയ്തതതിൽ ഹ:ഉമർ (റ) ''ആ ദിവസം ഞങ്ങൾക്കും ഉൽസവദിവസമാണ്'' എന്ന് പറഞ്ഞു എന്ന് തന്നെ കാണാവുന്നതാണ്. (ഫത്ഹുൽബാരിവാ: 1പേ:78) പരിശുദ്ധ റംസാൻ മാസത്തിലുള്ള ലൈലുത്തുൽ ഖദ്റ് എന്ന രാത്രിക്കുള്ള മഹത്വം അന്ന് പരിശുദ്ധ ഖുർആൻ ആദ്യം അവതരിച്ച രാത്രിയാണെന്ന കാരണത്താലാണെന്ന് പരിശുദ്ധ ഖുർആൻ തന്നെ പ്രസ്താവിക്കുകയാണ്. ഹ: ഈസാ (അ) ജനങ്ങൾക്ക് വേണ്ടി മാഊദത്തിനെ ഇറക്കിത്തരാനായി അല്ലാഹുവിനോട് പ്രാർത്ഥിച്ചപ്പോൾ ഇങ്ങിനെ പറയുന്നു. ''അത് ഞങ്ങളുടെ ആദ്യകാലക്കാർക്കും അവസാനകാലക്കാർക്കും ഉൽസവദിനമാകും'' (മാഇദ) നബി (സ) പരിശുദ്ധ മദീനയിൽ ഹിജ്റ ചെയ്ത് ആഗതരായപ്പോൾ അവിടെയുള്ള യഹൂദികൾ ആശുറാ ദിനത്തെ നോമ്പനുഷ്ഠിച്ചുകൊണ്ടാടുന്നത് കാണുകയുണ്ടായി. അപ്പോൾ നബി (സ) അവരോട് ഈ ദിവസത്തിനുള്ള മഹത്വമെന്തെന്ന് ചോദിക്കുന്നു. അല്ലാഹു ഹ: മൂസാനബിയെ രക്ഷപ്പെടുത്തിയ ദിനമാണെന്ന് യഹൂദികൾ മറുപടി പറയുന്നു. അപ്പോൾ നിങ്ങളെക്കാൾ കൂടുതൽ മൂസാ നബി (അ)യെക്കൊണ്ട് അവകാശപ്പെട്ടവർ ഞങ്ങളാണെന്ന് നബി(സ)പറയുകയും ആശൂറാദിനത്തിൽ നോമ്പനുഷ്ഠിക്കാൻ ആജ്ഞാപിക്കുകയും ചെയ്യുന്നു. (ബു:) നോക്കുക. ഇതെല്ലാം എന്താണ് നമ്മെ പഠിപ്പിക്കുന്നത്? മഹദ് കാര്യങ്ങൾ സംഭവിച്ച ദിവസങ്ങളുടെ ആണ്ടറുതി കൊണ്ടാടേണ്ടതാണല്ലോ? ഈ സംഭവങ്ങളിൽനിന്നെല്ലാം ബുദ്ധിയും വിവേകവുമുള്ളവർക്ക് ഊഹിക്കാൻ പ്രബോധത്തിന്റെയോ സഹയാത്രികരുടേയോ ചെപ്പടി വിദ്യകൾക്കൊന്നും ഈ സംഭവങ്ങളെ തകിടം മറിക്കാൻ സാധ്യമാവുന്നതല്ലെന്ന് ഇനിയെങ്കിലും ഗ്രഹിച്ചാൽ നന്ന്.

ആണ്ടറുതിയെ പറ്റി പ്രബോധനം പറഞ്ഞേടത്ത് മേളയെ അങ്ങോട്ട് കൂട്ടിക്കെട്ടിയതായി കാണുന്നുണ്ട്. മേള എന്നതുകൊണ്ട് ഉദ്ദേശിച്ചത് എന്താണെന്ന് മനസിലാവുന്നില്ല. ചെണ്ടകൊട്ടാണ് അത്കൊണ്ട് ഉദ്ദേശിച്ചത് എങ്കിൽ അതിനെപറ്റി നമുക്ക് അൽപമൊന്ന് ചിന്തിക്കാം. ചെണ്ടകൊട്ടില്ലാതെ അവുലിയാക്കളുടെ ഉറൂസ് കഴിക്കാറില്ലെ? ആളുകളുടെ കണ്ണിൽ പൊടിയിടാൻ വേണ്ടി മേളയെ വലിച്ചിഴച്ച് കൊണ്ട് വന്നതല്ലാതെ ആണ്ടറുതികളിക്കലും മേളയുമായി എന്ത് ബന്ധമാണുള്ളത് എന്ന് മനസിലാവുന്നില്ല. അതിനും പുറമേ ചെണ്ടകൊട്ട് തന്നെ എല്ലാം പാടില്ലാത്ത ഹറാമായ കാര്യമാണോ? അവുലിയാക്കളുടെ ആണ്ടറുതിനേർച്ചകളിൽ ഉപയോഗിക്കുന്ന ചെണ്ടകൾ ഹറാമായ ഇനത്തിൽ ഉൾപ്പെട്ടതാണെന്നതിന്റെ തെളിവുകൾ എവിടെയാണ്? ദഫ്ഫ് എന്നൊരു മുട്ടുണ്ട്. അതും ഹറാമാണോ? മുസ്ലിം സമുദായത്തിലെ മഹാന്മാരായ നിയമജ്ഞരായ ഇമാമുകൾ ചെണ്ടകളെ പറ്റി എന്തെല്ലാം വിധികളാണ് പറഞ്ഞിട്ടുള്ളത്. ഇത്തരം കാര്യങ്ങളെ പറ്റിയൊന്നും ചിന്തിക്കാതെ വെറും ഒരു മേള എന്ന് മാത്രം പറഞ്ഞ് കടന്ന് ചാടിക്കളയാമെന്ന് പ്രബോധനം വ്യാമോഹിച്ചിട്ടുണ്ടെങ്കിൽ അതിന് തെറ്റ് പറ്റിയിരിക്കുന്നുവെന്ന മാത്രമേ ഇപ്പോൾ പറയുന്നുള്ളൂ. അവയുടെ വിശദവിവരങ്ങൾ വേണ്ടിവന്നാൽ പിന്നീട് രേഖപ്പെടുത്തികൊള്ളാം. ഇനി മേള ഹറാമാണെന്ന് തന്നെ വന്നാൽ ഹറാമുള്ള സ്ഥലത്ത് സിയാറത്തിന്ന് പോവാൻ പാടില്ലെന്ന് പറയുന്നത്. ശരിയാവുമോ? അങ്ങിനെ പറയന്നുവെങ്കിൽ എന്തെല്ലാം കാര്യങ്ങൾ ഉപേക്ഷിക്കേണ്ടതായി വരുന്നുവെന്ന് ചിന്തിച്ച് നോക്കുക. പരിശുദ്ധഹജ്ജ് കർമ്മത്തിലെ ത്വവാഫ്, അറഫാ, മീനാ, മുസ്ദലിഫ, കല്ലേർ എന്നിവിടങ്ങളിൽ മിക്കപ്പോഴും സ്ത്രീകളുമായി ഇടകലർന്നുപോവാറുണ്ട്. അവയെ എല്ലാം ഉപേക്ഷിക്കേണ്ടതാണെന്ന് താങ്കളും കൂട്ടരും ഫത്ത്വാ ചെയ്യുമോ? എന്തിനേറെ പറയുന്നു. എത്ര ഹറാമുകളുമായി ഇടപെടേണ്ട കാര്യങ്ങളാണ് ആ വക കാര്യങ്ങളെല്ലം ഉപേക്ഷിക്കേണ്ടതാണെന്ന് വല്ലവരും പറയുമോ? ഇത്രയും പറഞ്ഞിട്ടുള്ളത് നേർച്ച സ്ഥലങ്ങളിൽ ഉപയോഗിക്കുന്ന ചെണ്ടകൊട്ട് ഹറാമാണെന്ന് നാം വെറുതെ വാദത്തിന് വേണ്ടി സമ്മതിച്ച് കൊണ്ട് പറഞ്ഞതാണ്. എന്നാൽ ആ ചെണ്ടകൊട്ട് ഹറാമാണെന്ന് സ്ഥാപിക്കാൻ സാധ്യമാവുന്നതല്ലെന്ന് നാം ഇവിടെ പ്രത്യേകം ഓർമ്മപ്പെടുത്തികൊള്ളുന്നു. അവയെ പറ്റിയുള്ള ലക്ഷ്യങ്ങളും വേണ്ടിവന്നാൽ പിന്നീടു പ്രസിദ്ധപ്പെടുത്തികൊള്ളും. പ്രബോധനത്തിന്ന് ഈ വിഷയത്തിലെല്ലാം ഉദ്ധരിക്കാനുള്ളത്. ''ഖബ്റാരാധന പാടില്ല'' എന്ന് പറഞ്ഞ ഹദീസാണെന്ന് വായനക്കാർ പ്രത്യേകം ഓർമ്മിക്കേണ്ടതാണ്. ഖബ്റിനെ ആരാധ്യ വസ്തുവാക്കി ആരാധന നടത്തുന്നവരോടല്ലാതെ മുസ്ലിംകളോട് ഈ ഹദീസിനെ പറ്റി പ്രസംഗിച്ചിട്ട് കാര്യമില്ലെന്ന് മനസ്സിലാക്കാനുള്ള ബുദ്ധി അതിനില്ല. സ്വാലിഹീങ്ങളോടുള്ള വെറുപ്പ് അവരുടെ ഹൃദയത്തെ കുരുടാക്കിയിരിക്കുകയാണ്.

മഹാന്മാരുടെ ഖബ്റുകളെ സിയാറത്ത് ചെയ്യുന്നതും അതിനുള്ള സൗകര്യങ്ങൾ ഏർപ്പെടുത്തുന്നതും പരിശുദ്ധ ദീനിൽ സ്ഥിരീകരിക്കപ്പെട്ട ഒരു യാഥാർത്ഥ്യമാണെന്ന് വ്യക്തമായി കഴിഞ്ഞുവല്ലൊ. നബി(സ)യും ഖുലഫാഉ:റാശിദുകളും അനുഷ്ഠിച്ച്പോന്ന ഒരു ഇസ്ലാമിക വിധിയെ ചോദ്യം ചെയ്യുവാനോ വെട്ടിച്ചുരുക്കുവാനോ നസ്ഖ് ചെയ്യാനോ ഒരുമ്പെടുമ്പോൾ ആരായിരുന്നാലും അവരെ പറ്റിത്തന്നെ അവർ ചിന്തിച്ച് കൊള്ളട്ടെ. അവർ തീർച്ചയായും കൃസ്ത്യാനികളുടെ മാർഗ്ഗത്തെ പിന്തുടരുകയാണ്. പരിശുദ്ധ ഖുർആനിലും നബിവചനങ്ങളിലും ദീനിൽ കൈ കടത്തി 'തഹ്രീഫ് ചെയ്യുന്നവരെ പറ്റി ശക്തിയേറിയ താക്കീതുകൾ വന്നിട്ടുണ്ട്.

സുന്നീ ടൈംസിൽ ഇപ്രകാരം വന്നിട്ടുണ്ടായിരുന്നു. ''ഖബറിന്മേൽ കെട്ടിടം നിർമ്മിക്കാൻ എന്നത് തീരെ പാടില്ലാത്ത സംഗതിയായിരുന്നുവെങ്കിൽ സ്വഹാബത്തിന്റെയും താബിഉകളുടെയും കാലത്ത് ആ സംഗതി എങ്ങിനെ നടപ്പിൽ വരുമായിരുന്നു'' എന്ന് ഇതിന്ന് പ്രബോധനം പറയുന്നത് കാണുക.- 'സ്വഹാബത്തിന്റെ കാലത്ത് നടപ്പിൽ വന്നതെന്തെന്ന് പിന്നീട് വിവരിക്കാം.

താബിളുകളുടെ കാലത്തെപറ്റി ഞാനൊന്നും പറയുന്നില്ല. ഏറ്റവും വലിയ മുഹഖിഖായ ഇമാം ദഹബി തന്റെ 'തൽഖിസുൽ മുസ്തദറക്ക' എന്ന കൃതിയിൽ പറഞ്ഞത് മാത്രം ഉദ്ധരിക്കാം. ഒറ്റ സഹാബിയെങ്കിലും അങ്ങിനെ ചെയ്തതായി ഞാനറിയുന്നില്ല. താബിളുകളിൽ അൽപം ചിലരും പിന്നീടുണ്ടായവരും നവീനമായി നിർമ്മിച്ച ബിദ്അത്താണത്. നിരോധനാജ്ഞ അവർക്ക് കിട്ടിയിരുന്നില്ല: വാ 1 പേ: 370 (പ്ര. ജു.) താബിഉകളുടെ കാലത്ത് മഹാന്മാരായ അവുലിയാക്കളുടെ ഖബ്റിന്മേൽ ഖുബ്ബയും മറ്റും ഉണ്ടായിരുന്നില്ല. എന്നതിന്ന് രേഖയായി പ്രബോധനം ഉദ്ധരിച്ചതാണ് മേൽ ചേർത്തത്. ആ ഉദ്ധരണിയിൽതന്നെ താബിളുകളുടെ കാലത്ത് ഖുബ്ബ നിർമ്മാണം നടപ്പിൽ വന്നിട്ടുണ്ടെന്ന് കാണാം. പക്ഷെ അല്പം ചിലരാണ് അങ്ങിനെ ചെയ്തതെന്ന് പറയുന്നു. അത് സാരമില്ല. കാരണം അവുലിയാക്കൾ വളരെ അധികം ഉണ്ടാവുന്നതല്ല. അവർ നവീനമായി നിർമ്മിച്ച ബിദ് അത്താണെന്നും നിരോധാജ്ഞ നിർമ്മിച്ചവർക്ക് കിട്ടിയിട്ടില്ല എന്ന് പറയുന്നത് വാദത്തിന്ന് വേണ്ടി സമ്മതിച്ചാൽ തന്നെ നിരോധനാജ്ഞയെപറ്റി അറിവുള്ളവർ താബിഉകളുടെ കാലത്ത് ആരുമുണ്ടായിരുന്നില്ലേ? ഇല്ലെന്ന് പറയാൻ ആർക്കാണ് ധൈര്യമുള്ളത്? ഉണ്ടെങ്കിൽ അവർ നിർമ്മിക്കുന്നവരോട് എന്തുകൊണ്ട് ഉണർത്തീട്ടില്ല. ഇത്കൊണ്ടെല്ലാം മനസിലാവുന്നത് നിരോധനാജ്ഞ കിട്ടാത്തതുകൊണ്ടല്ല മറിച്ച് നിരോധനാജ്ഞയുടെ പരിധിയിൽ ഖുബ നിർമ്മാണം ഉൾപ്പെടാത്തത് കൊണ്ടാണ് അത് നിലവിൽവന്നതെന്നാണ് ഇമാം ഹാകിം (റ) മുസ്തദ്റകിൽ പറഞ്ഞതിനെ എതിർത്ത്കൊണ്ടാണ് ദഹബി പറഞ്ഞിട്ടുള്ളതെന്ന് വ്യക്തമാണ്. ദഹബിയെ പ്രബോധനക്കാർ വലിയ മുഹഖിഖും ഇമാമും ആക്കിയിരിക്കുകയാണ്. എന്നാൽ ദഹബി വിശ്വാസ യോഗ്യനല്ലെന്നും മഹാന്മാരായ മുഹദ്ദിസുകളെയും സുന്നത്ത് ജമാ അതിന്റെ ഇമാമുകളെയും ഇടിച്ച് താഴ്ത്തി അവരെ പറ്റി കുറ്റാരോപണം ചെയ്യുന്ന ആളും ചരിത്രപരമായി അവാസ്തവങ്ങൾ പ്രചരിപ്പിക്കുന്ന ദേഹവും ആണെന്നാണ് മഹാ നായ ഹാഫിള് സലാഹുദ്ദീനുൽ അലാഇയെ പോലുള്ള മഹാന്മാർ അഭിപ്രായപ്പെടുന്നത്. (തബകാത്ത്. വാ.1, പേ: 19) ഇനിയും മഹാനായ താജുദ്ദീനുസ്സുബ്കി (റ) ദഹബിയെപറ്റി പറയുന്നത് കാണുക. "ഹാഫിള് സലാഹുദീനുൻ അലാഇ പറഞ്ഞതിലും കൂടുതലാണ് ദഹബിയുടെ നില. പരിഹാസ്യമായ ഒരു കക്ഷിത്വ മനസ്ഥിതിയാണ് ദഹബിയുടേത്. മുസ്‌ലിം സമുദായത്തിലെ അധിക ഉലമാക്കളും ഇമാമുകളും അശ്അരീകളാണ്. അശ്അരിയാക്കളെ ദഹബിക്ക് ഒരു വിധത്തിലും പൊറുപ്പിക്കാൻ സാധിക്കുന്നില്ല. അയാളുടെ വാക്കിന് ഒരു വിലയും നമ്മുടെ മശാഇഹുകൾ കൽപിക്കാറില്ല. അയാളുടെ വാചകങ്ങളെ പാരായണം ചെയ്യുന്നതിനെ അവർ വിരോധിക്കുന്നവരാണ്. ചരിത്രപരമായ അയാളുടെ കൃതികൾ അദ്ദേഹത്തിന്റെ പ്രത്യേകതക്കാർക്ക് മാത്രമേ കാണിച്ച് കൊടുക്കാൻ ദഹബി ധൈര്യപ്പെട്ടിരുന്നുള്ളൂ. കളവെന്ന് തീർത്ത് പറയാൻ സാധിക്കുന്ന പ്രസ്താവനകൾ അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിലുണ്ട്. മനഃപൂർവം അത്തരം സംഗതികൾ അയാൾ അയാളുടെ കൃതികളിൽ ദുരുദ്ദേശത്തോടെ എഴുതിവെച്ചിരിക്കയാണ്. ഇതിനെല്ലാം പുറമേ ഭാഷാ പരിജ്ഞാനവും ദീനിയായ അറിവും വളരെ കുറവാണ് ദഹബിക്ക്" (തബക്കാത്ത് വാ:1-പേ:191) പ്രബോധനം ഇമാമാക്കിയ ആളുടെ യഥാർത്ഥ നില ഏതാണ്ട് വ്യക്തമായെന്ന് വിശ്വസിക്കുന്നു.



പ്രബോധനം ഇമാമാക്കിയ ദഹബി എത്ര വലിയ കുതന്ത്രക്കാരനാണെന്ന ഇതിന്ന് മുമ്പ് പറഞ്ഞതിൽ നിന്ന് മനസിലായല്ലോ. ചരിത്രപരമായി തീരെ വിശ്വാസയോഗ്യനല്ലാത്ത ആളാണ് അദ്ദേഹമെന്ന് മഹാന്മാർ തീർച്ചപ്പെടുത്തിയിരിക്കയാണെന്നും നാം ഗ്രഹിച്ചു. അങ്ങിനെയുള്ള അദ്ദേഹം തന്നെ താബിഉകളുടെ കാലത്ത് ഖുബ്ബയും ജാറവും നിർമ്മിക്കുന്ന പതിവ് നടപ്പിൽ വന്നിട്ടുണ്ടെന്നും പറഞ്ഞിട്ടുള്ളത് പ്രത്യേകം ഓർമ്മ വെക്കേണ്ടതാണ്.

"മക്കയിലുള്ള ഇമാമുകൾ ഖബിറുകളുടെ മേലുള്ള എടുപ്പുകൾ പൊളിച്ച് നീക്കുവാൻ ആജ്ഞാപിച്ചതായി ഞാൻ കണ്ടു." എന്ന് ഇമാം ശാഫി (റ) പറഞ്ഞതായി ഇമാം നവവി (റ) ഉദ്ധരിച്ചിട്ടുള്ള വാക്കാണ് പിന്നീട് പ്രബോധനം എടുത്ത് കാണിക്കുന്നത്. പൊതുജനങ്ങളെ വഞ്ചിക്കാൻ മാത്രമേ ഈ ഉദ്ധരണി ഫലപ്പെടുകയുള്ളുവെന്ന് പ്രബോധനത്തെ ഉണർത്തിച്ചുകൊള്ളട്ടെ. കാരണം ഈ പൊളിച്ച് നീക്കാൻ ആജ്ഞാപിക്കപ്പെട്ട ഖബറുകൾ ആരുടേതാണ്? അവുലിയാക്കളുടേതാണെന്ന് പ്രബോധനത്തിന്ന് തെളിയിക്കാൻ കഴിയുമോ? കഴിയുമെങ്കിൽ തെളിയിക്കട്ടെ. ചരിത്രപരമായ യാഥാർത്ഥ്യങ്ങളെ പറ്റി അറിവില്ലാത്തത് കൊണ്ടാണ് ആ ബഖറുകൾ അവുലിയാക്കളുടേതാണെന്ന് തെറ്റിദ്ധരിച്ചിട്ടുള്ളത്. അധികാര വടംവലിയിൽ വിജയിക്കുന്ന നേതാക്കൾ എതിരാളികളുടെ ഖബറുകളിലുള്ള എടുപ്പുകൾ എന്നല്ല ഖബറുകൾ തന്നെ നശിപ്പിച്ചു കളഞ്ഞ സംഭവങ്ങൾ ചരിത്രത്തിൽ അപൂർവ്വങ്ങളല്ല. ഹിജ്റ വർഷം 132ൽ ഡമാസ്കസിലുള്ള ഉമവി നേതാക്കളുടെ മുഴുവൻ ഖബറുകളും പൊളിച്ച് നീക്കം ചെയ്യപ്പെട്ടിട്ടുണ്ട്. തന്നെയുമല്ല ഇമാം ശാഫി (റ) പറഞ്ഞിട്ടുള്ളത് മുസബ്ബലായ ഖബ്ർ സ്ഥാനിയിലുള്ള ഖബ്റുകളെ പറ്റിയാണെന്ന വസ്തുത പ്രത്യേകം ഓർക്കേണ്ടതാണ്. മൌഖൂഫായ ഖബ്ർസ്ഥാനിൽ അവുലിയാക്കളല്ലാത്ത നാട്ട്മൂപ്പൻമാരുടെയും ഉമറാക്കളുടെയും ഖബ്റുകൾ കെട്ടിപ്പടുത്ത് വെക്കുന്നതിനെപറ്റിയാണ് ആ പ്രസ്താവിച്ചിട്ടുള്ളത്. ശാഫിഈ മദ്ഹബിൽ അതാണ് പാടില്ലാത്തത്. ശാഫിഈ മദ്ഹബിന്റെ വിധികൾ പ്രബോധനം മനസിലാക്കിയിട്ടുണ്ടായിരിക്കാൻ യാതൊരു കാരണവുമില്ലല്ലോ. മഹാനായ ബുർഹാനുദ്ദീൻ ഹലബി (റ) പറയുന്നത് കാണുക. "മൌഖൂഫായ ഖബ്ർ സ്ഥാനിൽ എടുപ്പുകൾ നിർമ്മിക്കാൻ പാടില്ല എന്ന വിധി വബ്ർ സാലിഹുകളുടെതല്ലാത്ത സ്ഥലത്താണ്. സാലിഹുകളുടെ ഖബ്റുകളെ ഇമാറത്ത് ചെയ്യാൻ വേണ്ടി വസിയ്യത്ത് ചെയ്യുന്നത് വിരോധമില്ലാത്തതാണെന്നാണ് ഇമാം നവവി(റ)യും പറഞ്ഞത്. എന്തുകൊണ്ടെന്നാൽ അതിൽ സിയാറത്തിനെ നിലനിർത്തലും തബർറുക്കും ഉള്ളത്കൊണ്ടു തന്നെ. ഇങ്ങിനെയാണ് ഹലബി (റ) പറയുന്നത്." (ബുജൈരിമി, വാ:1പേ: 495)

നോക്കുക, ശാഫിള മദ്ഹബിലുള്ള വിധിയാണിത് ഇമാം

നവവി(റ)യുടെ പേർകൊണ്ടുവന്ന് പ്രബോധനം നുണപ്രചരണം ചെയ്തിരിക്കയാലാണ് ഇത്രയും ഇവിടെ പറയേണ്ടിവന്നത്. പ്രസിദ്ധരായ അവുലിയാക്കളിൽ അധികപേരുടെയും ഖബ്റുകൾ നിലകൊള്ളുന്നത് അവരുടെ പ്രത്യേക സ്ഥലങ്ങളിലാണെന്നും പൊതുമഖ്ബ്റാ സ്ഥലങ്ങളില ല്ലെന്നും ഉള്ള പരമാർത്ഥവും കൂടി ഇവിടെ ഓർക്കുന്നത് നന്നായിരിക്കും.

## പരിശുദ്ധ റൌളാശരീഫ്

അവുലിയാക്കളുടെ ഖബ്റിന്മേൽ ഖുബ്ബുകളും ജാറങ്ങളും കെട്ടുന്നതിന്ന് വിരോധമില്ലെന്നതിന്ന തെളിവായി പരിശുദ്ധറൌളാശരീപിനെ കാണിക്കുകയുണ്ടായി. ഇത് പ്രബോധത്തിന്നൊരു തലവേദനയായിരിക്കുകയാണ്. യാതൊരർത്ഥവുമില്ലാത്ത എന്തൊക്കെയോ തട്ടിമൂളിച്ചിരിക്കയാണ് പ്രബോധനം. നബി (സ)യെ സംസ്കരിക്കപ്പെട്ടത് ഹസ്രത്ത് ആയിശ (റ)യുടെ വീട്ടിനകത്ത് നബി(സ)യുടെ കിടപ്പറയിലാണ് എന്നതിന്ന് തെളിവുകൾ ഉദ്ധരിച്ചിരിക്കുന്നു. അങ്ങിനെ ഉദ്ധരിച്ചതിന്ന് ശേഷം പ്രബോധനം പറയുന്നു:- ആകയാൽ തിരുമേനിയുടെ മാർഗ്ഗദർശനമനുസരിച്ചാണ് ഇതുണ്ടായത്. തന്റെ ഖബ്റിനെ പൂർവ്വ നബിമാരുടെ ഖബ്റുകളെപോലെ ആരാധനാ സ്ഥലമാകുന്നതിനെ ശങ്കിച്ചു തിരുമേനി കഠിനമായി താക്കീത് ചെയ്തിരിക്കുക. അതും വഫാത്തിന്റെ സ്വൽപ്പം മുമ്പ് ഈ താക്കീതിനെ തുടർന്ന് തിരുഗാത്രത്തെ സാധാരണ മട്ടിൽ, മറയടക്കാതെ ആയിശാബിവി (റ)യുടെ ഗൃഹാന്തരത്തിൽ തിരുമേനിയുടെ കിടപ്പറയിൽ തന്നെ സഹാബത്ത് സംസ്കരിക്കുക'' (പ്ര: ജ;16)

മേൽവരികൾ പ്രബോധനം തന്നെ രേഖപ്പെടുത്തിയിട്ടുള്ളതാണ് അത് ചരിത്ര യാഥാർത്ഥ്യവുമാണ്. ഇമാംബുഖാരിയും മറ്റും നിവേദനം ചെയ്ത ഹദീസുകളിൽ ശരിക്ക് സ്ഥിരപ്പെട്ടതുമാണ് ഈ ചരിത്രസംഭവത്തിൽ അടങ്ങിയിട്ടുള്ള വസ്തുതകൾ എന്തൊക്കെയാണ്?നബി(സ)യുടെ പരിശുദ്ധ ഖബ്റിന്ന് ചുറ്റും കെട്ടിടം ഉണ്ടെന്നോ ഇല്ലെന്നോ? എന്താണ് അതിൽനിന്നും മനസ്സിലാക്കാൻ കഴിയുന്നത്. നബി (സ)യുടെ കിടപ്പറയുടെ ഭിത്തികൾ പൊളിച്ച് നീക്കപ്പെടാതെ തന്നെ നബി (സ)യെ അതിനുള്ളിൽ മറവു ചെയ്യപ്പെടുകയാണുണ്ടായത്. നബി(സ)യുടെ തന്നെ ആജ്ഞാനുസരണമാണ് അങ്ങിനെ ചെയ്തതെന്ന് പ്രബോധനം പറയുന്നുണ്ട്. അപ്പോൾ ഖബ്റിന്ന് ചുറ്റും ഭിത്തിയുണ്ടാകുന്നതിന്ന് വിരോധമുണ്ടെന്ന് പറയാൻ സാധിക്കുമോ? അപ്പോൾ ഖബ്റിന് ചുറ്റും ഭിത്തികളും ആ ഭിത്തി മേൽപ്പുരയും ഉണ്ടാവുന്നതിന്ന് തടസമുണ്ടെന്നോ ഇല്ലെന്നോ എന്താണ് മനസിലാക്കേണ്ടത് എന്ന് പറഞ്ഞാൽ കൊള്ളാം. സാധാരണ മട്ടിലല്ലാതെ ചുറ്റും ഭിത്തികളും മേൽപുരയുമുള്ള കിടപ്പറയിൽ നബി(സ)യെ മറമാടുന്നതിന് സ്വഹാബത്തിനെ പ്രേരിപ്പിച്ചത് ഖബ്റാരധന പാടില്ലന്ന നബിയുടെ താക്കിതാണെന്ന് പ്രബോധനം പറയുന്നു. അപ്പോൾ ചുറ്റുഭാഗവും ഭിത്തികളും മേൽപ്പുരയുമുള്ള കെട്ടിടത്തിന്റെ ഉള്ളിൽ ഖബ്റായിരിക്ക രായിക്കലാണ് നല്ലതെന്നല്ലെ? ഇതിൽനിന്ന് മനസിലാവുന്നത്? ഇപ്രകാരമുള്ള കെട്ടിടത്തിന്ന് പറഞ്ഞ് വരുന്നതല്ലെ ജാറം അല്ലെങ്കിൽ മഖാം എന്നത്. ഈ വസ്തുതകളുടെ വെളിച്ചത്തിൽ ചിന്തിക്കുന്നതാകയാൽ ജാറനിർമ്മാണം ഖബ്റാരാധനയല്ല; മറിച്ച് ഖബ്റാരാധനയെ തടയുന്നതിനുള്ള ഉപാധിയാണെന്ന് മനസിലാക്കാൻ യാതൊരു പ്രയാസവുമില്ല.

പരമാർത്ഥവും അതാണ്. മഹാന്മാരുടെ ഖബ്റുകൾ പരസ്യമായി കാണത്തക്ക നിലയിൽ തുറന്നിടുന്നത് നല്ലതല്ല. അവയുടെ ചുറ്റും ജാറങ്ങൾ നിർമ്മിച്ചു അവയെ പൊതുജനദൃഷ്ടിയിൽ നിന്ന് മറച്ച് വെക്കേണ്ടതാണ്. അങ്ങിനെയാണ് മഹാന്മാരായ സ്വഹാബത്ത് നബി(സ)യുടെ ഖബ്ർ ശരീഫിനെ ചെയ്തിട്ടുള്ളത്. പൊതുജനങ്ങൾക്ക് കാണത്തക്ക നിലക്ക് ഖബ്റിനെ വെളിവാക്കി വെക്കാതിരുന്നത് നബി(സ)യുടെ താക്കീതിന്റെ വെളിച്ചത്തിലാണെന്ന് ഹസ്രത്ത് ആയിശ (റ) പറഞ്ഞുവന്നു പ്രബോധനം തന്നെ വ്യക്തമാകുന്നു. ചുറ്റുഭാഗവും ഭിത്തിയും മേൽപ്പുരയും ഉള്ള എടുപ്പിന്റെ ഉള്ളിലാവുകയാണ് വേണ്ടത്. ഈ എടുപ്പിനെ കൊണ്ട് ജാറം എന്ന പേർ പറയുന്നതിലാണ് പ്രബോധനത്തിന്റെ എതിർപ്പെങ്കിൽ അത് വെറും ബുദ്ധിശൂന്യതയാണ്. കഴമ്പുള്ള വാദമല്ല അത്. ഖബ്ർ കെട്ടിപ്പടുക്കൽ എന്നാൽ ഖബ്റിന്റെ മൂട്കല്ലിന്റെ നേരെ കെട്ടിപ്പൊന്തിക്കുന്നതിനേയാണോ പ്രബോധനം ഉദ്ദേശിക്കുന്നത്? അങ്ങിനെയാണെങ്കിൽ അതിനെ മറ്റാരും ഉദ്ദേശിക്കുന്നില്ല. ജാറം എന്ന് പറയുന്നതും അതല്ല. ഖുബ്ബ എന്നത്കൊണ്ടുദ്ദേശിക്കുന്നതും അതല്ലന്ന് വ്യക്തമാണ്. പ്രബോധനം പറയുന്നതെന്താണ് അതിന്ന് തന്നെ വിവരമില്ല.

ഹസ്രത്ത് ഉസ്മാനുബ്നു മള്ഊൻ (റ) ന്റെ ഖബ്ർ ഉയർത്തിപടവു ചെയ്തിരുന്നുവെന്നത് ഒരു ചരിത്രയാഥാർത്ഥ്യം മാത്രമാണ്. അത് വെറും ഊഹമോ ഇജ്ത്തിഹാദോ അല്ല. പ്രബോധനം പറയുകയാണ്. ''ബുഖാരിയിലോ മറ്റേതെങ്കിലും പ്രാമാണിക ഗ്രന്ഥങ്ങളിലോ ഉയർത്തിപ്പടുത്ത കഥയില്ല. ഉണ്ടെങ്കിൽ ലേഖകൻ തെളിയിക്കട്ടെ'' (പ്ര: ജ:16).

ഇത് തെളിയിച്ചാൽ ഇതോടെ പ്രബോധനം അതിന്റെ വാദങ്ങളിൽ നിന്ന് പിന്മാറി കൊള്ളാമെന്നാണല്ലോ ഈ വാക്ക് സൂചിപ്പിക്കുന്നത്. ഹസ്രത്ത് ഉസ്മാനുബ്നു മള്ഊൻ(റ) ന്റെ ഖബ്ർ ഉയർത്തി പടവ് ചെയ്തിരുന്നുവെന്നതിന്ന് തെളിവിതാ: മഹാനായ ഇമാം അസ്ഖലാനി ബുഖാരിയുടെ ശറഹായഫത്ത് ഹുൽബാരിയിൽ പറയുന്നു ''ഉസ്മാനുബ്നു മള്ഊൻ (റ)ന്റെ ഖബ്റിന്റെ ഹദീസിൽനിന്നും ഖബ്റിനെ പടുത്തുയർത്തൽ ജാഇസാണെന്ന് തെളിയുന്നുണ്ട്'' (ഫത്ഹുൽബാരി വാ: 3 പേ: 145) ബുഖാരിയുടെ മറ്റൊരു ശറഹായ ഇർശാദുസ്സാരിയിൽ പറയുന്നു ''ആ ഖബ്റിനെ ചാടികടക്കാൻ സാധിച്ചിരുന്നില്ല എന്നത് ആ ഖബ്റിന്ന ഉയരമുള്ളത്കൊണ്ടായിരുന്നു.'' (ഖസ്തലാനി വാ: പേ: 452) ഇതിൽ കൂടുതൽ ഈ വിഷയത്തിൽ എന്താണ് തെളിവ് വേണ്ടത്.

ഇത്രയും വ്യക്തമായ ഒരു പരമാർത്ഥത്തെ വെച്ച്കൊണ്ട് പ്രബോധനം പറയുന്നത് കാണുക: ഭഹപിന്നെ എടുത്ത് ചാടാൻ പ്രയാസമുണ്ടായത് ഉയർന്ന ഒരു കുന്നിന്മേൽ ഒരു ഖബ്റായാലും അത് പ്രയാസമായിത്തീരാമല്ലൊ'' (പ്ര:ജു:16) എത്ര പരിഹാസ്യം! എത്ര ദയനീയം; ഹൃദയവും കണ്ണും ഒരുപോലെ കുരുടായിരിക്കയാണ്. കുന്നിനെ ചാടുന്ന വിഷയമല്ല. ഖബ്റിനെ ചാടുന്ന വിഷയമാണ് പറയുന്നതെന്ന് കൂടി ചിന്തിച്ചില്ല. പരിശുദ്ധമദീനയിലുള്ള ഖബ്ർ സ്ഥാനിയായിലാണ് ആ ഖബ്റുള്ളതെന്നും ഓർത്തില്ല. പ്രബോധനക്കാരൻ പിന്നീട് ശറഹുൽ മുഹദ്ദബിൽ നിന്ന് ഇപ്രകാരം ഉദ്ധരിക്കുന്നു. ''അതിന്റെ തലക്കൽ വലിയൊരു പാറക്കലുണ്ടായിരുന്നു. (പ്ര: ജു: 16) പിന്നീട് പറയുന്നു! ''ഇതെടുത്തു ചാടാൻ മല്ലനായ ഒരറബിക്ക് പ്രയാസമുണ്ടാവുന്നതിൽ അത്ഭുതമില്ല'' പ്രബോധനം ഈ പറഞ്ഞിട്ടുള്ളത് ശുദ്ധകളവാണ്. വലിയ പാറക്കല്ല് ഉള്ളതായി ശറഹുൽ മുഹദ്ദബിലോ മറ്റെവിടെയെങ്കിലുമോ പറഞ്ഞിട്ടില്ല. ഖബ്റിന്ന് സാധാരണമട്ടിൽ വെക്കാറുള്ള മീസാൻ കല്ല് വെക്കുന്നതിനെ പറ്റി

യാണ് അവിടെ വിവരിച്ചത്. (ശറഹുൽമുഹദബ് വാ: 5 പേ: 282, 296 എന്നീ പേജുകൾ നോക്കുക) മീസാൻ കല്ലിനെ വലിയ പാറക്കല്ലാക്കിതീർത്തത് എത്ര വലിയ കളവാണ്! ആ കളവിനെ ശറഹുൽ മുഹദ്ദബിന്റെ തലയിൽ വെച്ചുകെട്ടിയത് എത്ര ഭീമമായ അപരാധമാണ്! ഇന്നാലില്ലാഹി വഇന്നാ ഇലൈഹി റാജിഊൻ ഗതികെട്ടാൽ പുലി പുല്ലും തിന്നും.

## ജാറ നിർമ്മാണം

നബി(സ)യെ ചുറ്റും ചുമരുകളും മേൽപുരയുമുള്ള കിടപ്പുമുറിയിലേക്കാണ് മറവു ചെയ്തിട്ടുള്ളതെന്ന് അനിഷധ്യമായി തെളിഞ്ഞിരിക്കയാണ്. ജാറം, ഖുബ്ബ എന്നെല്ലാം പറയുന്നതും ഇതുതന്നെയാണ്. പക്ഷെ മുൻകൂട്ടി തയ്യാർ ചെയ്യപ്പെട്ട എടുപ്പിലാണ് നബി(സ)യെ മറവു ചെയ്യപ്പെട്ടത്. അവുലിയാക്കളിൽ ചിലരെ മറവ് ചെയ്തതിൽ ശേഷമാണ് അവിടെ ജാറങ്ങൾ നിർമ്മിക്കപ്പെടുന്നത് എന്നിങ്ങനെയുള്ള വ്യത്യാസമാണ് ഉള്ളത്. മുമ്പും പിമ്പും എന്ന ഈ വിത്യാസം ഒരു വ്യത്യാസമായി ആരും ഗണിച്ചിട്ടില്ല എന്ന് വ്യക്തമാണ്. തന്നെയുമല്ല സഹാബത്തിന്റെയും താബിഉകളുടെയും കാലഘട്ടങ്ങളിൽ നബി (സ)യുടെ റൌളാശരീഫിനെ റിപ്പയർ ചെയ്യുകയും പുതുക്കി പണിയുകയും ചെയ്യുന്ന പ്രവർത്തനങ്ങൾ നടന്നിട്ടുമുണ്ട്. നബി(സ)യുടെ റൌളാ പുതുക്കി പണിയുന്ന ജോലി ആദ്യം ചെയ്തിട്ടുള്ളത് അമിറുൽ മുഅ്മിനീൻ ഉമറുബ്നുൽ ഖത്താബ് (റ) ആണ്. പരിശുദ്ധ മസ്ജിദുന്നബിയുടെ പണിയോടൊപ്പമാണ് ഈ കാര്യം നിർവ്വഹിക്കപ്പെട്ടത്. മദീനായുടെ വിപുലമായ ചരിത്രസത്യങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള ഇമാം സുഹൂദി (റ) ഈ സംഗതി രേഖപ്പെടുത്തിയിട്ടുണ്ട്. (ഹുലാസതുൽ വഫാബി അഹ്ബാരിദുൽ മുസ്തഫാ എന്ന ഗ്രന്ഥം നോക്കുക.)

ഇത് വക്രോക്തിയല്ല. ചരിത്രയാഥാർത്ഥ്യമാണ്. പള്ളി പുതുക്കി പണിത സംഭവം ഇമാം ബുഖാരിയും രിവായത്ത് ചെയ്തിട്ടുണ്ട്. വലീദുബ്നു അബ്ദിൽ മലിക്ക് (റ)ന്റെ കാലത്ത് ഹസ്രത്ത് ഉമറുബിനു അബ്ദുൽ അസീസിന്റെയും മഹാ യോഗ്യന്മാരായ സഹാബി വര്യന്മാരുടെയും സാന്നിദ്ധ്യത്തിൽ രണ്ടാമതും ആ സംഗതി നടന്നിട്ടുണ്ട്. ഖബ്റിന്ന് ചുറ്റും ചുമരുകളും മേൽപുരയുമുള്ള ജാറം പോലെയുള്ള കെട്ടിടങ്ങൾ പാടില്ലായിരുന്നുവെങ്കിൽ ഇതൊന്നും തന്നെ നടക്കുമായിരുന്നില്ല. തന്നെയുമല്ല നബി (സ)യുടെ കിടപ്പറയിൽ മറവുചെയ്യും മുമ്പ് ചുറ്റു



മുള്ള ചുമരുകൾ പൊളിച്ച് നീക്കം ചെയ്യേണ്ടതുമായിരുന്നു. ജാറം എന്താണെന്ന് മനസിലാക്കാത്തതാണ് പ്രബോധനത്തിന്റെ എല്ലാ ജൽപനങ്ങൾക്കും കാരണം ഉസ്താദില്ലാതെ ഉണ്ടായിതീരുന്ന വിജ്ഞാനങ്ങൾ ഇങ്ങിനെതന്നെയാവുന്നതാണെന്ന് പ്രബോധനം ഇനിയെങ്കിലും മനസിലാക്കണം.

പ്രബോധനം പിന്നീട് പറയുന്നു. "ഇനി പള്ളി വിപുലീകരിച്ചപ്പോൾ അതിന്റെയും മഖബ്റിന്റെയും ഇടയിൽ സ്ഥാപിച്ച മതിലിനെ പറ്റിയാണെങ്കിൽ അത് നമസ്കരിക്കുന്നവർ ഖബ്റിന്റെ നേർക്ക് തിരിയാതിരിക്കുന്നതിനുള്ള ഒരു മറയാണ്. അതും ജാറ നിർമ്മാണവും തമ്മിൽ എന്തുണ്ട് ബന്ധം? ഫത്ഹുൽബാരി വാ: 3 പേ: 444 നോക്കുക" (പ്ര:ജു:16) ഫത്ഹുൽബാരിയുടെ പേരിൽ ഈ ചുമത്തിയിട്ടുള്ളത് പച്ചക്കള്ളമാണ്. ജാറ നിർമ്മാണത്തെ പറ്റി ഫത്ഹിൽ ഒരിടത്തും പറഞ്ഞിട്ടേ ഇല്ല. ഫത്ഹ് 3ാം വാല്യം 404ാം പേജ് കൊണ്ടാണവസാനിക്കുന്നത്. അതിന്റെ 3ാം വാല്യം 165ാം പേജിൽ ഖബ്റിന്റെ കെട്ടിടം പുതുക്കി പണിതെന്നും ജനങ്ങൾ ഖബ്റിലേക്ക് തിരിഞ്ഞ് നമസ്ക്കരിക്കാതിരിക്കാൻ വേണ്ടി മതിൽ ഉയർത്തി കെട്ടി എന്നും പറഞ്ഞിട്ടുണ്ട്. ഇതുതന്നെയാണ് ഞങ്ങളും പറയുന്നത്. മഹാന്മാരുടെ ഖബ്റുകൾക്ക് ചുറ്റും മതിലുകൾ കെട്ടി പൊതുജന ദൃഷ്ടിയിൽ നിന്ന് അതിനെ മറച്ച് ജാറത്തിന്റെ ഉള്ളിലാക്കേണ്ടതാണെന്ന്. അപ്പോൾ ഫത്ഹിൽ പറഞ്ഞതിൽ നിന്ന് ജാറം നിർമ്മിക്കേണ്ടതാണെന്നാണ് വരുന്നത്. വിവരമില്ലാതെ എന്തെങ്കിലും ജല്പിച്ചു പൊതുജനങ്ങളുടെ കണ്ണിൽ പൊടിയിടുന്ന പണിയാണ് പ്രബോധനം ചെയ്യുന്നത്. മഹാന്മാരായ ഇമാമുകളുടെ പേരിൽ ഇല്ലാത്തത് പറയുകയും!

ഇമാം ഹസനുബ്നുൽ ഹസൻ(റ)ന്റെ ഖബ്റിന്മേൽ അദ്ദേഹത്തിന്റെ ഭാര്യ ഖുബ്ബ നിർമ്മിച്ചു ഒരു കൊല്ലം വരെ അവിടെ ഇരുന്നുവെന്ന റിപ്പോർട്ട് ബുഖാരിയിലുള്ളതാണ്. ഖുബ്ബ നിർമ്മാണത്തിന് വിരോധമില്ലെന്ന് അത് വ്യക്തമായും പഠിപ്പിക്കുന്നുമുണ്ട്. "ഖബ്റിനെ ആരാധന സ്ഥലമാക്കൽ തെറ്റാണെന്ന് കാണിപ്പാനാണ് ബുഖാരി ഈ റിപ്പോർട്ട് കൊടുത്തത് തന്നെ എന്ന് വ്യാഖ്യാതാക്കൾ പറയുന്നുണ്ട്." എന്നാണ് പ്രബോധനം പറയുന്നത്. ഇത് ഭീമമായ ഒരു കളവാണ്. ദൂഷ്യങ്ങൾ വന്നു ചേരുന്നില്ലെങ്കിൽ ഖുബ്ബ നിർമ്മിക്കുന്നതിന് വിരോധമില്ല എന്ന് തെളിയിക്കയാണ് ബുഖാരി ചെയ്തിട്ടുള്ളത്. എന്നാണ് ഈ സ്ഥലത്ത് ഫത്ഹുൽ ബാരി പറയുന്നത്. (വാ:3 പേ:130) നോക്കുക. പ്രബോധനം പറയുന്ന വ്യാഖ്യാതാക്കൾ ആരാണ്? അത് സ്വയം കൃത വ്യാഖ്യാനം ചെയ്യുന്ന കമ്പനി വ്യാഖ്യാതാക്കളല്ലാതെ മറ്റാരുമല്ല.

പ്രബോധനം പിന്നീട് പറയുകയാണ്: "ഒരു പാവം പെണ്ണ് തന്റെ മരിച്ച് പോയ ഭർത്താവിനോടുള്ള വികാരാതിരേകത്തിന്റെ പേരിൽ എന്തെങ്കിലും ചെയ്ത്പോയാൽ അത്കൊണ്ട് ഇസ്ലാമിലെ ഒരു ഖണ്ഡിതനിമയം റദ്ദ് ചെയ്യപ്പെടുമെന്നാണോ മനസിലാക്കുന്നത്?"

ഏതാണാവോ ആ നിയമം? നിങ്ങൾ കെട്ടിയുണ്ടാക്കുന്ന നിയമം ഇസ്ലാമിന്ന് ബാധകമാണോ? പാവം പെണ്ണ്? ഹസ്രത്ത് ഹുസൈൻ (റ) ന്റെ മകൾ ഹസ്രത്ത് ഫാത്തിമ(റ) ആണ് ആ പെണ്ണെന്ന് ഓർക്കണം. പരിശുദ്ധ ഇസ്ലാമിന്റെ വിളനിലമാണവർ. തികച്ചും ഒരു കൊല്ലക്കാലമാണ് ആഖുബ്ബയിൽ അവർ കഴിച്ച് കൂട്ടിയത്. ഹിജ്റ 97ാം വർഷത്തിലാണ് അത് സംഭവിക്കുന്നത്. മഹാന്മാരായ താബിഉകളുടെ അറിവോട് കൂടെയാണ് അത് സംഭവിച്ചത്. ഖബ്ബുകെട്ടാൻ പാടില്ല എന്ന ഒരു നിയമം ഇസ്ലാമിലുണ്ടെങ്കിൽ അവരാരും ഇതിനെ വിരോധിക്കുമായിരുന്നില്ലേ? ഖുബ്ബ നിർമ്മിക്കന്നതിന് വിരോധമില്ല എന്നതിന് തെളിവായി ഇമാം ബുഖാരി ഈ പാവം പെണ്ണിന്റെ ചരിത്രം എങ്ങനെ ഉദ്ധരിച്ചു! നിങ്ങളും കമ്പനിയും നിർമ്മിക്കുന്ന നിയമം ഇസ്ലാമിന്ന് ബാധകമല്ലെന്ന് ഓർത്താലും

## മദ്ഹബുകൾ:

പ്രബോധനം അവസാനമായി പറയുകയാണ്. "ഇന്ന് നടമാടുന്ന ജാറ നിർമ്മാണം, ഖുബ്ബനിർമ്മാണം, ശവകുടീരനിർമ്മാണം, കൊടികുത്ത്, ചന്ദനക്കുടം ആണ്ടറുതി തുടങ്ങിയ അനിസ്ലാമികാചാരങ്ങളൊന്നും സഹാബത്തിന്റെയോ താബിഉകളുടെയോ മദ്ഹബിന്റെ ഇമാമുകളുടെയോ കാലത്ത് നടപ്പുണ്ടായിരുന്നില്ല. അതിനാൽ അവയെ പറ്റി മദ്ഹബിന്റെ ഇമാമുകൾക്ക് യാതൊരു വിധിയും പ്രസ്താവിക്കേണ്ട സന്ദർഭം നേരിട്ടിരുന്നില്ല." ശരി അപ്പോൾ മദ്ഹബിന്റെ ഇമാമുകൾ അവയെ പറ്റി വിധി പ്രസ്താവിച്ചു. എന്ന് പറഞ്ഞുകൊണ്ട് ചിലതെല്ലാം നിങ്ങൾ ഉദ്ധരിച്ചതോ? അതെല്ലാം അവ

രുടെ പേരിൽ കളവായി സൃഷ്ടിച്ചത് തന്നെ യല്ലെ? മൌഖൂഫായ സ്ഥലങ്ങളിൽ അവു ലിയാക്കളല്ലാത്തവരുടെ ഖബ്റിനെ പറ്റി അവർ പറഞ്ഞത് നിങ്ങൾ അവുലിയാക്ക ളുടെ ജാറങ്ങളെപറ്റിയാക്കി മാറ്റി മറിച്ചതാ ണെന്നു ഇപ്പോൾ വ്യക്തമായല്ലോ? സ്വന്തം സ്ഥലങ്ങളിൽ അവുലിയാക്കളല്ലാത്തവ രുടെ ഖബ്റുകൾ കെട്ടിപ്പടുക്കൽ കറാഹ ത്താണെന്ന് അവർ പറഞ്ഞതിനെ നിങ്ങൾ "അവിഹിതം" എന്ന് തർജ്ജമ ചെയ്ത് നിങ്ങളുടെ ഉസ്താദില്ല, മതത്തിന്ന് മുതൽ കൂട്ട് കൂടിയതല്ലെ? ഇമാമുകളുടെ കാല ത്തില്ലാത്തതിന് അവർ വിധി പറഞ്ഞില്ലെ ങ്കിൽ നബി (സ)യുടെ കാലത്തില്ലാത്ത തിന് നബി (സ) യും വിധി പറയചാതിരി ക്കുമല്ലോ? എന്തൊരു വിഡ്ഢിത്വമാണ് ഈ പറയുന്നത്.

എന്നാൽ മേൽപറയപ്പെട്ട കാര്യങ്ങ ളെല്ലാം സഹാബത്തിന്റെയും താബിഉക ളുടെയും കാലത്ത് നടപ്പിലുണ്ടായിരുന്നവ യാണെന്ന് കാര്യകാര്യസഹിതം ഈ ലേഖ നത്തിൽ വ്യക്തമാക്കിയിട്ടുണ്ടെന്ന് വായ നക്കാർ ഗ്രഹിച്ചിരിക്കുമല്ലൊ. ഇമാമുകളുടെ ഇബാറത്തുകൾ പ്രബോധനം ഉദ്ധരിച്ചത് സത്യസന്ധമായിരുന്നില്ലെന്ന് വായനക്കാർ കണ്ടതാണ്. അത് അവർക്ക് ചേർന്നപണി യുമാണ്.

അവസാനമായി പ്രബോധനം ഒരു പുതിയ സിദ്ധാന്തം പഠിപ്പിക്കുന്നു. അതി പ്രകാരമാണ്. "ഒരു ഇമാമിന്റെ മദ്ഹബ് എന്ന് വെച്ചാൽ അദ്ദേഹം പറഞ്ഞതാണ്. പിൽകാലത്തുണ്ടാവുന്ന ഏതെങ്കിലും ഒരു മുഖലിദോ അനുകർത്താവോ അഭിപ്രായ പ്പെടുന്നതല്ലതന്നെ. ഈ അടിസ്ഥാനത്തിൽ വേണം നാം മദ്ഹബുകളെ മനസിലാ ക്കുക" ഇത്രയും പറഞ്ഞ് കൊണ്ട് അവു ലിയാക്കളല്ലാത്തവരുടെ ഖബ്റിന്മേൽ എടു പ്പുണ്ടാക്കൽ കറാഹത്താണെന്ന് അവർ പറഞ്ഞ ചില ഇബാറത്തുകളുടെ പരിഭാഷ എന്ന് പറഞ്ഞ് കൊണ്ട് ചിലതെല്ലാം ഉദ്ധരി ക്കുകയും ചെയ്യുകയാണ്. കറാഹത്ത് എന്ന സങ്കേതിക പദത്തിന് അവിഹിതം എന്ന് സ്വയംകൃതമായ ഒരു അർത്ഥം കെട്ടിച്ചമച്ച് തെറ്റിദ്ധാരണയുണ്ടാക്കാൻ ശ്രമിച്ചിട്ടുണ്ട് നമ്മുടെ വിഷയം മഹാന്മാരായ അവുലി യാക്കളുടെ ജാറങ്ങളെ പറ്റിയായിരിക്ക യാൽ അവയെ സ്പർശിക്കുന്ന യാതൊന്നും അതില്ലാത്തതുകൊണ്ട് അവ യെപറ്റി പ്രത്യേകം ഒന്നും ഉണർത്തേണ്ട തില്ലെന്ന് കരുതുന്നു. അവുലിയാക്കളുടെ ജാറത്തെ സംബന്ധിക്കുന്ന ഇബാറത്തു കളും തെളിവുകളും ഈ ലേഖനത്തിൽ ധാരാളം ഉദ്ധരിച്ചിട്ടുള്ളതുമാണ്.



എന്നാൽ മദ്ഹബിനെ പറ്റി പ്രബോ ധനം ഉന്നയിച്ച പുതിയ തത്വത്തെ പറ്റി രണ്ട് വാക്ക് പറഞ്ഞ് കൊണ്ട് ഈ ലേഖനം ഇപ്പോൾ അവസാനിപ്പിക്കുകയാണ്. മദ്ഹ ബിനെ മനസിലാക്കാൻ ഇമാം പറഞ്ഞത് തന്നെ വേണം. ഇമാമിന്റെ അനുയായി കൾ പറഞ്ഞത് പോരാ എന്നാണ് പ്രബോ ധനം വാദിക്കുന്നത്. ഇമാം പറയുന്നതിന്ന് എതിര് പറയുന്നവരാണോ ഇമാമിന്റെ അനുയായികൾ? അല്ലാഹു ഇമാമിന്റെ



പേരിൽ കള്ളം കെട്ടി പറയുന്നവരാണോ ഇമാമിന്റെ അനുയായികൾ? എന്താണീ പറയുന്നതെന്നും മനസ്സിലാവുന്നില്ല. ഇമാ മുകളുടെ പേരിൽ കള്ളം പറയുന്ന പതിവ് മദ്ഹബിന്റെ ഇമാമുകളുടെ അനുയായി കൾക്കില്ല. ഇല്ലാത്ത പേജുകളിൽനിന്ന് ഉദ്ധ രിക്കുന്ന പതിവും അവർക്കില്ല. (ഫത്ഹുൽബാരി 3ാം വാല്യം 444ാം പേജ് എന്ന് പ്രബോധനം പറഞ്ഞത്പോലെ). നേരെമറിച്ച് മദ്ഹബിന്റെ ഇമാമുകളുടെ വാക്കുകളെയും അവയുടെ ലക്ഷ്യങ്ങ ളയും വേണ്ടുവോളം പരിശോധിച്ചു ഇമാ മുകളുടെ ഉദ്ദേശത്തിന്ന് അവരുടെ അടി സ്ഥാനതത്വങ്ങൾക്കും (ഉസൂൽ) യോജിച്ച വിധം അവരുടെ വിധികളെ രേഖപ്പെടു ത്തിവെക്കുകയാണ് മദ്ഹബിന്റെ ഇമാമു കളുടെ അനുയായികളായ മഹാൻമാരായ അഇമ്മത്തുകൾ ചെയ്യുന്നത്. ഇമാം നവവി (റ) ഇമാം റാഫി ഈ (റ) യെപോലുള്ള ശാഫിഈമദ്ഹബിലെ മഹാപണ്ഡിതന്മാർ ഉദ്ധരിക്കുന്ന രാഫി മദ്ഹബിലെ വിധികൾ ആയിരക്കണക്കായ മഹാന്മാരുടെ പരിശോ ധനക്ക് വിധേയമായവയാണ്. ഇപ്രകാര മുള്ള പരിശോധനക്ക് വിധേയമായ വിധി കളെ സ്വീകരിക്കുന്നതോ നല്ലത് അതല്ല ഇവരുടെ പരിശോധനയെ അവഗണിച്ചു കൊണ്ട് ഇമാമിന്റെ വാക്കുകളിൽ അല്പം ചിലത് മാത്രം തലയും വാലുമില്ലാതെ വായിച്ചു സ്വന്തം ആശയത്തിനൊത്തു എന്തെങ്കിലും ജൽപിക്കുന്നതോ നല്ലതെന്ന് വായനക്കാർ തന്നെ തീരുമാനിക്കട്ടെ. പ്രബോധനക്കാരൻ ഇങ്ങിനെ ഒരു സിദ്ധാന്തം നിർമ്മിക്കാൻ കാരണം മദ്ഹ ബിന്റെ അനുയായികളായ മഹാന്മാരായ ഇമാമുകൾ ജാറവും ഖുബ്ബയും നിർമ്മി ക്കുന്നതിനെ അനുകൂലിച്ചവരാണെന്നതെ ന്നതുകൊണ്ടാണ് ശാഫി ഈ മദ്ഹബിൽ "സാലിഹുകളുടെ ഖബ്റുകളെ ഇമാറത്ത് ചെയ്യാൻ വസിയ്യത്ത് ചെയ്യൽ ജാഇസാ ണെന്ന് ഇമാം നവവി (റ)യും ഇമാം റാഫി ഇയും പറഞ്ഞിട്ടുണ്ടെന്നും ജാറം കെട്ടുന്ന തിന്ന' യാതൊരു വിരോധവുമില്ലെന്ന് നിര വധി ഇബാറത്തുകൾകൊണ്ട് നാം മുമ്പ് തെളിയിച്ചിട്ടുണ്ട്. ഹനഫീമദ്ഹബിന്റെയും നില ഇങ്ങിനെതന്നെയാണ്. പ്രസിദ്ധ ഹദീസ് ഗ്രന്ഥമായ മിശ്കാത്തിന്റെ വ്യാഖ്യാനമായ മിർഖാത്തിൽ ഹനഫീ മദ്ഹബിലെ പ്രബല പണ്ഡിതനായ അലി യ്യുൽ ഖാരി(റ) പറയുന്നു. "മഹാന്മാരു ടെയും മശാഇഹുകളുടെയും ഖബ്റിന്മേൽ എടുപ്പുണ്ടാക്കുന്നതിനെ സലഫീങ്ങൾ അനുവദിച്ച കാര്യമാണ്" (മിർഖാത്ത് ജന ഇസിന്റെ അദ്ധ്യായം)

ദുർറുൽ മുഖ്താറിൽ പറയുന്നു "ഖബ്റിന്മേൽ കെട്ടിടം നിർമിക്കാമെന്ന താണ് ഹനഫിമദ്ഹബിൽ പ്രമാണ യോഗ്യ മായ വിധി" (ദുർറുൽ മുഖ്താർ ബാബുദ്ദ ഫൻ)

മറാഖിൽ ഫലാഹിന്റെ ശറഹായ തഹ്താവിയിൽ പറയുന്നു "ഖബ്റിന്മേൽ കെട്ടിടം നിർമ്മിക്കാമെന്നതാണ് പ്രബല മായ വിധി" (തഹ്താവി. പേ: 335)

ഇമാം ശഅ്റാനി (റ) മീസാനിൽ പറ യുന്നു "ഖബ്റിന്മേൽ കെട്ടിടം നിർമ്മിക്കാ മെന്നാണ് ഇമാം അബൂഹനീഫ (റ) പറ ഞ്ഞത്." (മീസാൻ കിതാബുൽ ജനാഇസു) ലേഖനം നീണ്ടുപോകുമെന്നു ഭയന്നു തൽക്കാലം അവസാനിപ്പിക്കുന്നു. ○





# മരിക്കാത്ത മൊഴികൾ

- അദ്വൈത സിദ്ധാന്തം കുഫ്ർ തന്നെയാണ്. അതിന് വഹ്ദത്തുൽ വുജൂദ് എന്ന് അറബിയിൽ പേരു പറഞ്ഞതു കൊണ്ട് മാത്രം നിയമം മാറില്ല.
- ചിത്രശലഭത്തിന് പ്രകാശത്തോടുള്ള അനുരാഗം, നിങ്ങൾക്ക് വിജ്ഞാനത്തോടുമുണ്ടാവണം.
- സോവിയറ്റ് യൂനിയനെതിരിൽ കരുതിവെച്ച ബോംബ് ശേഖരങ്ങളാണ് അമേരിക്ക ബഗ്ദാദിൽ വർഷിച്ചു കൊണ്ടിരിക്കുന്നത്.
- നോട്ടീസ് ഒട്ടിക്കാൻ ബിരുദവും വാൾപോസ്റ്റ് ഒട്ടിക്കാൻ ബിരുദാനന്തര ബിരുദവുമാണ് ചിലർ നൽകുന്നത്.
- പതിനായിരം പുരുഷൻമാരും അത്രതന്നെ സ്ത്രീകളും പങ്കെടുത്താൽ നടക്കുന്ന ജിഹാദിന്റെ പേരെന്താണ്? ആ യുദ്ധമാണ് മുജാഹിദുകൾ പാലക്കാട് നടത്തിയത്.
- മരിച്ച ശരീരം കേവലം ഭൗതിക പദാർത്ഥമാണ്. പരേതൻ കേൾക്കുമെന്ന് പറയുന്നത് അവന്റെ ആത്മാവിനെ കുറിച്ചാണ്. ശരീരവുമായി അതിനു ബന്ധമുണ്ടാവാം. എന്നാൽ ഈ ശരീരത്തോടാണ് ഖുർആൻ അബൂജാഹിലിനെയും മറ്റും താരതമ്യപ്പെടുത്തിയത്.
- കാഫ്മല കാണേണ്ടവർ മുറ്റത്തിറങ്ങി കിഴക്കോട്ട് നോക്കണം ! (കാപ് പ്രദേശത്ത് കോക്കസ് പർവ്വതത്തെക്കുറിച്ച ചർച്ചക്കിടയിൽ ജാമിഅനൂരിഅയിൽ)
- പത്രങ്ങളിൽ വധുവരൻമാരുടെ വിവാഹ ഫോട്ടോ പ്രസിദ്ധീകരിക്കുന്നത് ആർക്കുവേണ്ടിയാണ്?
- മനുഷ്യന് ബുദ്ധിയില്ലന്ന് പഠിപ്പിച്ചാലെ ഒന്നും മൂന്നും ഒന്നാണന്ന ക്രൈസ്തവ സിദ്ധാന്തം നിലനിൽക്കൂ.
- ഇസ്‌ലാമിക ഭരണത്തിൽ ന്യൂനപക്ഷങ്ങൾ പൂർണ്ണമായും സുരക്ഷിതരായിരിക്കും. അതിനു വേണ്ടിയാണ് അവരിൽ നിന്നും ജിസ്‌യ എന്ന പ്രതിഫലം വാങ്ങുന്നത്.
- കാലത്തിന്റെ ചുവരെഴുത്തുകൾ വായിച്ചു മനസ്സിലാക്കി സമുദായം ജാഗരൂകരാകണം.
- വിഭാഗീയത വെടിഞ്ഞ് മുസ്‌ലിംകൾ ഒറ്റക്കെട്ടായി പ്രവർത്തിച്ചില്ലങ്കിൽ സർവ്വനാശമായിരിക്കും ഫലം.
- ദേശത്തിന്റെയും വർഗ - വർണ്ണങ്ങളുടേയും പേരിൽ പരസ്പരം പോരടിക്കുന്ന അഖിലവലോകത്തിന് ശാന്തസുന്ദരമായ പാത കാണിച്ച പ്രവാചകന്റെ മഹനീയ മാതൃക മുറുകെ പിടിക്കാൻ നമ്മൾ തയ്യാറാവുക.
- ജീവിക്കുന്ന രാജ്യത്തോട് കൂറ് പുലർത്താൻ മതപരമായി തന്നെ ബാദ്ധ്യതപ്പെട്ടവരാണ് നമ്മൾ.
- ഈമാനിന്റെ പ്രകാശം ചൊരിയുന്ന വിളക്കുകൾ കൂടുതൽ കൂടുതൽ ഉണ്ടാവണം. എങ്കിൽ മാത്രമേ ദീൻ നിലനിൽക്കുകയുള്ളൂ.





- ഡോക്ടർമാർ മലത്തിൽ കൃമികളുണ്ടോ എന്ന് പരിശോധിക്കട്ടെ, ദീൻ കാര്യം കൈകാര്യം ചെയ്യാൻ ഇവിടെ ഞങ്ങളുണ്ട്.
- ഖുർആന്റെ അഗാധതയിലേക്ക് ആഴ്ന്നിറങ്ങി ഗ്രഹിച്ചാൽ മനുഷ്യൻ ചന്ദ്രനിലെന്നല്ല അതിലപ്പുറവും പാദമൂന്നാൻ കഴിയും.
- "നിങ്ങൾ മനസ്സിലാക്കിയോ ഞങ്ങളുടെ കൂട്ടത്തിൽ ബൈബിൾ പഠിച്ചവർ ഇല്ലന്ന്? ഞങ്ങൾ അതിനെക്കുറിച്ച് ശരിക്കും മനസ്സിലാക്കിയിട്ടുണ്ട്.
- നിസ്കാരത്തെ ഒഴിവാക്കി ഥരീഖത്ത് വിൽക്കുന്നവൻ വലിയ്യ് അല്ല എലിയാണവൻ. എലിയെ എവിടെ കണ്ടാലും നശിപ്പിക്കണം എന്നാണ് ദീൻ നമ്മെ പഠിപ്പിക്കുന്നത്.
- നാലാളുടെ കരങ്ങൾ മെനഞ്ഞെടുത്ത ബൈബിൾ ദൈവീക ഗ്രന്ഥമാണോടാ?
- പള്ളി പൊളിച്ചവനെ അല്ലാഹു പൊളിക്കും.
- ആധുനികയുഗത്തിൽ പൗഡർ തുടങ്ങിയ ഒട്ടേറെ പരിഷ്കൃത സാധനസാമഗ്രികൾ പുരുഷൻമാർക്കനിവാര്യമായിത്തീർന്നു.
- യഥാർത്ഥത്തിൽ ഹഖ്വും ബാത്തിലും കൂട്ടികലർത്തുകയും സത്യാസത്യങ്ങളുടെ മിശ്രിതം ജനമധ്യത്തിലവതരിപ്പിക്കപ്പെടുകയും ചെയ്യുന്ന ഈ കുൽസിത്രശ്രമത്തിന് നൂറ്റാണ്ടുകളുടെ തന്നെ പഴക്കമുണ്ട്.
- ദീനിൽ നിന്ന് യാതൊന്നിനെ വെട്ടിച്ചുരുക്കുവാൻ പാടില്ലെന്നും ഒരു വിധം കൂട്ടിച്ചേർക്കലും അനുവദനീയമല്ലന്നും സമസ്ത അടിയുറച്ചു വിശ്വസിക്കുന്നു.
- നിർഭാഗ്യമെന്ന് പറയട്ടെ, സമസ്ത ഒഴിച്ചുള്ള മറ്റു പ്രസ്ഥാനക്കാർ ഇസ്ലാമിന്റെ മഹത്തായ നിയമാവലിയെ പുറം തള്ളി സ്വയം നിർമ്മിതങ്ങളായ ചില നിയമങ്ങൾ വെച്ചു പുലർത്തുന്നവരായി തീർന്നിരിക്കുന്നു.
- മഹത്തുക്കളുടെ പരിശുദ്ധിയെ തള്ളിപറയാനുള്ള ധൈര്യം അമുസ്ലിംകളുടെ കൂട്ടത്തിലുള്ളവർക്ക് പോലും ഉണ്ടാകുന്നതല്ല.
- സാമൂതിരി മഹാരാജാവിന്റെ കാലത്തുണ്ടായിരുന്ന സാമുദായിക സൗഹാർദ്ദം മുസ്ലിം സമുദായം ഇവിടെ വാർത്തെടുക്കേണ്ടതുണ്ട്.
- ദിവ്യവചനങ്ങളുടെ ഭാഷാർത്ഥം കണക്കിലെടുത്ത് കൊണ്ട് ജീവിക്കാനല്ല ഇസ്ലാം നിർദ്ദേശിച്ചിട്ടുള്ളത്.
- പഴയ നിയമത്തിലേയും പുതിയ നിയമത്തിലേയും കൈ കടത്തലുകളെ വെട്ടിതുറന്ന് പറഞ്ഞ ഖുർആനിനോട് പ്രതികരിക്കാൻ ഇതേവരെ ഒരു ശക്തിക്കും സാധ്യമായിട്ടില്ല. സാധ്യമാവുകയുമില്ല. ഖുർആനിന്റെ ഈ അമാനുഷികതയെ പ്രശംസിക്കാതെ നിർവ്വാഹമില്ല.
- ഇന്ന് വേദക്കാരുടെ പകൽ തൗറാത്തും ഇഞ്ചീലും ഇല്ലങ്കിൽ അതവിടെപോയി.





وعن جمعية العلما تولى ... أمانتها الحقيقة باعتبار

وفارق فجر رابع ما ربيعا ... بوصف الثان يدعى في بدار

لسبعة عشر من ذا القرن أعني ... به الهجرى فخذه للادكار

تشرف قبره بجوار قبر ال ... وركلى فى مقام ذي اشتهار

يزر مزاره العلما وشرفا ... دواما فى الليالى والنهار

قريب جده منه كذاك ... هم السادات فى قرب المزار

وقفت على المقول جواد شعري ... مخافة سبقه حد اقتصاري

وما عن حاله أخبرت نزر ... وبرض من فيوضات البحار

جزاه الله عنا خير أجر ... أعد لكل داعية كبار

وبل بوبل رحمته شراه ... وأخلد ذاك في دار القرار

بقلمَ عبد الرحمن بن محمد احد المدرسين في الكلية
الرحمانية بكدميري عفى عنهما





فيدهشهم قرائته له مع … بيان وكشف ما تحت الستار
وكم من قادياني تصدى … يجادله تسلل بالغرار
وبدعي عليه الرد ألقى … تخلص بالجوء الى الوجار
حياة الشيخ حافلة تماما … بميزان وانواع السبار
تخلد ذكره فى الناس يوما … فيوما دون نسي واهتجار
تربى عند والده حريصا … على حوز العلوم بلا انكسار
وحصل منه قدرا كان اهلا … به لخوض في لجج البحار
ولازم بعده الشيخ المسمى … بأحمد كنيت شيخ الكبار
ومن اشياخه الاعلام قطبي … محمد ن المبجل ذو الوقار
كذاك الفضفرى والشالياتي … وهم سبقوه فى دار القرار
وراح الباقيات الصالحات ال … لتى ويلوز مدت باشتهار
ومن اشياخه فيها المسمى … بأدم حضرة الشيخ الكبار
وقام مدرسا فيها كبيرا … وشيخا شافعيا ذا سبار
وحاز شهادة التحصيل منها … بأسمى الرقم قدر بالسبار
وعاد لكير لم من بعد حين … لينفعها بها تيك القطار
فأروى كل صادية فأثت … وصارت روضة ذا ت الثمار
وجاب الوعر باذل كل جهد … ليثبتهم على سنن الخيال
وحذرهم من الفتن النوامي … هناك تمد من قبل الشرار
وقاوم كل هوج هيجتها … أعادي الدين من خلف الستار
وكان مساهما في وضع شتى … معاهد للعلوم بذى الديار
وجامعة تسمت بعد نورى … ية ذات اشتهار وازدهار
عمادتها لاعوام بتولى … وغادرها لأشغال طوارى
وكان مقلدا لقضا محال … فوغرها المصالح بإئتمار
فاذ ما جاوز العمر الثماني … ن في شرف ومجد مع يسار
تغيب عن تلاميذ ألوف … واولاد وإخوان كثار
وعن دار السلام اللت بنندي … عمادته لها ذات اشتهار



# مرثية الشيخ شمس العلماء

عميد كلية دار السلام العربية - بننندى

نأت شمس أضاءت كل دار — بكيرل طول أعوام جوارى
وغام بنأيها الآفاق طرا — وأظلمت المراعي والبرارى
وكان الناس ساروا في ضياها — سواء في الليالى والنهار
ومن تعريفها يلقى وجوبا — نهاري ليشمل شمس سارى
بلى هو شيخنا المشهور اي كي — ابو بكر أبو العلما الكبار
وشمسهم الذي خصوه منهم — بتلقيب به فى ذي الديار
وبكر بني أبيه العالم الشي — خ كويا كد من سبط الخيار
يماني القبيلة نبت روض — أعز أغن دائم الاخضرار
نجيب عبقري ألمعي — حصيف ذو المهابة والوقار
وصاحب همة كالطود لاتن — ثني دون الضراغيم الضراري
وعقل مثله لم يلف الا — قليلا فى القياس الى الكثار
وحفظ لم يصب بالنسي حتى — وان كثر الشواغل باعتوار
يطالع ما من الكتب العوالى — أرادو يستفيد بلا فتار
يفيض اذا يفيد الناس منه — بحور العلم والحكم الغزار
حكيم ماهر فى كل فن — وبالأسرار فى القرأن دارى
خطيب يستبى رقبات كل — من السماع ربطا بالإسار
لسان وسيف سنيين طرا — يبكت حضمهم بشبا الحوار
وليثهم المقذف للمغازي — اذا خافوا عدوهم المباري
يدافع عن طريق أئمة الذي — ن حقا وهو يقفل بانتصار
ويلقم كل أحضام عظاما — نواشب بالحلوق اذا تمارى
يرد على النصارى مستدلا — بما الانجيل صرح وهو قاري



وَتَدْرِي كُلَّ لَهْجَاتٍ كَأُرْدُو ... وَتَامِلْ ثُمَّ سُرِيَانِى السَّمَاعِ

كَذَا الْعَرَبِيَّ ثُمَّ الْاِنْجِلِيزْ ... كَذَالِكَ فَارِسِيٍّ بِاصْطِنَاعِ

وَمَرَّاتٍ رَحَلْتَ لِحَجِّ بَيْتٍ ... وَزَوْرَةِ شَافِعِ الْعَاصِي الْمُرَاعِى

وَكُنْتَ تَزُورُ كُلَّ الصَّالِحِينَا ... وَلَيْسُوا مِثْلَ وُدٍّ اَوْ سُوَاعٍ

وَاَحْيَيْتَ الْمَعَاهِدَ وَالْعُلُومَا ... وَاَحْبَبْتَ الْمَشَائِخَ كَالرِّفَاعِي

وَحُكْمُكَ كَانَ فِى اَيِّ اخْتِصَامٍ ... يُسَلِّمُهُ جَمِيعٌ بِاسْتِمَاعٍ

بِمَوْتِكَ قَدْ فَقَدْنَا بَحْرَ عِلْمٍ ... لَهُ فِى كُلِّ فَنٍّ طُولُ بَاعٍ

بِشَمْسِ الْعُلَمَا كُلٌّ دَعَاكَا ... لِمَا قَدْ كُنْتَ شَمْسًا فِى الْبِقَاعِ

وَكُنْتَ لَنَا اَبًا بَرًّا لَطِيفًا ... تُوَاجِهُ كُلَّ خَلْقٍ بِالتَّسَاعِ

وَكُنْتَ عَمِيدَ جَامِعَةٍ عَظِيمَةٍ ... بِفَيْضًا بَاذْ فِى عَهْدِ الرَّضَاعِ

اَخِيرًا كُنْتَ فِي نَنْدِي بِدَارٍ ... السَّلاَمِ عَمِيدَهَا حَتَّى الْوَدَاعِ

أُصِيبَ الْمُسْلِمُونَ بِفَقْدِ شَيْخٍ ... ذَكِيٍّ كَامِلٍ عَالٍ شُجَاعٍ

تَذَكَّرْنَا زَمَانًا قَدْ تَقَضَّى ... وَحِيدًا كَانَ ذَا صِيتٍ مُذَاعٍ

بِطَلْعَتِهِ يَسُرُّ النَّاسَ طُرًّا ... وَفَرَّ جَمِيعُ اَهْلِ الْاِبْتِدَاعِ

تَقَبَّلَ رَبُّنَا الْاَعْمَالَ كُلاًّ ... بِاَمْنٍ دُونَ هَوْلٍ وَارْتِيَاعٍ

وَسَامِحْ كُلَّ آثَامٍ وَاَعْطَى ... لَهُ اَعْلَى مَقَامٍ وَارْتِفَاعٍ

وَبَلَّ اللّٰهُ مَرْقَدَهُ بِرَحْمَةٍ ... وَنَوَّرَهُ بِنُورٍ ذِي شُعَاعٍ

وَقَدْ اَسْنَى ضَرِيحَكَ فِى جِوَارٍ ... رَئِيسِ[2] الْقَوْمِ فِي مَنْفُونِ قَاعٍ

عَلَيْكَ سَحَائِبُ الرِّضْوَانِ تَتْرَى ... دَوَامًا مَا دَعَا الرَّحْمٰنَ دَاعٍ

عَلَيْكَ سَلاَمُنَا فِى كُلِّ حَالٍ ... وَفِى الْجَنَّاتِ خَيْرُ الْاِجْتِمَاعِ

اَنَا الْمَاطُورِي يَرْجُو كُلَّ فَوْزٍ ... وَرِضْوَانٍ مِنَ اللّٰهِ الْمُطَاعِ

وَصَلِّي رَبُّنَا الْمَوْلَى تَعَالَى ... مَعَ التَّسْلِيمِ مِنْ غَيْرِ انْقِطَاعٍ

عَلَى طٰهَ وَآلٍ ثُمَّ صَحْبٍ ... وَتُبَّاعٍ لَهُمْ دُونَ اخْتِرَاعٍ

وَسُبْحَانَ الْاِلٰهِ وَقَدْ بَرَانَا ... وَوَفَّقْنَا لِخَيْرَاتِ الْمَسَاعِي

١ سفلة النّاس ٠ ٢ اعنى جمعية العلماء لعموم كيرلة ٣ - منهم الشيخ كمال الدين عمر القادري والعالم النحرير اي كى حسن مسليار رحمهما الله تعالى

اهـ بيراع الماطوري



# خِطَابًا لِشَمْسِ الْعُلَمَاء

غَدَوْت لِمِلَّةِ الْإِسْلاَمِ عَونًا ... وَكُنْت اِلَى الْهِدَايَةِ خَيْرَ دَاعِ
دَعَوْت اِلَى كِتَابِ اللّٰهِ حَقًّا ... وَاَرْشَدْت الْاَنَامَ اِلَى اتِّبَاعِ
نَصَرْت كِتَابَ رَبِّ الْعَالَمِينَا ... بِصَارِمِكَ اللِّسَانِ وَبِالْيَرَاعِ
وَعُمْرُك فِى مُنَاظَرَةٍ وَنُصْحٍ ... وَتَدْرِيسٍ وَبَحْثٍ مَعْ دِفَاعِ
وَتَصْنِيفٍ وَتَأْسِيسٍ وَنَشْرٍ ... وَتَأْيِيدٍ لِدِينِ اللّٰهِ سَاعِ
وَخَافَكَ كُلُّ مَنْ بَاغُوا بِبَخْسٍ ... كِتَابَ اللّٰهِ ذِي الْمَنِّ الْمُشَاعِ
قَدِ اتَّخَذُوا كِتَابَ اللّٰهِ شَيْئًا ... يُبَاعُ وَيُشْتَرَى مِثْلَ الْمَتَاعِ
وَدِينَ اللّٰهِ هُمْ قَدْ حَرَّفُوه ... اَضَلُّوا كُلَّ ذِي جَهْلٍ رَعَاعِ
وَكُنْت لَدَيْهِمْ لَيْثًا مَخُوفًا ... تُحَارِبُهُمْ بِسَيْفٍ ذِي الْتِمَاعِ
وَكُنْت لِكُلِّهِمْ سُمًّا ذُعَافًا ... تَتَبَّعُهُمْ وَتَلْدَغُ كَالْاَفَاعِي
وَقَدْ اَفْحَمْت كُلاً مِنْ نَصَارَى ... وَقَادِيِيَانِ مَعْ كَشْفِ الْخِدَاعِ
وَبَاهَى كُلُّ ذِي قَلْبٍ سَلِيمٍ ... بِجَاهِكَ دُونَ رَيْبٍ وَامْتِنَاعِ
نَثَرْت بِكُلِّ مِكْيَالٍ كَبِيرٍ ... عُلُومَكَ لاَ بِمُدٍّ اَوْ بِصَاعِ
تُوَقِّرُ كُلَّ ذِي عِلْمٍ وَفَضْلٍ ... وَكُلَّ حُقُوقِ ذِي وُدٍّ تُرَاعِي
عَلَوْت النَّاسَ فِى عِلْمٍ وَحِلْمٍ ... وَعَقْلٍ ثُمَّ فِى خَيْرِ الطِّبَاعِ
وَكُنْت لِكُلِّ اَهْلِ الْهِنْدِ فَخْرًا ... بِعِلْمٍ مُسْتَزَادٍ ذِي انْتِفَاعِ
هَدَيْت النَّاسَ مُذْ مَا كُنْت عَيْنًا ... اَمِينَ سَمَسْتْ ﷺ سَوْقًا خَيْرَ رَاعِ
اَخَذْت الْقَادِرِيَّةَ مِنْ شَرِيفٍ ... سِرَاجِ الدِّينِ شَيْخِ الْاِطِّلاَعِ
نَسِيبٌ اَنْت ذُو قَدْرٍ جَلِيلٍ ... بِاَصْلٍ مُجْتَبَى دُونَ النِّزَاعِ
اَبُوبَكْرٍ سَمَاكَ الْكَاتِبِيُّ ... وَاَغْلَى سَبْعَةِ ﷺ الْوِلْدِ السِّبَاعِ
اَبُوكَ الشَّيْخُ كُوِيَاكُوتِى ذَاعَا ... بِمَجْدٍ مُسْتَفِيضٍ فِى الْيَفَاعِ



اليوم نفسه. ونشر في جريدة الاتحاد العربية وجميع الجرائد الانجليزية في الامارات نعي وفاته مع صورة فضيلته.

## حفل تعزية

وقد اجتمع في الجامع الكبير ابوظبي وفي جميع مدن الامارات كلها جم غفير لكي يشترك في الصلوة عليه وفي تلاوة القرآن. كما عزاه الكثير من العرب والعجم من علماء واعيان الامارات ومن المقيمين فيها معربين حزنهم وخساراتهم والثلمة الناتجة بفراقه في الامة سائلين من البديل؟

## في اذاعة ابوظبي

... حري اذاعة ابوظبي مقابلة خاصة معي بصفتي رئيسا للمقر الهندي الاسلامي / ... مي بغرض القاء الضوء على حياة شمس العلماء وخدماته ومساهماته للدين والامة الاسلامية وذلك بتاريخ ١/٩/١٩٩٦م.

## من البديل

وكل من تحدثناه عن الخسارة الناتجة بفراقه في الامة يقول مؤسفا من البديل؟ سؤال لا جواب له!! كل من يعرفه من عرب وعجم لم يردد الا هذه الكلمة «من البديل».

ونسئل الله تعالى ان يتغمده فسيح جناته وان يجعله شمسا لا غروب لها بمساهماته وخدماته وان يوفقنا لتتبع خطاه.

وآخر دعوانا ان الحمد لله رب العالمين.

0



## لقاء مع السيد محمد علوي المالكي المكي

وقد التقى شمس العلماء مع فضيلة الشيخ محمد علوي المالكي في فندق شيراتون ابوظبي وقد اظهر الشيخ المالكي فرحه وسروره في لقائه وانه كان راجيا لقائه من قبل وقد قبّل عصا شمس العلماء ويده متبركا بذلك. وقد طلب من شمس العلماء ان يناوله تمرة في فمه فناوله.

## في مدن الامارات

وقد اقيم لشمس العلماء حفل استقبال في جميع مدن الامارات والمناطق الغربية وقد حضره الالاف من العرب والعجم لا سيما علماء الامارات واعيانها.

## في الجرائد والمجلات

وقد نشر في الجرائد اليومية العربية والانجليزية في الامارات قدوم شمس العلماء ولقائه مع الوزير والمحافل الاستقبالية المعقدة له في مدن الدولة مع الصورة وفي مجلة منار الاسلام الشهرية الصادرة من وزارة الاوقاف.

## توديـــعــــــه

وقد قدم في مطار ابوظبي الدولي سعادة سلطان ماجد الخزرجي مدير مكتب وزير الشؤون الاسلامية والاوقاف نيابة عنه وكثير من تلامذته ومئات من محبيه يوم ١٩٨٦/١٢/١٧م لتوديع شمس العلماء ومرافقيه.

## تلامذتــــــه

ومن اكابر تلامذته المرحوم الشيخ ك. ك. ابوبكر حضرة الرئيس السابق لجمعية العلماء وعميد الجامعة النورية العربية والشيخ زين الدين المسليار عميد الكلية الاسلامية إحياء السنة اتوكانجال – مالابورام – كيرالا والسيد عبد الرحمن تانجال عميد الكلية الدينية – الال – ولاية كرناتاكا والشيخ ام تي عبد الله المسليار عميد الكلية دار السلام نانندي بعد وفاة شمس العلماء مؤقتا والشيخ عبد الرحمن المسليار الامين العام لكلية دار السلام وعمر الفيضي مدير دار الايتام المسلمين بموكام والدكتور بهاء الدين نائب عميد مجمع دار الهدى – جماد – مالابورام وابراهيم بتورالفيضي والسيد حيدر علي شهاب رئيس رابطة المسلمين بمقاطعة ملابورام والشيخ علي كوتي المسليار محاضر الجامعة النورية العربية والسيد عمر علي شهاب نائب رئيس جمعية العلماء وهكذا الكثير الذين يقدمون للامة الخدمات المنوعة في انحاء العالم.

## وفـــاتـــــــه

لما نعي الينا وفاة شمس العلماء لم يصدقه السمع الا الايمان بقدر الله وقضاءه. فارسلنا الفاكس الى اذاعة ابوظبي والى اذاعة رأس الخيمة والى مكاتب الجرائد اليومية من المقر الهندي الاسلامي ابوظبي. وقد اذيع في اخبار العالمية العربية الاولى والثانية في تلفزيون وراديو ابوظبي واذاعة راديو رأس الخيمة المليبارية في

